# ശ്രീമഹാഭക്തചരിതാമൃതം

ഒന്നാം ഭാഗം.



പ്രകാശകർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ

കൊല്ലം.





2-ാംപതിപ്പ കാപ്പി 1000.

★

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.



1120

# ശ്രീമഹാഭക്തചരിതാമൃതം

ഒന്നാം ഭാഗം.



പ്രകാശകർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ

കൊല്ലം.



★

2-ാംപതിപ്പ കാപ്പി 1000.



ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.

കാപ്പിറൈററ് പ്രകാശകരിൽ.

1130



# ശ്രീമഹാഭക്തചരിതാമൃതം

## ഒന്നാം ഭാഗം

## ൧. പുണ്ഡരീകഭക്തൻ.

---

ശ്രീകൈലാസപർവ്വതത്തിൽ കോടിസൂര്യപ്രകാശപൂരത്തെ വെല്ലുന്ന മണിമണ്ഡപത്തിൽ ഉമാസമേതനായ സാക്ഷാൽ പരമേശ്വരൻ ദിവ്യാസനസ്ഥനായി എഴുന്നരുളവേ, തദ്വാമാങ്കസ്ഥിതയായ ദേവി പാർവ്വതി ഒരിക്കൽ, ലോകകർത്താവായ സ്വഭർത്താവിനെ വണങ്ങി ഇപ്രകാരം ചോദ്യംചെയ്തു:—"ഭഗവൻ, പ്രപഞ്ചേശ്വര! ത്രിലോകസംഭവങ്ങളിൽ അവിടുന്നറിയാതെ ഏതൊന്നുണ്ടു്; ഭൂലോകതിലകമായിപ്പരിലസിക്കുന്ന ശ്രീപണ്ഡരപുരത്തിൽ ലക്ഷ്മീകാന്തനായ ശ്രീമന്നാരായണൻ നിത്യസാന്നിദ്ധ്യംചെയ്തരുളുവാൻ സംഗതിയെന്തോ? കരുണാനിധേ! ഈയുള്ളവളുടെ സംശയത്തെ പരിഹരിക്കാൻ ദയയുണ്ടാകണേ!"

ഈ പ്രാർത്ഥനകേട്ടു കൈലാസപതിയായ ഭഗവാൻ ദേവിയോടായി അരുളിച്ചെയ്തതാവിതു്—"തടിൽപ്രകാശത്തെ മടക്കുന്ന കാന്തമോഹനതനോ! സാന്ദ്രഘനസുന്ദരവേണി! ദേവി! ഭക്തജനഹൃദയാഹ്ലാദപ്രദമായ ദേവിയുടെ ചോദ്യം സമുചിതവും കർണ്ണപീയൂഷവുമായിരിക്കുന്നു. കാന്തേ! ഒരുകാലത്തു് ശ്രീനാരായണസ്വാമി സ്വദിവ്യസാന്നിദ്ധ്യത്താൽ വൈകുണ്ഠലോകത്തെ ശ്യാമകോമളിമയാൽ പാവനമോഹനമാക്കിച്ചെയ്യവേ, ദേവേന്ദ്രപത്നിയായസുന്ദരി ഇന്ദ്രാണി തത്സവിധത്തെ പ്രാപിച്ചു്, പരിപൂർണ്ണഭക്തിയോടുകൂടി,

'പാൽക്കടൽമങ്കതൻകാന്ത! ഹരേ! കൃപാ-
പാൽക്കുടമേ! നീ മാം പാഹി! പാഹി!!
കാന്തയ്ക്കു നിത്യാധിവാസസ്ഥാനം മെച്ചത്തെ-
ക്കാന്തമാം മാറിടംതന്നിൽ നൽകി
യോഷിൽക്കുലത്തെക്കുറിച്ചുള്ള ഭാവവി-
ശേഷത്തെക്കാട്ടീടും ശേഷശായിൻ

നിന്മടിതന്നിലിവൾക്കിരുന്നീടുവാൻ
ചിന്മയാകാരമേ മോഹം പാരം
പീയൂഷപാനത്തെക്കാളും ഞാൻ കാംക്ഷിപ്പൂ
സായുജ്യതുല്യം നിന്നങ്കവാസം
നന്ദ്യാ കനിഞ്ഞാലുമേകമാമീവരം
വന്ദ്യനാമങ്ങുന്ന തന്നാലും മേ!,

എന്നിങ്ങനെ അഭ്യർത്ഥിച്ചു. ശചിയുടെ ഭക്തിപ്രകർഷത്താൽ പരമസന്തുഷ്ടനായിബ്ഭവിച്ച ഭഗവാൻവൈകുണ്ഠനാഥൻ മന്ദഹാസപൂർവ്വം അരുളിച്ചെയ്തു:—ഹേ, ശചി! ഭവതിയുടെ ഭക്തിപാരവശ്യം എന്റെ ഭക്തവത്സലതയെ ഉദ്ദീപ്തമാക്കിച്ചെയ്തിരിക്കുന്നു. ഭവതി ഭൂലോകത്തെപ്രാപിക്കുക! അറുപതിനായിരംവർഷം അവിടെത്തപസ്സാചരിക്കുക. ഞാൻ ദ്വാരകാപുരിയിൽ ശ്രീകൃഷ്ണനായി അവതരിക്കുന്നതാണ്. അന്ന് എന്റെ അങ്കസ്ഥലവാസം ഭവതിക്കു ലഭിക്കും; പൊയ്ക്കൊൾക ”

ഭഗവാനാൽ അനുഗൃഹീതയായ ദേവരാജ്ഞി ചാരിതാർത്ഥ്യപൂർവ്വം അപ്പോൾതന്നെ ഭൂലോകത്തേക്കു തിരിച്ചു. യഥാസന്ദർഭം തപഃകർമ്മത്തിനു സമുചിതമായ സ്ഥലവിശേഷത്തെ പ്രാപിക്കുകയും ചെയ്തു. ക്രമ്മം അതിന്റെ അവയവങ്ങളെ എന്നപോലെ ഇന്ദ്രാണി തന്റെ മുക്കരണങ്ങളെയുംഅടക്കി സുഖാസനത്തെ സ്വീകരിച്ച് അചഞ്ചലനിഷ്ഠയോടുകൂടി തപസ്സുതുടങ്ങി. അതിന്റെ ഫലമായി അറുപതിനായിരംവർഷത്തെ തപസ്സിന്റെ അവസാനത്തിൽ ദേവി, ഗോകുലത്തിൽ രാധയായി അവതരിച്ചു. അതിനുമുമ്പു വൈകുണ്ഠപതിയായ ഭഗവാന്റെ അവതാരം സംഭവിച്ചിരിക്കയാണ്.

ബാല്യത്തിൽ രാധ; ബാലഗോപാലനോടുകൂടി ബഹുധാ വിനോദിച്ചുവരവേ, കണ്ണൻ ഗോകുലത്തെപ്പിരിയേണ്ടിവന്നു. ആ വിരഹം രാധയ്ക്കു് അത്യന്തം മനോവ്യാകുലതയെ ജനിപ്പിച്ചു. അചിരേണ വിരഹാഗ്നി അവളുടെ മനഃകായങ്ങളെ നിതരാം ശോഷിപ്പിച്ചു. ഇങ്ങനെ പലകാലങ്ങൾ കഴിയവേ, പൂർവ്വകാലത്തിൽ അവൾക്കു ഭഗവാൻ നൽകിയ വരം ഫലകോടിയേ സമീപിച്ചുതുടങ്ങി. രാധ ദ്വാരകയിൽ എത്തുകയും ശ്യാമളകോമളനായ ഭഗവാൻ എഴുന്നള്ളിയിരുന്ന ക്ഷേത്രസന്നിധിയെ പ്രാപിക്കുകയുംചെയ്തു. ഭഗവാന്റെതിരുമെയ്യഴകിന്റെപൊലിമ രാധയെ അപഹൃതചിത്തവൃത്തിയാക്കിച്ചെയ്തതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. അവൾ അങ്ങനെ കൂപ്പുകൈയോടുകൂടി മതിമറന്നു നിൽക്കവേ ഭക്തവത്സലനായ ഭഗവാന്റെ ഹൃദയം രാധയെച്ചൊല്ലി അനുകമ്പാപൂരിതമായിച്ചമയുക

യും തൽക്ഷണം അവളെ വാരിയെടുത്തു മടിമേലിരുത്തുകയുംചെയ്തു. അതുകണ്ടു് അസഹിഷ്ണുവായി ഭവിച്ച രുഗ്മിണിയാകട്ടെ കോപാവേശത്തോടുകൂടി പലപ്രകാരത്തിലുള്ള പരുഷവാഗസ്ത്രങ്ങളെ ഭഗവാനെലക്ഷ്യമാക്കി പ്രയോഗിച്ചുതുടങ്ങി. തദസ്ത്രപ്രയോഗത്താൽ വ്രണിതഹൃദയനായ ഭഗവാൻ ഒട്ടേറെ സമാധാനം പറഞ്ഞിട്ടും രുഗ്മിണി മാനസാന്തരപ്പെട്ടു സമാധാനസന്ധിക്കു വഴിപ്പെടായ്കയാൽ, രാധ ഭഗവാൻെറ മടിവിട്ടു താഴത്തിറങ്ങി ലോകഗണ്ഡമെന്നതിണ്ഡിരവനത്തെ അഭിമുഖീകരിച്ചു യാത്രയായി. യഥാകാലം തിണ്ഡിരവനത്തെ പ്രാപിച്ചു മേഘവർണ്ണനായ കൃഷ്ണനെ ഭക്ത്യാദരപൂർവ്വം ചിത്തമഞ്ചത്തിലിരുത്തി, സർവ്വദുഃഖനിവൃത്തികരമായ തപശ്ചര്യയെ യഥാവിധി ആചരിച്ചുതുടങ്ങി.

രാധയാൽ ത്യക്തനായ ഗോപാലകാമുകനാകട്ടെ, തദ്വിരഹദുഃഖദുസ്സഹതയാൽ രുഗ്മിണിയെവിട്ടകന്നു രാധയെ അന്വേഷിച്ചു പുറപ്പെട്ടു. വേണുദണ്ഡത്തെ യോഗദണ്ഡമാക്കിയും പാഞ്ചജന്യത്തെ കമണ്ഡലുവാക്കിയും മയിൽപ്പീലിക്കെട്ടിനെ ജടാഭാരമാക്കിയും പീതാംബരത്തെ കാഷായമാക്കിയും പുഞ്ചിരിക്കൊഞ്ചലിനെ ബ്രഹ്മവർച്ചസമാക്കിയും ശ്യാമളകോമളതയെ ഭസ്മലേപനമാക്കിയും ഈ മട്ടിൽ ഒരു സന്ന്യാസവേഷത്തെ അവലംബിച്ചുകൊണ്ടായിരുന്നു രാധാന്വേഷണാർത്ഥം ഭഗവാൻെറ പുറപ്പാടു്. രാധാനാമാക്ഷരദ്വയത്തെ, സോഹം,മഹാമന്ത്രമെന്നോണം ആ ദിവ്യകാമുകൻ ശ്വാസത്തിൽ കലർത്തി ഉരുക്കഴിക്കുന്നുമുണ്ടായിരുന്നു. ശ്രീകൃഷ്ണസന്ന്യാസി പലേ പല പുണ്യസ്ഥലങ്ങളും പട്ടണങ്ങളും കുഗ്രാമങ്ങളും മലകളും വനങ്ങളും വന്യാശ്രമങ്ങളും സശ്രദ്ധം പരിശോധിച്ചും പാർത്തുനോക്കിയും രാധാശൂന്യമായ തൽപ്രദേശങ്ങളെ ശപിച്ചും പഴിച്ചും രാധാനാമത്തെ ഉറക്കെക്കീർത്തിച്ചും പലനാളിനുശേഷം ഒരുവിധത്തിൽ തിണ്ഡിരവനത്തിൽ എത്തിച്ചേരാനിടയായി. സുരഭിലമനോഹരങ്ങളും നിർബാധജീവിതഭാഗ്യവത്തുകളുമായ പുഷ്പവിശേഷങ്ങളും മധുരമോഹനങ്ങളായഫലവർഗ്ഗസമൃദ്ധിയും പികമയൂരചകോരാദിമിഥുനങ്ങളും അവയുടെപഞ്ചമഷഡ്ജസ്വരവിശേഷങ്ങളും മാനിൻകൂട്ടവും മേഷവിശേഷവും അച്ഛസ്ഫടികസങ്കാശമായ തടാകങ്ങളും മഹർഷ്യാശ്രമങ്ങളും ആശ്രമവൃക്ഷങ്ങളും ആകെക്കൂടി ആ വനത്തെ അത്യന്തമനോഹരമാക്കിച്ചെയ്തിരിക്കുന്ന ആ കാഴ്ച നമ്മുടെ കപടവേഷനായി രാധാകാമുകനായി യശോദാസുതമ്മന്യനായി സന്ന്യാസിമനോലക്ഷ്യൈകവസ്തുവായിരിക്കുന്ന കണ്ണൻപുരാനെ ആനന്ദതുന്ദിലനാക്കിച്ചെയ്തു. അതോടുകൂടി ആ സന്ന്യാസിവേഷൻെറ ഹൃദയലക്ഷ്യമായ രാധയുടെ സാന്നിദ്ധ്യത്തെ അവിടെ ശങ്കിച്ചു്, രാധാനാമകീർത്തനത്തോടെ അരണ്യപര്യടനം ചെയ്തു.

"വാനീരത്തിൽമടിച്ചുപക്ഷികളിരിക്കുമ്പോഠം കൊഴിഞ്ഞുള്ള നൽ-
സൂനംകൊണ്ടു സുഗന്ധമാൎന്നതിതണുപ്പുള്ള പ്പൂവെള്ളത്തൊട്ടും
താനേ കായ്യംപഴുത്തു നീലനിറമാം ജംബൂവനേമുട്ടി വൻ-
ധ്വാനത്തോടൊഴുകുന്നു ചോലകളിതാ നാനാവഴിക്കീവനേ!"

ഈവമട്ടൊത്ത ഒരു മനോഹരപ്രദേശത്തു യോഗാഗ്നിമദ്ധ്യസ്ഥിതയായ രാധയെ ഭഗവാൻ സമഭിവീക്ഷിച്ചു. ഉത്തരക്ഷണത്തിൽ രാധാനികടത്തിൽ അടുത്ത ശ്രീകൃഷ്ണൻ, 'ഓമനേ, മോഹനേ, രാധേ! എന്നെ വെറുത്തുപോകത്തക്കവണ്ണം ഞാൻ ചെയ്ത കുററമേതോ? എൻെറ മടിവിട്ടിറങ്ങി ഇക്കൊടുംകാടിനെ അഭയംപ്രാപിക്കുമാറു ഞാനെന്തൊരപരാധമാണു ചെയ്തതു്? ഭവതിയുടെനവപല്ലവമൃദുലമായ പൂമേനിക്കും ഭവതി ആചരിച്ചുപോരുന്ന ഈകൊടിയചയ്യക്കുംതമ്മിൽ എന്തുസംബന്ധമാണുള്ളതു്? വിജനമായി ഹിംസ്രമൃഗസമുദയനിഷേവിതമായിരിക്കുന്ന ഈ ഭയങ്കരകാനനത്തിൽ കാലൂന്നാൻ ധൈയ്യപ്പെട്ടതെങ്ങനെ? രാധേ! മതിമതി തപസ്സനിത്തുക! എന്നേ ആശ്ലേഷിക്കുക! ഭവതിയുടെ വിരഹതാപാഗ്നി എന്നെ ദഹിപ്പിക്കുന്നു. പ്രിയേ! ഭവതിയുടെ കടാക്ഷാമൃതം എന്നിൽ വർഷിക്കാൻ വൈകരുതേ!' എന്നിങ്ങനെ ഒരു പ്രാപഞ്ചികനെപ്പോലെ പുലമ്പിത്തുടങ്ങി. രാധയാകട്ടെ, അപരിചിതനായ ആ സന്യാസിവേഷനെനോക്കി "എന്തു്? ധിക്കാരപൂർവ്വം ദുഷ്ടവാക്കുകളെ ഉച്ചരിക്കുന്നുവോ? കപടവേഷംധരിച്ചു സന്യാസിഭാവംനടിക്കുന്ന കള്ള! എൻെറ മുമ്പിൽനിന്നു പൊയ്ക്കോഠംക!"എന്നു ഗജ്ജിച്ചു.

ഭഗവാൻ അരുളിച്ചെയ്തു:—'പ്രിയേ! പ്രേമാർദ്രസമ്മോഹനമായ നയനങ്ങളിൽ കോപാഗ്നി ജ്വലിപ്പിക്കരുതേ! ഞാൻ ഭവതിയെ അന്വേഷിച്ചു് ഈ ലോകംമുഴുവൻ സഞ്ചരിച്ചു. ഇനിത്തേടാൻ ഇടമില്ലാതെചുററിത്തിരിഞ്ഞു. ഒടുവിൽ ഇവിടെവച്ചു ഭവതിയെക്കണ്ടുമുട്ടാനിടയായി. ഭവതിയുടെദശ്നം എനിക്കു നയനോത്സവമായി പ്പരിണമിച്ചു. ഭവതി ഇനിയും എന്നിലുള്ള കോപത്തെ അടക്കുന്നില്ലെങ്കിൽ ഞാൻ ഭാഗ്യഹീനനാണു്. ഭവതി സംശയിക്കേണ്ട, ഞാൻ ഭവതിയുടെ കണ്ണിലുണ്ണിയായ കണ്ണനാണു്. എന്നെ സ്വീകരിച്ചാലും!

രാധ—കള്ള! നീ എന്നെ വഞ്ചിക്കാൻനോക്കുന്നു. എൻെറ കണ്ണനു് അനേകം പത്നിമാരുണ്ടു്. അവരെ പിരിയാൻ അദ്ദേഹത്തിനു സമയമില്ല. അദ്ദേഹം ഇവിടെ വരികയില്ല. ഈ ഹതഭാഗ്യയെ നിനയ്ക്കാൻ കണ്ണനുണ്ടോ സമയമൊസൗകയ്യം? നീ എന്നെവഞ്ചിക്കാനായി വേഷംമാറി വന്നിരിക്കുന്ന ചതിയനാണു്, അതേ,

പെരുംകള്ളനാണു് നീ. അയോഗ്യ! അകന്നു പൊയ്ക്കോ! ഏകാകിനിയായ സ്ത്രീയെ സമീപിച്ച നിന്റെ സാഹസം ക്ഷമിക്കത്തക്കതല്ല. വേഗത്തിൽ ഇവിടന്നു പൊയ്ക്കൊൾക.

രാധയുടെ മർക്കടമുഷ്ടിയും അചഞ്ചലമായ തപോനിഷ്ഠയും തന്നെക്കുറിച്ചുള്ള അകളങ്കപ്രേമവും കണ്ടു് അത്ഭുതപരതന്ത്രനായി ഭക്തവാത്സല്യദ്യോതകമായ മന്ദഹാസത്തോടുകൂടി ഭഗവാൻ അങ്ങനെ നില്ക്കൊണ്ടുപോയി. അല്ലയോ ദേവി! ഇരുപത്തെട്ടു ദ്വാപരയുഗംകൊണ്ടു് ഭഗവാൻ ആ നിലയിൽ തിണ്ഡിരവനത്തിൽ നിന്നരുളുന്നു.

ഇതുകേട്ടു ദേവി മഹേശ്വരി തൊഴുകൈയോടുകൂടി വീണ്ടും അഭ്യർത്ഥിച്ചു:—"ശ്രീമന്നാരായണന്റെ പണ്ഡരപുരത്തെ നിത്യാധിവാസത്തിനു ഹേതുവെന്തെന്നു് ഈയുള്ളവൾ വിനയപൂർവ്വം ചോദിച്ചതിനു തിണ്ഡിരവനസംഭവത്തെ അവിടുന്നു പ്രസംഗിച്ചു. ഇതിനെത്തുടർന്നു പണ്ഡരപുരത്തെപ്പറ്റി പറവാനായിരിക്കും ഭാവിക്കുന്നതു് എങ്കിൽ ഞാനതു കേൾക്കാൻ ജിജ്ഞാസുവായിരിക്കുന്നു.

"ശിവേ! ശ്രദ്ധാപൂർവ്വം ശ്രവിച്ചാലും!" എന്നിങ്ങനെ മഹേശ്വരൻ വീണ്ടും കഥാപ്രസംഗമാരംഭിച്ചു:—

തിണ്ഡിരൻ എന്ന അസുരൻ, അന്ധകാരത്തെ ഒഴിച്ചു് ലോകസംരക്ഷണത്തെ ചെയ്യുന്ന ആദിത്യദേവന്റെ ഗതിയെത്തടഞ്ഞു ലോകജീവികളെ നിതരാം പീഡിപ്പിച്ചുകൊണ്ടിരുന്നു. അസുരന്റെ ദുഷ്പ്രവൃത്തിക്കു പരിഹാരമാർഗ്ഗം ഉണ്ടാക്കണമെന്നു നിശ്ചയിച്ചുകൊണ്ടു് മഹർഷിമാരും ദേവന്മാരുംകൂടി ശ്രീവൈകുണ്ഠത്തെ പ്രാപിച്ചു. മഹാവിഷ്ണുവിനോടു സങ്കടം ഉണർത്തിച്ചു. ഭഗവാനാകട്ടെ, "ഞാൻ ഭൂലോകത്തിൽ മല്ലികാർജ്ജുനനായി അവതരിച്ചു നിങ്ങളുടെ സങ്കടത്തെ പരിഹരിക്കുന്നതാണു്" എന്നു് അരുളിച്ചെയ്തു. ഇതൊരപൂർവ്വസംഭവമാകുന്നു. ഇങ്ങനെയിരിക്കെ ശ്രീചന്ദ്രൻ എന്ന പേരോടുകൂടിയ ഒരു അസുരൻ എന്നെ ലക്ഷ്യമാക്കി തപസ്സുചെയ്കയും ഞാൻ അവന്റെ മുമ്പിൽ പ്രത്യക്ഷീഭവിക്കയും ചെയ്തു. ഞാൻ അവന്റെ അഭിലാഷത്തെ ചോദിച്ചപ്പോൾ "എനിക്കു വിഷ്ണുവിനൊത്ത ഒരു പുത്രനുണ്ടാകുന്നതിനു വരം നൽകണം" എന്നു് അഭ്യർത്ഥിച്ചു. ഞാൻ അതുകേട്ടു് "സാക്ഷാൽ വിഷ്ണുതന്നെ നിനക്കു പുത്രനായി ജനിക്കു"മെന്നു വരം നൽകി അവനെ അനുഗ്രഹിച്ചു. അതനുസരിച്ചു് ശ്രീലക്ഷ്മീകാന്തൻ മല്ലികാർജ്ജുനൻ എന്ന പേരോടുകൂടി ശ്രീചന്ദ്രൻ എന്ന അസുരരാജന്റെ പുത്രനായി അവതരിച്ചു. ഒരിക്കൽ മല്ലികാർജ്ജുനൻ മൃഗയാവിനോദാർത്ഥം തിണ്ഡിരവനത്തിൽ ചെല്ലു

ന്നതിനും ആ രാജകുമാരനെ അസുരരാജനായ തിണ്ഡിരൻ കാണുന്നതിനും ഇടയായി. ആ അവസരത്തിൽ തിണ്ഡിരൻ മല്ലികാർജ്ജുനനെ നോക്കി "എന്റെ ഈ വനത്തിൽ വേട്ടയാടുന്നതിനായി നീ എങ്ങനെ പ്രവേശിച്ചു? ഞാൻ ഇപ്പോൾത്തന്നെ നിന്നെ ഭക്ഷിച്ചുകളയും" എന്നുപറഞ്ഞു കോപാവേശത്തോടുകൂടി മുമ്പോട്ടടുത്തു. മല്ലികാർജ്ജുനനാകട്ടെ ക്രൂസലെന്യേ അസുരരാജനോടു എതിരിടുകയും അവർ തമ്മിൽ ഭയങ്കരമായ യുദ്ധം സംഭവിക്കുകയും ചെയ്തു. അങ്ങിനെ ആയിരംവഷം സമരം നടത്തിയിട്ടും പരസ്പരം തോല്പിക്കാൻ സാധിക്കാഞ്ഞതുകൊണ്ടു മല്ലികാർജ്ജുനൻ, "ഇവനെ തോല്പിക്കാൻ എന്താണ് ഉപായം" എന്നിങ്ങനെ ആലോചിച്ച് ലോകദണ്ഡം എന്ന ഗദായുധത്താൽ അസുരരാജനെ പ്രഹരിക്കുകയും അവൻ ഭൂമിയിൽ പതിക്കയും ചെയ്തു. ആ അസുരൻ കാലപുരിക്കു പുറപ്പെടാറായ അന്ത്യവേളയിൽ "ശ്രീഹരിഃ" എന്നു ഉച്ചരിക്കുകയാൽ മല്ലികാർജ്ജുനന് അവന്റെപേരിൽ പ്രീതിജനിച്ചിട്ട് അവന്റെ ശരീരത്തെ തലോടിക്കൊണ്ടു്, "ഹേ, അസുരരാജൻ! നിനക്കുവേണ്ട അഭീഷ്ടവരത്തെ ആവശ്യപ്പെട്ടുകൊൾക" എന്നു് അരുളിച്ചെയ്തു. അസുരൻ അതുകേട്ട് "അങ്ങയുടെ ഗദായുധത്താൽ ഞാൻ ജീവനെ വെടിയാൻ ഇടയായി. അതു് ഈ വനത്തിൽവച്ചു സംഭവിക്കുകയാൽ ആ ആയുധത്തിന്റെ സ്മാരകമായി ഈ കാനനത്തെ ലോകദണ്ഡം എന്ന പേരോടുകൂടിയ ഒരു മനോഹരനഗരമാക്കിച്ചെയ്തു്, അങ്ങയുടെ നിത്യസാന്നിധ്യം അവിടെ സംഭവിപ്പിക്കുകയും വേണം. മാത്രമല്ല, അങ്ങയെ ദശിക്കാനായി വരുന്ന ഭക്തന്മാരുടെ പാപമാലിന്യങ്ങളെ കഴുകിക്കളയുന്നതിനു പര്യാപ്തമായ ഒരു മഹാതീർത്ഥം എന്റെപേരിൽ ഇവിടെ നിമ്മിക്കുകയും വേണം. അതിന്റെ തീരത്തിൽ അങ്ങയുടെ ഗദായുധത്തെ പ്രതിഷ്ഠിക്കുകയും വേണം. അത്തീർത്ഥത്തിൽ സ്നാനംചെയ്തു് ആ ഗദായുധത്തെ ആലിംഗനം ചെയ്യുന്നവരുടെ സകലപാപങ്ങളും ആദിത്യനെക്കണ്ട ഇരുട്ടെന്നപോലെ ഓടി ഒളിക്കേണ്ടതാണ്. ഭഗവാനേ! ഈ ഒരു വരമാണു് എന്നാൽ അഭ്യർത്ഥനീയമായിട്ടുള്ളതു്. ലോകരക്ഷക! ദീനദയാലോ മല്ലികാർജ്ജുന! അങ്ങയുടെ ദിവ്യദശനത്തിനിടയാകത്തക്കവണ്ണം ഞാൻ ചെയ്ത പുണ്യമേതോ? ഭഗവാന്റെ തൃക്കൈസ്പശത്തിനു സംഗതിയാകത്തക്കവണ്ണം ഇവൻ ചെയ്ത സുകൃതമെന്തോ? ഹരേ, ഭഗവൻ! ലക്ഷ്മീകാന്ത! വൈകുണ്ഠനാഥ! ഭക്തജനദാസ! കായാമ്പൂവണ്ണ! കടാക്ഷിച്ചാലും! കടാക്ഷിച്ചാലും!" എന്നീ പ്രാത്ഥനയോടുകൂടി സുകൃതിയായ തിണ്ഡിരനാമാസുരൻ മരണം പ്രാപിച്ചു. ഭക്തവത്സലനായ ഭഗവാൻ ആ അസുരരാജനു് വൈകുണ്ഠപദപ്രാപ്തി നൽകുകയും ചെയ്തു.

തിണ്ഡിരാസുരൻെറ അന്ത്യപ്രാൎത്ഥന അനുസരിച്ച് ഭഗവൽ കടാക്ഷത്താൽ അന്നുമുതൽ ആ കാനനദേശത്തിനു ലോകഖണ്ഡം എന്ന പേരു് ഉണ്ടായി. ഇങ്ങനെയിരിക്കെ ലോകഖണ്ഡത്തെ സമീപിച്ച ഒരു ഗ്രാമത്തിൽ സദ്ഗുണസമ്പൂൎണ്ണനും ജനനമരണനിവാരണയോഗ്യമായ ശ്രീനാരായണപൂജയിൽ തല്പരനും സൽക്കൎമ്മങ്ങൾ മാത്രം അനുഷ്ഠിക്കപ്പെട്ടുന്നവനും സാത്വികനും സത്യസന്ധനും ആയ ഒരു മഹാൻ ജീവിച്ചുപോന്നു. ജഹ്നു എന്ന പേരോടുകൂടിയ ആ പുണ്യാത്മാവു് സന്താനലാഭാഭാവത്താൽ സന്തപ്തനായി സന്താനലാഭാൎത്ഥം അനവധി പുണ്യകൎമ്മങ്ങളും തപസ്സും ചെയ്തതിൻെറ ഫലമായിട്ടു് സാത്വികിയെന്ന തൻെറ ധൎമ്മപത്നിയിൽ അത്യന്തസുന്ദരനായ ഒരു പുത്രൻ ജനിച്ചു. പുത്രൻെറ സൗന്ദൎയ്യോല്ക്കൎഷത്തെക്കണ്ടു സന്തുഷ്ടനായ ജഹ്നു പുണ്ഡരീകൻ എന്നു് അവനു നാമകരണം ചെയ്തു. ആ ശിശു ശുക്ലപക്ഷത്തിലെ ചന്ദ്രനെപ്പോലെ നാൾക്കുനാൾ ദീപ്തിയും വളൎച്ചയുംപൂണ്ടു് പതിനാറാമത്തെ വയസ്സോപാനത്തിൽ എത്തി. ആ ഘട്ടത്തിൽ ആ മാതാപിതാക്കന്മാർ തങ്ങളുടെ ഓമനപ്പുത്രനു് സൎവാംഗസുന്ദരിയായ ഒരു കന്യകയെ വിവാഹം ചെയ്തുകൊടുത്തു. തങ്ങളുടെ ഏകപുത്രൻെറ ആനന്ദമയമായ ദാമ്പത്യജീവിതത്തെ കൺകുളിൎക്കെക്കണ്ടു് ആനന്ദിച്ചുവരവേ പെട്ടെന്നു് അതിനു വിഘാതംനേരിടത്തക്കവണ്ണം ആ പുത്രൻെറ സ്വഭാവത്തിനു് ചില മാററങ്ങൾ കണ്ടുതുടങ്ങി. അച്ഛനമ്മമാരെ അനുസരിച്ചും ആദരിച്ചും സ്നേഹിച്ചുംപോന്ന ആ യുവാവു്, ഏകതത്വത്തിൽനിന്നും ദ്വന്ദ്വതത്വത്തെ പ്രാപിച്ചു് ഏറെത്താമസിക്കുന്നതിനുമുമ്പു് സഞ്ചിതവൈപരീത്യത്താലോ എന്തുകൊണ്ടോ ആ വൃദ്ധപിതാക്കളിൽ വെറുപ്പും അറപ്പും അവരെ അനുസരിക്കുന്നതിൽ വൈമുഖ്യവും അവരുടെ സഹവാസത്തിൽ നീരസവും കാട്ടിത്തുടങ്ങി. മാത്രമല്ല, അവരെ നന്ദിച്ചും ശാസിച്ചുംവരിക പതിവായിത്തീൎന്നു. ഗൃഹജോലികൾ നിൎവഹിക്കുന്നതിനു് ആ വൃദ്ധദമ്പതികളെ ചുമതലപ്പെടുത്തുകയും താനും തൻെറ നവോഢയായ പത്നിയും ആ വിഷയത്തിൽ അവരെ അലട്ടിക്കൊണ്ടിരിക്കയും ചെയ്തു. ഇങ്ങനെ പലപ്രകാരത്തിൽ ആ വൃദ്ധമാതാവിനും പിതാവിനും നേരിട്ടുകൊണ്ടിരുന്ന ശല്യങ്ങൾ ദുസ്സഹമായിത്തീൎന്ന ഘട്ടത്തിൽ അവർ ആ പുത്രനോടു ഇങ്ങനെ ഗുണദോഷിച്ചു:—"നിൻെറ നയം നമ്മുടെ കുലത്തിനും പുത്രധൎമ്മത്തിനും വിരുദ്ധമാണു്. മകനേ! നീ ഒരു സൽപ്പുത്രനായി ജീവിച്ചു് ആ ജീവിതംകൊണ്ടു ഞങ്ങൾക്കു സന്തോഷവും സംതൃപ്തിയും നൽകുമെന്നായിരുന്നു ഞങ്ങൾ പ്രതീക്ഷിച്ചിരുന്നതു്. പുത്ര! നീ ഒരു പാപിയായിത്തീരുന്നതു നമ്മുടെ കുലത്തിനും നിൻെറ പരഗതിക്കും ഹാനികരമാകുന്നു. പത്നി

യെ വഴിതെററി സ്നേഹിച്ചു പെററവരെ നിന്ദിക്കുന്ന നിന്നെ ലോകരും ഈശ്വരനും വെറുക്കും. ആ ദുരവസ്ഥ നിനക്കു നേരിട്ടാൽ ഞങ്ങളുടെ മനസ്സിന് എന്താരു നിർവ്വതിയാണുള്ളതു്?" ഈ ഉദ്ബോധനംകേട്ടു് ആ ദുഷ്പുത്രൻ, "നിങ്ങൾ മരിക്കുന്നുമില്ലേ?" എന്നു ചോദിച്ചുകൊണ്ടു്, പിന്നെയും പല പരുഷവാക്കുകൾ ഉച്ചരിച്ചു കോപാവേശത്തോടുകൂടി ആ വൃദ്ധശരീരങ്ങളിൽ തന്റെ കൈത്തരിപ്പിനെ തീർത്തു. അപ്പോൾതന്നെ, തന്റെ പ്രിയപ്പെട്ട കളത്രത്തോടൊന്നിച്ചു് ആ ഗൃഹത്തിൽനിന്നു വിലകിത്താമസിക്കുകയും ചെയ്തു.

ഇങ്ങനെയിരിക്കെ തങ്ങളുടെ ഏകപുത്രൻ—അനപത്യദുഃഖപരിഹാരാർത്ഥം തങ്ങളനുഷ്ഠിച്ച ബഹുകാലതപസ്സിന്റെ ഫലമായി സഞ്ജാതനായ ആ ഓമനപ്പുത്രൻ—ഇപ്രകാരം ഒരു ദുഷ്പുത്രനായി പരിണമിച്ചതിനാൽ പണ്ടത്തെ അനപത്യദുഃഖത്തെ അതിശയിച്ചുണ്ടായ മനോവ്യാകുലത്തിന്റെ ദുർവഹതയെ തീർത്ഥാടനത്താൽ പരിഹരിക്കാൻ ആ വന്ദ്യദമ്പതികൾ തീർച്ചപ്പെടുത്തി. എന്നല്ല ആ ദുഷ്ടന്റെ മുഖത്തുനോക്കാൻ ഇടയാകാത്തവണ്ണം മടങ്ങിവരാതിരിക്കണമെന്നുകൂടി അവർ നിശ്ചയിച്ചു. ആയിടയ്ക്കു കാശിയാത്രക്കാരായ കുറേ ആളുകൾ ആ സ്ഥലത്തു വന്നുചേർന്നു. അവരോടൊന്നിച്ചു ജഹ്നുവും സാത്വകിയും പുറപ്പെടുകയും ചെയ്തു. യഥാകാലം ആ തീർത്ഥാടകസംഘം മുൻചൊന്ന ലോഹദണ്ഡമെന്ന നഗരത്തെ പ്രവേശിച്ചു.

തന്നാൽ വെറുക്കപ്പെട്ട മാതാപിതാക്കന്മാർ കാശിക്കു പുറപ്പെട്ടവിവരം അറിഞ്ഞു് അവർക്കുംമുമ്പു് കാശിയിലെത്തി അവിടത്തെ അത്ഭുതങ്ങളെ നോക്കിക്കാണണമെന്നു് ആ പുണ്ഡരീകൻ അഭിലഷിച്ചു. തന്റെ പ്രേമഭാജനമായ കളത്രത്തെക്കൂടി ആ ഭാഗ്യത്തിൽ ഭാഗഭാക്കാക്കണമെന്നു് നിശ്ചയിക്കയും ചെയ്തു. ഈ നിശ്ചയത്തെ ഇങ്ങനെ തന്റെ ഭാര്യയെ അറിയിച്ചു:—"ഓമനേ! ആ കിഴട്ടുശവങ്ങൾ രണ്ടും കാശിക്കു പുറപ്പെട്ടിരിക്കുന്നു. വയസ്സുകാലത്തു് ഇവിടെങ്ങാൻ കിടന്നു മരിക്കേണ്ടതിനുപകരം കാശിയിലെ അത്ഭുതകാഴ്ചകൾ നോക്കിക്കാണുന്നതിനായി പുറപ്പെട്ടിരിക്കുന്നപോലും! നീ കാശിയെപ്പററി കേട്ടിട്ടുണ്ടോ? അവിടെ വലിയ വലിയ കെട്ടിടങ്ങളും കച്ചവടക്കടകളും വിലപിടിച്ച പട്ടുവസ്ത്രങ്ങൾ വില്ക്കുന്ന വ്യാപാരവീഥികളും വിശ്വനാഥക്ഷേത്രമെന്നൊരു കോവിലും മററുമുണ്ടെന്നു ഞാൻ പണ്ടേ കേട്ടിട്ടുണ്ടു്. ഗംഗാനദി ആ പട്ടണമദ്ധ്യത്തിൽക്കൂടി പ്രവഹിക്കുന്നുമുണ്ടു്. ആകെക്കൂടി ആ പട്ടണത്തിന്റെദർശനം ആഹ്ലാദപ്രദമായിരിക്കും. അതുകൊണ്ടാണല്ലോ ഭാരതത്തിന്റെനാനാഭാഗത്തുമുള്ള ജനങ്ങൾ അടിക്കടി അങ്ങോട്ടു പു

റപ്പെട്ടുന്നതു്. ഏതായാലും ആ കിഴവനും കിഴവിയും അവിടെ എത്തുന്നതിനുമുമ്പു് നമുക്കു ചെന്നു ചേരണം. ഭവതികൂടി എന്റെ ഒന്നിച്ചുണ്ടായിരിക്കണമെന്നാണു് എന്റെ ആഗ്രഹം. ഭവതികൂടി യില്ലാത്ത ഏതൊരു അനുഷ്ഠാനവും എന്റെ മനസ്സിനെ ആഹ്ലാദിപ്പിക്കാൻ സാധിക്കുന്നതല്ല." ഈ അഭിപ്രായത്തോടു അയാളുടെ പത്നി അനുകൂലിക്കുകയും രണ്ടുപേരും രണ്ടു കുതിരയിൽ കയറി അപ്പോൾത്തന്നെ പുറപ്പെടുകയും ചെയ്തു. യാത്രാമദ്ധ്യേ വാൎദ്ധക്യാധിക്യത്താൽ ദുർബലരായി ഭവിച്ച അവന്റെ വൃദ്ധപിതാക്കൾ കാൽനടകൊണ്ടു ക്ഷീണിച്ചു പരവശരായി ചുവടുകളും നടന്നുപോകുന്നതിനെ നിൎദ്ദയനായ ആ പുത്രൻ കണ്ടിട്ടും കാണാത്ത മട്ടിൽ കടന്നുപോവുകയാണുണ്ടായതു്.

യഥാകാലം കാശിയിലെത്തിയ പുണ്ഡരീകനും പത്നിയും, വിശ്വനാഥക്ഷേത്രത്തിനു സമീപം ഗംഗാനദീതീരത്തിൽ തപസ്സുചെയ്തുകൊണ്ടിരുന്ന കുക്കുടൻ എന്ന മഹൎഷിയുടെ ആശ്രമത്തിന്റെ നികടത്തിലിറങ്ങി വിശ്രമിച്ചു. കുക്കുടമഹൎഷിയുടെ മഹാമഹിമയും തപഃപ്രാഭവവും അനിൎവ്വചനീയമാകുന്നു. ബ്രഹ്മപ്രഭൃതികൾപോലും ആ മുനിവൎയ്യന്റെ പവിത്രനാമത്തെ കീൎത്തിച്ചു ദുഃഖനിവൃത്തിവരുത്തുന്നുണ്ടെന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ ദിവ്യപ്രഭാവം ഏതാണ്ടു് ഊഹിക്കാവുന്നതാണല്ലോ. കുക്കുടയോഗീശ്വരനാകട്ടെ, തന്റെ മാതാപിതാക്കന്മാരുടെ പാദസേവയെ നിത്യകൃത്യമായി സ്വീകരിച്ചു് അതിനെയഥാവിധി ആദരിച്ചും മററുള്ള സമയങ്ങളിൽ അവരുടെ ചേവടികളെ അടുത്തു്, തൊഴുതിരുന്നു് പുരാണപാരായണങ്ങളും ഭഗവന്നാമകീൎത്തനങ്ങളുംകൊണ്ടു് അവരെ ആനന്ദിപ്പിച്ചും, ആ വിധത്തിൽ തപസ്സു് ആചരിക്കയാണു്. ഒരു നിമിഷംപോലും അവരെപ്പിരിഞ്ഞിരിക്കുകയെന്നുള്ളതു് കുക്കടനു് സങ്കടമാണു്. അക്കാരണത്താൽ മിക്കപ്പോഴും ആഹാരനിദ്രാദികളെപ്പോലും അദ്ദേഹം ഉപേക്ഷിക്കുന്നുണ്ടു്. ക്ഷേത്രദൎശനങ്ങളും തീൎത്ഥസ്നാനങ്ങളും തന്നെയും ആ പൂജ്യപിതാക്കളുടെ പാദസേവയ്ക്കും താഴെയാണെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചിരിക്കുന്നു. മാതാവിനേയും പിതാവിനേയും, കടന്നു നില്ക്കുന്ന ഒരു ദൈവം ഇല്ലെന്നും അദ്ദേഹം തീൎച്ചപ്പെടുത്തിയിരിക്കുന്നു. മാതാപിതാക്കന്മാരുടെ തുഷ്ടിയത്രേ തന്റെ മുക്തിയെന്നും അദ്ദേഹം ഉറച്ചിരിക്കുന്നു.

കുക്കുടമുനിയുടെ ആശ്രമത്തിനു സമീപത്തിൽ പുണ്ഡരീകൻ പത്നിയോടുകൂടി വിശ്രമാൎത്ഥം തങ്ങി എന്നു മുമ്പു പറഞ്ഞുവല്ലോ. പുണ്ഡരീകൻ പരിശുദ്ധനായ കുക്കുടനെക്കാണുകയും കാശിക്ഷേത്രത്തിലേക്കു ഇനിയും എന്തുമാത്രം ദൂരമുണ്ടെന്നു ചോദിക്കുകയും ചെ

യ്യു. അതിന്ന് ആ മുനി പറഞ്ഞ സമാധാനം "എനിക്കു നിശ്ചയമില്ല" എന്നായിരുന്നു. പുണ്ഡരീകൻ അതുകേട്ട്, "നിങ്ങൾ ഒരു മണ്ടനാണോ? കാശിക്ഷേത്രത്തിന്റ സമീപത്തു താമസിച്ചിരുന്നിട്ടും ഇവിടെനിന്ന് കാശിക്ഷേത്രത്തിലേക്കുള്ള ദൂരം നിങ്ങൾ അറിഞ്ഞിട്ടില്ലെങ്കിൽ നിങ്ങൾ കാശി കണ്ടിട്ടില്ലെന്നാണല്ലോ തോന്നുന്നതു്! കഷ്ടം! കാശികാണാത്തവൻ കഴുതയാണെന്നല്ലേ പഴമൊഴി? കാശികാണാത്ത നിങ്ങളുടെ ജന്മത്തിന് എന്തൊരുസാഫല്യമാണു്?" എന്നിങ്ങനെ മഹർഷീശ്വരനെ നിന്ദിച്ചും പരിഹാസപ്പുഞ്ചിരിതൂകിയും അയാൾ തന്റെ വിശ്രമസങ്കേതത്തെ പ്രാപിച്ചു. അന്നു രാത്രിയിൽ അവിടെത്തന്നെ കഴിഞ്ഞുകൂടിയതിനുശേഷം അടുത്ത രാവിലെ കാശിക്കു പുറപ്പെടാമെന്നു പുണ്ഡരീകൻ നിശ്ചയിച്ചു. രാത്രിയിൽ മൂന്നാമത്തെ യാമത്തിൽ വിരൂപകളും ബീഭത്സവേഷകളുമായ മൂന്നു സ്ത്രീകൾ പുണ്ഡരീകനും പത്നിയും കിടക്കുന്നതിന്റെ സമീപത്തുകൂടി കടന്നുപോയി കുക്കുടമഹർഷിയുടെ ആശ്രമത്തിൽ പ്രവേശിച്ചു. ആ മൂന്നുപേരും ആശ്രമമുറ്റങ്ങളെ തൂത്തുവാരി വെടിപ്പാക്കി നീർതളിച്ചു ശുദ്ധമാക്കി കോലമിട്ടലങ്കരിച്ചു. തൂത്തുതുടങ്ങിയപ്പോൾ മുതൽ അവരുടെ വിലക്ഷണമായ രൂപം അല്പാല്പമായി നീങ്ങിത്തുടങ്ങുകയും കോലമിട്ടവസാനിച്ചതോടുകൂടി അവർ സർവ്വജനമനോഹാരിണികളായ സുന്ദരീമണികളായി രൂപാന്തരപ്പെടുകയും ചെയ്തു. ഈ സംഭവം തികച്ചും പുണ്ഡരീകൻ കണ്ടുകൊണ്ടിരിക്കയായിരുന്നു. മാത്രകഴിഞ്ഞു് അവർ മൂന്നുപേരും, ആദ്യമേതന്നെ അത്ഭുതപരതന്ത്രനായിരിക്കുന്ന പുണ്ഡരീകന്റെ സമീപത്തുകൂടി മടങ്ങിപ്പോകുന്നതുകണ്ടു് അവൻ അവരെത്തടഞ്ഞുനിറുത്തി ഇങ്ങനെചോദിച്ചു:—"ഈ അർദ്ധരാത്രിസമയത്തു് പുരുഷസഹായമെന്യേ സഞ്ചരിക്കുന്ന നിങ്ങളാരാണു്? നിങ്ങൾ എന്തിനായിട്ടു് ആശ്രമത്തിനുള്ളിൽകടന്നു? നിങ്ങളുടെമലിനവേഷംമാറിയതെങ്ങനെ? ഈ സർവ്വാംഗസുന്ദരത്വം നിങ്ങൾക്കെങ്ങനെലഭിച്ചു?"അതിൽ ഒരു സ്ത്രീ മുമ്പോട്ടുകടന്നുനിന്നു് "ഒരു കാലത്തും ഒന്നിനാലും പരിഹരിക്കാൻപാടില്ലാത്ത പാപക്കൂട്ടത്തോടുകൂടിയ, ഹേ, പതിതനായ ദുരാത്മാവേ! പരിശുദ്ധകളായ ഞങ്ങളെക്കുറുക്കിടാൻ നീ യോഗ്യനോ?മാറിനില്ക്കുക!!!" എന്നു ശാസിച്ചു. അതുകേട്ടു പുണ്ഡരീകൻ കിടുകിടെ നടുങ്ങി. ആ സ്ത്രീയുടെ ഇരുപാദങ്ങളെയുംകെട്ടിപ്പിടിച്ചുകൊണ്ടു്, "തായേ! ഞാൻ അത്ര വലിയ പാപിയാണെന്നു് ഇതേവരെ ഗ്രഹിച്ചിരുന്നില്ല. അമ്മേ! എന്റെ പാപസഞ്ചയത്തെ അവിടുന്നു് നശിപ്പിക്കണേ!" എന്നു ദയനീയമാംവണ്ണം പ്രാർത്ഥിച്ചു. സ്ത്രീപറഞ്ഞു:—"ഹേ, പാപാത്മാവേ! പിടിവിട്ടെഴുന്നേൾക്കുക! നീ ഈ ജന്മത്തിൽ വമ്പിച്ച പാപം ചെയ്തിരിക്കുന്നു. എങ്കിലും മുജ്ജന്മത്തിൽചെയ്ത അല്പസുകൃ

ത്തിന്റെ ഫലമായി, മുനിപുംഗവനായ കുക്കുടമഹർഷിയുടെ ആശ്രമത്തെ സമീപിക്കാൻ സാധിച്ചു. അദ്ദേഹത്തെക്കണ്ടതുകൊണ്ടുള്ള സുകൃതം ഞങ്ങളെ ദർശിക്കത്തക്കവണ്ണം നിന്റെ നയനങ്ങളെ പവിത്രീകരിച്ചു. ഞങ്ങളുടെ ദർശനത്താൽ നിന്റെ പാപസഞ്ചയവും ഈ നിമിഷത്തിൽ നിന്നെവിട്ടു് അകന്നിരിക്കുന്നു. ഞങ്ങളാരാണെന്നു നീ ചോദിച്ചുവല്ലോ; ഞാൻ ഗംഗാഭഗവതിയും ഇവൾ കാളിന്ദിയും ഈ നിൽക്കുന്നവൾ സരസ്വതീദേവിയുമാകുന്നു. ത്രിലോകവാസികളും ഭക്തിപൂർവ്വം ഞങ്ങളെ സമീപിച്ചു്, ഞങ്ങളെ സ്പർശിച്ചു്, ഞങ്ങളിൽ മുങ്ങിക്കുളിച്ചു്, ജനനമരണശൃംഖലയെപ്പൊട്ടിച്ചു് മോക്ഷത്തെ പ്രാപിക്കുന്നു. എന്നാൽ അവരുടെ പാപങ്ങളെല്ലാം ഞങ്ങളെ ബാധിക്കുകയും അതുവഴി ഞങ്ങൾ ബീഭത്സരൂപിണികളായിച്ചമയുകയും ചെയ്യുന്നു. അങ്ങനെ അന്നന്നു ഞങ്ങളെ ബാധിക്കുന്ന മനുഷ്യപാപങ്ങളെ പരിശുദ്ധാത്മാവായ കുക്കുടമഹർഷിയുടെ ആശ്രമാങ്കണസേവാകൃത്യംകൊണ്ടു പരിഹരിക്കുകയും ചെയ്യുന്നു. പാപം നീങ്ങുന്നതോടുകൂടി ബീഭത്സതയും ഞങ്ങളെ വിട്ടൊഴിയുന്നു."

പുണ്ഡരീകൻ തൊഴുകൈയോടുകൂടി ചോദിച്ചു:—"ദേവീ! മുററംതൂപ്പുകൊണ്ടു നിങ്ങളുടെ പാപങ്ങൾ ഒഴിയത്തക്കവണ്ണം കാശിപോലും കണ്ടിട്ടില്ലാത്ത ആ കുക്കുടനുള്ള മഹത്വമെന്തായിരിക്കാം?"

ഗംഗാദേവി—കുക്കുടമഹർഷി തന്റെ മാതാപിതാക്കന്മാരെ ഈശ്വരനിർവ്വിശേഷം പൂജിക്കുന്നു. അവരിൽനിന്നന്യമായി മററൊരു ദൈവം അദ്ദേഹത്തിനില്ല. അവരെ പൂജിക്കുകയും അവർക്കുവേണ്ട വിടുപണി ചെയ്കയും ചെയ്യുന്നതുകൊണ്ടുള്ള പുണ്യമാണു് അദ്ദേഹത്തിന്റെ മഹത്വത്തിനു കാരണം. കോടിയാഗങ്ങൾചെയ്തും ഭൂലോകപര്യടനം നടത്തിയും പുണ്യതീർത്ഥങ്ങളിൽ സ്നാനംചെയ്തും കാശിമഹാക്ഷേത്രത്തെ രണ്ടുലക്ഷംവലംവച്ചും സമ്പാദിക്കുന്ന പുണ്യം മാതാവിനെ ഒന്നു നമസ്കരിക്കുന്നതുകൊണ്ടു മാത്രം സിദ്ധിക്കുന്നതാണു്. പിതാവിനെ ഒന്നു വണങ്ങിയാൽ ഉൽകൃഷ്ടജ്ഞാനിയായി ഭവിക്കുമത്രേ. അപ്രകാരമുള്ള മാതൃപിതൃസേവകൊണ്ടു് വൈകുണ്ഠപതിയായ സാക്ഷാൽ നാരായണൻപോലും അവന്റെ മുമ്പിൽ പ്രത്യക്ഷീഭവിക്കുമെന്നു് ആപ്തന്മാർ അരുളിച്ചെയ്തിട്ടുണ്ടു്. അച്ഛനമ്മമാരെ നിന്ദിക്കുന്നവൻ ചണ്ഡാളനായി ഭവിക്കുമത്രേ. ലോകാവസാനത്തോളം മോചിക്കപ്പെടാൻ നിവൃത്തിയില്ലാത്തവണ്ണം ഘോരനരകത്തിൽ പതിക്കുംതന്നേ. അവന്റെ ഓരോ ജന്മങ്ങളും മഹാവ്യാധികളാൽ പീഡിപ്പിക്കപ്പെടുന്നതാണു്. അവനെക്കാണുന്നവർപോലും പാപികളായി ഭവിക്കും. ഇതു കേട്ടമാത്രയിൽ പുണ്ഡരീകൻ ഞെട്ടിവിറച്ചു് വെട്ടിയിട്ട മരംപോലെ ഭൂമിയിൽ പതിച്ചു് ഇങ്ങനെ പരിദേ

വനം ചെയ്തുതുടങ്ങി:—"ഹാ! കരതലാമലകംപോലെ എനിക്കു സ്വാധീനപ്പെട്ടിരുന്ന പുണ്യത്തെ കൈവെടിഞ്ഞു പാപത്തെ സമ്പാദിച്ചുവല്ലോ! എന്നെപ്പെററടുത്ത അല്ലയോ ജനനീ! അമ്മയുടെ പവിത്രമായ ഗർഭപാത്രത്തെ ഈ പാപി അശുദ്ധിപങ്കിലമാക്കിച്ചെയ്തുവല്ലോ! ഹാ! എന്നെ പോററിവളർത്തിയ പിതാവേ! ഈ പാപിയുടെ കൃതഘ്നതയെ അവിടുന്നു പൊറുക്കണേ! അമ്മേ! എനിക്കു മാപ്പുതരണമേ! എന്നെ അനുഗ്രഹിക്കണമേ! അയ്യോ! ഞാൻ കുമ്പിടേണ്ട ദൈവങ്ങളെ കുററപ്പെടുത്തി ശകാരിച്ചുവല്ലോ! ആ വന്ദ്യശരീരങ്ങളിൽ ഈ ദുഷ്ടൻ താഡനം ഏല്പിച്ചുവല്ലോ! ഹാ! ഈ പാപത്തെ ഞാൻ എന്നു അനുഭവിച്ചുതീർക്കും? ജഗദീശ! ഇവനു ഒഴിച്ചിട്ടിരിക്കുന്ന നരകമേതോ? ഇവൻെറ നിഴലേശിയ എത്ര പുണ്യാത്മാക്കൾ പാപികളായി തീർന്നിട്ടുണ്ടോ? ഹാ, അമ്മേ! അംബികേ! പ്രിയതാതാ! ദൈവങ്ങളേ! കോടിതീർത്ഥത്താലും കഴുകിക്കളയപ്പെടാൻ പ്രയാസമായ ഇവൻെറ ഘനീഭൂതമായ പാപസഞ്ചയത്തെ നിങ്ങളുടെ അനുഗ്രഹാമൃതവർഷത്താൽ കഴുകിക്കളയുമെന്നിരിക്കെ എനിക്കെന്തിനു കാശി? എനിക്കെന്തിനു തീർത്ഥസ്നാനം? എനിക്കെന്തിനു പുണ്യക്ഷേത്രദർശനം? എനിക്കെന്തിനു ലോകപര്യടനം? അഥവാ ഞാനെന്തിനു ജീവിക്കുന്നു? ഇവൻെറ ഭാരത്തെ ഭൂമി എങ്ങനെ താങ്ങും?" പുണ്ഡരീകൻ മൂർഛിതനായി; ശബ്ദംനിന്നു. കരുണാസ്വരൂപിണിയായ ഗംഗാഭഗവതി, ശീതശീതളമായ സ്വകരസ്പർശത്താൽ അവനെ ലബ്ധപ്രജ്ഞനാക്കീട്ടു, "പുണ്ഡരീക! മതിമതി; നിൻെറ ഈ പശ്ചാത്താപം സുഘനമായ നിൻെറപാപസഞ്ചയത്തെ ലഘൂകൃതമാക്കി ചെയ്തിരിക്കുന്നു. നീ പൊയ്ക്കൊൾക! വേഗത്തിൽ നിൻെറ മാതാപിതാക്കന്മാരെക്കണ്ടുപിടിക്കുക! അവരുടെ പാദങ്ങളിൽ അഭയംപ്രാപിക്കുക! നിൻെറ തെററിനു മാപ്പുചോദിക്കുക! അവർക്കു ഊഴിയംചെയ്യുക! ആ പാദപത്മങ്ങളെ ഈശ്വരതൃപ്പാദങ്ങളായിവിശ്വസിക്കുക! നിൻെറ പാപങ്ങളൊക്കെ പമ്പകടക്കും. നിൻെറ അജ്ഞാനം നീങ്ങി നീ ജ്ഞാനിയായി ഭവിക്കും. ത്രിലോകവാസികളും നിന്നെപ്പുകഴത്തും. ബ്രഹ്മനാദവും വേദഗീതവും നിൻെറ ശ്രവണപുടങ്ങളിൽ മുഴങ്ങിക്കൊണ്ടിരിക്കും. വൈകുണ്ഠനാഥനെ നിനക്കു നേരിൽകാണാറാകും. എന്നിങ്ങനെ സാന്ത്വനങ്ങളും പ്രബോധനങ്ങളുംകൊണ്ടു പുണ്ഡരീകനെ പ്രബുദ്ധനാക്കിച്ചെയ്തതിനുശേഷം കാളിന്ദീസരസ്വതികളാകുന്ന ഭഗവതിമരോടുകൂടി അന്തർദ്ധാനം ചെയ്തു. പുണ്ഡരീകനാകട്ടെ മാത്രപോലും താമസിക്കാതെ കുക്കുടാശ്രമത്തെ പ്രാപിച്ചു തൽപാദപത്മങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു അജ്ഞാനത്താൽ നിന്ദിച്ചുപോയ കുററത്തിനു പശ്ചാത്താപപൂർവം മാപ്പു അപേക്ഷിച്ചു അദ്ദേഹത്തിൻെറ അനുഗ്രഹാശിസ്സുകൾ

ഏററുകൊണ്ടു് കാശിയെപ്പോലും വിസ്മരിച്ചു് തന്റെ വന്ദ്യമാതാപിതാക്കന്മാരെത്തേടി പലായനം ചെയ്തു.

യഥാകാലം പുണ്ഡരീകൻ മാതാപിതാക്കന്മാരെ കണ്ടുമുട്ടി. നിസ്സങ്കോചം അപ്പൂതപാദങ്ങളിൽവീണു പേർത്തും പേർത്തും കരഞ്ഞു. തന്റെ സർവ്വാപരാധങ്ങളേയും പൊറുക്കണമെന്നു കേണുകേണു് അപേക്ഷിച്ചു. ആ പരിശുദ്ധാത്മാക്കൾ—പണ്ടേതന്നെ സ്വപുത്രന്റെ തെററിനെ ഒരുകുററമായി ഗണിച്ചിട്ടില്ലാത്ത ആ ജ്ഞാനവൃദ്ധന്മാർ—അവനെ സാന്ത്വനപ്പെടുത്തുകയും പുത്രനു സൽബോധമുണ്ടായതിനെക്കുറിച്ചു പിന്നെയും പിന്നെയും അഭിനന്ദിക്കുകയും ചെയ്തു. അനന്തരം തന്റെ മാതാപിതാക്കന്മാരെ ചുമലിൽപേറിക്കൊണ്ടു താൻ കുതിരപ്പുറത്തുകേറി സവാരിചെയ്തു പാതമുഴുവൻകാൽനടയായി നടന്നുചെന്നു ഗംഗ തുടങ്ങിയുള്ള മഹാതീർത്ഥങ്ങളിൽ സ്നാനം ചെയ്യിച്ചും കാശി മുതലായ പുണ്യക്ഷേത്രങ്ങളിൽ ദർശനം ചെയ്യിച്ചും അവിടവിടെ ചെയ്യേണ്ട തർപ്പണകർമ്മങ്ങളെ യഥാവിധി നിർവ്വഹിപ്പിച്ചും പലകാലത്തിനുശേഷം സ്വദേശത്തു മടങ്ങിയെത്തി മറെറാരു കുക്കുടനായി വാണുവന്നു. മുൻപേതന്നെ നിരപരാധിനിയായ പുണ്ഡരീകപത്നിയും സ്വഭർത്താവിനെ അനുകരിച്ചു് ഭർത്താവിന്റെ മാതാപിതാക്കന്മാരെ പൂജനാദികളെക്കൊണ്ടും വിടുപണികളെക്കൊണ്ടും ആ വിഷയത്തിൽ ഭർത്താവിനു ചെയ്തുകൊടുക്കുന്ന ഒത്താശകളെക്കൊണ്ടും അവരെ സന്തോഷിപ്പിച്ചു് അവരുടെ പ്രീതിക്കു പാത്രീഭവിച്ചു.

മുൻപു് ശ്രീചന്ദ്രാസുരന്റെ അന്തിമമായ അഭീഷ്ടമനുസരിച്ചു് ഭഗവൽകടാക്ഷത്താൽ തിണ്ഡിരവനത്തിൽ ഇതിനകം ലോകദണ്ഡമെന്ന നഗരവും ആ നഗരത്തിൽ ചന്ദ്രാസുരന്റെ ഇംഗിതാനുസരണം ഭഗവാനു് ഇരുന്നരുളുന്നതിനു സമുചിതമായ ക്ഷേത്രവും സംഭവിച്ചിരിക്കയാണു്. പുണ്ഡരീകൻ ഇക്കാലത്തു് തന്റെ മാതാപിതാക്കന്മാരോടും പത്നിയോടുംകൂടി തിണ്ഡിരമെന്ന പുതിയ നഗരത്തിലേക്കു പാർപ്പുമാററി അവിടെ താമസിച്ചുവരികയുമാണു്. അങ്ങിനെയിരിക്കെ ഭഗവാൻ ശ്രീകൃഷ്ണൻ പുണ്ഡരീകഭക്തന്റെ ഗൃഹത്തെ തൃപ്പാദസ്പർശത്താൽ പരിപൂതമാക്കിച്ചെയ്യണമെന്നു് അഭിലഷിച്ചു. അതിന്റെ ഫലമായി. ഒരുദിവസം പതിവുപോലെ പുണ്ഡരീകൻ പിതൃപാദപൂജനടത്തിക്കൊണ്ടിരിക്കുമ്പോൾ ആ പാദങ്ങളിൽനിഴലിച്ച ശ്യാമളച്ഛായകണ്ടു തിരിഞ്ഞുനോക്കവേ, തന്റെപുറകിൽഎഴുന്നരുളിനില്ക്കുന്നശ്യാമളവർണ്ണനായ ബാലഗോപാലനെ ദർശിക്കുന്നതിനിടയായി. തൃപ്പാദസംബന്ധത്താൽ അലംകൃതമായ നൂപുരത്തിന്റെ മഞ്ജുളനാദവും ചെറുകിങ്ങിണികളുടെ ക്വണ

തവിശേഷവും കങ്കണങ്ങളുടെ തരികിലുക്കവും കണ്ഠദേശത്തിലെ നവരത്നഹാരപ്രഭയും കുണ്ഡലങ്ങളുടെ തിളക്കവും നെററിച്ചുട്ടിയും പീലിക്കെട്ടും ആപാദചൂഡം ശ്യാമളവർണ്ണത്തിൻെറ സ്നിഗ്ദ്ധകോമളിമയും ശംഖചക്രാകാരമായ ഹസ്തരേഖകളുടെ മനോഹാരിതയും സഹസ്രാരപത്മരേഖ നിലത്തു പതിപ്പിച്ചുള്ള നിലയും ഇരുചുമലിൽക്കൂടി മുമ്പോട്ടു നീട്ടിയിട്ടിരിക്കുന്ന പീതാംബരവും നഗ്നതമാററാത്ത കിശോരഭാവവും പുണ്ഡരീകഭക്തനെ നിമിഷപ്രവൃദ്ധമായ ഭക്തിയാൽ ആനന്ദതുന്ദിലനാക്കിച്ചെയ്തു. ഗംഗാദേവിയുടെ അനുഗ്രഹത്തിൻെറ സംപൂർത്തിയത്രേ തൻെറ ഈ ദിവ്യസന്ദർശനമെന്നു നിശ്ചയിച്ചുകൊണ്ടു് അടുത്തുകിടന്ന ഒരു ശിലയെ ചൂണ്ടിക്കാണിച്ചിട്ടു് "ഭഗവാനേ, അല്പമൊന്നിവിടെ നിൽക്കണേ. പിതൃപാദപൂജ നടത്തിയുംവച്ചു ഞാൻ വേഗത്തിൽ മടങ്ങിയെത്തിക്കൊള്ളാം" എന്നു് അപേക്ഷിച്ചിട്ടു്, ഭഗവൽസമാധാനത്തെ പ്രതീക്ഷിക്കാതെ അപ്പോഴംതന്നെ തിരിഞ്ഞിരുന്നു പാദപൂജനത്തിൽ ഏർപ്പെട്ടു. ഭഗവാനാകട്ടെ ശിലയിൽ കയറി കൈരണ്ടും എളിയിൽ ഊന്നി പുണ്ഡരീകൻെറപൂജകണ്ടു ആനന്ദിച്ചുകൊണ്ടുനിന്നു. പുണ്ഡരീകൻ യഥാവിധി പൂജനടത്തി അവസാനിപ്പിച്ചു് അവക്കു് ആഹാരവും നൽകി തൃപ്തിപ്പെടുത്തിയതിനുശേഷം ഭഗവൽസന്നിധിയിൽ വന്നു ദണ്ഡനമസ്കാരം ചെയ്തു് ആനന്ദക്കണ്ണീർ ഒഴുക്കി, "ഭഗവൻ! ഭക്തവത്സല! കല്യാണശീല! പത്മാകാന്ത! ദയാനിധേ! കൃഷ്ണ! രാധാപതേ! ലോകപതേ! മുരാരേ! മുക്തിപ്രദ! പ്രഭോ! നമസ്കാരം നമസ്കാരം!!" എന്നിങ്ങനെ സ്തോത്രംചെയ്തു. പുണ്ഡരീകൻെറ നിഷ്കളങ്കഭക്തിയാൽ ആനന്ദപുളകാഞ്ചിതനായ ഭഗവാൻ, "ഹേ ഭക്താ, പുണ്ഡരീക! നിനക്കു തുല്യം ഭക്തന്മാർ ഈ ലോകത്തിൽ ഇല്ല. നിനക്കു വേണ്ട അഭീഷ്ടത്തെ വാങ്ങിക്കൊൾക!" എന്നരുളിച്ചെയ്തു. പുണ്ഡരീകൻ അതുകേട്ടു് പൂർവ്വാധികം ഭക്തിയോടും ചാരിതാർത്ഥ്യത്തോടുംകൂടി "മുമ്മൂർത്തികളും ഏകീകരണമായിവിളങ്ങുന്ന ഭഗവൻ! ഭക്തവത്സല! പുണ്ഡരീകാക്ഷ! ഹരേ കൃഷ്ണ! അങ്ങയുടെ ദിവ്യസന്ദർശനം ഏതൊരുമൂഢാത്മാവിനെയാണു് ജ്ഞാനികളിൽവച്ചു് അഗ്രേസരനാക്കി ചെയ്യാത്തതു്! ഭഗവാനെ! ഇജ്ജനത്തിനുള്ള അഭീഷ്ടം ഒന്നുമാത്രം. വിട്ടലൻ എന്ന നാമധേയത്തോടുകൂടി എക്കാലത്തും ഇതേവിധത്തിൽ ഈരൂപത്തിൽ ഈസ്ഥാനത്തുനിന്നരുളുന്നതിനു കൃപയുണ്ടാകണം. തൃപ്പാദദർശനത്തിനായി ഇവിടെ വന്നുചേരുന്ന ഭക്തന്മാരുടെ സർവപാപങ്ങളേയും നശിപ്പിച്ചു് അവക്കു മുക്തിയെനൽകുമാറാകണം. ഈ സ്ഥലത്തിനു പണ്ഡരപുരം എന്നു പേർവിളിക്കപ്പെടണം. പാണ്ഡുരംഗൻ എന്നും അവിടത്തേക്കു തിരുനാമമുണ്ടാകണം. സർവ്വതീർത്ഥങ്ങളിലുംവച്ചു്

അത്യുൽകൃഷ്ടമായ തീർത്ഥപ്രവാഹം ഒന്ന് ഇവിടെ സംഭവിക്കുകയും വേണം. ഇതല്ലാതെ മറെറാരു അഭിലാഷമില്ല" എന്നഭ്യർത്ഥിച്ചു.

ഉത്തരക്ഷണത്തിൽ സർവ്വതീർത്ഥങ്ങളുടേയും ഏകീകരണപ്രവാഹം അവിടെ സംഭവിച്ചു. മാത്രമല്ല അല്ലയോ പാർവ്വതി! ഞാൻ പണ്ട് ത്രിപുരന്മാരെ നിഗ്രഹിച്ചതിനുശേഷം തജ്ജന്യമായ ക്ഷീണപരിഹാരാർത്ഥം ഭീമശങ്കരി എന്ന സ്ഥലത്തെ പ്രാപിച്ച് അവിടെ തപസ്സുചെയ്തുകൊണ്ടിരിക്കവേ യോഗാഗ്നിച്ചതിനാൽ എന്റെമെയ്യിൽ നിന്നും ഉണ്ടായ സ്വേദപ്രവാഹം 'ഭീമ' എന്ന നാമത്തോടുകൂടി ഒരു തീർത്ഥമായി പരിണമിച്ചു. അതിൽ ജ്ഞാനശക്തികലർന്ന ഭീമമായ ശബ്ദത്തോടുകൂടി ഇരുകൂലങ്ങളേയും കുത്തിപ്പിളർന്നുകൊണ്ടു ഒഴുകി പണ്ഡരപുരത്തിലുണ്ടായ നവീനതീർത്ഥത്തെ പൂർവ്വാധികംപവിത്രമാക്കിച്ചെയ്തുകൊണ്ട് അത്യുൽക്കടമായ പ്രവാഹശബ്ദത്തോടുകൂടി അവിടന്നും മുമ്പോട്ടു ഗമിക്കവേ, അടുത്തു ഒരിടത്തു വാസം ചെയ്തുകൊണ്ടിരുന്ന ഭീമസേനഭൈരവൻ എന്നമഹർഷി ഭഗവൽസാന്നിദ്ധ്യമുള്ള സ്ഥലത്തുകൂടി കൂസലെന്യേ അനാദരപൂർവ്വം പ്രകടമായ ശബ്ദത്തെ ഉണ്ടാക്കിക്കൊണ്ടു പ്രവഹിക്കുന്നതുകണ്ടു ആ നദീതീർത്ഥത്തെ നോക്കി, "നിശ്ശബ്ദമായി പ്രവഹിക്കുക" എന്നു പറഞ്ഞു യോഗദണ്ഡമെടുത്തു നദിയെ കണക്കിന് ഒരു ഏറുകൊടുത്തു. നദി അതോടുകൂടി പ്രശാന്തമായിഭവിച്ചു. എന്നു മാത്രമല്ല, യോഗദണ്ഡുമെടുത്തെറിഞ്ഞതിനാൽ മുൻപോട്ടുഗമിക്കാൻ നിവൃത്തിയില്ലാതെ അവിടെവച്ചു തെക്കോട്ടുതിരിഞ്ഞു് ഭഗവാന്റെ ഇടതുവശംകൂടി ഒഴുകി ചന്ദ്രക്കലപോലെ വളഞ്ഞു പിറകുവശത്തുകൂടി കിഴക്കോട്ടു പ്രവഹിച്ചു. ഭഗവാന്റെ ചന്ദ്രഭാഗത്തുകൂടി ഗമിക്കുകയാൽ ആ തീർത്ഥനദിക്കു ചന്ദ്രഭാഗയെന്നു പേരുണ്ടായി.

പുണ്ഡരീകനാൽ ചൂണ്ടിക്കാണിക്കപ്പെട്ടശിലയിൽ ഭഗവാന്റെ തൃപ്പാദസ്പർശം സംഭവിച്ച മാത്രയിൽ നവരത്നഖചിതകിരീടാലംകൃതശിരസ്കനായി, രത്നാഭരണവിഭൂഷിതനായി, പട്ടാംബരധാരിയായി, അത്യുജ്ജ്വലപ്രഭാസുന്ദരനായി, വജ്രായുധനായി ശചീപതിയായിരിക്കുന്ന ദേവേന്ദ്രൻ ആ ശിലയിൽ നിന്നും ആവിർഭവിച്ച് ഭഗവാനെ ദണ്ഡനമസ്കാരം ചെയ്തു നിവന്നതിനുശേഷം, പുണ്ഡരീകനെ നോക്കി, ഹേ ഭക്തോത്തമ! പെട്ടെന്നുണ്ടായ എന്റെ ആവിർഭാവത്തെക്കുറിച്ച് നിനക്കു് അത്ഭുതം തോന്നുന്നുണ്ടാവാം. കേൾക്കുക; ഞാൻ ദേവാധിപതിയായ ഇന്ദ്രനാണു്. വിരുദ്രൻ എന്ന അസുരൻ എന്നെ നിഗ്രഹിച്ച് ഇന്ദ്രപദംകൈക്കലാക്കണമെന്നുള്ള വ്യാമോഹത്തോടുകൂടി പാതാളത്തിൽചെന്നു് നിഗൂഢമായ ഒരു സ്ഥലത്തെ

അഭയം പ്രാപിച്ചു തീവ്രമായ തപസ്സുതുടങ്ങി. ഈ സംഗതി എന്റെ ഗുരുഭൂതനായ ഭഗവാൻ ബൃഹസ്പതി ജ്ഞാനദൃഷ്ടിയാലറിഞ്ഞു് സഭയം എന്നോടു പറഞ്ഞു. ഞാൻ ഉടൻതന്നെ പാതാളത്തിൽ എത്തി എന്റെ വജ്രായുധത്താൽ അവന്റെ ശിരശ്ഛേദം ചെയ്തു. വിരുദ്രനാകട്ടെ മരിക്കുംമുമ്പ് എന്നെ നോക്കി "ഞാൻ തപോവൃത്തിയിൽ നില്ക്കുമ്പോൾ ഞാനറിയാതെവന്നു് എന്നെ നിഗ്രഹിച്ച നീ ഒരു ഭീരുവാണു്. എന്നെ നീ ചതിച്ചു നിഗ്രഹിച്ചതിനാൽ ഭൂലോകത്തിൽ തിണ്ഡീരവനത്തിൽ ഒരു ശിലയായിവീഴുക" എന്നു ശപിച്ചു. ശാപവാക്യം നിവൎത്തിക്കുംമുമ്പു് ഞാൻ വൈകുണ്ഠത്തിലെത്തി ഭഗവാനെ അഭയം പ്രാപിച്ചു് നടന്നവൃത്താന്തം അദ്ദേഹത്തെ ഉണൎത്തിച്ചു. ഭഗവാൻ അതുകേട്ടു "കൃഷ്ണാവതാരത്തിൽ ഞാൻ ഭക്തോത്തമനായ പുണ്ഡരീകന്റെ ഭവനത്തിൽ അവനു് ദൎശനംകൊടുക്കുന്നതിനായി ചെല്ലുന്നതാണു്. അന്നെന്റെ പാദസ്പൎശം ഏററു് നിനക്കു മോചനം സിദ്ധിക്കും" എന്നു ശാപമോക്ഷം നൽകി അനുഗ്രഹിച്ചു. ഉത്തരക്ഷണത്തിൽ ശാപാനുസരണം ഞാൻ ഇവിടെ ശിലയായി പതിക്കുകയും ഭഗവദനുഗ്രഹത്താൽ അനേകായിരം വൎഷങ്ങൾക്കുശേഷം ഇപ്പോൾ ഞാൻ ശാപം നീങ്ങി പൂൎവ്വരൂപത്തെ പ്രാപിക്കുകയും ചെയ്തു. പുണ്ഡരീക! ഭക്തന്മാരിൽ വച്ചു അഗ്രഗണ്യനായ നീ ഭാഗ്യവാന്മാരിൽവച്ചു ഭാഗ്യവാനാണു്. ഭഗവാന്റെ ദിവ്യദൎശനം ദേവന്മാൎക്കുപോലും അസുലഭമാണെന്നിരിക്കെ, കേവലം ഒരു മനുഷ്യനായ നിന്റെ ഭവനത്തിൽ ഭഗവാൻ തന്നെ, നീ അപേക്ഷിക്കാതെതന്നെ, എഴുന്നരുളി നിനക്കു ദൎശനം തരികയും എന്നെന്നേക്കുമായി ഇവിടെ സന്നിധാനം ചെയ്യാമെന്നു് നിന്റെ അഭീഷ്ടപ്രകാരം തിരുവുള്ളമുണ്ടായി സമ്മതിക്കുകയും ചെയ്തതിനാൽ നീ ദേവന്മാരിലും ഭാഗ്യവാനാകുന്നു. എനിക്കു ഒന്നുകൂടി പറവാനുണ്ടു്. എനിക്കു് ശാപമോക്ഷം ലഭിച്ചതിനാൽ നിനക്കു ചാരിതാൎത്ഥ്യത്തിനു് അവകാശമുണ്ടു്. നീ ചൂണ്ടിക്കാണിച്ചതുകൊണ്ടാണല്ലോ ഭഗവാന്റെ പാദസ്പൎശത്തിനും എനിക്കു ശാപമോക്ഷത്തിനും ഇടയായതു്. അതുകൊണ്ടാണു് നിനക്കു് ചാരിതാൎത്ഥ്യത്തിനു അവകാശമുണ്ടെന്നു ഞാൻ പറഞ്ഞതു്" എന്നു പറഞ്ഞിട്ടു് വീണ്ടും ഭഗവാനെ വണങ്ങി യാത്രാനുവാദംവാങ്ങി ദേവലോകത്തേക്കു് തിരിച്ചു.

ഇക്കഥ ഇങ്ങനെയിരിക്കെ രാധാദേവി, തന്റെ മുമ്പിൽ എഴുന്നരുളിനിന്ന ശ്രീകൃഷ്ണഭഗവാൻ പെട്ടെന്നുമറഞ്ഞതിനാൽ ദുസ്സഹമായ അന്തസ്താപത്തോടുകൂടി അവിടെ നിന്നും തിരിച്ചു് പലസ്ഥലത്തും അന്വേഷിച്ചു്നിരാശയോടുകൂടി ഒടുവിൽ ഒരുപ്രകാരത്തിൽ പണ്ഡരപുരത്തിലെത്തി ഭഗവാനെകണ്ടുമുട്ടി ഭഗവാന്റെ വാമഭാഗത്തി

ങ്കൽ നിലയുറപ്പിച്ചു. ദ്വാരകയിൽ ഭഗവാനാൽത്യക്തയായ രുഗ്മിണിയാകട്ടെ ഭഗവദ്വിരഹദുഃഖത്തെ സഹിക്കവഹിയാത ദ്വാരകവിട്ട് പല സ്ഥലങ്ങളിലുമന്വേഷിച്ച് അവസാനം ഭഗവൽസന്നിധിയെ പ്രാപിക്കുകയും രാധയെ അനുകരിച്ച് ഭഗവാന്റെ ദക്ഷിണഭാഗത്തു നിലയുറപ്പിക്കുകയും ചെയ്തു.

ഇങ്ങനെ പുണ്ഡരീകാക്ഷഭക്തന്റെ ദേഹവിയോഗംവരെ ഭഗവാൻ രാധാരുഗ്മിണിമാരോടുകൂടി അത്തേമട്ടിൽനിന്നരുളുകയും അതിനു ശേഷം ഭഗവാനും ദേവിമാരും ശിലാവിഗ്രഹശേഷരായി ഭവിക്കുകയുംചെയ്തു. അതിനുശേഷം ഭഗവാന്റെ ആജ്ഞപ്രകാരം ദേവേന്ദ്രൻ ദേവശില്പിയായ മയനെക്കൊണ്ട് ശാസ്ത്രയുക്തവും സവിശേഷവും ആയ ഒരു മഹാക്ഷേത്രം അവിടെ നിർമ്മിപ്പിച്ചു. ഹേ, മഹേശ്വരി! അത്യുന്നതങ്ങളായ ഗോപുരങ്ങളാലും ബലിഷ്ഠങ്ങളായ ചുററുമതിലുകളാലും മണ്ഡപങ്ങളാലും മററും പ്രശോഭിതമായ ഭൂലോകവൈകുണ്ഠമാകുന്ന ഈ ക്ഷേത്രം ഭാരതത്തിലുള്ള മഹാക്ഷേത്രങ്ങളിൽ, എല്ലാം കൊണ്ടും പ്രാധാന്യത്തെ വഹിക്കുന്നു.

---

# ൫. ശ്രീജയദേവൻ.

---

ഒരിക്കൽ കമലാസനനായ ബ്രഹ്മദേവൻ നാരായണാംശസംഭൂതനായ വേദവ്യാസമഹർഷിയോടായി "ഹേ! മുനിപുംഗവ! സർവ്വജ്ഞ! അങ്ങു ഭൂലോകത്തിൽ വിഷ്ണുഭക്തിയെ പ്രചരിപ്പിക്കുന്നതിനായി ജയദേവനായി അവതരിക്കണ"മെന്ന് ആവശ്യപ്പെട്ടു. വ്യാസമഹർഷി ബ്രഹ്മാജ്ഞ അനുസരിച്ചു അപ്രകാരം സമ്മതിച്ചു.

സുപ്രഖ്യാതമായ ജഗന്നാഥമെന്ന നഗരി മനോഹരങ്ങളായ മണിമാളികകളാലും ആപണങ്ങളാലും വിപണികളാലും രഥ്യകളാലും ആകാശചുംബികളായ ഗോപുരങ്ങളാലും സുദൃഢങ്ങളായ പ്രാകാരവിശേഷങ്ങളാലും അന്നസത്രങ്ങളാലും വാജിശാലകളാലും പാനീയശാലകളാലും സത്രശാലകളാലും മഠങ്ങളാലും പ്രാസാദങ്ങളാലും അലംകൃതമാകുന്നു. തന്നഗരിയെ അധിവസിക്കുന്ന ജനങ്ങളാകട്ടെ, സത്യസന്ധന്മാരും വിദ്വാന്മാരും ഭക്തോത്തമന്മാരുമാകുന്നു. പട്ടണമദ്ധ്യത്തിലായി വിശ്വവിഖ്യാതമായ ജഗന്നാഥക്ഷേത്രം പ്രശോഭിക്കുന്നു. തൽസമീപത്തായി ദന്തിവില്വം എന്നൊരു ചെറുഗ്രാമമുണ്ട്. അവിടെ ഉത്തമമായ ഒരു വൈദികകുലത്തിൽ ഭഗവാൻ വേദവ്യാസൻ ജയദേവനായി അവതരിച്ചു. യുക്തവയസ്സിൽ ജയദേവന്റെ മാതാപി

താക്കന്മാർ ജയദേവനു ഉപനയനം നടത്തിച്ചു. ആ ബാലൻ ചെറുവയസ്സിൽതന്നെ വേദശാസ്ത്രപുരാണേതിഹാസങ്ങളിൽ അനിതരസാധാരണമായ അറിവു സമ്പാദിച്ചു. ധനുർവിദ്യാദി ലൗകികകലകളിലും അവനു് അസാമാന്യമായ പരിചയം സിദ്ധിച്ചു. പൗർണ്ണമിയിലെ നിശാകാശത്തിൽ ചന്ദ്രനെപ്പോലെയും കുരുക്ഷേത്രത്തിൽ ഭീഷ്മരെപ്പോലെയും കൈലാസത്തിൽ ശിവനെപ്പോലെയും ആകാശത്തിൽ ആദിത്യനെപ്പോലെയും പുരാണങ്ങളിൽ ഭാഗവതത്തെപ്പോലെയും പുണ്യക്ഷേത്രങ്ങളിൽ കാശിയെപ്പോലെയും തീർത്ഥനദികളിൽ ഗംഗയെപ്പോലെയും അവയവങ്ങളിൽ ശിരസ്സിനെപ്പോലെയും പർവ്വതങ്ങളിൽ കൈലാസത്തെപ്പോലെയും രഘുകുലത്തിൽ രാമചന്ദ്രനെപ്പോലെയും ഗോകുലത്തിൽ ശ്രീകൃഷ്ണനെപ്പോലെയും ആ ബാലൻ വൈദികകുലത്തിൽ സവിശേഷം ശോഭിച്ചു.

ജയദേവൻ ചെറുപ്പത്തിൽതന്നെ ഭഗവൽഭക്തനായി ഭവിച്ചു; നിമിഷപ്രവൃദ്ധമായ ഭക്തി അവനെ ആശ്ലേഷിച്ചു. വിഷ്ണുവിനേയൊ വിഷ്ണുവിൻെറ അവതാരങ്ങളേയോ കേൾക്കുകയോ ഓർക്കുകയോ ചെയ്യുന്ന മാത്രയിൽ ആ പുണ്യബാലനു് കാഷ്ഠസമാധി കിട്ടുക പതിവായിത്തീൎന്നു. ഭഗവന്നാമത്തെ ഉച്ചരിക്കുമ്പോൾ ആനന്ദക്കണ്ണീർ ഒഴുകിത്തുടങ്ങും. ഗീതഗോവിന്ദം എന്ന ഭക്തിസംവർദ്ധകമായ കാവ്യരത്നം ഈ ജയദേവഭക്തൻെറ ഇക്കാലത്തെ കൃതിയാകുന്നു.

> മേഘൈർമ്മേദുരമംബരം വനഭുവഃ ശ്യാമാസ്തമാലദ്രുമൈ-
> ന്നക്തം ഭീരുരയം ത്വമേവ തദിമം രാധേ! ഗൃഹം പ്രാപയ;
> ഇത്ഥം നന്ദനിദേശതശ്ചലിതയോഃ പ്രത്യദ്ധ്വകുഞ്ജദ്രുമം
> രാധാമാധവയോർജ്ജയന്തി യമുനാകൂലേ രഹഃകേളയഃ.

എന്നശ്ലോകം ആ കാവ്യവിശേഷത്തിലെ "മംഗലാചരണ"മാകുന്നു. "ഹേ! രാധേ! ആകാശദേശം മുകിൽമാലകളെക്കൊണ്ടു് നിബിഡമായിരിക്കുന്നു. അരണ്യസ്ഥലങ്ങൾ പച്ചിലമരങ്ങളെക്കൊണ്ടു് കറുത്തിരുളടഞ്ഞിരിക്കുന്നു. ഈ കൃഷ്ണൻ രാത്രിയിൽ പേടിയുള്ളവനാണു്. അതുകൊണ്ടു് നീതന്നെ ഇവനെ ഗൃഹത്തിൽ കൊണ്ടാക്കണം" ഇങ്ങനെ നന്ദഗോപർ ആജ്ഞാപിക്കുന്നതുകേട്ടു് "കൃഷ്ണനേയും കൂട്ടിക്കൊണ്ടു രാധ ഗൃഹത്തിലേക്കു പുറപ്പെട്ടു. അവർ വഴിമദ്ധ്യേ കാളിന്ദീനദിയുടെ തീരത്തുള്ള വള്ളിക്കുടിലുകളിലും മരങ്ങളുടെ ചുവട്ടുകളിലും രതിക്രീഡകൾ നടത്തി. രാധാമാധവന്മാരുടെ ആ ക്രീഡകൾ സർവ്വോൽക്കർഷേണ വർത്തിക്കുന്നു." ഇതാണു് ആ പദ്യത്തിൻെറ താല്പര്യം.

ഇനി അതിലെ ഒരു ഗീതംകൂടി മാതൃകയ്ക്കായി ചുവടേ ചേർക്കാം:—

“രാധാവദനവിലോകനവികസിതവിവിധവികാരവിഭംഗം
ജലനിധിമിവവിധുമണ്ഡലദർശനതരളിതതുംഗതരംഗം
ഹരിമേകരസം ചിരമഭിലഷിതവിലാസം ൧

സാദരശ്രുതഹർഷവശംവദവദനമനംഗനിവാസം
ഹാരമമലതരതാരമുരസി ദധതം പരിലംബ്യ വിദൂരം
സ്ഫുടതരഫേനകദംബകരംബിതമിവ യമുനാജലപൂരം.
ഹരിമേകരസം................................. ൨

ശ്യാമളമൃദുളകളേബരമണ്ഡലമധിഗതഗൗരദുകൂലം
നീലനളിനമിവ പീതപരാഗപടലഭരവലയിതമൂലം
ഹരിമേകരസം................................. ൩

തരളദൃഗഞ്ചലചലനമനോഹരവദനജനിതരതിരാഗം
സ്ഫുടകമലോദരഖേലിതഖഞ്ജനയുഗമിവ ശരദി തടാകം
ഹരിമേകരസം................................. ൪

വദനകമലപരിശീലനമിളിതമിഹിരസമകുണ്ഡലശോഭം.
സ്മിതരുചിരുചിരസമുല്ലസിതാധരപല്ലവകൃതരതിലോഭം.
ഹരിമേകരസം................................. ൫

ശശികിരണച്ഛുരിതോദരജലധരസുന്ദരസകുസുമകേശം
തിമിരോദിതവിധുമണ്ഡലനിർമ്മലമലയജതിലകനിവേശം
ഹരിമേകരസം................................. ൬

വിപുലപുളകഭരദന്തുരിതം രതികേളികലാഭിരധീരം
മണിഗണകിരണസമൂഹസമുജ്ജ്വലഭൂഷണസുഭഗശരീരം.
ഹരിമേകരസം................................. ൭

ശ്രീജയദേവഭണിതവിഭവദ്വിഗുണീകൃതഭൂഷണഭാരം.
പ്രണമതഹൃദിവിനിധായഹരിംസുചിരം സുകൃതോദയസാരം
ഹരിമേകരസം.................................” ൮

ഈ ഗാനത്തിന്റെ സാരം അടിയിൽ കുറിക്കുന്നു:—(൧) ചന്ദ്രദർശനത്താൽ വലിയ കല്ലോലമാലകളെക്കൊണ്ടു് ഇളകിമറിഞ്ഞകടലെന്നപോലെ, രാധയുടെ മുഖദർശനത്താൽ സഞ്ജാതമായ വിവിധവികാരപരമ്പരകളെക്കൊണ്ടു ശോഭിച്ചിരിക്കുന്നവനായി പലനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിച്ചിരിക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ രാധ കണ്ടു. (൨) മികച്ച സന്തോഷത്തിനധീനമായ മുഖത്തോടുകൂടിയവനായി കാമദേവന്റെ കളിപ്പന്തലായി നിർമ്മലമായ രത്നമാല നീട്ടിധരിച്ച മാറിടത്തോടുകൂടിയവനായി തിളങ്ങുന്ന നുരക്കട്ടകളോടുകൂടി പ്രവഹിക്കുന്ന കാളിന്ദിപോലെ പ്രശോഭിക്കുന്നവനായി, പലനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിച്ചിരി

ക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ അവൾ കണ്ടു. (൩) ശ്യാമളമൃദുളമായ കളേബരത്തിന് അലംകൃതമായ മഞ്ഞപ്പട്ട് ഉടുത്തിരിക്കുന്നവനായി, ചുററും താഴത്തു മഞ്ഞനിറമായ പൊടിപടലങ്ങളോടുകൂടിയവനായി നീലത്താമരപോലെ ശോഭിക്കുന്നവനായി, പലനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ അവൾ കണ്ടു. (൪) തരളങ്ങളായ കടക്കണ്ണുകളുടെ ചലനത്താൽ മനോഹരമായ മുഖംകൊണ്ടു വളൎന്ന രതിരാഗത്തോടു കൂടിയവനായി വികസിതമായ താമരപ്പൂക്കളിൽ കളിച്ചിയങ്ങുന്ന കരിംകുയിലിണയോടുകൂടിയ തടാകമെന്നപോലെ ശോഭിക്കുന്നവനായി പലനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിക്കുന്നവനായിശൃംഗാരൈകരസനായശ്രീകൃഷ്ണനെഅവൾകണ്ടു. (൫) മുഖമാകുന്ന താമരപ്പൂവിൻെറ സംസൎഗ്ഗത്തിനായിട്ടു വന്നിരിക്കുന്ന സൂൎയ്യനോ എന്നുതോന്നുംവണ്ണമുള്ളകുണ്ഡലങ്ങളുടെശോഭയോടുകൂടിയവനായിപുഞ്ചിരിപ്രഭകൊണ്ടുമനോജ്ഞമായിപ്രശോഭിക്കുന്ന അധരപല്ലവത്താൽ ചെയ്യപ്പെട്ട രതിരാഗത്തോടുകൂടിയവനായി വളരെനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ രാധ കണ്ടു. (൬) ചന്ദ്രക്കിരണങ്ങളെ ഉള്ളിൽ വഹിച്ചിയങ്ങുന്ന മേഘപടലംപോലെ സുന്ദരമായ പൂവണിഞ്ഞ കേശഭാഗത്തോടുകൂടിയവനായി ഇരുട്ടിൽ ഉദിച്ച ചന്ദ്രമണ്ഡലംപോലെ നിൎമ്മലമായ ചന്ദനപ്പൊട്ടുകൊണ്ടു ശോഭിക്കുന്നവനായി വളരെനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ അവൾ കണ്ടു. (൭) വിപുലമായ രോമാഞ്ചങ്ങളെക്കൊണ്ടു നിറഞ്ഞവനായി രതിക്രീഡയിലുള്ള വിചാരംകൊണ്ടു അധീരനായി പലതരത്തിലുള്ള രത്നങ്ങളുടെ കിരണങ്ങളെക്കൊണ്ടു സമുജ്ജ്വലമായആഭരണങ്ങളാൽ സുഭഗശരീരനായി വളരെനാളായിട്ടു രാധാവിലാസത്തെ ആഗ്രഹിക്കുന്നവനായി ശൃംഗാരൈകരസനായ ശ്രീകൃഷ്ണനെ രാധകണ്ടു. (൮) ശ്രീജയദേവൻെറ വൎണ്ണനകളാൽ ദ്വിഗുണീകൃതമായ ഭൂഷണങ്ങളോടുകൂടിയവനും സുകൃതോദയഫലവുമായ (മേൽപറഞ്ഞവിധത്തിലുള്ള) ശ്രീകൃഷ്ണഭഗവാനെ മനസ്സിൽ വച്ചു നമസ്കരിക്കുവിൻ.

പത്മപുരാണത്തിലും ഭാഗവതത്തിലും അടങ്ങിയ രാധാവിലാസമെന്ന പഴംകഥയെ 'ഗീതഗോവിന്ദം' എന്ന കാവ്യരൂപേണ വിരചിച്ചതിൽനിന്നും വഴിഞ്ഞു ഒഴുകിയ ഭക്തിമകരന്ദം ഹരിഭജനതൃഷ്ണയോടുകൂടിയ ജനഹൃദയങ്ങളെ അതീവ ആശ്വസിപ്പിക്കുകയാൽ സകലജനങ്ങളും അതിനെ നെഞ്ചിലേററിക്കൊണ്ടാടുകയും അങ്ങനെ അതൊരു നിത്യഭഗവൽസ്തോത്രമായിത്തീരുകയും ചെയ്തു.

ഇങ്ങനെയിരിക്കെ ജഗന്നാഥേശ്വരനായ ശ്രീകൃഷ്ണഭഗവാനെ കുലദൈവമാക്കി ആരാധിച്ചുപോരുന്ന ചതുർവേദപാരാവാരപാരംഗതനും സാത്വികനാമധേയനുമായ അന്നാട്ടിലെ രാജാവു ഗീതഗോവിന്ദനിർമ്മാണവിവരമറിഞ്ഞു് അക്കൃതി വരുത്തി വായിച്ചു കാണുകയും ജയദേവൻെറയും ആ കാവ്യരത്നത്തിൻെറയും യശോവീചിയിൽ അസൂയജനിക്കുകയും ചെയ്തു. അതിൻെറ ഫലമായി സാത്വികരാജൻെറ കൃതിയായി മറെറാരു സ്തോത്രഗ്രന്ഥം ആവിർഭവിച്ചു. ആഗ്രന്ഥവുംകൊണ്ടു് ഒരു സന്ധ്യാകാലത്തിൽ അദ്ദേഹം ജഗന്നാഥക്ഷേത്രത്തിൽ ചെന്നു. അവിടെ അപ്പോൾ കൂടിയിരുന്ന അനേകായിരം ഭക്തജനങ്ങൾ ഗീതഗോവിന്ദം ചൊല്ലി ഭക്തിപരവശന്മാരായി ഭഗവൽഭജനം നിർവ്വഹിക്കുന്നതുകണ്ടു് രാജാവിൻെറ ഹൃദയാന്തർഭാഗത്തു മുൻപു മുളച്ചിരുന്ന അസൂയച്ചെടി പെട്ടെന്നു് വളൎന്നുകൊഴുത്തുതടിച്ചു ശാഖോപശാഖകളെ വീശി നിലകൊണ്ടു. തജ്ജന്യമായ ഭാരത്തെ സഹിക്കവഹിയാതെ ആ സാധുരാജാവു് ആ ജനതതിയെ നോക്കി "നിങ്ങൾ കീർത്തനംചെയ്യുന്ന ജയദേവകൃതി വളരെ നന്നായിട്ടുണ്ടു്. എന്നാൽ ഞാനിന്നു എഴുതിത്തീർത്ത ഒരുസ്തോത്രഗ്രന്ഥം കുറേക്കൂടെ അർത്ഥഗർഭവും ആശയപുഷ്ടിയുള്ളതും ആകുന്നു. അതു് ഇതാ എൻെറ കൈയിൽതന്നെയിരിക്കുന്നു. നിങ്ങൾ ഇതിനെ സ്വീകരിച്ചു മേലാൽ ഹരിഭജനത്തിനു് ഉപയോഗിക്കുവിൻ!!" എന്നു കല്പിച്ചു. അതുകേട്ടു് ആ ജനക്കൂട്ടത്തിലുണ്ടായിരുന്ന ചില പണ്ഡിതന്മാർ മുമ്പോട്ടു കടന്നു് ഇങ്ങനെ അറിയിച്ചു:—"അങ്ങയുടെ കൃതി സ്വീകാൎയ്യയോഗ്യമാണെന്നു തോന്നുന്നില്ല. അങ്ങയുടെ വാക്കുകളിൽ തന്നെ 'അഹം' ഇനിയും അങ്ങയിൽ ശേഷിച്ചുനില്ക്കുന്നതായി കാണുന്നു അഹങ്കാരിയുടെ കൃതി ഈശ്വരഭജനാൎത്ഥം വിനിയോഗയോഗ്യമല്ല. മാത്രമല്ല. ഭക്തന്മാർ തനിയേ സ്വീകരിക്കത്തക്ക മഹത്വമില്ലാത്തതുകൊണ്ടാണു്, ആ കൃതിയുംകൊണ്ടു് അങ്ങുതന്നെ അതിൻെറ പ്രചാരത്തിനായി ഭക്തന്മാരെ അഭയം പ്രാപിക്കുന്നതെന്നു പറയേണ്ടതായിട്ടുമിരിക്കുന്നു. ഇക്കാരണത്താൽ അങ്ങയുടെ കൃതിയെ ഞങ്ങൾ സ്വീകരിക്കുന്നില്ല. ഭഗവാനുതന്നെ അതിൽ പ്രീതിയുമില്ലായിരിക്കും."

രാജാവിനു് അതുകേട്ടു അത്യന്തം ലജ്ജയും കോപവുമുണ്ടായി. "എന്നാൽ ഇപ്പോൾതന്നെ പരിശോധിച്ചുകളയാം" എന്നു പറഞ്ഞു്, ജയദേവരുടെയും തൻെറയും കൃതികൾ തൃപ്പടിയിൽവച്ചു്, "ഭഗവാനേ! ഈ കൃതികളുടെ മഹത്വത്തെ അങ്ങു വെളിപ്പെടുത്തേണമേ! ഇതിൽ സ്വീകാൎയ്യമല്ലാത്ത കൃതി അവിടുന്നു ദൂരെത്തള്ളിയാലും" എന്നു പ്രാർത്ഥിച്ചു തൊഴുതുനിന്നു. അതേനിമിഷത്തിൽ രാജാവി

ന്റെ കൃതി പടിക്കപുറത്തു തെറിച്ചുവീഴുകയും ജയദേവകൃതി ഭഗവൽ കരത്തിൽ എത്തിച്ചേരുകയുംചെയ്തു. ഇതുകണ്ടു പൂർവാധികംലജ്ജാമഷ്ടനാക്ക് അധീനനാകേണ്ടതിനു പകരം സാത്വികൻ നിരഹങ്കാരിയായി നിഷ്ക്കോപനായി നിസ്തുലഭക്തനായി ജയദേവകൃതിയെ ശിരസ്സിലേററി കൊണ്ടാടുകയും മുൻചൊന്ന പണ്ഡിതജനങ്ങളോടു മാപ്പപേക്ഷിക്കുകയും ചെയ്തുകൊണ്ടു, പൂജാമണ്ഡപത്തിലിരുന്നു കർണ്ണപീയൂഷമാംവണ്ണം ഗീതഗോവിന്ദത്തെ ഗാനംചെയ്തുകൊണ്ടിരുന്ന ജയദേവരുടെ മുമ്പിലെത്തി ഇങ്ങനെ പശ്ചാത്തപിച്ചു:—"കവികോകിലമേ! പണ്ഡിതരാജനേ! ഭക്താഗ്രഗണ്യ! ഹേ, ജയദേവമഹർഷേ! അങ്ങയുടെ ദിവ്യപ്രഭാവത്തിന്റെകണികപോലും ഇതേവരെ അറിഞ്ഞിട്ടില്ലാത്ത ഞാൻ മഹാമൂഢനാണു. സകലവേദങ്ങളും സർവശാസ്ത്രങ്ങളും അഭ്യസിച്ചു ഗർവിഷ്ഠനായി ഭവിച്ചതാണു വിശേഷിച്ചും എന്നെ അജ്ഞാനിയാക്കിച്ചെയ്തതു. പുണ്യാത്മാൻ! അങ്ങയുടെ കൃതി ഭക്തിരസസമ്പൂർണ്ണവും ഭാവഗംഭീരവും ആണു. സംഗീതരസം വഴിഞ്ഞൊഴുകുന്ന ആ ഗാനകാവ്യമുക്താഫലം ലോകോത്തരമാകുന്നു. അഹങ്കാരമാകുന്ന തിരശ്ശീല എന്റെ കണ്ണിനെ മറച്ചുനിന്നതിനാൽ ആ കാവ്യസൌകുമാര്യത്തെ കണ്ടാനന്ദിക്കുവാൻ എനിക്കു സാധിച്ചില്ല. ഇന്നുമുതൽ എന്റെ നിത്യസ്തോത്രമായി അതിനെ സ്വീകരിച്ചിരിക്കുന്നു."

ജഗന്നാഥക്ഷേത്രപരിചാരകന്മാരിൽ ഒരാളായ ഒരുവൈദികനു പത്മാവതിയെന്നു പേരോടുകൂടി ഒരു മകളുണ്ടായി. അവളുടെ സൗന്ദര്യതേജോവിശേഷം കണ്ടു, അവളെ വിവാഹം ചെയ്യുന്നതിനു ആവശ്യപ്പെട്ടു ചെല്ലുന്ന യാതൊരു പുരുഷനേയും തൃപ്തിപ്പെടാഴികയാൽ ആ വൈദികൻ അവരെയെല്ലാം നിരാശരാക്കി മടക്കി അയച്ചുകൊണ്ടിരുന്നു. അങ്ങനെ കുറെനാൾ കഴിഞ്ഞപ്പോൾ കന്യകയെ ആവശ്യപ്പെടാൻ ആളില്ലാതെയായി. കുലാചാരപ്രകാരം മകളുടെ വിവാഹവയസ്സു കടന്നുപോകുമെന്ന നിലയിലെത്തി. ആ ഘട്ടത്തിൽ മുൻപു ഇങ്ങോട്ടുവന്നു വിവാഹത്തിനു ആവശ്യപ്പെട്ടവരിൽ ചിലരെക്കണ്ടു അങ്ങോട്ടു ആവശ്യപ്പെട്ടാൽ എന്താണെന്നു സംശയിച്ചു. എന്നാൽ വിധിമതം മറെറാരു രൂപത്തിലായിരുന്നു. ഒരു രാത്രിയിൽ ഭഗവാൻ ജഗന്നാഥൻ ആ വൈദികന്റെ സ്വപ്നത്തിൽ ചെന്നു പത്മാവതിയുടെ വിവാഹകാര്യത്തെക്കുറിച്ചു ദുഃഖിക്കേണ്ട ആവശ്യമില്ലെന്നും കന്യകയെ ജയദേവനു വിവാഹംചെയ്തുകൊടുക്കണമെന്നും അവർ പരസ്പരം അനുരൂപന്മാരാണെന്നും വിധിമതം ആ രൂപത്തിലാകയാൽ പത്മാവതിജയദേവന്മാർ ഭാര്യാഭർത്താക്കന്മാരായിത്തന്നെ ഭവിക്കുമെന്നും അരുളിച്ചെയ്തു. ഭഗവാന്റെ അരുളപ്പാടു ആ വൈദികനു ഒരുപ്രകാരത്തിൽതൃപ്തിയും മറെറാരു

പ്രകാരത്തിൽ അതൃപ്തിയും ജനിപ്പിച്ചു. ചെറുപ്പത്തിലേതന്നെ കേവലഭക്തിയാൽ അലൗകികമനസ്കനായി പ്രപഞ്ചവിരക്തനായി ഭവിച്ചിരിക്കുന്ന ശ്രീകൃഷ്ണാനുരാഗിയായ ഒരു യുവാവിനു തന്റെ മകളെ വിവാഹം ചെയ്തുകൊടുക്കുന്നതെങ്ങനെയാണെന്നുള്ള തോന്നലാണ് അയാളുടെ അതൃപ്തിയുടെ കാരണം. എന്നാൽ അങ്ങനെയല്ലാതെ സംഭവിക്കയില്ലെന്നുള്ള ഭഗവാന്റെ അരുളപ്പാട് വിഫലമാകയില്ലെന്നുള്ള വിശ്വാസം അയാളെ ജയദേവരുടെ അടുക്കലേക്കു നയിച്ചു. വൈദികന്റെ അപേക്ഷയെ ജയദേവൻ സ്വീകരിക്കുകയും വൈദികൻ പത്മാവതിയെ അദ്ദേഹത്തിനു വിവാഹംചെയ്തു കൊടുക്കയും ചെയ്തു.

പത്മാവതി സ്വഭർത്താവിനോളം പൂർവപുണ്യത്തോടുകൂടിയവളും ഭർത്താവിനൊത്ത പതിവ്രതയുമായിരുന്നു. സ്വഭർത്താവ് ഈശ്വരപൂജനം ചെയ്യുന്ന ഘട്ടങ്ങളിൽ അവൾ ആനന്ദനർത്തനംചെയ്ക പതിവായിരുന്നു. അതിനെ അദ്ദേഹം തന്റെ 'ഗീതഗോവിന്ദ'ത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"വാഗ്ദേവതാചരിതചിത്രിതചിത്തസദ്മാ
പദ്മാവതീചരണചാരണചക്രവർത്തീ
ശ്രീവാസുദേവരതികേളികഥാസമേത-
മേതം കരോതി ജയദേവകവിഃ പ്രബന്ധം."

സാരം:—സരസ്വതീദേവിയുടെ ചരിതം ചിത്രീകരിക്കപ്പെട്ട ചിത്തമാകുന്ന ഗൃഹത്തോടുകൂടിയവനായി പത്മാവതിയുടെ ചരണങ്ങളെക്കൊണ്ടു് നൃത്തം ചെയ്യിക്കുന്നവനായി ജയദേവനെന്ന പേരോടുകൂടിയിരിക്കുന്ന കവി ശ്രീകൃഷ്ണന്റെ രതിക്രീഡാകഥയോടുകൂടിയ ഈ പ്രബന്ധത്തെ നിർമ്മിക്കുന്നു.

മേൽ ഉദ്ധരിച്ച ശ്ലോകത്തിൽനിന്നും ജയദേവർക്കു സരസ്വതീപൂജകൂടി വശമുണ്ടായിരുന്നുവെന്നും ശ്രീകൃഷ്ണനെയെന്നപോലെ സരസ്വതിയേയും അദ്ദേഹം പ്രത്യക്ഷപ്പെടുത്തിയിരുന്നു എന്നും ധ്വനിക്കുന്നു.

ജയദേവരുടെ ഭക്തിപ്രകർഷവും ദിവ്യപ്രഭാവവും അചിരേണ കർണ്ണാകർണ്ണികയാ സ്വദേശത്തെന്നപോലെ വിദേശങ്ങളിലും അറിഞ്ഞുതുടങ്ങി. അങ്ങിനെയിരിക്കെ സൂചി കാന്തത്തെയെന്നപോലെ ഗഗനാരവിന്ദൻ എന്ന ഒരു വണിഗ്വരൻ ജയദേവരെ കണ്ടു വണങ്ങണമെന്നുള്ള ചിരകാലാഭിലാഷത്തോടുകൂടി ഒരിക്കൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽചെന്നു് അദ്ദേഹത്തെ നമസ്കരിച്ചു. അയാളെക്കണ്ടപ്പോൾതന്നെ മുജ്ജന്മസുകൃതത്തോടുകൂടിയ ഒരുവനാണെന്നു് ജയദേവർക്കു മനസ്സിലാകുകയാൽ അദ്ദേഹം അയാളുടെ അഭീഷ്ടപ്രകാരം അയാളെ ശിഷ്യത്വേന സ്വീകരിച്ചു് ഉപദേശം നൽകി.

ഗുരുസേവനത്തിൽ അഭിജ്ഞനും അഭിലാഷിയുമായ ആ കച്ചവട ശ്രേഷ്ഠൻ ഏതാനും ദിവസങ്ങൾക്കുള്ളിൽ അദ്ദേഹത്തിൻെറ പ്രത്യേകപ്രീതിയെ സമ്പാദിച്ചു. ഗുരുശിഷ്യന്മാർ പരസ്പരം സ്നേഹിച്ചും വിശ്വസിച്ചും കഴിഞ്ഞുകൂടവെ ഒരു ദിവസം ശിഷ്യൻ ഗുരുവിനെ വണങ്ങി, "സദ്ഗുരോ! അവിടുത്തെ ദിവ്യപാദത്താൽ അടിയൻെറ ഗൃഹത്തെ പരിപൂതമാക്കി ചെയ്യാൻ തിരുവുള്ളമുണ്ടാകണ"മെന്നു് അഭ്യർത്ഥിച്ചു. ശിഷ്യവത്സലനായ ആ ഗുരു അവൻെറ അപേക്ഷയെ സ്വീകരിച്ചു ശിഷ്യഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. ഗൃഹത്തിൽ ചെന്നയുടനെ ശിഷ്യൻ ഗുരുവിനെ പരിശുദ്ധപീഠത്തിൽ ആസനസ്ഥനാക്കിയതിനുശേഷം ഷോഡശോപചാരങ്ങളാൽ ആദരിച്ചു. അങ്ങനെ പ്രതിദിനം ഉപചാരാതിഥ്യങ്ങളെ സ്വീകരിച്ചും ശിഷ്യനു ജ്ഞാനോപദേശംചെയ്തും ദിവസങ്ങൾ ഒന്നൊന്നായി കഴിഞ്ഞുപോകുന്നതു് ഓക്കാതെയും സ്വഗൃഹസ്മരണപോലും ഇല്ലാതെയും ജയദേവൻ പലദിവസങ്ങൾ ശിഷ്യഗൃഹത്തിൽതന്നെ താമസിച്ചു. ഏതാണ്ടു ഒരു മാസത്തിനുശേഷം ഒരു ദിവസം ഭജനവേളയിൽ 'പത്മാവതീചരണചാരണചക്രവർത്തി'ത്വാഭാവബോധം തൻെറ പ്രേമഭാജനമായ സഹധർമ്മചാരിണിയുടെ ഓർമ്മയെ ജനിപ്പിച്ചു (ജയദേവരുടെ വൃദ്ധമാതാപിതാക്കൾ ഇതിനകം കാലധർമ്മം പ്രാപിച്ചിരിക്കണം). ഉടനെ അദ്ദേഹം സ്വശിഷ്യനോടായി, "വത്സ! നമുക്കിനി പത്മാവതീസാഹചര്യത്തിനു അമാന്തം വരുത്തുവാൻ പാടില്ല. അതുകൊണ്ടു നമ്മെ ഇപ്പോൾത്തന്നെ യാത്രയയയ്ക്കണം" എന്നരുളിച്ചെയ്തു ശിഷ്യൻ അതിനു യാതൊരു അപ്രിയവും പറയാതെ ഗുർവാജ്ഞയെ ശിരസാവഹിച്ചു യാത്രയ്ക്കുവേണ്ട ഒരുക്കങ്ങൾ ചെയ്തു. ദന്തപ്പല്ലക്കിൽ ഗുരുവിനെക്കയററി യാത്ര അയയ്ക്കാറായ ഘട്ടത്തിൽ ആ കച്ചവടപ്രഭു ഗുരുപത്നിയ്ക്കു തിരുമുൽക്കാഴ്ചയായി വിലപിടിച്ച കുറെ പട്ടുകളും വിശിഷ്ടാഭരണങ്ങളും പല്ലക്കിനകത്തുവച്ചു് അമാലന്മാരെയേൽപിച്ചു. ജയദേവൻ ദണ്ഡനമസ്കാരം ചെയ്ത സ്വശിഷ്യനെ അനുഗ്രഹിച്ചു യാത്രപറഞ്ഞു പല്ലക്കിൽ പുറപ്പെട്ടു.

പല്ലക്ക കാട്ടിൽ പ്രവേശിച്ചപ്പോൾ ചില കള്ളന്മാർവന്നു തടഞ്ഞുനിർത്തി. അവരുടെ ഭയങ്കരാകാരവും നിഷ്കരുണമായ മുഖഭാവവുംകണ്ടു് അമാലന്മാർ പല്ലക്ക താഴത്തുവച്ചിട്ടു് കുതിച്ചു്ഓടി രക്ഷപെട്ടു. കള്ളന്മാർ ചുററിവളഞ്ഞു് ജയദേവരെപ്പിടികൂടി. മഹാത്മാവായ ജയദേവരാകട്ടെ "നിങ്ങൾക്കു് എന്നെക്കൊണ്ടെന്തു സാധിക്കാനാണു്? നിങ്ങൾക്കവേണ്ടതു് ഇതാപല്ലക്കിലിരിക്കുന്നു; എടുത്തുകൊൾവിൻ!" എന്നരുളിച്ചെയ്തു. അതുകേട്ടു കള്ളന്മാരിൽ ഒരുവൻ "നീ ഒരു പഠിച്ച കള്ളനാണെന്നു തോന്നുന്നു. നിന്നെ വിട്ടയച്ചാൽ

സൎക്കാരിനെ അറിയിച്ചു് ഞങ്ങളെ പിടിപ്പിക്കാമെന്നാണു് നീ ഉദ്ദേശിക്കുന്നതു്. നിൻെറ ആ വിദ്യ ഇവിടെ നടപ്പില്ല നിന്നെ വിട്ടയയ്ക്കാനൊട്ടു ഭാവവുമില്ല. നടക്കങ്ങോട്ടു്" എന്നുപറഞ്ഞു് ഒരുതല്ലു കൊടുത്തു. ആ പരിശുദ്ധൻ വീണ്ടും അരുളിച്ചെയ്തു:—"ഈ ശരീരത്തെ നശിപ്പിക്കാനായിരിക്കും നിങ്ങളുടെ ഉദ്യമം. മനുഷ്യശരീരമേ ഭക്ഷണയോഗ്യമല്ല. വിശേഷിച്ചും ഈ ശരീരം ശുഷ്കിച്ചു വറണ്ടു് എല്ലും തോലും മാത്രം ശേഷിച്ച ഒന്നാണു്. ആ സ്ഥിതിയ്ക്കു് ഈ ശരീരം കൊണ്ടു് എന്തു പ്രയോജനമുണ്ടാകുവാനാണു്? പ്രാരബ്ധാധീനമായ ഈ ശരീരത്തെ അല്പകാലത്തേയ്ക്കു കൂടി വച്ചുകൊണ്ടിരിക്കേണ്ട ആവശ്യമുള്ളതുകൊണ്ടു ഞാൻ ഇത്രയും പറഞ്ഞുപോയതാണു് അഥവാ നിങ്ങൾക്കിതുകൊണ്ടു വല്ല പ്രയോജനവുമുണ്ടെങ്കിൽ നിങ്ങളുടെ ഇഷ്ടംപോലെ പ്രവൎത്തിച്ചുകൊൾക" കള്ളന്മാർ—എടാ! നീ മുഴുത്ത കള്ളനാണു്. നിന്നെപ്പോലെ എത്രയോ കള്ളന്മാരെ ഞങ്ങൾ കണ്ടിരിക്കുന്നു. അവരൊക്കെ ഇതുപോലെയും ഇതിലധികവും കുറച്ചു കൂടെയും പറഞ്ഞിട്ടുണ്ടു്. അതൊന്നും ഞങ്ങൾ വകവച്ചിട്ടില്ല. അവരെ ഒരുത്തരെയെങ്കിലും ഞങ്ങൾ ജീവനോടെ വിട്ടിട്ടില്ല. നിന്നെയും ഞങ്ങൾ കൊല്ലാനാണു് നിശ്ചയിച്ചിരിക്കുന്നതു്.

ജയദേവർ പൊട്ടിച്ചിരിച്ചുപോയി. "മൂഢാത്മാക്കളേ! എന്നെ കൊല്ലാൻ നിങ്ങളെക്കൊണ്ടു സാധിക്കുന്നതല്ല. ഒരാളിനു മറ്റൊരാളിനെ കൊല്ലാൻ കഴിയുമെന്നു വിചാരിക്കുന്നതു് അജ്ഞാനം കൊണ്ടാണു്. നിങ്ങൾക്കു് എൻെറ ശരീരത്തെ വെട്ടുകയൊ നുറുക്കുകയൊ അടിച്ചോടിക്കുകയൊ ദഹിപ്പിക്കുകയൊ വല്ലതുംചെയ്യാൻകഴിയുമായിരിക്കും. അല്ലാതെ എന്നെ ഒരുപ്രകാരത്തിലും പീഡിപ്പിക്കുവാൻ നിങ്ങൾക്കു സാധിക്കുന്നതല്ല. ഒന്നു നോക്കിയാൽ ഈ ശരീരത്തെ നിങ്ങൾ നശിപ്പിക്കുന്നതുകൊണ്ടു് എനിക്കു സന്തോഷമേ ഉണ്ടാകാനുള്ളു. ശരീരമില്ലെങ്കിൽ കൎമ്മം ചെയ്യേണ്ടിവരികയില്ലല്ലോ. കൎമ്മം ജനനമരണരൂപമായ ചങ്ങലിയിൽ കണ്ണികളെ കോൎക്കുന്നതാണു്. അതുകൊണ്ടു നിങ്ങൾ ഇതിനെ നശിപ്പിച്ചു കളയുന്നതു് എനിക്കു സന്തോഷമത്രേ. പക്ഷെ കുറച്ചു നാളത്തേയ്ക്കുകൂടി എനിക്കു് ഈ ശരീരത്തെ കൊണ്ടുനടക്കേണ്ട ആവശ്യമുണ്ടു്. അതിനു നിങ്ങൾ അനുവദിച്ചാൽ അതൊരു വലിയ സഹായമായിരിക്കും. അതു കഴികെ ഞാൻ ഈ ശരീരത്തെ തിരികെകൊണ്ടുവന്നു നിങ്ങളെ ഏല്പിക്കാം" "നീ ഒരു ധിക്കാരിയാണു്. ഞങ്ങളോടധികമാരും എതിൎത്തു സംസാരിച്ചിട്ടില്ല. നിൻെറ ധിക്കാരത്തിൻെറ ഫലം ഇപ്പോൾ അനുഭവിപ്പിച്ചേക്കാം" എന്നുപറഞ്ഞു് ആ ദുഷ്ടന്മാർ അദ്ദേഹത്തിൻെറ കൈയും കാലും മുട്ടിനുവച്ചു് വെട്ടി വേർപെടുത്തി ഒരു പാഴ്കി

ണററിൽ തള്ളിയുംവച്ച് പല്ലക്കും നശിപ്പിച്ചു മറവുചെയ്തിട്ട് അതി ലിരുന്ന സാമാനങ്ങളുംകൊണ്ടു അവരുടെ വഴിക്കുപോയി. ഭക്തശി രോരത്നവും നിർമ്മലഹൃദയനും, ബ്രഹ്മജ്ഞാനികളിൽവച്ച് അഗ്രേ സരനുമായ ആ മഹാത്മാവ്, ഉണക്കത്തേങ്ങയുടെുള്ളിൽ നീർവററി ചിരട്ടയിൽ നിന്നും വേർപെട്ട പരിപ്പുപോലെ ശരീരവാസനയററ് എന്നല്ല അതുമായി യാതൊരു സംബന്ധവുമില്ലാതെ കഴിയുന്നശ്രീജ യദേവൻ കല്ലും മുള്ളും മുൾച്ചെടികളും നിറഞ്ഞ ആ കിണററിൽതല കുത്തിച്ചെന്നു വീണു എന്നാൽ ആ വീഴ്ച ശരീരത്തിനു വല്ല പീഡ യും ചെയ്തിട്ടുണ്ടെങ്കിലല്ലാതെ ആ മഹാത്മാവിനെ യാതൊരുപ്ര കാരത്തിലും പീഡിപ്പിച്ചിട്ടില്ലെന്നുള്ളതു നിശ്ചയമാണു്. അതേ,കയ്യും കാലും വെട്ടി വേർപെടുത്തി അതുകളുടെ വിഷയങ്ങളിൽനിന്നും തന്നെ നിവർത്തിപ്പിച്ചതുകൊണ്ടുള്ള ഒരു കൃതജ്ഞതയാണു് ആ കള്ള ന്മാരുടെ നേർക്ക് അദ്ദേഹത്തിനുണ്ടായതു്. "സഹോദരന്മാരേ! നിങ്ങ ൾ ചെയ്ത ഈ വലിയഉപകാരത്തിന് ഒരുപ്രകാരത്തിലുള്ള പ്രതിഫ ലവും നിങ്ങൾക്കു ചെയ്തുതരാൻ എന്നെക്കൊണ്ടു സാദ്ധ്യമല്ലെങ്കിലും എൻെറ നന്ദിവാക്കുകളെയെങ്കിലും കേട്ട് ചാരിതാർത്ഥ്യത്തോടുകൂ ടി പോകണമേ" എന്നു് ആ മഹാൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. കൈയും കാലുംവേർപെടുത്തി ശേഷിപ്പിച്ച ശരീരത്തേയുംകൂടി നശി പ്പിച്ച് അതിൻെറയും വിഷയങ്ങളിൽനിന്നുകൂടി വേർപെടുത്താതെ വിട്ടതുകൊണ്ടുള്ള വല്ലായ്മയെ അദ്ദേഹം വിളിച്ചറിയിക്കുകൂടി ചെയ്തു.

ആഹാ, ആ മഹാത്മാവ് ആനന്ദസാഗരത്തിൽ നീന്തിക്കളി ക്കുന്നു! പ്രപഞ്ചപീഡകൾ യാതൊന്നും, തന്നെ അണയാത്തവിധ ത്തിൽ ഗുഹാതുല്യമായ ഒരു ഭൂഗർഭഗത്തു സ്ഥിതിചെയ്യുന്നതിനും സർവ്വദാ കർമ്മങ്ങളെ ചെയ്യുന്ന കൈകാലുകളിൽ നിന്നും മുക്തനാകുന്ന തിനും സാധിച്ചപ്പോൾ നിർബാധമായ ബ്രഹ്മജ്ഞാനത്തിനു ഇതി നേക്കാൾ പററിയ ഒരു സന്ദർഭവും സ്ഥലവും അവസ്ഥയും തൻെറ ആയുഷ്കാലത്തിൽ ഈ നിമിഷം വരെ ലഭിച്ചിട്ടില്ലാത്തതുകൊണ്ടു് വീണ്ടും ആ കള്ളന്മാർക്കു മനസാ കൃതജ്ഞതപറഞ്ഞുകൊണ്ടു ഭഗവ ന്നാമങ്ങളെ ഇപ്രകാരം കീർത്തിച്ചുതുടങ്ങി:—"ഹേ കൃഷ്ണ! ഭക്തവ ത്സല! ജഗന്നാഥേശ്വര! ജഗദീശ! യശോദാനന്ദന! നന്ദകുമാര!ഗോ പാല! പാണ്ഡവദൂത!രാധാപതേ! ജഗൽപതേ! മുരാരേ! ഹരേകൃഷ്ണ! കൃഷ്ണകൃഷ്ണ!

ഇങ്ങനെ ഭഗവന്നാമങ്ങളെ കീർത്തിച്ചുകൊണ്ടിരിക്കവേതന്നെ ശരീരസ്മരണയററ് കാഷ്ഠസമാധിയെ പ്രാപിച്ചുപോയി. ഈ അവ സരത്തിൽ അക്കാട്ടുകളിൽ മൃഗയാവിനോദത്തെനടത്തിക്കൊണ്ടിരു ന്ന ക്രൗഞ്ചൻ എന്നു പേരോടുകൂടിയ ഒരു രാജാവ് അതുവഴി കടന്നു

പോകവെ ഹൃദയാകർഷമായ ഭഗവന്നാമകീർത്തനം കേട്ട് ആ പാഴ്കിണററിനരികിൽചെന്നു അതിനകത്തേയ്ക്കുനോക്കി. അതേ സമയത്ത് അതിനുള്ളിൽ കളിയാടിയ ഒരു തേജോവിശേഷം അദ്ദേഹത്തെ അപഹൃതചിത്തവൃത്തനാക്കിച്ചെയ്തു. ഉത്തരക്ഷണത്തിൽ തന്റെ അനുയായികളെ വിളിച്ചുകൂട്ടി ചിലരെ അതിനകത്തിറക്കി പരിശോധിപ്പിച്ച് ആ യോഗിവര്യനെ കരയിൽ എടുത്തു. അഹോ! കൈകാലുകൾ മുട്ടിൽവച്ചു വേർപെടുത്തിയ മുറിവിൽകൂടി പ്രവഹിക്കുന്ന രക്തം ജീവനിഗ്രഹോത്സുകനായ ആ രാജാവിനെപ്പോലും പരിഭ്രാന്തനാക്കിച്ചെയ്തു. എന്നാൽ ആ പുണ്യാത്മാവാകട്ടെ, ഉള്ളിൽ പൂരിപ്പിച്ച ശ്വാസത്തെ കുംഭകം ചെയ്തു സുഷുമ്നയിൽകൂടി ബ്രഹ്മകപാലത്തിൽ എത്തിച്ച് അവിടെനിറുത്തി, ജീവബ്രഹ്മൈക്യം വരുത്തി ബാഹ്യജ്ഞാനമെന്യേ നിർവികല്പസമാധിയെ പ്രാപിച്ചിരിക്കുകയാണ്. കുണ്ഡലിനി ഉണർന്നു ഉജ്ജ്വലിച്ചയോഗാഗ്നിപ്രഭയാണ് കിണററിനുള്ളിൽ രാജാവിന്റെ ദൃഷ്ടിക്കു വിഷയീഭവിച്ച തേജോവിശേഷം.

കരയ്ക്കെടുത്തു മാത്രകഴിഞ്ഞപ്പോൾ നിഷ്ഠയ്ക്കു പ്രതിബന്ധം നേരിടുകയാൽ ബഹിർമ്മുഖനായ ആ ബ്രഹ്മയോഗി കണ്ണുതുറന്നു പരിതോവീക്ഷണംചെയ്തു. തന്നെ ചുററിനില്ക്കുന്ന രാജാവിനെയും പരിചാരകന്മാരെയും അഭിവീക്ഷിച്ച് അദ്ദേഹം ചോദിച്ചു:—"നിങ്ങളാരാണ്. എന്നെ കിണററിൽനിന്നു കരയ്ക്കെടുത്തതാര്. നിങ്ങളാണെങ്കിൽ എന്റെ നിഷ്ഠയെ ആ വിധത്തിൽ ഭഞ്ജിക്കേണ്ടിയിരുന്നില്ല."

രാജാവു അതുകേട്ട് തൊഴുകൈയോടുകൂടി, "ഇജ്ജനത്തിന്റെ പ്രവൃത്തി തെററിപ്പോയിയെങ്കിൽ അവിടുന്നു ക്ഷമിച്ചരുളണം. ഞാൻ ഒരു രാജാവാണ്. ക്രൗഞ്ചൻ എന്നാണ് എന്റെ നാമധേയം. ഞാൻ പരിചാരകന്മാരോടുകൂടി ഈ കാട്ടിൽ വേട്ടയാടിവരവെ, ഇപ്പാഴ്കിണററിനെ സമീപിക്കുന്നതിനും അങ്ങയെ മോചിപ്പിക്കുന്നതിനും ഇടയായതാണ്. സ്വാമിൻ! അവിടുത്തെ നാമധേയത്തെക്കുറിക്കുന്ന പുണ്യാക്ഷരങ്ങളേതോ? അവിടുത്തെ കരചരണാദികളെ വെട്ടി വേർപെടുത്തിയ ദുഷ്ടന്മാർ ആരാണെന്നു് അറിയണം" എന്നു വിനയപൂർവം ചോദിച്ചു.

ജയദേവർ—ഞാൻ നിന്നാമധേയനാണ്. ജയദേവനെന്നാണ് ഈ ശരീരത്തെ വിളിക്കുന്നതു്. എന്റെ കൈകാലുകളെ മുറിച്ചതു് എന്റെ പ്രാരബ്ധമത്രെ. രാജാവു് വളരെനേരത്തേയ്ക്കു യാതൊന്നുംപറയാതെ, ഒരു ന്യായാധിപന്റെ മുമ്പിലെ കുററക്കാരനെപ്പോലെ അങ്ങനെനിന്നു. ഒടുവിൽ "സ്വാമിൻ! അവിടുത്തെ സാന്നിധ്യത്താൽ അടിയന്റെ രാജധാനിയെ പരിപാവനമാക്കിച്ചെയ്യണമെന്നു് അഭ്യർത്ഥിക്കുന്നു. തിരുവുള്ളമെന്തോ" എന്നു സാദരം ഉച്ചരിച്ചു.

ജയദേവർ ക്രൗഞ്ചരാജാവിൻെറ അഭീഷ്ടത്തിന് അപ്രിയം പ്രകടിപ്പിക്കായ്കയാൽ രാജാവ് അദ്ദേഹത്തെ ഈശ്വരനെയെന്ന പോലെ പല്ലക്കിലെട്ടപ്പിച്ചു രാജധാനിയിലേക്കു തിരിച്ചു.

യഥാകാലം അവർ രാജധാനിയെ പ്രാപിച്ചു. രാജാവു ജയദേവരുടെ കൈകാലുകളിലെ മുറിവിന് യുക്തചികിത്സകൾ ചെയ്തു. ഉചിതചികിത്സകളാലും ശുശ്രൂഷണങ്ങളാലും ഒരാഴ്ചയ്ക്കുള്ളിൽ അദ്ദേഹത്തിൻെറ മുറിവുകളെല്ലാം കരിച്ച് സ്വസ്ഥശരീരനാക്കിത്തീൎത്തു. ഒരുദിവസം ക്രൗഞ്ചൻ ജയദേവസന്നിധിയെ പ്രാപിച്ച് ദണ്ഡനമസ്കാരംചെയ്ത് എഴുന്നേററുനിന്നു കൈകൂപ്പി ഇങ്ങനെ ബോധിച്ചു:—"സ്വാമിൻ, കരുണാനിധേ! സംസാരസാഗരത്തിൽ കിടന്നുഴലുന്ന ഈയുള്ളവന് ആത്മഗതിക്കുവേണ്ടി ആവുന്നവണ്ണം വല്ലതും ചെയ്താൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്. രാജ്യഭരണമാകുന്ന ഭാരമേറിയ ചുമതല കൎത്തവ്യബോധമുള്ള എനിക്ക് അതിനു പ്രതിബന്ധകമായി നില്ക്കുന്നു. യോഗീശ! ഇതുരണ്ടുംകൂടി ഒന്നിച്ചു നടത്തിക്കൊണ്ടുപോകുവാനുള്ള മാൎഗ്ഗത്തെ അവിടുന്നു നിൎദ്ദേശിച്ച് അനുഗ്രഹിക്കണം"

"രാജാവേ! അങ്ങയുടെ ഇംഗിതം അഭിനന്ദനീയമായിരിക്കുന്നു. ഭഗവൽഭക്തന്മാരെ പൂജിക്കുകയെന്നുള്ളതിൽ കവിഞ്ഞു് അങ്ങു യാതൊന്നും ചെയ്യണമെന്നില്ല. ആ പാവനമായ പൂജനകൎമ്മമൊന്നുമാത്രം അങ്ങേയ്ക്കു് ആത്മഗതിക്ക് വഴിതെളിച്ചുകൊള്ളും" എന്നു ജയദേവർ അരുളിച്ചെയ്തു.

രാജാവ്:—പുണ്യാത്മൻ! യഥാൎത്ഥഭഗവൽഭക്തന്മാരെ ഈയുള്ളവൻ എങ്ങനെ തിരിച്ചറിയേണ്ടു?

ജയദേവർ:—രാജേന്ദ്ര! തുളസിമണി, രുദ്രാക്ഷമാല്യം, ഭസ്മലേപനം, കാഷായവസ്ത്രം, ചന്ദനക്കുറി, ഈശ്വരഭജനം ഇവയെല്ലാം ഭഗവൽഭക്തന്മാരെ തിരിച്ചറിയാനുള്ള ചിഹ്നങ്ങളാണ്. ഇതെല്ലാമോ ഇതിൽ ഏതെങ്കിലും ഒന്നോ ഏതൊരാളിൽ കാണപ്പെടുന്നുവോ അയാളെ ഈശ്വരതുല്യം കരുതി ബഹുമാനിക്കുകയും പൂജിക്കുകയും ചെയ്യേണ്ടതാകുന്നു.

രാജാവ്:—മഹാത്മൻ! വേഷംകൊണ്ടുമാത്രം ഒരാളിൻെറ യാഥാൎത്ഥ്യം വെളിപ്പെടുന്നതെങ്ങനെ? അങ്ങു പറഞ്ഞ ചിഹ്നങ്ങൾ യഥാൎത്ഥഭക്തന്മാരിലും വെറും കള്ളന്മാരിലും കാണപ്പെടുന്നതാണ്. വേഷത്തെ വിശ്വസിക്കുമ്പോൾ ചിലപ്പോൾ അനൎഹന്മാരും പൂജിക്കപ്പെടാൻ ഇടയാകുന്നതാണല്ലോ!

ജയദേവർ:—ലോകത്തിൽ ആരെയാണു പൂജിച്ചുകൂടാത്തതു്? അതിനൎഹന്മാരല്ലാതെ ആരാണുള്ളതു്? സകല മനുഷ്യരും ഈശ്വരാംശത്തോടുകൂടിയവരാണ്. ഒരേ ഈശ്വരൻ തന്നെയാ

ണു് എല്ലാവരിലും കുടികൊള്ളുന്നതു്. ഒരാളിനെ പൂജിക്കുകയെന്നതു് ആ ആളിൽ അടങ്ങിയിരിക്കുന്ന ഈശ്വരതത്വത്തെ പൂജിക്കുക എന്നത്ഥമാണു്. ചിലർ വല്ല പാപകമ്മവും ചെയ്യുന്നതായാൽ അതിന്റെ ഫലം അവന്റെ പ്രാരബ്ധസഞ്ചിതത്തിന്റെ ദുഷ്ടഭാഗത്തെ വദ്ധിപ്പിക്കുമെന്നല്ലാതെ അവനിൽ കുടികൊള്ളുന്ന സാക്ഷിമാത്രനായ ഈശ്വരനെ ബാധിക്കുന്നതല്ല. അഥവാ, പാപകമ്മികൾ പൂജാഹന്മാരല്ലെന്നു പ്രാപഞ്ചികദൃഷ്ടിക്കുതോന്നിയാൽ സാധുപൂജനമാകുന്ന കാമത്തിനു തടസ്സം നേരിടും. യഥാത്ഥപൂജ്യന്മാരെ തിരിച്ചറിവാൻ നിവൃത്തിയില്ലാതെ അവരെ സംബന്ധിച്ചിടത്തോളമുള്ള കടമയെ നിവത്തിച്ചില്ലെന്നുവരും. അതുകൊണ്ടു് ഹേ! രാജൻ! ഈശ്വരഭക്തന്മാരുടെ ചിഹ്നം ഏതൊരാളിൽ കാണപ്പെടുന്നുവോ അയാൾ പൂജ്യനോ അപൂജ്യനോ എന്നുള്ളതിനെ ചിന്തിക്കാതെ അയാളെ നിങ്ങൾ പൂജിക്കേണ്ടതാകുന്നു.

ജയദേവരുടെ യുക്തിയുക്തവും ബുദ്ധിപൂവ്വകവുമായ അഭിപ്രായം അദ്ദേഹത്തിന്റെ സമഭാവനയെ വെളിപ്പെടുത്തുകയാൽ രാജാവിനു് അദ്ദേഹത്തിൽ പൂവ്വാധികം ഭക്തിയും ബഹുമാനവുംതോന്നി രാജാവു് അദ്ദേഹത്തെ നമസ്കരിച്ചു. മേലാൽ അദ്ദേഹത്തിന്റെഉപദേശപ്രകാരം പ്രവത്തിച്ചുകൊള്ളാമെന്നു് ഹൃദയപൂവ്വം സമ്മതിക്കുകയും ചെയ്തു. അന്നുമുതൽ വീഥിയിൽകാണുന്നഭക്തവേഷന്മാരെപ്പോഴും അദ്ദേഹം ആളയച്ചുവരുത്തി പൂജിക്കുകയും ധനംകൊണ്ടും വിശിഷ്ടവസ്തുക്കളെക്കൊണ്ടും സമ്മാനിക്കുകയുംചെയ്തുവന്നു ഇങ്ങനെ രാജാവിന്റെ ഈ ആചാരം സവ്വരാലും കീത്തിക്കപ്പെട്ടുതുടങ്ങി. ജയദേവരുടെ അംഗവിച്ഛേദനം ചെയ്ത ദുഷ്ടന്മാരും ഈ സംഗതി ഗ്രഹിച്ചു. രാജാവിനെ കബളിപ്പിച്ചു തങ്ങൾക്കു കുറെപണം തട്ടണമെന്നു അവർ നിശ്ചയിച്ചു. കാഷായവസ്ത്രംധരിച്ചു ഭസ്മലേപനംചെയ്തു രുദ്രാക്ഷങ്ങളണിഞ്ഞു്, കമണ്ഡലു കൈയ്യിൽപിടിച്ചു യോഗദണ്ഡുംഏന്തി, തോലൂന്നുക്കി പാദുകയിൽ കയറി 'ഹരേ! റാം, ഹരേ! റാം' എന്ന ശബ്ദത്തോടുകൂടി രാജധാനിയിൽ പ്രവേശിച്ചു. രാജപരിചാരകന്മാരിൽ ചിലർ അവരെ കൊട്ടാരത്തിലേക്കു നയിച്ചു. സിംഹാസനതുല്യമായ ഒരു വിശിഷ്ടാസനത്തെ അലങ്കരിച്ചിരുന്ന ബ്രഹ്മജ്ഞാനിയായ ജയദേവർ തന്റെ ഉപകത്താക്കളായ കള്ളന്മാരെക്കണ്ടു് അവരെ ശരിയ്ക്കു് അറിഞ്ഞു ആസനത്തിൽനിന്നും ഊന്നിറങ്ങി മുമ്പോട്ടുചെന്നു് അഭിവാദ്യംചെയ്തു. കള്ളന്മാക്കു് അദ്ദേഹത്തെക്കണ്ടപ്പോൾതന്നെ ആൾ മനസ്സിലായി. അവക്കുണ്ടായ പരിഭ്രമത്തിനു് അവസാനമില്ലായിരുന്നു. തങ്ങളാൽ അംഗവിച്ഛേദം ചെയ്യപ്പെട്ട ഈ മനുഷ്യൻ തങ്ങളുടെ വസ്തുസ്ഥിതി രാജാവിനെ ഗ്രഹിപ്പിച്ചു തങ്ങളെ ദണ്ഡിപ്പി

ക്കമെന്നു് അവർ നിശ്ചയിച്ചു അന്നു് ഇയ്യാളെ കൊല്ലാതെ വിട്ടതു് അബദ്ധമായിപ്പോയി എന്നും അവർ തീർച്ചപ്പെടുത്തി. ഇവരുടെ പരിഭ്രമംകണ്ടു ജയദേവർ മററുള്ളവർ മനസ്സിലാക്കാത്തവിധത്തിൽ അവരെ സമാശ്വസിപ്പിച്ചതിനുശേഷം "ഇവർ ആവശ്യപ്പെടുന്ന ധനംകൊടുത്തു് തൃപ്തിപ്പെടുത്തണമെന്നു രാജാവിനോടു പറയുവിൻ!" എന്നു രാജകിങ്കരന്മാരോടു ചട്ടംകെട്ടി അവരെ രാജസന്നിധിയിലേക്കു പറഞ്ഞയച്ചു.

രാജകിങ്കരന്മാർ ആ കള്ളന്മാരെ രാജസന്നിധിയിൽ കൂട്ടിക്കൊണ്ടുവിടുകയും ജയദേവശാസനത്തെ രാജാവിനെ അറിയിക്കുകയുംചെയ്തു. രാജാവു് അതുകേട്ടു ഇവർ പൂജ്യന്മാരിലും പൂജ്യന്മാർ ആണെന്നും അതുകൊണ്ടാണു് ഇവരെസ്സംബന്ധിച്ചു ജയദേവരുടെ ശ്രദ്ധപാശ്യയുണ്ടായതെന്നും തീർച്ചപ്പെടുത്തി, അപ്പെരുംകള്ളന്മാരുടെപാദത്തിൽ മുടിചൂടുന്ന ശിരസ്സുമുട്ടിച്ചു നമസ്കരിച്ചു. അനന്തരം കൂപ്പുകൈയോടെ എഴുന്നേററുനിന്നു, "പൂജ്യാഗ്രഗണ്യനായ ജയദേവരാൽ സമ്മാന്യന്മാരായ അല്ലയോ മഹാത്മാക്കളെ! നിങ്ങളുടെ പാവനപാദങ്ങളാൽ എന്റെ ഗൃഹത്തെ പരിപാവനമാക്കിച്ചെയ്തതിനാൽ ഞാൻ അത്യന്തം ധന്യനായി തീർന്നിരിക്കുന്നു. എന്റെ പുണ്യം പുലർന്നദിവസം ഇന്നാണു്. എന്റെ ജന്മത്തിനു സാഫല്യം കിട്ടിയതും ഇന്നുതന്നെ. നിങ്ങൾ എന്നെന്നും, എന്റെ പൂജനസല്ക്കാരാദികളേററു് ഇവിടെത്തന്നെ താമസിച്ചരുളണമെന്നു എനിക്കു് അഭിലാഷമുണ്ടു്. കാരണവശാൽ അതിനു നിവൃത്തിയില്ലെന്നു വന്നാൽ കുറച്ചുനാളത്തേക്കെങ്കിലും ഇവിടെ പാർത്തരുളാൻ ദയയുണ്ടാകണം"എന്നഭ്യർത്ഥിച്ചു. ആ വനചോരന്മാർ അരചന്റെ അഭിലാഷത്തെ അംഗീകരിച്ചു് അവിടെത്താമസമാക്കി. ഏതാണ്ടൊരുമാസക്കാലം അങ്ങനെ പാർത്തുവരവെ ഇനി രാജാവിൽനിന്നും കിട്ടാവുന്നിടത്തോളവും പണവും ദക്ഷിണയായി വാങ്ങിച്ചുകൊണ്ടു കടക്കണമെന്നും ഇല്ലെങ്കിൽ തങ്ങളുടെ ഉള്ളുകള്ളികൾ പുറത്തായി ആപത്തുനേരിടുമെന്നും ആ ചോരന്മാർ അന്യോന്യമാലോചിച്ചു തീർച്ചപ്പെടുത്തി. അതിനുശേഷം ആ രാജാവിനെക്കണ്ടപ്പോൾ ഇനിയും ഇവിടെ ഇങ്ങനെ കഴിഞ്ഞുകൂടാൻ നിവൃത്തിയില്ലെന്നും പല പുണ്യസ്ഥലങ്ങളേയും ദർശിച്ചും പുണ്യതീർത്ഥങ്ങളിൽ സ്നാനംചെയ്തും ശേഷിച്ച പ്രാരബ്ധത്തെക്കൂടി നശിപ്പിക്കേണ്ടവരായ തങ്ങൾ 'മണിമണ്ടിക്കരേറുന്നിതായുസ്സും' എന്നുള്ളതിനെ മനസ്സിലാക്കാതെ രാജാവിന്റെ സൽക്കാരങ്ങളിൽ മതിമറന്നു കഴിയുന്നതു് ആലോചനക്കുറവാണെന്നും അതുകൊണ്ടു തങ്ങളെ യാത്രയയയ്ക്കണമെന്നും ആവശ്യപ്പെട്ടു. ഉടൻതന്നെ അവരുടെ വേർപാടു് അസഹനീയമായിരുന്നിട്ടും രാജാവവർക്കു യാത്രാസമ്മതം നൽകി അവരുടെ അഭീഷ്ടത്തെക്കുറിച്ചു ചോദിച്ചു. തങ്ങൾക്കു അതിദൂര

ത്തിൽ വളരെനാളത്തെ സഞ്ചാരമുണ്ടെന്നും സഞ്ചാരച്ചെലവിനുവേണ്ട പണംതരണമെന്നും ചോരപ്രവീണന്മാർ രാജാവിനോടു ആവശ്യപ്പെട്ടു. ക്രൌഞ്ചരാജനതുകേട്ടു്, പതിനായിരം വരാഹൻവീതം അടങ്ങിയ പത്തുകിഴി തയാറാക്കി അപ്പോൾത്തന്നെ പാദകാണിക്ക വയ്ക്കുകയും രാജ്യാതിർത്തി കഴിവോളം തേരിലയയ്ക്കാൻ നിശ്ചയിച്ചു സൂതനെക്കൊണ്ടു തേരുവരുത്തി ആ ചോരന്മാരെ അതിൽ ഉപവേശിപ്പിച്ചു തൊഴുതനുഗ്രഹവും വാങ്ങി യാത്രയയയ്ക്കുകയുംചെയ്തു. പട്ടണഭാഗം കഴിഞ്ഞു രഥം കാനനമദ്ധ്യത്തിൽ കടന്നപ്പോൾ തേരാളി ചോരന്മാരോടു ചോദിച്ചു:—"വന്ദ്യന്മാരേ! കരചരണാദികൾ നഷ്ടപ്പെട്ട ആ സാധുവിനെ നിങ്ങൾക്കു പരിചയമുള്ളതുപോലെ തോന്നുന്നുവല്ലോ? അദ്ദേഹത്തിന്റെ കൈകാലുകൾ വെട്ടിമുറിക്കപ്പെട്ടതു് എങ്ങനെയെന്നു നിങ്ങൾക്കറിവുണ്ടെങ്കിൽ അരുളിച്ചെയ്യണം."

ചോരന്മാരുടെ സമാധാനമിതായിരുന്നു:—"അദ്ദേഹം ദുരാത്മാവെന്ന രാജാവിന്റെ ഭണ്ഡാരപ്പുരസൂക്ഷിപ്പുകാരനായിരുന്നു. അദ്ദേഹം ഒരു വലിയ ദാനശീലനായിരുന്നതിനാൽ ഭണ്ഡാരമുതൽ വാരി, പരദ്രവ്യമെന്നോർക്കാതെ കണ്ണിൽക്കണ്ട അഗതികൾക്കെല്ലാം ലോഭംകൂടാതെ ദാനംചെയ്തു. ഒടുവിൽ ഭണ്ഡാരം നിർദ്ധനമായി ഭവിക്കുകയും രാജാവു് അദ്ദേഹത്തെ ശിരശ്ഛേദംചെയ്യാൻ വിധിക്കുകയും ചെയ്തു. വിധിനടത്താൻ ചുമതലപ്പെടുത്തിയതു ഞങ്ങളെ ആയിരുന്നു. ഞങ്ങളദ്ദേഹത്തെ കൊലക്കളത്തിൽ കൊണ്ടുപോയി നിഗ്രഹിക്കാതെ, അദ്ദേഹത്തിന്റെ ദാനശീലത്തെ ഓർത്തു ദയവുതോന്നി കൈയും കാലും മുറിച്ചു കിണററിൽ ആക്കുകമാത്രം ചെയ്തു എന്നാൽ ആ ചെറുതായ അനിഷ്ടകർമ്മംപോലും ചെയ്യേണ്ടിവന്നുവല്ലോ എന്നോർത്തു്, ദുരാത്മാവിന്റെകീഴിലുള്ള ഉദ്യോഗം പാപകരമാണെന്നു വിചാരിച്ചു്, രാജാവിന്റെ വാക്കനുസരിച്ചു അന്നേവരെ ചെയ്തുപോയിട്ടുള്ള ദുഷ്ടകർമ്മങ്ങളുടെ പാപത്തെ പരിഹരിക്കണമെന്നാശിച്ചു്, പ്രാപഞ്ചികസുഖങ്ങളെ വെറുത്തു് ആത്മീയമാർഗ്ഗത്തെ അവലംബിച്ചു. ഇങ്ങനെയാണു ഞങ്ങൾതമ്മിലുള്ള പരിചയം."

ഹേ! കപടപടുവായ ലോകമേ! നീ ചിലപ്പോഴൊക്കെ വിജയപതാക നാട്ടുന്നുണ്ടെങ്കിലും നിന്റെ ധൌഷ്ട്യംതന്നെ മൂർത്തിമത്തായി അപ്പോഴെല്ലാം നിന്നെ ഘോരശിക്ഷ അനുഭവിപ്പിക്കുന്നുമുണ്ടു്. ആ ഒരു സമാധാനമത്രേ ആദിത്യചന്ദ്രന്മാരുടെ സൈ്വരഗതിക്കു സഹായിക്കുന്നതു്. ആ പെരുംകള്ളന്മാരുടെ അസത്യവാക്കുകൾ അന്തരിക്ഷത്തിൽ വ്യാപിച്ചതോടുകൂടി അവരുടെ ഭാരം ദുർവ്വഹമായിട്ടെന്നപോലെ വിഷ്ണുപത്നിയായ ഭൂമിദേവിയുടെ തിരുമാറിടം പൊട്ടിപ്പിളന്നു് ആ ദുഷ്ടന്മാരും രഥവും കീഴ്പോട്ടുപോയതും സൂതൻ ചാടി രക്ഷപ്പെട്ടതും ഒന്നിച്ചുകഴിഞ്ഞു. സൂതനാകട്ടെ, പരിഭ്രമത്തോടുകൂടി

ൾടിക്കിതച്ചു രാജാവിൻെറ മുമ്പിൽച്ചെന്നു ദൈവികമായ അത്യാഹിതത്തെ തൊഴുതറിയിച്ചു. ചോരന്മാരിൽനിന്നും ഗ്രഹിച്ച ജയദേവചരിത്രവും അവൻ അദ്ദേഹത്തെ ധരിപ്പിച്ചു. രാജാവിനു് അതുകേട്ടപ്പോഠം ആശ്ചയ്യവും ആശങ്കയും മുഴുത്തു ജയദേവസന്നിധിയെ പ്രാപിച്ചു്, സൂതനിൽനിന്നും കിട്ടിയ ദയനീയസംഭവവൃത്താന്തം അദ്ദേഹത്തെ ഗ്രഹിപ്പിക്കുകയും ദുരാത്മരാജാവിൻെറ ഭണ്ഡാരപ്പുരക്കായ്യം അദ്ദേഹത്തോടു ചോദിക്കുകയുംചെയ്തു ജയദേവരതുകേട്ടു്, "ഭണ്ഡാരപ്പുരസംഗതിയെപ്പററി നമുക്കു പിന്നീടു സംസാരിക്കാം. ഈ അത്യാഹിതസംഭവം നടന്ന സ്ഥലത്തേക്കു് എന്നെ ഒന്നു കൂട്ടിക്കൊണ്ടുപോകണം" എന്നാവശ്യപ്പെട്ടു. തൽക്ഷണം രാജാവു ജയദേവരോടുകൂടി തേരിൽക്കയറി സൂതനോടൊന്നിച്ചു തിരിച്ചു.

രഥം യഥാകാലം, ആ ചോരന്മാരുടെ മൃത്യുവക്ത്രഗഹ്വരത്തെ സമീപിച്ചുനിന്നു. കരുണാസാഗരമായ ജയദേവക്കുണ്ടായ അന്തസ്താപത്തിനതിരില്ലായിരുന്നു. അദ്ദേഹം വാവിട്ടു നിലവിളിച്ചുകൊണ്ടു്, "ഹരേകൃഷ്ണ!രാമരാമ! ഭക്തവത്സല! എൻെറ ശത്രുക്കളായ ഈ സാധുക്കളെ അക്കാരണത്താൽ അങ്ങു നാമാവശേഷന്മാരാക്കിയല്ലോ! അങ്ങയുടെ ശത്രുക്കളുടെപോലും തെററുകളെ ക്ഷമിച്ചു് അവക്കു മോക്ഷം നല്കിയിട്ടുണ്ടല്ലോ; അങ്ങയുടെ ധമ്മപത്നിയെ അപഹരിച്ച ആ ദുഷ്ടനായ രാക്ഷസനു അങ്ങു് മോക്ഷംകൊടുത്തു. അങ്ങയുടെ ഭക്തനായ ഗജേന്ദ്രൻെറ ശത്രുവായ മുതലയ്ക്കും അങ്ങു് ബ്രഹ്മസായുജ്യം നല്കി. ഈ ഭക്തൻെറ ശത്രുക്കളെ അങ്ങു പാതാളത്തിലേയ്ക്കു തള്ളുകയും ചെയ്തു ഭഗവാനേ! ഇങ്ങനെ ഒരു പ്രത്യേകനയം എന്നോ സംബന്ധിച്ചനുവത്തിക്കത്തക്കവണ്ണം ഞാൻ അറിയാതെ ചെയ്തുപോയ പാപമെന്തോ? ജഗദീശ! ആപൽബാന്ധവ! കരുണാകര! കല്യാണവാരിധേ! ചിന്മയ! ചിദാനന്ദമൂത്തേ! സച്ചിദാനന്ദമൂത്തേ! ഹരേകൃഷ്ണ! ഹരേഗോപാലബാലക! ഹരേബാലകൃഷ്ണ! ഹരേകാളിയമദ്ദന! ഹരേകംസനാശന! എൻെറ ശത്രുക്കളെ അനുഗ്രഹിക്കണേ! അനുഗ്രഹിക്കണേ!" എന്നിങ്ങനെ വിലപിച്ചു. അതേമാത്രയിൽ സൂയ്യപ്രഭയോടുകൂടിയ ഒരു പുഷ്പകവിമാനം ആകാശത്തുനിന്നും പറന്നുതാണു്, ജയദേവരുടെ മുമ്പിൽനിന്നു. ഭൂഗർഭാഗത്തുനിന്നും ആ ചോരന്മാരുടെ ആത്മാക്കഠം ദിവ്യതേജോരൂപത്തെ അവലംബിച്ചു ഉദ്ഗമിച്ചു വിമാനത്തിലാരോഹണം ചെയ്യുകയും വിമാനം അന്തർദ്ധാനം ചെയ്യുകയും ജയദേവർ ആനന്ദാശ്രുക്കഠം പൊഴിക്കുകയും ചെയ്തു. ഈ അവസരത്തിൽ തന്നെ സ്പശിച്ചുകൊള്ളാൻ ആ മഹാപുരുഷൻ രാജാവിനോടു പറഞ്ഞതനുസരിച്ചു് അങ്ങനെ പ്രവത്തിച്ചതിനാൽ വിമാനം വന്നിറങ്ങിയതും ചോരന്മാരുടെ ആത്മാക്കഠംക്കു ഊദ്ധ്വഗതി ലഭിച്ചതും ഭാഗ്യവാനായ ആ രാജാവിനു

കൂടി കാണ്മാൻ കഴിഞ്ഞു. രാജാവു് അതുകണ്ടു "സ്വാമിൻ അവിടുത്തെ രഹസ്യങ്ങൾ ഇജ്ജനത്തെ ധരിപ്പിക്കാൻ ദയയുണ്ടാകണം! ഇവർ ആരാണെന്നും ഇവൎക്കു മോക്ഷപ്രാപ്തിക്കു് അവകാശമുണ്ടായതെങ്ങനെയെന്നും ഭണ്ഡാരപ്പുരയുടെ കഥയെന്തെന്നും അരുളിച്ചെയ്യുകയും വേണം" എന്നപേക്ഷിച്ചു. ജയദേവർ അതുകേട്ടു തന്റെ ചരിത്രവും വണിഗ്വരന്റെ ഗൃഹത്തിൽനിന്നും മടങ്ങിവരവെ കള്ളന്മാരുടെ പീഡയുണ്ടായതും ആ കള്ളന്മാർ സന്യാസവേഷംധരിച്ചു് രാജധാനിയിൽ വന്നതും മററുമായ വിവരങ്ങൾ സവിസ്തരം രാജാവിനെ ധരിപ്പിക്കുകയും ഭണ്ഡാരപ്പുരയുടെ കാര്യം കളവാണെന്നു് അരുളിച്ചെയ്യുകയും ചെയ്തു.

ജയദേവരും രാജാവും കൊട്ടാരത്തിൽ മടങ്ങിവന്നതിനുശേഷം രാജാവു്, ജയദേവരുടെ അനുവാദത്തോടുകൂടി പത്മാവതീദേവിയേ ക്ഷണിച്ചുകൊണ്ടുവരുന്നതിനായി പ്രത്യേകരഥം തയ്യാറാക്കി പരിചാരകന്മാരോടും പരിചാരികമാരോടും കൂടി തന്റെ പട്ടമഹിഷിയെ ജഗന്നാഥത്തേയ്ക്കു് അയച്ചു. അടുത്തദിവസംതന്നെ പട്ടമഹിഷിയും ജയദേവപത്നിയും പരിവാരങ്ങളും വന്നുചേൎന്നു. പത്മാവതീദേവി തന്റെ ഭൎത്താവായ മഹാപുരുഷനെ കണ്ടു സാഷ്ടാംഗപ്രണാമം ചെയ്തുതൊഴുതുചോദിച്ചു:—"പ്രാണേശ! മഹാത്മൻ! നിരുപദ്രവിയും ദയാനിധിയും ആയ അവിടുത്തെ—ശത്രുക്കളെപ്പോലും മിത്രങ്ങളെപ്പോലെ സ്നേഹിക്കുന്ന അവിടുത്തെ—കരചരണങ്ങളെ ഛേദിച്ചതു് ആരായിരിക്കാം? അവൎക്കു അതിന്റെ ആവശ്യമെന്തായിരിക്കാം. അവിടുന്നു് ഈ ദുസ്സഹമായ വേദനയെ എങ്ങനെ സഹിച്ചു? അവിടുന്നു് ഈ പരമവേദന അനുഭവിക്കുമ്പോൾ ഞാൻ എത്ര സന്തോഷത്തോടുകൂടിയായിരിക്കണം വീട്ടിൽ താമസിച്ചിരുന്നതു്! ഹാ പ്രാണേശ! അങ്ങു് ഈ പ്രാണസങ്കടമനുഭവിക്കുമ്പോൾ ഉചിതശുശ്രൂഷകളെക്കൊണ്ടും മററും സഹായിക്കേണ്ടവളായ ഞാൻ കുതൂഹലചിത്തയായി എന്റെ ഗൃഹത്തിൽ പാൎത്തുവല്ലോ! കഷ്ടം, കഷ്ടം!" എന്നിങ്ങനെ വിലപിച്ചുതുടങ്ങി. ജയദേവൻ സ്വപത്നിയുടെ വിലാപംകണ്ടു ഉചിതവാക്കുകളെക്കൊണ്ടു സമാശ്വസിപ്പിക്കുകയും സംഭവകഥ ഉള്ളതുപോലെ ധരിപ്പിക്കുകയുംചെയ്തു. പത്മാവതിയാകട്ടെ "ഹരേ രാധാകൃഷ്ണ! ജഗന്നാഥ! മധുരിപോ! മാധവ! ദ്രൗപദീസങ്കടനാശന! എന്റെ ഭൎത്താവിന്റെ അഭീഷ്ടപ്രകാരം ചോരന്മാൎക്കു മോക്ഷംകൊടുത്ത അവിടുന്നു് എന്റെ ഭൎത്താവിന്റെ നഷ്ടപ്പെട്ട കരചരണാദികളെ പൂൎവ്വസ്ഥിതിയിൽ പ്രാപിപ്പിക്കേണമേ!" എന്നു പ്രാൎത്ഥിച്ചു. പ്രാൎത്ഥനാനുസരണം ഞൊടിയിടകൊണ്ടു ജയദേവരുടെ കൈകാലുകൾക്കു പൂൎണ്ണത ലഭിക്കുകയും ദേവി ചാരിതാൎത്ഥ്യത്തെ പ്രാപിക്കു

കയുംചെയ്തു. പത്മാവതീദേവി അതുകണ്ടു് ആനന്ദബാഷ്പംതൂകിയെങ്കിലും ജയദേവക്കു അതൊട്ടും തൃപ്തിയായില്ല. കരചരണങ്ങൾ കർമ്മത്തിനു കാരണമാണെന്നും കർമ്മം ജനനമരണഹേതുകമാണെന്നും അതുകൊണ്ടു കരചരണങ്ങളുടെ അഭാവത്തിലാണു് തനിക്കു സന്തോഷമെന്നും അദ്ദേഹം അരുളിച്ചെയ്തു. രാജാവിനും മററുള്ളവർക്കും ജയദേവരുടെ കരചരണലാഭം അത്യന്തം സന്തോഷത്തെ ജനിപ്പിച്ചു. അവരെല്ലാവരും അതിനു കാരണമായ പത്മാവതീദേവിയെ പേത്തുംപേത്തും അഭിനന്ദിച്ചു.

രാജാവു് പത്മാവതീദേവിയ്ക്കു് ഉചിതമായ പാർപ്പിടം നൽകി കൊട്ടാരത്തിലെന്നപോലെ വേണ്ടപരിചാരികമാരെ അവിടെ നിയമിക്കുകയും അവരുടെ ആവശ്യങ്ങളേയും അഭീഷ്ടങ്ങളേയും അപ്പഴപ്പോൾ അറിഞ്ഞു് അവയെ നിവത്തിക്കുന്നതിനു പട്ടമഹിഷിയെ പ്രത്യേകം ചുമതലപ്പെടുത്തുകയും ചെയ്തു. ഇങ്ങനെയിരിക്കെ ഒരു ദിവസം പട്ടമഹിഷിയുടെ സഹോദരൻ കാലധർമ്മം പ്രാപിച്ച ഒരു ദുസ്സംഭവം കൊട്ടാരത്തിൽ നടന്നു. അന്തഃപുരജനങ്ങൾ ആകമാനം പരിചാരികമാർ ഉൾപ്പെടെ അലച്ചും തൊഴിച്ചും നെഞ്ചത്തടിച്ചും നിലവിളിച്ചും അവരവക്കുള്ള ദുഃഖത്തെ പ്രകടിപ്പിച്ചു. മരിച്ച മനുഷ്യന്റെ സഹചാരിണി തനിക്കുള്ള പ്രകടമായ ദുഃഖത്തെ അശ്രുക്കൾവഴിയും പരിദേവനത്താലും ഉരസ്താഡനംകൊണ്ടും സുസ്പഷ്ടം വെളിപ്പെടുത്തിയതിനുശേഷം ഉടന്തടിചാടി ആത്മത്യാഗം ചെയ്വാൻ രീച്ചപ്പെടുത്തി. ഈ അവസരത്തിൽ രാജസ്ത്രീകളിൽ ചിലക്കു് പത്മാവതീദേവിമാത്രം ഈ ദുഃഖത്തിൽ പങ്കുകൊള്ളാതെയിരിക്കുന്നതിനെക്കുറിച്ചു് അല്പം മനോഭംഗം നേരിട്ടു. പട്ടമഹിഷി അതിന്റെ കാരണം ചോദിക്കാതെ ഗ്രഹിക്കണമെന്നു് ഉദ്ദേശിച്ചു് പത്മാവതിയുടെ സമീപത്തിൽ ചെന്നു. പത്മാവതി പട്ടമഹിഷിയോടു പറഞ്ഞതു് ഇതായിരുന്നു:—"നിങ്ങളുടെ സഹോദരന്റെ മരണവൃത്താന്തം ഞാൻ അറിഞ്ഞിരിക്കുന്നു. ഇന്നു നിങ്ങൾക്കെല്ലാം ഒരു ദുഃഖദിനമാണു്. മരണത്തെക്കുറിച്ചു കേൾക്കുമ്പോൾ ആക്കും സങ്കടമുണ്ടാകതന്നെ ചെയ്യും. സ്വജനങ്ങളായാൽ അതു പറയാനുമില്ല. ഒരുകാലത്തുമഴിവില്ലാത്ത ലോകസ്വഭാവമാണതു്. പക്ഷേ, ഒന്നുനോക്കിയാൽ ഈ സങ്കടവും പരിദേവനങ്ങളും മററും സൃഷ്ടികത്താവിന്റെ ഉദ്ദേശ്യത്തിനുംസത്യസ്ഥിതിക്കും വിരുദ്ധമാണു്. ലോകത്തു കാണപ്പെടുന്ന സകല ആളുകളും മരിക്കുന്നവരാകുന്നു. മരിക്കാതെയിരിക്കുന്നവരാരുമില്ല. അതുകൊണ്ടു്, മരിക്കുന്നവരെപ്പററി ദുഃഖിക്കുന്നതു് അജ്ഞാനമാണു്. ദുഃഖിക്കുന്നു എങ്കിൽ, മരിക്കുന്നവർ വീണ്ടും ജനിക്കുന്നതിനെ കുറിച്ചാണു വേണ്ടതു്. ഹേ രാജസ്ത്രീയേ! നിങ്ങളുടെ സഹോദരൻ ഇതിനുമുമ്പു് എത്രയോ ജന്മങ്ങ

ളിൽ എത്രയോ പേരുടെ സഹോദരനായിരുന്നു! ഇനിയും എത്രയോപേരുടെ സഹോദരനായി ജനിക്കുവാൻ ഇരിക്കുന്നു! ഇതിനുമുമ്പ് എത്രയോ സഹോദരികളെ ഇതുപോലെ ദുഃഖിപ്പിച്ചു. ഇതു വല്ലതും നിങ്ങൾ അറിയുന്നുണ്ടോ? അയാളുടെ സ്വഭാവമേ ഇതാണ്. സഹോദരികളെ ദുഃഖിപ്പിക്കുകയെന്നൊരുതൊഴിലാണ് അയാൾക്കുള്ളതു്. അഥവാ നിങ്ങളുടെ സഹോദരനെ ഞാൻ കുററപ്പെടുത്തുന്നില്ല. എല്ലാവരും ആ വഴിയെത്തന്നെയാണ് തുടന്നുപോകുന്നതു്. പുരുഷന്മാരായാലും സ്ത്രീകളായാലും ഇങ്ങനെ സഹോദരന്മാരേയോ, സഹോദരികളേയോ, മാതാപിതാക്കന്മാരേയോ, മററു ബന്ധുക്കളേയോ മരണമാകുന്ന കർമ്മംകൊണ്ടു ദുഃഖിപ്പിക്കുകതന്നെ ചെയ്യുന്നു. ദുഃഖത്തെ അനുഭവിക്കുന്നവരും ഒടുവിൽ മററുള്ളവരെ ദുഃഖിപ്പിക്കുകയും അങ്ങിനെ ആ കർമ്മം ലോകത്തു നിലനില്ക്കുകയും ചെയ്യുന്നു. അല്ലയോ മാന്യേ! മരണദുഃഖത്തിന്റെ രഹസ്യം ഇതാണ്. സഹോദരമരണത്തെക്കുറിച്ചു നിങ്ങൾ ദുഃഖിക്കുന്നതിൽ യാതൊരത്ഥവുമില്ല. എന്നാൽ നിങ്ങളുടെ സഹോദരപത്നിയെപ്പററി എനിക്ക് അല്പം പറവാനുണ്ടു്. ആ സ്ത്രീ ഇപ്പോഴും ജീവിച്ചിരിക്കുന്നുവല്ലോ എന്നു ഓത്തപ്പോൾ എനിക്കു അത്ഭുതം തോന്നുന്നു. ഭർത്തൃമരണത്തെക്കുറിച്ചു് കേട്ടമാത്രയിൽത്തന്നെ ആ സ്ത്രീ ആത്മത്യാഗം ചെയ്യേണ്ടതിനുപകരം ഉടന്തടിചാട്ടത്തിന്റെ പേരും പറഞ്ഞു ഇപ്പോഴും ജീവിച്ചിരിക്കുന്നതിൽ ഞാൻ സതീധർമ്മം കാണുന്നില്ല. ഉടന്തടിചാടുകയെന്നുവെച്ചാൽ അതൊരു സമുദായാചാരംമാത്രമാണ് സാമുദായികമായ ഒരു ആചാരം. ആ ആചാരത്തിനു തയാറില്ലാത്തവരെക്കൂടി, അതിൽ അന്തർഭവിപ്പിച്ചിരിക്കുന്ന നിയമസ്വഭാവം ഗത്യന്തരത്തെ മുട്ടിക്കുമ്പോൾ തന്നിലേക്കു വലിച്ചിഴയ്ക്കുന്നു. അങ്ങനെ വരുമ്പോൾ ഭീരുക്കളും സതീത്വമില്ലാത്തവരും ഉടന്തടിചാടാൻ നിർബദ്ധരായിഭവിക്കുന്നു. അങ്ങനെ മനസ്സില്ലാത്തവരെ കൊല്ലിച്ച കുററം കൊലപാതകവും അതിന്റെ ശിക്ഷ രൌരവനരകാനുഭൂതിയുമത്രേ. മാത്രവുമല്ല, മററുള്ളവർ നിർബന്ധിച്ചില്ലെങ്കിലും സമുദായാചാരത്തിനു കീഴ്പ്പെടുകയെന്ന മനഃസ്ഥിതിയോടുകൂടി ഉടന്തടിചാടുന്ന സ്ത്രീകളും ആത്മഹത്യയുടെ പാപത്തെ അനുഭവിക്കേണ്ടതായിവരും."

പട്ടമഹിഷി ചോദിച്ചു:- "ഉടന്തടിചാടാതെ എങ്ങനെയാണു് ആത്മത്യാഗം ചെയ്യുന്നതു് "

പത്മാവതീദേവി:—ആത്മത്യാഗം എന്നു ഞാൻ പറഞ്ഞതു് ആത്മാവു് ശരീരത്തെ ത്യജിക്കുകയെന്ന അത്ഥത്തിലാണ്. ആത്മാവിന്റെ ത്യാഗത്തെ അനുഭവിക്കുകയെന്നും അത്ഥമാക്കാം. അതെങ്ങനെയാണു സംഭവിക്കുകയെന്നാണെങ്കിൽ, ഭർത്തൃമരണം കണ്ടോ

കേട്ടോ അറിയുന്ന നിമിഷത്തിൽ ഭൎത്താവിനെ ദൈവതേ്വന വിശ്വസിച്ചും അനുസരിച്ചും ആരാധിച്ചും അതുവഴി നിത്യാനിത്യവസ്തുവിവേകം ഉദിച്ചും തദ്വാരാ പ്രപഞ്ചവിരക്തിയുണ്ടായും ജീവിച്ചിരുന്ന ഒരു സതിക്കു്,ഭൎത്താവിനെ ശുശ്രൂഷിക്കുന്നതിനും ആരാധിക്കുന്നതിനും, മാത്രമായി ജീവിച്ചിരുന്ന ആ യഥാൎത്ഥപതിക്കു പെട്ടെന്നു ബ്രഹ്മബോധം ഉദിക്കുകയും ലോകജീവിതത്തെ വെറുക്കുകയും ചെയ്യുമ്പോൾ സമാധ്യവസ്ഥയെ പ്രാപിക്കുന്നതിനും അപ്പോൾ ഉദ്ദീപ്തമാകുന്ന യോഗാഗ്നി ശരീരത്തെ ദഹിപ്പിക്കുന്നതിനും സംഗതിയാകുന്നതാണു്. ഇതത്രേ സതീധൎമ്മരഹസ്യം. അല്ലാതെ ഭൎത്താവു മരിക്കുമ്പോൾ ചേതനയററ ആ ശരീരത്തിൽ മറിഞ്ഞുവീണു പരിദേവനം ചെയ്തും നെഞ്ചത്തടിച്ചും നിലവിളിച്ചും അലച്ചും തൊഴിച്ചും നിലത്തുകിടന്നുരുണ്ടും ശവദാഹകൎമ്മത്തോളം ദുഃഖിച്ചതിനുശേഷം ഒന്നോ രണ്ടോ ദിവസം കഴികേ ഭൎത്താവുണ്ടായിരുന്നു എന്നും ഭൎത്താവുമായി സഹവസിച്ചിരുന്നു എന്നും ഒരു വീട്ടിൽ പാൎത്തിരുന്നു എന്നും ഉള്ള സംഗതിപോലും മറന്നു ശരീരപോഷണം നടത്തുന്നതു സതീധൎമ്മമല്ല.

ചില ദിവസങ്ങൾ കഴിഞ്ഞു കാരണവശാൽ ക്രൌഞ്ചരാജനും ജയദേവരും ഒരു ദിവസം പട്ടണത്തിനുപുറമേ പോകുകയുണ്ടായി ഈ അവസരത്തിൽ സതീധൎമ്മത്തെപ്പററി മുൻപു വളരെ ഒട്ടധികം പ്രസംഗിച്ച പത്മാവതീദേവിയെ ഒന്നു പരിശോധിക്കണമെന്നു രാജ്ഞി നിശ്ചയിച്ചു. ആ സ്ത്രീ ദേവിയുടെ സമീപത്തുചെന്നു്, രാജാവും സ്വാമിയും കാട്ടിൽക്കൂടിപ്പോകുമ്പോൾ സ്വാമിയെ കടുവാപിടിച്ചുഭക്ഷിച്ചു എന്നു വലുതായ ദുഃഖംനടിച്ചുകൊണ്ടു ദേവിയോടു പറഞ്ഞു; അത്രതന്നെതാമസം, ദേവി സുഖാസനത്തിൽ സ്ഥിതിചെയ്തു; ഹസ്തങ്ങൾ ചിന്മുദ്രയെ അവലംബിച്ചു; ദൃഷ്ടികൾ ഭ്രൂമധ്യത്തിൽ നോക്കുറപ്പിച്ചു; യോഗാഗ്നിയെ ജ്വലിപ്പിച്ചു; ശരീരത്തെ അതിൽ ദഹിപ്പിച്ചു. അഹോ! സതീത്വത്തിൻെറ സ്വഭാവം കാണ്കെ!

പട്ടമഹിഷി വല്ലാതെ പരിഭ്രമിച്ചു. മഹാത്മാവായ ജയദേവരുടെ മഹത്വമേറിയ കളത്രത്തെ—അഭിവന്ദ്യയായ ആ സതീരത്നത്തെ—ദുഷ്ടയായ ഞാൻ ആത്മത്യാഗം ചെയ്യിച്ചുവല്ലോ! കഷ്ടമേ! എൻെറ അസത്യവാക്കു് അതിനു പൎയ്യാപ്തമായി ഭവിച്ചുവല്ലോ! അയ്യോ! ഞാൻ എൻെറ ഭൎത്താവിനോടു് എന്തുപറയും.? പുണ്യാത്മാവായ ജയദേവരുടെ മുഖത്തെങ്ങനെ നോക്കും ? ഇങ്ങനെ ദുഃഖിച്ചുകൊണ്ടിരിക്കവേ ജയദേവരും രാജാവും പരിവാരങ്ങളോടുകൂടി മടങ്ങിവന്നു. രാജാവു് അന്തഃപുരത്തിൽ കടന്നപ്പോൾ പട്ടമഹിഷി തേങ്ങിത്തേങ്ങിക്കരയുന്നതുകണ്ടു കാരണം ചോദിച്ചു. ആ സാധ്വിസ്ത്രീ, നടന്ന വൃത്താന്തം രാജാവിനെ ഗ്രഹിപ്പിച്ചു. രാജ്ഞിയുടെ മുഖത്തു

നിന്നും കേട്ട ആ ദുഃഖവാർത്ത—ശ്രവണാരുന്തുദമായ ആ വാക്കുകൾ—രാജാവിൻെറ ഓരോ മർമ്മങ്ങളേയും പിളർന്നു. ജയദേവരെ ഈ സംഗതി എങ്ങനെ ധരിപ്പിക്കുമെന്നും ധരിക്കുമ്പോൾ അദ്ദേഹത്തിനു നേരിടുന്ന മനോദുഃഖമെന്തായിരിക്കുമെന്നും ഓർത്തപ്പോൾ അദ്ദേഹത്തിൻെറ സപ്തസന്ധികളും തളർന്നു. ആ ദിവ്യയുടെ മരണത്തിനു് ഹേതുഭൂതയായ രാജപത്നിയെ നിഗ്രഹിച്ചാലെന്താണെന്നു സംശയിച്ചു. സ്ത്രീവധം അയുക്തമാകയാൽ അങ്ങനെ പ്രവർത്തിക്കാൻ മടിച്ചു. രാജാവു് അത്യന്തദുഃഖത്തോടുകൂടി ഒരു ഭ്രാന്തൻെറമട്ടിൽ ജയദേവരുടെ മുമ്പിൽ ചെന്നു വണങ്ങി. "മഹാത്മൻ! സദ്ഗുരോ! അവിടുത്തെ സഹധർമ്മചാരിണിയായ ദിവ്യമാതാവു് ഇതാ ഈ ദുഷ്ടനാൽ പരഗതിയെ പ്രാപിച്ചിരിക്കുന്നു. സ്വാമിൻ! ഇവനെ ശിക്ഷിക്കണേ! ശിക്ഷിക്കണേ!" എന്നിങ്ങനെ പ്രലപിച്ചു. ജയദേവർ അതുകേട്ടു പുഞ്ചിരിയോടുകൂടി, "പത്മാവതിയുടെ ദേഹവിയോഗത്തിനു നിങ്ങൾക്കു് അപരാധമില്ല. രാജ്ഞിയേയും ഞാൻ കുററപ്പെടുത്തുന്നില്ല" എന്നരുളിച്ചെയ്തു. അനന്തരം ജയദേവർ ഭർത്തൃഭക്തയായ തൻെറ ദിവ്യകളത്രം യോഗാഗ്നിയാൽ ഭസ്മീകൃതമായ സ്ഥലത്തെപ്രാപിച്ചു് സ്വകൃതമായ 'ഗീതഗോവിന്ദ'ത്തെ ഭക്തിപൂർവം ഗാനംചെയ്തു. തൽക്ഷണം ഭക്തജനഹൃദയങ്ങളിൽ സർവ്വദാ നൃത്തംചെയ്യുന്നവനും രാധാകാന്തനും ജയദേവരുടെ നിത്യാരാധനമൂർത്തിയുമായ ഭഗവാൻ ശ്രീകൃഷ്ണൻ അദ്ദേഹത്തിൻെറമുമ്പിൽ പ്രത്യക്ഷനായി പത്മാവതിയെ പുനർജ്ജീവിപ്പിച്ചു് ജയദേവരെ അനുഗ്രഹിച്ചതിനുശേഷം അന്തർദ്ധാനം ചെയ്തു. രാജാവും പത്നിയും മററുള്ള രാജകീയജനങ്ങളും അത്ഭുതത്തോടും സന്തോഷത്തോടും ആനന്ദത്തോടുംകൂടി ആ ദിവ്യദമ്പതിമാരെ നമസ്കരിച്ചു.

ജയദേവർ, തൻെറ മാംസചക്ഷുസ്സിനു വിഷയീഭവിച്ചു് തന്നെ അനുഗ്രഹിച്ചു മറഞ്ഞ ഭഗവാനെ വിഷയമാക്കി ഒരു അഷ്ടകം നിർമ്മിക്കണമെന്നു നിശ്ചയിച്ചു. ഒരു പദ്യത്തിൽ രാധയുടെ പാദങ്ങൾ ഭഗവൽശിരസ്സിൽ വച്ചതായി എഴുതിപ്പോയി അയുക്തമായ ആ വർണ്ണന തെററാണെന്നു കരുതി അതു മാററി എഴുതി. അതിലും ആ അർത്ഥംതന്നെ നിഴലിച്ചു. വീണ്ടും മാററി എഴുതി. എന്നിട്ടും രാധാപാദങ്ങൾ ഭഗവച്ഛിരസ്സിൽ പതിച്ചതായിത്തന്നെ അർത്ഥം ധ്വനിച്ചു; പിന്നെയും മാററിഎഴുതി. അതിലും ആ അർത്ഥത്തിനു മാററമുണ്ടായില്ല. ഇങ്ങനെ പല ആവൃത്തി തിരുത്തിയിട്ടും അർത്ഥവ്യത്യാസം സംഭവിക്കാഞ്ഞതിനാൽ വല്ല പൗരാണികഗ്രന്ഥങ്ങളിലും അങ്ങനെ പ്രതിപാദിച്ചിട്ടുണ്ടോ എന്നു സംശയിച്ചു്, കണ്ടും കേട്ടും അറിവുള്ള പഴയ ഗ്രന്ഥങ്ങളെല്ലാം പരിശോധിച്ചുനോക്കി. ഒന്നിലും അങ്ങനെ പ്രയോഗിച്ചുകണ്ടില്ല. അതുകൊണ്ടു് അദി

ജ്ഞന്മാരായ പണ്ഡിതന്മാരെക്കണ്ടു് അവരോടു് ആലോചിക്കണമെന്നു നിശ്ചയിച്ചു് ജയദേവർ വിദേശയാത്രയ്ക്കു തയ്യാറായി. അതു കണ്ടു രാജാവും അദ്ദേഹത്തെ അനുഗമിക്കാൻ തീർച്ചയാക്കി. തന്റെ മന്ത്രിമാരെ വരുത്തി താൻ മടങ്ങിവരുവോളം പ്രജാഹിതത്തിനൊത്തും ധർമ്മത്തിനു താഴ്ചവരാതെയും നാട്ടിന്റെ ക്ഷേമത്തെ മുൻനിറുത്തിയും ഈതിബാധകൾക്കു് ഇടയാകാതെയും രാജ്യം ഭരിച്ചുകൊള്ളണമെന്നു ചട്ടംകെട്ടി ഉടവാളിനെ പ്രധാനമന്ത്രിയെ ഏല്പിച്ചു. ആ മന്ത്രിവര്യൻ ദിവ്യനായ ജയദേവരും രാജാവും കാൽനടയായി യാത്രചെയ്യാൻ തീർച്ചപ്പെടുത്തിയതുകണ്ടു തേരിൽ ആരോഹണംചെയ്തുപോകണമെന്നു വിനയപൂർവ്വം അപേക്ഷിച്ചു. അതിനു ജയദേവർ പറഞ്ഞ സമാധാനം ഇതായിരുന്നു:—

"എന്റെ സംശയംതീർക്കാൻ പണ്ഡിതജനങ്ങളുമായി ആലോചിക്കുന്നതിനാണെന്റെ പുറപ്പാടു്. പണ്ഡിതന്മാർ എന്നെക്കാൾ ഉയർന്നവരാകുന്നു. ഉയർന്നവരെ കാണുന്നതിനു വാഹനങ്ങളിൽ കയറി പോകുന്നതു് അവിനയമാണു്. രാജാവിനെ കണ്ടു സങ്കടം പറവാൻ കൊട്ടാരത്തിൽ വരുന്ന പ്രജകൾ തേരിൽ വരിക പതിവുണ്ടോ? ഈശ്വരസന്നിധിയിൽ തേരിൽ ചെന്നിറങ്ങുക യുക്തമാണോ? രാജാവും ഈശ്വരനും പ്രജകളാലും ഭക്തന്മാരാലും പൂജനീയന്മാരായതുകൊണ്ടല്ലേ വാഹനങ്ങിൽ കയറി അവരുടെ മുമ്പിൽ ചെന്നുകൂടാത്തതു്? അതുപോലെ എന്നെക്കാൾ അഭിജ്ഞന്മാർ എന്നാൽ പൂജനീയന്മാരാണു്. വാഹനങ്ങളിൽ കയറി രാജാവിന്റെയും ഈശ്വരന്റെയും സന്നിധിയിൽ ചെന്നുകൂടാത്തതുപോലെ എനിക്കും തേരിൽ കയറി പണ്ഡിതന്മാരുടെ മുമ്പിൽ ചെല്ലാൻപാടില്ല.

ചുമട്ടുകാരൻ തന്റെ ചുമടിനെയെന്നപോലെ രാജാവു തന്റെ രാജചിഹ്നങ്ങളെ അഴിച്ചുമാററി കാഷായവേഷം ധരിച്ചു് കാൽനടയായിത്തന്നെ ജയദേവരെ അനുഗമിക്കാൻ നിശ്ചയിച്ചു. ഈ ഘട്ടത്തിൽ രാജപത്നിയും പത്മാവതീദേവിയും മുൻപോട്ടു വന്നു തങ്ങളെക്കൂടി ഈ യാത്രയിൽ ഒന്നിച്ചുകൊണ്ടുപോകണമെന്നപേക്ഷിച്ചു. ഈ അപേക്ഷ രാജാവിനു തൃപ്തികരമായിരുന്നില്ല. രാജ്ഞി കാൽനടയായി യാത്രചെയ്യുമ്പോൾ നേരിട്ടേക്കാവുന്ന കഷ്ടതകളെ സഹിക്കാൻ പ്രാപ്തയല്ലാതെ വരുമ്പോൾ ആ സ്ത്രീ തനിക്കൊരു ഭാരമായിത്തീരുമെന്നും അതു തന്റെ യാത്രയ്ക്കു വിഘാതമാണെന്നും താൻ കണ്ട ന്യായത്തെ അവലംബിച്ചു തന്റെ വൈമുഖ്യത്തെ പ്രകടിപ്പിച്ചു. ജയദേവരാകട്ടേ രാജ്ഞിക്കും പത്മാവതിക്കും തങ്ങളുടെ ഒന്നിച്ചു പോരണമെന്നാണു് അഭിലാഷമെങ്കിൽ അവരെ തടുക്കേണ്ട ആവശ്യമില്ലെന്നു രാജാവിനോടു പറഞ്ഞു. രാജ്ഞിയും കാഷാ

യത്തെത്തന്നെ സ്വീകരിക്കുകയും ആ ദിവ്യദമ്പതികളും രാജദമ്പതികളും അപ്പോൾത്തന്നെ പുറപ്പെടുകയും ചെയ്തു. അവർ പല രാജ്യങ്ങളിലും സഞ്ചരിച്ചു പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു പല തീർത്ഥങ്ങളിൽ മുങ്ങിക്കുളിച്ചു പല നാളിനുശേഷം ശ്രീകാശിയിൽ എത്തി. ആദ്യമായി ഗംഗാസ്നാനം ചെയ്തു മനശ്ശുദ്ധിയും വപുശ്ശുദ്ധിയും വരുത്തി വിശ്വനാഥദർശനം ചെയ്തു ബ്രഹ്മാനന്ദനിർവൃതിയെ അനുഭവിച്ചതിനുശേഷം പണ്ഡിതജനത്തെ ആരാഞ്ഞു ഗംഗാതീരത്തിൽ ചുററിനടന്നു. അവിടെക്കണ്ട ഓരോ പുണ്യാത്മാക്കളുടെയും മുമ്പിൽച്ചെന്നു ജയദേവർ തന്റെ സംശയത്തെ സാദരം അറിവിച്ചു. എന്നാൽ ഒരാളെങ്കിലും തന്റെ സംശയത്തെ നിവർത്തിക്കുകയുണ്ടായില്ല. ഒടുവിൽ സംശയനിവൃത്തി വരുത്താൻ പ്രയാസമാണെന്നുകണ്ടു് ജയദേവർ അതിയായ സങ്കടത്തോടുകൂടി അടുത്തുള്ള ഒരു സത്രത്തിൽ കയറി കിടന്നു. രാത്രിയിൽ ജയദേവരുടെ സ്വപ്നത്തിൽ കാശീശനായ വിശ്വനാഥൻ പ്രത്യക്ഷമായി "ഹേ ജയദേവരേ! എന്നെക്കുറിച്ചു് അഞ്ചു് അഷ്ടകം നിർമ്മിച്ചാൽ സംശയനിവൃത്തിയുണ്ടാകും" എന്നരുളിച്ചെയ്തു മറഞ്ഞു. ജയദേവർ ഉണന്നു് അത്യന്തം സന്തോഷത്തോടും ചാരിതാർത്ഥ്യത്തോടുംകൂടി അപ്പോൾത്തന്നെ വിശ്വനാഥപരമായ അഞ്ചു് അഷ്ടകങ്ങൾ നിർമ്മിച്ചു.

അടുത്തദിവസം ഭഗവാൻ വിശ്വനാഥസ്വാമി ഒരു പണ്ഡിതബ്രാഹ്മണന്റെ വേഷത്തിൽ ശിഷ്യഗണങ്ങളോടുകൂടി, ജയദേവർ വസിക്കുന്ന സത്രത്തിന്റെ വാതുക്കൽ ചെന്നു. സർവ്വശാസ്ത്രവിചക്ഷണനായ ഒരു ബ്രാഹ്മണശ്രേഷ്ഠൻ ജയദേവരെ കാണ്മാൻ വന്നിരിക്കുന്നു എന്നറിയിക്കുന്നതിനു ശിഷ്യന്മാരിൽ ഒരാളെ അകത്തേയ്ക്കു പറഞ്ഞയച്ചു. ശിഷ്യൻ ചെന്നു വിവരം ജയദേവരെ ധരിപ്പിക്കുകയും ധരിപ്പിച്ചമാത്രയിൽ അദ്ദേഹംതന്നെ പടിക്കൽ ചെന്നു പണ്ഡിതബ്രാഹ്മണനെ അഭിവാദ്യംചെയ്തു് അകത്തേയ്ക്കു ക്ഷണിക്കുകയും ചെയ്തു. അഭിവന്ദ്യനായ അതിഥിയെ യഥാവിധി പൂജിച്ചിരുത്തിയതിനുശേഷം ആദ്യം തന്റെ സംശയത്തെക്കുറിച്ചു ചോദിച്ചു ഉടനെ ബ്രാഹ്മണൻ, "ഹേ ജയദേവരേ! ഭഗവൽപ്പാദങ്ങൾ വേദങ്ങളുടെ ശിരസ്സിൽ താങ്ങിയിരിക്കുന്നതായി ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു അത്രത്തോളം മഹത്വമേറിയ ഭഗവാന്റെ ശിരസ്സിൽ രാധയുടെ കാൽചവിട്ടിയുന്നതെങ്ങനെ? 'ഗീതഗോവിന്ദം' എഴുതിയ നിങ്ങൾ മഹാപണ്ഡിതനും ഭഗവാനെ നേരിൽ കണ്ട ഭക്തോത്തമനുംമററും ആണെന്നാണല്ലോ കേൾവി? നിങ്ങളാണോ ഈ അബദ്ധം എഴുതിപ്പിടിപ്പിച്ചതു്" എന്നിങ്ങനെ പരിഹാസവാക്കുകളാൽ ജയദേവരെ കളിയാക്കി. ജയദേവർ അതുകേട്ടു് ലജ്ജാപൂർവ്വം തന്റെ പ്രമാദത്തെ ക്ഷമിക്കണമെന്നു് ആ മായാബ്രാഹ്മണനോടു് അപേക്ഷി

ച്ചു. "പ്രമാദം ഒരിക്കലേ സംഭവിച്ചുള്ളൂ എങ്കിൽ അതു ക്ഷന്തവ്യമായിരിക്കാം. ഒരേതെററുതന്നെ പലപ്രാവശ്യവുംസംഭവിച്ചാൽ അതു് എങ്ങനെ ക്ഷമിക്കും? നിങ്ങളെയാണോ കവിസാർവ്വഭൗമനെന്നും പണ്ഡിതവര്യനെന്നും മഹാഭക്തനെന്നുംമററും ജനങ്ങൾ കൊണ്ടാട്ടുന്നതു്" എന്നു ബ്രാഹ്മണൻ പരിഹാസപൂർവ്വം പിന്നെയും ചോദിച്ചു. ഈ വാക്കുകൾ ഓരോന്നും ജയദേവരുടെ മർമ്മങ്ങളെ തുളയ്ക്കുകയും അദ്ദേഹം നമ്രശിരസ്കനായി "മഹാത്മാവേ! ഞാൻ ഒരു പണ്ഡിതനല്ല; കവിയുമല്ല. പാണ്ഡിത്യവും കവിത്വവും എനിക്കില്ല. സത്യമറിഞ്ഞുകൂടാത്ത ജനങ്ങൾ എന്നെ പണ്ഡിതനെന്നും കവിയെന്നുംമററും പറയുന്നുണ്ടെങ്കിൽ അതെൻെറ വീഴ്ചയല്ല. എൻെറ തെററിനെ ക്ഷമിക്കണം. ഞാൻ ഈ അഷ്ടകത്തെ ജനമദ്ധ്യത്തിൽ പ്രചരിപ്പിക്കാതെ ഇപ്പോൾത്തന്നെ നശിപ്പിച്ചുകളയാം" എന്നു വിനയപൂർവ്വം വീണ്ടും മാപ്പപേക്ഷിച്ചു.

ബ്രാഹ്മണൻ:—നിങ്ങൾ പറയുന്നതു ശരിതന്നെ. നിങ്ങളുടെ ഈ അഷ്ടകം പണ്ഡിതദൃഷ്ടിക്കു വിഷയമായതുകൊണ്ടു് അതിലെ തെററു കണ്ടറിയുന്നതിനും അതു ലോകത്തിൽ പ്രചരിക്കാതെയിരിക്കുന്നതിനും ഇടയായി. എന്നാൽ നിങ്ങളുടെ 'ഗീതഗോവിന്ദ'ത്തിൽ എന്തെല്ലാംതെററുകൾ സംഭവിച്ചിരിക്കാം! ഈ എട്ടുശ്ലോകം തെററുകൂടാതെ എഴുതാൻ പ്രാപ്തനല്ലാത്ത നിങ്ങളുടെ ആ കൃതിയും അബദ്ധബഹുലമായിരിക്കും; സംശയമില്ല. അതു പണ്ഡിതന്മാർ പരിശോധിക്കുമ്പോൾ വെളിപ്പെടുകയും ചെയ്യും. അതുകൊണ്ടു് ആ കൃതിയും നഷ്ടപ്രചാരമായി ഭവിക്കേണ്ടതാണു്. നിങ്ങൾ ഒരു കാര്യം ചെയ്യുക! ഈ അഷ്ടകം ഗംഗാനദിയിലേയ്ക്കു വലിച്ചെറിഞ്ഞാലും! അതു ഗംഗാനദിയാൽ സ്വീകരിക്കപ്പെടുന്നുവെങ്കിൽ 'ഗീതഗോവിന്ദ'വും ഈ അഷ്ടകവും അബദ്ധരഹിതമാണെന്നു വിശ്വസിക്കാം. സ്വീകരിച്ചില്ലെങ്കിൽ രണ്ടും നശിപ്പിക്കേണ്ടതാണു്.

ഇഷ്ടംപോലെ ചെയ്തുകൊൾവാൻ ജയദേവർ സാദരം സമ്മതിച്ചു. പണ്ഡിതവേഷനായ പരമേശ്വരൻതന്നെ, അഷ്ടകവും എടുത്തു ജയദേവരെയും അദ്ദേഹത്തിൻെറ അനുയായികളെയും തൻെറ ശിഷ്യന്മാരെയും വിളിച്ചുകൊണ്ടു്, ഗംഗാതീരത്തിൽ ചെന്നു അന്നാട്ടിലെ പണ്ഡിതന്മാരെയെല്ലാം വിളിച്ചുകൂട്ടി ജയദേവരുടെ അബദ്ധത്തെപ്പററി പ്രസംഗിച്ചതിനുശേഷം ഗംഗയിലേക്കു്അഷ്ടകമെടുത്തു ഒരു ഏറുകൊടുത്തു. ഈ അവസരത്തിൽ താൻ തലേനാൾ രാത്രിയിൽ വിശ്വനാഥപരമായി അഞ്ചു് അഷ്ടകം കൂടി നിർമ്മിച്ചിട്ടുണ്ടെന്നും അവയും ഗംഗയിൽ സമർപ്പിക്കണമെന്നും ജയദേവർ ആവശ്യപ്പെട്ടു ബ്രാഹ്മണപണ്ഡിതൻ അതുംകൂടിവാങ്ങി ഗംഗയിൽ വലിച്ചെറിഞ്ഞു. അഹോ! എന്തൊരാശ്ചര്യം! ഗംഗാഭഗവതി ഒരു

ജഗന്മോഹിനിയുടെ വടിവിൽ എല്ലാവരും കാണ്കെ പ്രത്യക്ഷപ്പെട്ടു് വിഷ്ണുപരമായ അഷ്ടകവും വിശ്വനാഥപരമായ ശ്ലോകങ്ങളും രണ്ടു കൈകളിലും ധരിച്ചു് കരയിൽവന്നു് മായാബ്രാഹ്മണന്റെ ഹസ്തകമലങ്ങളിൽ വച്ചുകൊടുത്തു്, ഈ ശ്ലോകങ്ങളിൽ അത്ഥസ്ഖലിതമോ ആശയപ്രമാദമോ വിലക്ഷണപ്രയോഗമോ അയുക്തസന്ധിയോ യാതൊന്നും ഇല്ലെന്നും ഇന്നുമുതൽ ഈ പദ്യങ്ങളെത്തന്നെ ഈശ്വരസ്തോത്രാത്ഥം താൻ ഉപയോഗിക്കുന്നതാണെന്നും ഭഗവതി അരുളിച്ചെയ്തു. അതുകേട്ട മായാബ്രാഹ്മണൻ പറഞ്ഞു:—"ഭഗവതി ഗംഗാദേവിയാണു്. ശിവന്റെ ശിരസ്സിൽ ദേവി പാദസ്പശനംചെയ്തിരിക്കുന്നതുകൊണ്ടു് രാധ ശ്രീകൃഷ്ണന്റെ ശിരസ്സിലും ചവിട്ടാൻ ഇടയുണ്ടെന്നു് ദേവി തെററിദ്ധരിച്ചുപോയി. രാധ ഒരിക്കലും അപ്രകാരം പ്രവത്തിച്ചിട്ടില്ല. രാധ അതിനു തയ്യാറായാലും ഭഗവാൻ അനുവദിക്കുകയില്ല. ഈ പദ്യങ്ങൾ അയുക്താശയപ്രകടനത്താലും മററുസ്ഖലിതങ്ങളാലും നിഷിദ്ധമാകുന്നു മുട്ടിയപക്ഷം വിശ്വനാഥപരമായ ശ്ലോകങ്ങളെ സ്വീകരിച്ചുകൂടെന്നില്ല. അതിൽ എനിക്കും കൗതുകം തോന്നുന്നു എന്തുതന്നെയായാലും വിഷ്ണുപരമായ ശ്ലോകങ്ങളിൽ എനിക്കു ബഹുമാനമില്ല. അതു ഞാൻ സ്വീകരിക്കുകയുമില്ല."

അതിനെ രണ്ടാമതും ഗംഗയിലേയ്ക്കുതന്നെ ബ്രാഹ്മണൻ വലിച്ചെറിഞ്ഞു. തൽക്ഷണം രാധാസമേതനായ ഭഗവാൻ ശ്രീകൃഷ്ണൻ ഗരുഡാരൂഢനായി എഴുന്നള്ളി ശ്ലോകങ്ങൾ ഗംഗയിൽ വീഴുംമുമ്പു തൃക്കൈയിൽ ഏററു് സല്ക്കരിച്ചുകൊണ്ടു് "ഹേ കാശീശ! അങ്ങയെ വിഷയമാക്കി എഴുതിയ ആ ശ്ലോകങ്ങൾ അങ്ങേയ്ക്കു് പ്രിയപ്പെട്ടവയാണെങ്കിൽ എന്നെ വിഷയമാക്കി എഴുതിയ ഈ ശ്ലോകങ്ങൾ എനിക്കും പ്രിയപ്പെട്ടവതന്നെ" എന്നു് അരുളിച്ചെയ്തു. ഉടനെ ഭഗവാൻ വിശ്വനാഥൻ ബ്രാഹ്മണവേഷം മാററി സ്വരൂപത്തെ അവലംബിച്ചു് പാവ്തീസമേതനായി,ഗംഗാധരനായി,ചന്ദ്രചൂഡനായി, സപ്പവിഭൂഷണനായി, ഭസ്മവിഭൂഷിതനായി, ബ്രഹ്മകപാലഹസ്തനായി, ജടാധാരിയായി, മന്ദഹാസാന്വിതനായി വൃഷഭവാഹനത്തിൽ എഴുന്നരുളിനിന്നു. പുണ്യപുരുഷനായ ജയദേവൻ വിശ്വഭത്താവായ ശ്രീകൃഷ്ണനെയും വിശ്വഹത്താവായ കാശീശനെയും പ്രത്യേകംപ്രത്യേകംനമസ്കരിച്ചു് ഇങ്ങനെ സ്തുതിച്ചുതുടങ്ങി:—"അല്ലയോ ദൈവങ്ങളേ! ഏകമായ പരബ്രഹ്മംതന്നെ രണ്ടു രൂപത്തെ കൈക്കൊണ്ടു വിളങ്ങുന്നവരായി, പരസ്പരം വ്യത്യാസലേശമില്ലാത്തവരായിരിക്കുന്ന അല്ലയോ ഭഗവാന്മാരേ.ജഗദീശന്മാരേ! നിങ്ങൾക്കു നമസ്കാരം! ബഹ്വവതാരലീലാലോലുപനായ ഹേ വിഷ്ണുഭഗവൻ! കാലാവധിയിൽനിന്നും ദേശാവധിയിൽനിന്നും വേർപെട്ടു വിളങ്ങുന്ന പരബ്രഹ്മസ്വരൂപിൻ! യോഗിജനമനോലക്ഷ്യനായി പ്രപഞ്ചത്തിനു് അധിവാസ

സ്ഥാനമായി, പ്രപഞ്ചത്തെ അധിവാസസ്ഥാനമാക്കിയവനായി, നിരതിശയാനന്ദവസ്തുവായി, നിഷ്കളനായി, നിർമ്മമനായി, നിത്യനായി, നിസ്തുലനായി, നീലവർണ്ണനായി, വർണ്ണരഹിതനായി, സഗുണനായി, നിർഗ്ഗുണനായി, വസുദേവാത്മജനായി, ദേവകീസൂനുവായി, ഗോപാലനായി, ഗോവർദ്ധനോദ്ധാരകനായി, കാളിയമർദ്ദനനായി, കംസവിദ്വേഷിയായി പാർത്ഥസൂതനായി വിളങ്ങുന്ന ഹേ ശ്രീകൃഷ്ണ! അങ്ങേയ്ക്കു നമസ്കാരം! ഭഗവൻ പരമേശ! വിശ്വനാഥ! കാലകാല! കാളകണ്ഠ! കല്യാണനിലയ! കല്യാണിവല്ലഭ! കളങ്കരഹിത! കൈലാസവാസിൻ! കാത്തരുളണേ! കാത്തരുളണേ! അല്ലയോ ത്രിപുരാന്തക! മംഗളവിഗ്രഹ! ഭക്തജനപ്രിയ! ശത്രുനിഗ്രഹ! ശിവാപതേ! ശിവപ്രദാ! ശ്രീസോമ! ചിന്മയാകാര! ചിദാനന്ദസ്വരൂപിൻ! പാർത്ഥപ്രിയ! നടേശ! ഈശ! ജടാധര! വൃഷഭവാഹന! വിശ്വേശ! നമസ്കാരം! നമസ്കാരം!"

ഇതിനെത്തുടർന്നു പത്മാവതീദേവിയും ക്രൗഞ്ചനം രാജ്ഞിയും ഈശ്വരന്മാരെ നേരിൽക്കണ്ടു് ആനന്ദാത്ഭുതപാരവശ്യത്തോടെ ഭക്തിപുളകാഞ്ചിതരായി യഥാമതി സ്തോത്രംചെയ്തു. കാണികളായി കൂടിയിട്ടുണ്ടായിരുന്ന ഇതരജനങ്ങളും ഭഗവാന്മാരെ ബഹുധാ സ്തോത്രംചെയ്തു. ആകാശദേശത്തിൽനിന്നും ദേവന്മാരുടെ പുഷ്പവർഷം അവിടെ സംഭവിച്ചു. ദേവഗാനങ്ങളും ദേവവാദ്യങ്ങളും നാരദബ്രഹ്മർഷിയുടെ തുംബുരുനാദവും ആകാശോപരി സർവ്വജനശ്രോത്രവിഷയകമായി ഭവിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ ജയദേവരെ അരികിൽ അണച്ചു, താൻ എഴുതിയെടുത്ത പദ്യങ്ങളെ അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു്, "ഭക്തോത്തമ! എന്റെ രഹസ്യങ്ങളെ നീ അല്ലാതെ മററാരറിയുന്നു? എന്നെവിഷയമാക്കി നീ എഴുതിയ ശ്ലോകങ്ങൾ ഭക്തിപ്രധാനമായ ലോകോത്തരകവിതയാകുന്നു. നീ അതിൽ രാധാപാദസ്പർശത്തെപ്പററി പറഞ്ഞിരിക്കുന്നതു പരമാർത്ഥമാണു്. അതുകൊണ്ടാണു നീ പല ആവൃത്തി മാററിയിട്ടും നിന്റെ മനസ്സിൽ വീണ്ടും വീണ്ടും ഞാൻ അതിനെ ഉദിപ്പിച്ചതു്. നിർമ്മൂലമാണെന്ന കാരണത്താൽ ആ ഭാഗം യാതൊരുത്തരാലും അപലപിക്കപ്പെടാൻ പാടില്ലാത്തതാണു്. എന്റെ ഈ രഹസ്യം ഇതിനുമുമ്പു് ഏതെങ്കിലും ഒരു ശാസ്ത്രജ്ഞനോ ഒരു ഭക്തനോ ഒരു കവിക്കോ ഗ്രഹിക്കാൻ സാധിക്കാഞ്ഞതുകൊണ്ടുതന്നെ നിന്റെ മഹത്വവും ഈ സ്തോത്രത്തിന്റെ മാഹാത്മ്യവും നിസ്തുല്യങ്ങളാണെന്നു തെളിയുന്നു. നിന്നാൽ നിർമ്മിതങ്ങളായ ഈ പദ്യങ്ങളെക്കൊണ്ടുമാത്രം എന്നെ സ്തോത്രം ചെയ്യുന്ന ഏതൊരു മനുഷ്യനും എന്റെ അനുഗ്രഹത്താൽ നിത്യമുക്തിയെ പ്രാപിക്കാൻ കഴിയുന്നതാണു്" എന്നരുളിച്ചെയ്തു തിനുശേഷം അന്തർദ്ധാനം ചെയ്തു

പാർവ്വതീകാന്തനായ സാക്ഷാൽ പരമേശ്വരൻ ജയദേവരെ അരികിൽഅണച്ച് തലോടിക്കൊണ്ട് "ഭക്ത! നിന്റെ ഭക്തിപ്രകർഷവും നിരഹങ്കാരചിത്തതയും അജയ്യമായ പാണ്ഡിത്യവും അന്യാദൃശമായ കവിതാവാസനയും ഞാൻ മുമ്പേതന്നെ ഗ്രഹിച്ചിട്ടുണ്ട്. നിന്നെ ഒന്നു പരിശോധിക്കണമെന്നുള്ള കൗതുകത്തോടുകൂടി വേഷപ്രച്ഛന്നനായി ഞാൻ നിന്നെ സമീപിച്ചതാണ്. സ്തോത്രപദ്യനിർമ്മാണവിഷയത്തിൽ നിന്നെ അതിശയിക്കുന്ന ഒരുവൻ വേറെയില്ലെന്നു നീ പരമാർത്ഥമായി ബോധിച്ചാലും! നീ നിർമ്മിച്ച പദ്യങ്ങളെക്കാൾ എനിക്കു പ്രിയംകരമായി മറെറാരുസ്തോത്രം ഇല്ല. ഇതിനെ സ്വീകരിച്ചു എന്നെ ഭജിക്കുന്ന ഭക്തന്മാർക്ക് അഷ്ടൈശ്വര്യങ്ങളുംസിദ്ധിക്കും" എന്നരുളിഅനുഗ്രഹിച്ചു തിരോധാനംചെയ്തു. ആകാശദേശത്തെ അലങ്കരിച്ചിരുന്ന ദേവഗണവും നാരദപ്രഭൃതികളും ജയദേവനാമത്തെ കീർത്തിക്കുന്നവർക്കുപോലുംമോക്ഷംലഭിക്കുമെന്നു ആശീർവ്വദിച്ചുമറഞ്ഞു.

ഈ സംഭവത്തിനുശേഷം ജയദേവരുടെ സ്ഥിതിഗതികൾക്ക് ഒരു വലിയ മാററം നേരിട്ടു. ചിലപ്പോൾ വെറും ഒരു ഭ്രാന്തനെപ്പോലെ ഓരോന്നു പുലമ്പിയും ചിലപ്പോൾ വെറും മൂകനെപ്പോലെ മൗനിയായും ചിലപ്പോൾ അർത്ഥമില്ലാതെ പൊട്ടിച്ചിരിച്ചും ചിലപ്പോൾ ഓടിയും ചാടിയും ആർത്തുവിളിച്ചും കഴിയും. ചിലപ്പോൾ സാധാരണന്മാരെപ്പോലെ സുബോധനായി ലൗകികവ്യവഹാരങ്ങളിലും അത്തരം സംഭാഷണങ്ങളിലും ഏർപ്പെട്ടു കഴിഞ്ഞുകൂടും. ചിലപ്പോൾ ചിലരുടെ ദൃഷ്ടിക്കു ജ്യോതിഃസ്വരൂപനായി കാണപ്പെടും. ചിലർക്ക് അവധൂതനായി തോന്നിക്കും. ചിലർക്കു ഭ്രാന്തനായും ചിലർക്കു മഹാത്മാവായും ചിലർക്കു ശുദ്ധസാധാരണനായും ചിലർക്കു കാശീശനായും ചിലർക്കു ശ്രീകൃഷ്ണനായും ദർശനമുണ്ടാകും. പത്മാവതിയോടാകട്ടെ കൗഞ്ചരാജാവിനോടാകട്ടെ തൽപത്നിയോടാകട്ടെ കുറേനാളായി ഒരക്ഷരംപോലും സംസാരിക്കുകയോ മുഖത്തുനോക്കുകയോ ചെയ്യുന്നുമില്ല. ഈ ഘട്ടത്തിൽ പത്മാവതീദേവി രാജാവിനെ നോക്കി "രാജാവേ! സ്വാമികൾ ഇപ്പോൾ ബ്രഹ്മൈക്യത്തെ സമീപിച്ചിരിക്കുന്നു. അദ്ദേഹത്തിനു ദേഹസ്മരണയില്ല, ലോകസ്മരണയില്ല, പ്രപഞ്ചത്തെ അറിയുന്നില്ല. അതുകൊണ്ടു ഇനി അദ്ദേഹം നമ്മോടു സംസാരിക്കുമെന്നോ നമ്മളുമായിടപെടുമെന്നോ തോന്നുന്നില്ല. ഈ സ്ഥിതിയിൽ അങ്ങും ഭാര്യയും ഇവിടെ താമസിക്കുന്നതുകൊണ്ടെന്തു പ്രയോജനമാണ്? അങ്ങു ഭാര്യയുമൊന്നിച്ചു നാട്ടിൽച്ചെന്നു് മന്ത്രിമ്മിൽനിന്നു രാജ്യഭാരത്തെ വീണ്ടെടുത്തു സുഖമായിജീവിക്കണം. ഞാൻ എന്റെ ഭർത്താവിനെ ശുശ്രൂഷിച്ചും സൂക്ഷിച്ചും ഇവിടെ താമസിക്കാം" എന്നു് അഭിപ്രായപ്പെട്ടു. രാജാവു് അതുകേട്ടു തൊഴുകൈയോടുകൂടി "അമ്മേ! രാജഭോഗങ്ങൾ എനിക്കെന്തിനു്? സിംഹാസ

നം എനിക്കെന്തിനു്? കിരീടംകൊണ്ടെനിക്കെന്താവശ്യം? ഞാൻ അവയെയൊക്കെ പുല്ലുപോലെ വലിച്ചെറിഞ്ഞു സ്വാമികളെയും ദേവിയെയും മാത്രം ആശ്രയിച്ചു് ആത്മഗതിയെ കാംക്ഷിച്ചു രാജ്യംവിട്ടു പോന്നവനാണു്. അല്ലയോ ദേവീ! ജഗദീശ്വരീ! അവിടുന്നു് മഹാലക്ഷ്മിയത്രേ. സാക്ഷാൽ വൈകുണ്ഠവാസിയായ ഭഗവാനാണു് അവിടുത്തെ ദിവ്യനായ ഭർത്താവു്. അങ്ങിനെയുള്ള നിങ്ങൾ രണ്ടുപേരേയും ഉപേക്ഷിച്ചു പോകാൻ അമ്മ എന്നോടു കല്പിക്കുന്നുവോ? അമ്മേ! അമൃതംതള്ളി അമേദ്ധ്യംകൊള്ളുന്നവരുണ്ടോ? നിങ്ങളുടെ പാദസേവനത്തെ കൈവെടിഞ്ഞു ഞാൻ ഇനി രാജഭോഗത്തിനു പിൻതിരികയോ? അതൊരിക്കലും ഉണ്ടാകുന്നതല്ല. അമ്മേ ഇനി ഈവിധം അടിയനോടു കല്പിക്കാതെയിരിക്കാൻ ദയയുണ്ടാകണം" എന്നപേക്ഷിച്ചു. രാജപത്നിയും രാജാവിന്റെ അഭിപ്രായത്തെ അനുകരിച്ചുതന്നെ, തങ്ങളെ പിരിച്ചയയ്ക്കരുതെന്നു ദേവിയോടു് അപേക്ഷിച്ചു. ഒരുദിവസം സ്വാമി സമാധിയിൽനിന്നും ബഹിർമുഖനായിരിക്കുന്ന ഘട്ടത്തിൽ വാടിയ മുഖത്തോടെ സമീപത്തുനില്ക്കുന്ന ക്രൗഞ്ചരാജനെക്കണ്ടു് ദുഃഖകാരണമെന്തെന്നു ചോദിച്ചു. രാജാവു് അതുകേട്ടു സന്താപസന്തപ്തനായി കണ്ണുനീർ ഒഴുക്കിക്കൊണ്ടു് ഇപ്രകാരം ഉണർത്തിച്ചു:—"സദ്ഗുരോ! സർവ്വേശ്വര! ഭഗവാനേ! പ്രപഞ്ചാതീതമായ രഹസ്യങ്ങളെപ്പോലും നോക്കിക്കാണാനുള്ള കണ്ണുകളോടുകൂടിയ അവിടുന്നു് എന്റെ അന്തസ്താപത്തിനുള്ള കാരണം അറിഞ്ഞുകൂടാതെകണ്ടു് എന്നോടു ചോദിക്കുന്നതല്ല. മഹാത്മൻ! കാലമാകുന്ന രാക്ഷസൻ നാഴികയാകുന്ന കത്രികകൊണ്ടു് എന്റെ ആയുസ്സിന്റെ ദൈർഘ്യത്തെ അല്പാല്പമായി ഛേദിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ ദൈർഘ്യം തീരെ കുറഞ്ഞിരിക്കുന്നു. എനിക്കാണെങ്കിൽ നിത്യാനന്ദപദത്തിനു വഴി കണ്ടെത്തുമില്ല. ഭഗവാനേ! ആയുസ്സിൽ ആക്കു വിശ്വാസം? ഇന്നോ നാളെയോ ഈ നിമിഷത്തിൽതന്നെയോ നീർക്കുമിളയ്ക്കുതുല്യമായ ഈ ജീവിതം അവസാനിച്ചു എന്നു വരാം. അതിനുമുമ്പു് എനിക്കു കിട്ടേണ്ടതു കിട്ടിക്കഴിഞ്ഞില്ലെങ്കിൽ നിന്തിരുവടിയുടെ നിത്യസംസർഗ്ഗത്തിനിടയായ എന്റെ ഭാഗ്യംകൊണ്ടെന്തൊരു ഫലം? ഭഗവാനേ! അങ്ങയുടെ ഒരു നോക്കോ ഒരു വാക്കോ ഒരു തലോടലോ എനിക്കു ലഭിച്ചാൽ എന്റെ ആത്മജ്യോതിസ്സു് ആ നിമിഷത്തിൽ ഉണർന്നുകഴിയും. അതേ "തൊട്ടുകാട്ടുജ്യോതിവെളിപ്പെടും" എന്നു ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. ഞാൻ അതിനു അധികാരിയാകുന്ന ഘട്ടത്തിൽ ആവശ്യപ്പെടാതെതന്നെ നിന്തിരുവടി ആ ഭാഗ്യം അനുഭവിപ്പിക്കുമെന്നു ഞാൻ വിശ്വസിച്ചിരുന്നു. ഭഗവാനേ! ഇനിയും ഞാൻ അധികാരിയായില്ലെങ്കിൽ ഇനി എന്നു് ആ നില എനിക്കു കിട്ടും? സ്വാമിൻ!

ചിതലിനോ കഴുകനോ കുറുവാശ്ലോ ഇരയാകാനിരിക്കുന്ന ഈ ശരീരത്തിൽ എനിക്കു് ഇപ്പോൾ കാംക്ഷയില്ല. വിൺമൂത്രപാത്രമായ ഈ ദേഹത്തെ ഞാൻ ആഗ്രഹിക്കുന്നില്ല. അതിനകത്തു കുടികൊള്ളുന്ന എന്നെ എനിക്കു കാണണമെന്നുള്ള മോഹംമാത്രമേ ഇപ്പോൾ ഉള്ളു. അഹോ! മിത്ഥ്യയായ ഈ പ്രപഞ്ചത്തെ സത്യമെന്നു ഞാൻ ഭ്രമിച്ചുപോയി. മിഥ്യാഭോഗങ്ങളെ ഞാൻ അഭിലഷിച്ചുപോയി. ചെങ്കോലിനെയും സിംഹാസനത്തെയും ഞാൻ സ്നേഹിച്ചുപോയി. ആവിധത്തിൽ ഞാൻ അഹങ്കരിച്ചുപോയി. പ്രഭോ! അന്തകൻ പോത്തിൻെറ "ഘണാഘണാ"മണിനാദം അതാ എൻെറ പിന്നാലെ സർവ്വദാ കേൾക്കുന്നു. ഏഷണത്രയങ്ങൾ മലീമസമാക്കിയിരുന്ന എൻെറ മനസ്സിനെ ഇതേവരെ അജ്ഞാനദേവത കളിപ്പന്തലാക്കിയിരുന്നു. കാമക്രോധാദികളാകുന്ന ദുഷ്ടപ്പിശാചികൾ അതിനെ വലയംവച്ചും നിന്നിരുന്നു. അക്കാരണത്താൽ സുഖമെന്നതു് ഒരു നിമിഷത്തേയ്ക്കുപോലും എനിക്കു് അനുഭവിക്കാൻ ഇടയായിട്ടില്ല. സ്വാമിൻ! ശാസ്ത്രങ്ങളൊക്കെ വായിച്ചുതീർത്തു ഇഷ്ടദൈവത്തെ മുടങ്ങാതെ പൂജിച്ചു. അനദ്ധ്യായമില്ലാതെ സാധുക്കളെ സേവിച്ചു. ധർമ്മസ്ഥാപനാർത്ഥം അവതരിച്ചിരിക്കുന്ന തിന്തിരുവടിയെ പൂജിച്ചു. ഈ മഹാപാപി ആനന്ദവസ്തുവിനെ കണ്ടില്ല. അങ്ങയുടെ പൂജനത്താലും എനിക്കു സിദ്ധിക്കാത്ത ആ ഭാഗ്യം മറേറതൊന്നിനാൽ ലഭിക്കാനാണു്? അഹോ! എൻെറ പാപസഞ്ചയം ഇത്രവളരെക്കനത്തതോ? സ്വാമിൻ! ഇവനെ അനുഗ്രഹിക്കണമെ! ഇനി ഒരു ദിവസംപോലും താമസിക്കരുതേ!"

സ്വാമികൾ ആനന്ദപുളകാഞ്ചിതനായി ഭവിച്ചു. രാജാവു ജ്ഞാനോപദേശലാഭത്തിനധികാരിയായി ഭവിച്ചിരിക്കുന്നു എന്നു വിശ്വസിച്ചു. രാജാവിനെ പ്രീതിപൂർവ്വം അഭിസംബോധനം ചെയ്തുകൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു:— "മോക്ഷേച്ഛുവായ ഒരുവൻ ഒന്നാമതായി വൈരാഗ്യത്തെ സമ്പാദിക്കണം. വൈരാഗ്യമില്ലാത്തജ്ഞാനം, കത്തിനില്ക്കാൻആധാരമില്ലാത്ത അഗ്നിജ്വാലപോലെ ക്ഷണഭംഗുരമാകുന്നു. വൈരാഗ്യമാകട്ടേ, പലപ്രകാരത്തിൽ ഉണ്ടു്. കേൾക്കുക! ശാസ്ത്രങ്ങളോ പുരാണേതിഹാസങ്ങളോ ഇതരങ്ങളായ പുണ്യഗ്രന്ഥങ്ങളോ വായിക്കുകയോ കേൾക്കുകയോ ചെയ്യുമ്പോൾ പാപം ചെയ്യരുതെന്നും പുണ്യംചെയ്യണമെന്നും ഈശ്വരനെ ഭജിക്കണമെന്നുംമററും ഉണ്ടാകുന്ന വിചാരങ്ങൾ പുരാണവൈരാഗ്യമാകുന്നു. സഹിക്കാൻപാടില്ലാത്ത വല്ല കഷ്ടപ്പാടുകളും ദുഃഖാനുഭൂതികളും ഉണ്ടാകുമ്പോൾ, പ്രസവവേദന അനുഭവിക്കുമ്പോഴത്തെ ഈശ്വരവിചാരംപോലെ, ദൈവത്തെ വിചാരിക്കുകയും വിശ്വസിക്കുകയും പാപകർമ്മങ്ങളെ ഭയപ്പെടുകയും പ്രപഞ്ചത്തെ വെറുക്കുകയും

ചെയ്യുന്നതു പ്രസൂതിവൈരാഗ്യമാണ്. വീട്ടിലെ ശണ്ഠകൊണ്ടോ നാട്ടിലെ വഴക്കുകൊണ്ടോ വീടും നാടും ഉപേക്ഷിച്ചുപോയി സന്യസിക്കുന്നതു ചലനവൈരാഗ്യമത്രേ. സ്വജനങ്ങളെയും മററും വെറുപ്പിക്കുകമൂലം നേരിടുന്ന ശത്രുബാധയാൽ വീട്ടിൽ താമസിക്കാൻ കഴിവില്ലാതെയോ സുഖമില്ലാതെയോ വരുമ്പോൾ സന്യസിച്ചുപൊയ്ക്കളയുന്നതിനു മൂഢവൈരാഗ്യമെന്നു പറയപ്പെടുന്നു. ആഗ്രഹിച്ചതു സാധിക്കാതെ വന്നാൽ എന്തുംസഹിക്കാമെന്നു കരുതി സകലതും ഉപേക്ഷിക്കുന്നതിനു രാക്ഷസവൈരാഗ്യമെന്നു പറയുന്നു. വിഷ്ണുവിനെയും ശിവനെയും പക്ഷംപിടിച്ചു കക്ഷിവളർത്തി വാദകോലാഹലങ്ങളെക്കൊണ്ടു വീരത്വം പ്രകടിപ്പിക്കുന്നതു നിഷ്കാമതവൈരാഗ്യമാകുന്നു. കാരണഗുരുവിനെത്തേടിപ്പിടിച്ച് ആത്മോപദേശം വാങ്ങാതെ കാര്യഗുരുക്കന്മാരിൽനിന്നു ഉപാസനമുറകൾ അഭ്യസിച്ച് അതിനായി ജീവിതകാലംമുഴുവൻചെലവുചെയ്തു ഞാനെന്ന അഭിമാനത്തിനടിമയാകുന്നതു് അജ്ഞാനവൈരാഗ്യമാണ്. അനിത്യമായ ദേഹത്തിനെ ജരാരോഗങ്ങളിൽനിന്നും മററും രക്ഷിക്കുന്നതിനായി യോഗാഭ്യാസങ്ങൾ ശീലിച്ചു ആത്മജ്യോതിസ്സിനെ ദർശിച്ച്, ഒടുവിൽ കൈവല്യത്തെ പ്രാപിക്കുന്നതിനെ ഹഠവൈരാഗ്യമെന്നു പറയപ്പെടുന്നു. മോക്ഷേച്ഛകൊണ്ടു സന്യസിച്ചു തപസ്സിനെ ആചരിച്ച് ഉപനിഷൽസാരത്തെ സദ്ഗുരുവിൽനിന്നും ലഭിച്ചു പ്രപഞ്ചം അനിത്യമെന്നും ഞാൻ നിത്യനെന്നും ബ്രഹ്മം ഞാനാണെന്നും സർവ്വം ബ്രഹ്മമയമാണെന്നും ഉള്ള പരമാത്മജ്ഞാനത്തെ ആഗ്രഹിക്കാതെയിരിക്കുന്നതു് അഫലവൈരാഗ്യമാകുന്നു ഇനിയും പല പ്രകാരത്തിലുള്ള നിസ്സാരവൈരാഗ്യങ്ങളെപ്പററി പറവാനുണ്ടു്. വത്സ! ഈ വക വൈരാഗ്യങ്ങളാൽ ജ്ഞാനം സിദ്ധിക്കുന്നില്ല. കാരണം, ഞാനെന്ന ഭാവത്തെ അവ നശിപ്പിക്കുന്നില്ല. 'ഞാൻ' നിലനില്ക്കുന്നിടത്തോളം പരമാത്മജ്ഞാനം എങ്ങനെ പ്രകാശിക്കും? ജ്ഞാനം ഉണ്ടാകുമ്പോൾ സമഭാവനനായി ബ്രഹ്മൈക്യനായി ഭവിക്കുന്നു. അജ്ഞാനികളുടെ ദൃഷ്ടിക്കു് ബ്രഹ്മജ്ഞാനികളുടെ മാർഗ്ഗങ്ങൾ വിവിധങ്ങളായി തോന്നപ്പെടുന്നു ജാഗ്രത്സ്വപ്നസുഷുപ്തി തുരീയതുരീയാതീതങ്ങളാകുന്ന അഞ്ചു് അവസ്ഥകളും സർവ്വജീവികൾക്കും പൊതുവേ ഉള്ളതാകയാൽ അവയുടെ സ്വഭാവത്തെ സദ്ഗുരുമുഖേന ഗ്രഹിച്ചെങ്കിലല്ലാതെ ജ്ഞാനം പ്രകാശിക്കുകയില്ല. ജ്ഞാനമില്ലാത്ത ഭക്തി, സിദ്ധി, വൈരാഗ്യം ഇവയും ശ്രദ്ധയില്ലാത്ത അദ്ധ്യയനവും മൗനവും നിഷ്ഫലങ്ങളാകുന്നു. മോക്ഷത്തിൻെറ ക്ഷിപ്രലബ്ധിക്കു ജ്ഞാനവൈരാഗ്യങ്ങൾ പ്രധാനങ്ങളാകുന്നു പിപീലികാദിബ്രഹ്മാന്തം സർവ്വചരാചരങ്ങൾ ഉൾപ്പെടെ, സർവ്വം ബ്രഹ്മമയമാണെന്നും അതിൽ ഉൾപ്പെട്ട താനും ബ്രഹ്മംതന്നെയാണെന്നും പ്രപഞ്ചം മിഥ്യവും

ബ്രഹ്മം സത്യവസ്തുവുമാണെന്നും ഞാനെന്നഭാവത്തെയും എൻേറ തെന്ന മമതയേത്തയും നിശ്ശേഷം പരിത്യജിക്കണമെന്നും എപ്പോൾ അറിയുന്നുവോ അപ്പോൾ പൂൎണ്ണവൈരാഗ്യമുദിക്കുന്നു. പ്രപഞ്ചം കാനൽജലംപോലെ പ്രതീതിമാത്രമാണെന്നും വിഷയഭോഗാദികൾ അനിത്യങ്ങളാണെന്നും ബോധിച്ച് ഇന്ദ്രിയങ്ങളേ ബാഹ്യവിഷയങ്ങളിൽനിന്നു നിവൎത്തിച്ച്, കാമക്രോധാദികളെ ഉപേക്ഷിച്ച്, മനോമാലിന്യങ്ങളെ അകററി, കുടുംബബന്ധപാശങ്ങളറുത്ത്, ആനന്ദാനുഭൂതിയോടുകൂടി ആത്മജ്ഞാനിയായിരിക്കുന്നവൻ യഥാൎത്ഥ വൈരാഗ്യമുള്ളവനാകുന്നു. ഗുരുവിങ്കൽ അചഞ്ചലമായ ഭക്തിയും സൎവ്വദാ സത്സംഗത്തിലാഗ്രഹവും ഉണ്ടായി താൻ ബ്രഹ്മമാണെന്നുതന്നെ അറിഞ്ഞു്, ദേഹാഭിമാനബന്ധനത്തിൽനിന്നു് ഒഴിഞ്ഞു്, സങ്കല്പവികല്പാദികളെ കൈവെടിഞ്ഞു്, ജ്ഞാനനിഷ്ഠനായി ആത്മാവിനെ ബ്രഹ്മത്തിൽ ഐക്യപ്പെടുത്തി അഖണ്ഡാനന്ദത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നവൻ സൽഭാവവൈരാഗ്യവാനാകുന്നു. സത്വരജസ്തമോഗുണങ്ങളത്രേ കൎമ്മത്തിനു കാരണമെന്നും ഞാൻ ഗുണാതീതനാണെന്നും കൎമ്മഭക്തിയോഗങ്ങളാൽ യാതൊരു ഫലവുമില്ലെന്നും ബോധിച്ച് യാതൊന്നും സംസാരിക്കാത്തതായ വാങ്മൗനവും യാതൊന്നും വിചാരിക്കാത്തതായ മനോമൗനവും യാതൊന്നിനേയും ഇച്ഛിക്കാത്ത ജീവമൗനവും സ്വീകരിച്ച്, ദ്വൈതഭാവനയോടുകൂടി സമാധിനിഷ്ഠാപരനായിരിക്കുന്നതു് അഭാവവൈരാഗ്യമാകുന്നു. സൎവ്വവും സ്വപ്നതുല്യമെന്നുണൎന്നു്, സുഖദുഃഖങ്ങളിൽനിന്നു് അതീതനായി നിത്യസന്തുഷ്ടനായി ഞാനെന്നും നീയെന്നുംഉള്ള ഭേദഭാവനയെന്യേ സൎവ്വവും ബ്രഹ്മമയമെന്നറിഞ്ഞു, പ്രപഞ്ചഭാവനകൂടി നശിച്ച്, സ്വപ്നത്തിൽക്കൂടിയും ലൗകികഭാവനയകററിയിരിക്കുന്നതിനു സ്ഥാപനവൈരാഗ്യമെന്നു പറയപ്പെടുന്നു. സുഖദുഃഖമയമായ ഭൗതികശരീരം പ്രാരബ്ധത്തിനു് അധീനമാണെന്നും പ്രാരബ്ധമത്രേ സുഖദുഃഖത്തിനു നിദാനമെന്നും ബോധിച്ച്, ശരീരരക്ഷണവും ദേഹഭയവും ഉപേക്ഷിച്ച്, വിധിനിഷേധങ്ങളെ അവഗണിച്ച് സമഭാവനയോടുകൂടിയും സൎവ്വസന്ദേഹങ്ങളേയും നിവൎത്തിച്ചും തുരീയത്തിൽ മനസ്സിനെ ഉറപ്പിച്ചും ഇരിക്കുന്നവൻ ദൃഢവൈരാഗ്യവാനാകുന്നു. പ്രാരബ്ധമാകുന്ന ആസനത്തിൽ സ്ഥിതിചെയ്തുകൊണ്ടു്, ജ്ഞാനമാകുന്ന അഗ്നിയിൽ അജ്ഞാനമയമായ ആവരണവിക്ഷേപാദികളെ ഹോമിച്ച്, കാലഭയത്തോടും ദേശഭയത്തോടുംകൂടാതെ ഭ്രാന്തന്റെയും ഉന്മത്തന്റെയും ശിശുവിന്റെയും രാജാവിന്റെയും സ്വഭാവത്തോടുകൂടി നിർദ്വന്ദ്വനായിരിക്കുന്നവൻ വിശ്രമവൈരാഗ്യവാനാകുന്നു. ആലസ്യവും നിദ്രയും ഉപേക്ഷിച്ചും നിന്ദയിലും സ്തുതിയിലും ഭാവഭേദംകൂടാതെയും ദേഹസ്മരണവിട്ടും അഖണ്ഡബ്രഹ്മത്തി

ന്റെശ്രവണമനനങ്ങളാൽ ആനന്ദപൂർത്തിഅടഞ്ഞു പരമാത്മാവിൽ ഐക്യപ്പെട്ട് മൗനിയായുമിരിക്കുന്നതിനെ സമ്മതവൈരാഗ്യമെന്നു പറയപ്പെടുന്നു. പെട്ടെന്നുണ്ടാകുന്ന ഇടിമുഴക്കം കേട്ടാൽ ഞെട്ടാതെയും, താൻ നാശരഹിതനും വിശേഷണവിഹീനനും നിസ്തുലനും നിശ്ചഞ്ചലനും നിരാമയനും പരിപൂർണ്ണനും ആണെന്നും ദൃഢമായി നിശ്ചയിച്ചും, "എനിക്കു മരണം എവിടെ? എനിക്കു ജനനം എവിടെ? എനിക്കു പാപമെവിടെ പുണ്യമെവിടെ? നരകവും മോക്ഷവും എവിടെ? സകലപ്രപഞ്ചവും എന്നിൽ അടങ്ങിയിരിക്കുന്നു." എന്നിങ്ങനെ ദൃഢമായി വിശ്വസിച്ചും ഇരിക്കുന്നതു വിചാരവൈരാഗ്യമാകുന്നു. ബ്രഹ്മം യാതൊരു വ്യാകുലതയുംകൂടാതെ സ്ഥിതിചെയ്യുന്നു എന്നും അതു് അനിർവ്വചനീയമാണെന്നും അതിന്റെ കാരണവും കാര്യവും അതുതന്നെയാണെന്നും ദൃഢമായി ഉണർന്ന് അതിൽ ഐക്യപ്പെട്ടു നിശ്ചിന്തനായും ഞാൻ ബ്രഹ്മമാത്രനാകയാൽ എനിക്കും വിചാരവിശേഷണാദികൾ യാതൊന്നുമില്ലെന്നു ബോധിച്ചും നാമരൂപാദിഭാവനകളെ ത്യജിച്ചും പ്രശാന്തനായി നിർവ്വാതദീപതുല്യനായി തിരമാലയടങ്ങിയ സമുദ്രംപോലെ ഇരിക്കുന്നതു നിർവ്വാണവൈരാഗ്യവുമാകുന്നു വേറെയും പല വൈരാഗ്യങ്ങളെപ്പററി ശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുണ്ടു്. ഇപ്പോൾ പറഞ്ഞ വൈരാഗ്യങ്ങളാണു ജ്ഞാനത്തിനു പററിയവ. മററുള്ളതുകൾ നിസ്സാരങ്ങളാകുന്നു. മനോവാക്കുകൾക്കു ഗോചരങ്ങളായി ഏതേതുണ്ടോ അവയെല്ലാം കല്പിതങ്ങളെന്നറിയുക. മനോവാക്കുകൾക്ക് അഗോചരമായി വേദത്തിനും അതീതമായി ത്രിമൂർത്തികളാൽപ്പോലും നിഷേവ്യമാണമായ വസ്തു ഏതൊന്നുണ്ടോ, ഏതൊരുവസ്തു മൗനനിഷ്ഠയെ പ്രതിഷ്ഠിക്കുന്നുവോ അതത്രേ നിത്യനിർവ്വികാരമായി നിർമ്മലമായി നിരതിശയാനന്ദവസ്തുവായിരിക്കുന്ന പരബ്രഹ്മം. ആ പരബ്രഹ്മമത്രേ ആദിദൈവം. അതിൽ ഐക്യപ്പെട്ടാൽമാത്രമേ ആനന്ദാനുഭൂതിയുണ്ടാകയുള്ളു. ആ ആനന്ദമത്രേ മോക്ഷം എന്നു പറയപ്പെടുന്നതു്. വത്സ! ചന്ദ്രകിരണങ്ങളെബ്ഭുജിച്ചു തൃപ്തിയടയുന്ന ചകോരങ്ങളെ എന്നപോലെ നീ ജ്ഞാനസുധാഗുളമാകുന്ന ബ്രഹ്മാനന്ദത്തെ അനുഭവിച്ച്, അഹംഭാവവും മമതയും ബാധിക്കാതെ സൂക്ഷിച്ച്, തുരീയഭൂമിയെ പ്രാപിച്ച്, ബ്രഹ്മത്തിൽ ഐക്യപ്പെട്ട്, സഞ്ചാരമോ സംഭാഷണമോ ശ്രമമോ വിശ്രമമോ ദേഹാഭിമാനമോ കൂടാതെ മനംകുളിർത്ത് സ്വസ്ഥനായി പരിപൂർണ്ണനായി അതിതൃപ്തനായി വസിച്ചാലും."

രാജാവു് മഹാത്മാവായ ജയദേവരുടെ മഹനീയവും മനോവിഭ്രാന്തിവിധ്വംസകവും ജ്ഞാനമകരന്ദം വഴിഞ്ഞൊഴുകുന്നതുമായ ഉപദേശശ്രവണത്താൽ കൃതാർത്ഥനായി, അത്യന്തസന്തുഷ്ടനായി

അദ്ദേഹത്തിന്റെ തൃപ്പാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു് അത്തിരുവടിപ്പൊടികളെ ശിരസ്സിൽ അണിഞ്ഞു നിവൎന്നുനിന്നപ്പോൾ അജ്ഞാനവികാരങ്ങളും അതേവരെ ഉണ്ടായിരുന്ന തജ്ജന്യസങ്കടങ്ങളും എന്നെന്നേയ്ക്കുമായി അദ്ദേഹത്തെ വിട്ടകന്നു. ക്രൗഞ്ചൻ സാദരം ചോദിച്ചു:—"സദ്ഗുരോ! അത്യന്തഗഹനവും ദുർഗ്ഗ്രാഹ്യവുമായ മോക്ഷോപായത്തെ ഇങ്ങനെ ഗ്രന്ഥാൎത്ഥങ്ങൾ അടക്കിയും അനുക്രമമായിട്ടല്ലാതെയും അരുളിച്ചെയ്താൽ മൂഢനായ ഈയുള്ളവൻ അതെങ്ങനെ മനസ്സിലാക്കാനാണു?"

ജയദേവർ:—കുഞ്ഞേ! ബ്രഹ്മാനന്ദത്തെ അഭിലഷിക്കുന്നവൻ സഗുണബ്രഹ്മകാൎയ്യത്തിന്റെ കാരണങ്ങളായി വിളങ്ങുന്ന ത്രിമൂൎത്തികളിൽ ഏതെങ്കിലും ഒരു മൂൎത്തിയെയോ അഥവാ സഗുണബ്രഹ്മത്തെത്തന്നെയോ ഭക്തിപൂൎവ്വം ഉപാസന നടത്തി പരിശീലിക്കേണ്ടതാകുന്നു. പാപത്തെ നശിപ്പിച്ചു പുണ്യത്തെ സമ്പാദിക്കാൻ ആ ഒരു മാൎഗ്ഗമേയുള്ളൂ. പുണ്യം ലഭിക്കുമ്പോൾ അനിത്യവും നിസ്സാരവുമായ സംസാരം ദുഃഖമയമായി തോന്നുകയും മുഖ്യമായ മോക്ഷമാൎഗ്ഗം തനിയേ പ്രകാശിക്കുകയും ചെയ്യും. ആ ഘട്ടത്തിൽ ദൈവയോഗത്താൽ സദ്ഗുരുവിന്റെ സാന്നിധ്യമുണ്ടാകുന്നതുമാണു്. സദ്ഗുരുവിനെ ഭക്തിപൂൎവ്വംശുശ്രൂഷിച്ചു പൂജിക്കുമ്പോൾ പ്രാരബ്ധസഞ്ചയം നശിക്കുകയും ചെയ്യും. മദമാത്സൎയ്യാദികൾ മാറി മനസ്സ് എല്ലായ്പോഴും സന്തോഷത്തെ അടയുകയും ചെയ്യും. അവിടെവച്ചു സദ്ഗുരൂപദേശത്തിനു് അധികാരിയായി ഭവിക്കുന്നു. ആ നിലയിൽ മഹാവാക്യോപദേശംവാങ്ങി വിജനമായ സ്ഥാനത്തിരുന്നു മനസ്സിനെ ഏകാഗ്രമാക്കിക്കൊണ്ടു് അതിനെ ധ്യാനംചെയ്യണം. ആ ധ്യാനത്താൽ നിവാതദീപംപോലെ മനസ്സ് അചഞ്ചലമായിഭവിക്കുന്നതാണു്. അതിനുശേഷം മഹാവാക്യാൎത്ഥത്തെ സദ്ഗുരുവിന്റെ മുഖത്തുനിന്നും ശ്രവണംചെയ്യണം. മഹാവാക്യാൎത്ഥശ്രവണം ശരീരത്തേയും ശരീരത്തിലുള്ള നവദ്വാരങ്ങളേയും ശ്വാസങ്ങളേയുംഅന്തഃകരണത്തേയും ഞാനെന്നു് അഭിമാനിക്കുന്ന ജീവനേയും അതിനു പ്രേരകമായ അജ്ഞാനത്തേയുംജാഗ്രത്തിലുള്ള ഇന്ദ്രിയവ്യാപാരങ്ങളേയുംസ്വപ്നത്തിലെമനോവ്യാപാരത്തേയുംസുഷുപ്തിയിലെശൂന്യാവസ്ഥയേയും അറിയുന്നവനായ സാക്ഷിയായതാനും,സൎവ്വചരാചരങ്ങളിലുംസാക്ഷിയായിവിളങ്ങുന്ന പരബ്രഹ്മവും, ഒന്നാണെന്നു വെളിപ്പെടുത്തിക്കാണിക്കുന്നു. അതോടുകൂടി സൂൎയ്യോദയത്താൽ ഇരുട്ടെന്നപോലെ അജ്ഞാനം നിശ്ശേഷം നീങ്ങുന്നു. അപ്പോൾ ദേഹം അനിത്യമെന്നും ഞാൻ നിത്യനെന്നും, ഇന്ദ്രിയങ്ങൾ ദുഃഖമയമെന്നും ഞാൻ ആനന്ദമയനെന്നും, അന്തഃകരണങ്ങൾ ചലനസ്വഭാവത്തോടുകൂടിയവ എന്നും ഞാൻ നിശ്ചലസ്വഭാവത്തോടുകൂടിയവനെന്നും, വായു ശരീരത്തിനാ

ധാരമെന്നും ഞാൻ സവ്വത്തിനും ആധാരമെന്നും, ജീവൻ അഹംഭാവത്തോടുകൂടിയവനെന്നും ഞാൻ അഹംഭാവത്തോടുകൂടാത്തവനെന്നും, അജ്ഞാനം ശുദ്ധശൂന്യമെന്നും ഞാൻ അഖണ്ഡപരിപൂണ്ണനെന്നും വിചാരിച്ചു അറിയേണ്ടതാണു്. സവ്വസന്ദേഹങ്ങളും അതുകൊണ്ടു താനേ നിവത്തിക്കപ്പെട്ടും. അതിനുശേഷം ഞാൻ ദേഹാദികളല്ലാത്തതുകൊണ്ടു് ജാഗ്രൽസ്വപ്നസുഷുപ്തികളാകുന്ന മൂന്നു അവസ്ഥകളിലും ധമ്മാധമ്മബന്ധമോക്ഷങ്ങളും ജരാമരണങ്ങളും എനിക്കില്ലെന്നും പലതുള്ളികൊണ്ടുള്ള പെരുവെള്ളംപോലെ വ്യക്തിസാക്ഷികളുടെ സമൂഹമാണു് സവ്വസാക്ഷിയായ പരബ്രഹ്മമെന്നും ആ പരബ്രഹ്മമത്രേ സവ്വസാക്ഷിസ്വരൂപനായ ഞാനെന്നും ജനനമില്ലാത്ത എനിക്കുണ്ടോ മരണമെന്നും രൂപമില്ലാത്ത എനിക്കുണ്ടോ വിചാരമെന്നും സങ്കല്പമില്ലാത്ത എനിക്കുണ്ടോ വികല്പമെന്നും മരണമില്ലാത്ത എനിക്കുണ്ടോ മാററമെന്നും സവ്വത്ര പരിപൂണ്ണനായിരിക്കുന്ന എനിക്കുണ്ടോ ദേഹമെന്നും ത്രികാലങ്ങളെ അഭേദമായി കാണുന്ന എനിക്കുണ്ടോ കാലമെന്നും ഒരിക്കലും അഴിവില്ലാത്തവനായി സവ്വവും ഞാനായിരിക്കുന്ന എനിക്കു് ഇന്ദ്രജാലതുല്യമായ ഈ പ്രപഞ്ചം മിത്ഥ്യയാണെന്നും അതിൽ ചേരാതെ ചേൎന്നില്ക്കുന്ന ഞാൻതന്നെ ബ്രഹ്മമെന്നുള്ളതിനു സംശയമില്ലെന്നും തീവ്രമായ നിദിദ്ധ്യാസനത്താൽ ഉറപ്പുവരുത്തേണ്ടതാകുന്നു. ഇരുട്ടിലെ രജ്ജുസപ്പഭ്രാന്തി (കയറുകണ്ടു പാമ്പാണെന്നു ഭ്രമിക്കുക) വെളിച്ചത്തു് ഇരുട്ടു നിങ്ങുന്നതുപോലെ പ്രപഞ്ചം സത്യമെന്നും ദേഹം ഞാനെന്നും ബന്ധമോക്ഷങ്ങൾ വാസ്തവമാണെന്നും മററുമുള്ള വിപരീതഭാവനകൾ ആ തീവ്രമായ നിദിദ്ധ്യാസത്താൽ നിശ്ശേഷം നീങ്ങുന്നതാണു്. അതിനുശേഷം ദേഹം ഉണ്ടെങ്കിലെന്തു് ഇല്ലെങ്കിലെന്തു്? കാട്ടിലിരുന്നാലെന്തു് നാട്ടിലിരുന്നാലെന്തു്? പ്രാരബ്ധാധീനമായ ഈ ശരീരം അനുഭവിച്ചുതന്നെ തീക്കണമെന്നും എന്തെല്ലാം എങ്ങനെയെല്ലാം ശ്രമിച്ചാലും വരാത്തതു വരികയില്ലെന്നും പോകാത്തതു പോകയില്ലെന്നും നിശ്ചയിച്ചു സകല ഇച്ഛകളെയും മാററി സങ്കല്പവികല്പങ്ങൾ മനസ്സിൽ ഉദിക്കാതെയും മനസ്സു് ഇന്ദ്രിയങ്ങളിൽപ്രവേശിക്കാതെയും തടുത്തു്, തിരനീങ്ങിയ കടൽപോലെ നിശ്ചലനായി, കൂടസ്ഥബ്രഹ്മമാത്രമായിരിക്കുന്ന അവസ്ഥയ്ക്കു സമാധിയെന്നു പറയപ്പെടുന്നു. ആ സമാധിയിൽ സുഷുപ്തിയിലുണ്ടാകുന്നസുഖംപോലെ അഖണ്ഡാനന്ദമുണ്ടാകും. അങ്ങനെ അതുലമായ ആനന്ദസാഗരത്തിൽമുങ്ങി തന്നേത്തന്നെമറന്നു ദിക്കാലാദിഭേദഭാവനയില്ലാതെ എങ്ങുംനിറഞ്ഞു മൂകതപത്തിൽ കടന്നു ശുദ്ധാശുദ്ധാഭേദമെന്യേ പ്രവൃത്തികളെ സ്വപ്നംപോലെതള്ളി ഭ്രാന്തനെയും ഉന്മത്തനെയും ശിശുവിനെയും പോലെ ഭവിച്ചു് ത്രിമൂത്തികൾ പ്രത്യക്ഷരായാൽപ്പോലും അതു മാ

യാമയമാണെന്നു ഗണിച്ചു ശിരഃഛേദംചെയ്താലും അറിഞ്ഞുകൂടാത്ത വിധത്തിൽ ആനന്ദക്കടലിൽ മുഴുകി ജാഗ്രൽസുഷുപ്തിനിലയെ പ്രാപിച്ചു് ബ്രഹ്മമാത്രമായി ഭവിക്കുന്നതു സാക്ഷാല്ക്കാരമാകുന്നു. ഇതിനാൽ സാലോക്യാദി നാലുപടികളേയും കടന്നു് അഞ്ചാമത്തെ പടിയായ ആനന്ദകൈവല്യത്തിൽ എത്തുന്നു. അതുകൊണ്ടു് ബ്രഹ്മമത്രേ ഇഷ്ടദൈവമെന്നും ഇഷ്ടദൈവമത്രേ സദ്ഗുരുവെന്നും ഗുരുസേവനമത്രേ സർവ്വകർമ്മങ്ങളെന്നും ഗുരൂപദേശംതന്നെ വേദമെന്നും വേദസാരംതന്നെ വേദാന്തമെന്നും വേദാന്തശ്രവണമാണു് മോക്ഷമാർഗ്ഗമെന്നും മോക്ഷേച്ഛതന്നെ തപസ്സെന്നും തപസ്സു മനനമാണെന്നും മനനം നിദിദ്ധ്യാസനമെന്നും നിദിദ്ധ്യാസനം സമാധിനിഷ്ഠയെന്നും സമാധിനിഷ്ഠയത്രേ സാക്ഷാല്ക്കാരമെന്നും സാക്ഷാല്ക്കാരംതന്നെ ബ്രഹ്മമെന്നും ബ്രഹ്മംതന്നെ ആനന്ദമെന്നും ആനന്ദംതന്നെ മുക്തിയെന്നും അൻഭൂതമാകുന്നു വത്സ! സദ്ഗുരുവിലും ഇഷ്ടദൈവത്തിലും ശ്രവണമനനാദികളിലും ശ്രദ്ധിക്കുക! സദ്ഗുരുവിങ്കലുള്ള ശ്രദ്ധ പരമമായ ജ്ഞാനത്തേയും ഇഷ്ടദൈവത്തിലുള്ള ശ്രദ്ധ പാപനാശത്തെയും ശ്രവണമനനശ്രദ്ധ അജ്ഞാനനാശത്തെയും ചെയ്യുന്നതാണു്. ശ്രദ്ധയും ഉപദേശവുമാകുന്ന ശോണിതശുക്ലങ്ങളാൽ ജ്ഞാനഗർഭത്തിൽനിന്നും ആനന്ദശിശു ഉത്ഭവിക്കുന്നു. സദ്ഗുരുവിൻെറ ദയവില്ലെങ്കിൽ ശ്രവണമനനങ്ങൾ ഫലപ്പെടുകയില്ല. ഇപ്പറഞ്ഞ മൂന്നു ശ്രദ്ധകളും ദേഹസ്മരണ നീങ്ങുന്നതുവരെ ഉണ്ടായിരിക്കുന്നവനുമാത്രമേ ബ്രഹ്മാനന്ദപ്രാപ്തിയുള്ളു. ഗുരുകൃപ എപ്പോൾ പരിപൂർണ്ണമായി ലഭിക്കുന്നുവോ, അപ്പോൾ ഹൃദയത്തിൽ ജ്ഞാനപ്രകാശമുണ്ടാകുന്നു; പ്രാരബ്ധസഞ്ചിതങ്ങൾ നീങ്ങുന്നു; ചിന്ത നശിക്കുന്നു; സകല ബന്ധങ്ങളിലും വികാരങ്ങളിലുംനിന്നു മുക്തനായിഭവിക്കയുംചെയ്യുന്നു. മകനേ! ശരീരം അചേതനജഡമായ ഘടമാണു്. നീ നിത്യസുജ്ഞാനചൈതന്യമത്രേ. ഈ ദേഹം ഖണ്ഡരൂപനാമമാണു്. നീ അഖണ്ഡപരിപൂർണ്ണനിരൂപനിർനാമബ്രഹ്മമത്രേ. ശരീരം വികാരഫലമായ ദുഃഖമയമാണു്; നീ നിർവ്വികാരനിർമ്മലാനന്ദമാകുന്നു. ഈ ഭാവന മനസ്സിൽ ഉദിക്കുന്നതുതന്നെ സത്യജ്ഞാനമെന്നറിഞ്ഞുകൊൾക! മററുപ്രകാരത്തിലുള്ള ജ്ഞാനം മൂഢമാകുന്നു. ഇങ്ങനെ അഹങ്കാരം നശിച്ചു ബ്രഹ്മമാത്രഭാവനനായ ജ്ഞാനിയാകട്ടേ, ത്രിമൂർത്തികൾക്കു തുല്യനാകുന്നു. ഇനിയുംകേൾക്കുക! ദേഹത്തെ പ്രകാശിപ്പിക്കുന്നതു പ്രാണനും പ്രാണനെ പ്രകാശിപ്പിക്കുന്നതു് ജീവനും ജീവനെ പ്രകാശിപ്പിക്കുന്നതു് ആത്മാവുമാണു്. അതുകൊണ്ടു ദേഹാദികളിൽ അഹംഭാവമുണ്ടാകാൻ പാടില്ല. പ്രാരബ്ധാധീനമായ ഈ ശരീരത്തെക്കുറിച്ചു നിനക്കു സ്നേഹമുണ്ടാകരുതു്. അതിനെ ഇപ്പോൾമുതൽ ഉപേക്ഷിച്ചുകളയണം. നീ ആരാണെന്നുള്ള പരമാർത്ഥത്തെ ചിന്തിച്ചുനോക്കുക! ആനന്ദമൂ

ണ്ടാകും. ശരീരാവയവങ്ങളുടെ നിശ്ചലനത്തിങ്കൽ നിദ്രയുണ്ടാകുന്നതുപോലെ, മനസ്സിന്റെ നിശ്ചലനത്തിങ്കൽ ആനന്ദനിദ്ര ഭവിക്കുന്നു. ഉറങ്ങുന്നവൻ അവനെ അറിയുന്നുണ്ടോ? അതുപോലെ ആനന്ദനിദ്രയെ പ്രാപിച്ചവൻ ദേഹസ്മരണയില്ലാത്തവനായിത്തീരുന്നു. മുജ്ജന്മസുകൃതംകൊണ്ടാണ് നിനക്കിപ്പോൾ ജ്ഞാനോപദേശം ലഭിക്കാനിടയായതു്. ത്രിഗുണങ്ങളും അവയുടെ ചേഷ്ടകളും പഞ്ചഭൂതങ്ങളും പഞ്ചകർത്താക്കളും മായയാൽ നിർമ്മിതങ്ങളാകുന്നു. മായയാകട്ടേ വെറും ഒരുതോന്നൽമാത്രം. നീയോ സർവ്വസാക്ഷിയും നിത്യനുമാകുന്നു. സാക്ഷിയായി വിളങ്ങി ഇതുകളെ അറിയുമ്പോൾ മായയും ത്രിഗുണങ്ങളും പഞ്ചഭൂതവികാരങ്ങളും യാതൊന്നും നിനക്കുണ്ടാകുന്നില്ല. നീ പൃഥ്വ്യപ്തേജോവായ്വാകാശങ്ങളിൽ നിറഞ്ഞിരിക്കുന്ന ബ്രഹ്മമാകുന്നു. വത്സ! ഈ തത്വത്തെത്തന്നെയാണ് നാലുവേദങ്ങളിലും വസിഷ്ഠസംഹിതയിലും സൂതസംഹിതയിലും ഭഗവദ്ഗീത, ആത്മഗീത, രാമഗീത, ഉത്തരഗീത, പാണ്ഡവഗീത, പരമഗീത, അഷ്ടാവക്രഗീത മുതലായ ഗീതകളിലും വേദവ്യാസനിർമ്മിതങ്ങളായ അഷ്ടാദശപുരാണങ്ങളിലും ഉപപുരാണങ്ങളിലും വെളിപ്പെടുത്തിയിരിക്കുന്നതെന്നും ഇതിനെ ഉപേക്ഷിക്കുന്നവൻ രൗരവാദിനരകങ്ങളിൽ പതിക്കുമെന്നും നീ അറിഞ്ഞുകൊള്ളുകയും വേണം.

അനന്തരം വിശ്വനാഥക്ഷേത്രത്തിന്റെ മുമ്പിൽ ചെന്നു തന്റെ ഉപദേശത്തിൽ രാജാവിനു വിശ്വാസം വരത്തക്കവണ്ണം "ഏകോ ബ്രഹ്മദ്വൈതോനാസ്തി"എന്നു് എല്ലാവരുംകേൾക്കെ സത്യംചെയ്തു. തൽക്ഷണം ശ്രീവിശ്വനാഥനും വിശാലാക്ഷീദേവിയും ശ്രീകോവിലിൽനിന്നും പുറത്തെഴുന്നള്ളി എല്ലാവരും കാൺകെ പ്രത്യക്ഷപ്പെട്ടുനിന്നരുളി. 'ഇതത്രേ സർവ്വവേദാന്തസാരസർവ്വസ്വം' എന്നു പ്രഖ്യാപനംചെയ്തു്, ജയദേവരെ ആശീർവദിച്ചതിനുശേഷം അന്തർദ്ധാനം ചെയ്തു. അതിൽ പിന്നെ ജയദേവരും രാജാവും പത്നിമാരോടുകൂടി രാജധാനിയിൽ മടങ്ങിച്ചെന്നു ബ്രഹ്മധ്യാനനിരതന്മാരായി പാർത്തുവന്നു. ജയദേവർക്കാകട്ടേ, നാൾക്കുനാൾ ഭോഗാദികളിൽ വിരക്തിയും പ്രപഞ്ചജീവിതമേ മിഥ്യയാണെന്നുള്ള ബോധവും വർദ്ധിച്ചുവന്നു. അതിന്റെ ഫലമായി ഗുരുശുശ്രൂഷയിലും പൂജനത്തിലും ബ്രഹ്മധ്യാനത്തിലുംനിന്നു നിമിഷനേരത്തേക്കെങ്കിലും വിരമിക്കുന്നതു പ്രാണവേദനയായി അനുഭവപ്പെട്ടുതുടങ്ങി. അതുകാരണത്താൽ ഗുരുവിന്റെ സമ്മതത്തോടുകൂടി ജ്യേഷ്ഠപുത്രനു വിവാഹം നടത്തി രാജ്യഭാരം അയാളിൽ സമർപ്പിച്ചു. തദനന്തരം ജയദേവസ്വാമികളും ക്രൌഞ്ചരാജനും ഹസ്തിനപുരം, കാശി, പ്രയാഗ, ഹരിദ്വാരം, ഹിമാലയം, സാളഗ്രാമം, നൈമിശാരണ്യം, ഗയ, വൈത്തേശ്വരം,

ശ്രീക്രൂമ്മം, ഭീമേശ്വരം, രാജമന്ദിരം, ഹിമാചലം, മംഗളഗിരി, ശ്രീശൈലം, ദ്രാക്ഷാരാമം, വിരൂപാക്ഷം, അഹോബിലം, വെങ്കിടാചലം, കാളഹസ്തി, ഘടികാചലം, കാഞ്ചീപുരം, വേദഗിരി, അരുണാചലം, ശ്രീകൃഷ്ണം, ചിദംബരം, മയാപുരം, കുംഭകോണം, ശ്രീരംഗം, ജംബുകേശ്വരം, വൃഷഭാചലം, ഹാലാസ്യം, ഭോദാത്രി, മഹേന്ദ്രഗിരി, കന്യാകുമാരി, രാമേശ്വരം, ദർഭശയനം, അനന്തനാഭം, പത്മനാഭം, ജനാർദ്ദനം, കുററാലം, ഗോകർണ്ണം, ത്ര്യംബകം മുതലായ പുണ്യക്ഷേത്രങ്ങളെ സന്ദർശിച്ചു് യാദവാദ്രി എന്നസ്ഥലത്തുചെന്നു് അവിടെ താമസിച്ചു. ആ ഗ്രാമത്തിലുള്ള ഒരു ബ്രാഹ്മണൻ ജയദേവരെക്കണ്ടു് അസൂയാലുവായി ഇയ്യാൾ സന്യാസിവേഷം ധരിച്ച ഒരു കള്ളനാണെന്നും മററും ദോഷാരോപണംചെയ്യാൻ ആരംഭിച്ചു. കപടവേഷനായ ഒരുവനാൽ നിർമ്മിക്കപ്പെട്ടതായതുകൊണ്ടു് 'ഗീതഗോവിന്ദം' ഭക്തജനങ്ങളാൽ സ്വീകാര്യമല്ലെന്നും അയാൾ വിധിച്ചു.

ഈ മനഃസ്ഥിതിയോടുകൂടി ജയദേവരുടെ സന്നിധാനത്തിൽ ചെന്നു് "ഹേ, സന്യാസിവര്യ! നിങ്ങളൊരു സിദ്ധനാണെന്നുംമററും പലരും പറയുന്നുണ്ടു്. അതുകൊണ്ടു നിങ്ങളെ നേരിൽ കാണണമെന്നുവിചാരിച്ചു് ഇങ്ങോട്ടു വന്നതാണു്. എനിക്കൊന്നു പറവാനുണ്ടു്. നിങ്ങളുടെ'ഗീതഗോവിന്ദം' കർമ്മമാർഗ്ഗത്തെ തടഞ്ഞു ഭക്തിമാർഗ്ഗത്തെത്തെളിക്കുന്നു. സർവ്വവേദാന്തസാരസർവ്വസ്വമായ ഗീതയിലാകട്ടേ ഭഗവാൻ ഉപദേശിക്കുന്നതു കർമ്മമാർഗ്ഗത്തെയാണു്. അതിനുവിപരീതമായി നിങ്ങൾ ഭക്തിമാർഗ്ഗത്തെ ഉപദേശിക്കുമ്പോൾ നിങ്ങളുടെ ആ ഗ്രന്ഥം ഭഗവാനും ഭഗവദ്ഭക്തന്മാർക്കും അഭിമതമായി ഭവിക്കുമോ?" ജയദേവർഅതുകേട്ടു് "താങ്കളുടെഅഭിപ്രായം അങ്ങനെയാണെങ്കിൽ താങ്കൾ അതിനെ ആദരിക്കണമെന്നു ഞാൻ നിർബന്ധിക്കുന്നില്ല. 'ഗീതഗോവിന്ദം' ഭഗവാനു് അഭിമതമാണെന്നാണു് എന്റെ വിശ്വാസം.

ബ്രാഹ്മണൻ:—നിങ്ങളുടെ 'ഗീതഗോവിന്ദം' സ്വീകാരയോഗ്യമല്ലെന്നു ഞാൻ തീർത്തു് അഭിപ്രായപ്പെടുന്നില്ല. ഭഗവദ്ഗീതാനിർദ്ദേശത്തിനുവിപരീതമായ മാർഗ്ഗത്തെ അവലംബിച്ചിരിക്കകൊണ്ടു്, അതു സ്വീകാര്യമായിവരാൻ ഇടയില്ലെന്നു ഞാൻ സംശയിക്കുകമാത്രമാണു്. അതുകൊണ്ടു് ആസംശയനിവൃത്തിക്കായി ഒരുപരീക്ഷ നടത്തിക്കളയാമെന്നു ഞാൻ വിചാരിക്കുന്നു. ആ ഗ്രന്ഥം നദിയിൽ എറിയണം. പന്ത്രണ്ടുദിവസം കഴിഞ്ഞെടുത്താൽ അതുനനയാതെകിട്ടുമെങ്കിൽ അതിനു് ഭഗവൽസമ്മതമുണ്ടെന്നു നിശ്ചയിക്കാം. നിങ്ങളുടെ അഭിപ്രായമെന്താണു്?

ജയദേവർ:—താങ്കളുടെ ഇഷ്ടംപോലെ ചെയ്തുകൊൾക.

ബ്രഹ്മണൻ 'ഗീതഗോവിന്ദ' മെടുത്തു നദിയിൽ വലിച്ചെറിഞ്ഞു. ഗ്രന്ഥമാകട്ടേ വെള്ളത്തെ സ്പർശിക്കാതെ അന്തരീക്ഷത്തിൽ നിലകൊണ്ടു. ബ്രഹ്മണൻ അതുകണ്ടു് അത്ഭുതപ്പെട്ടു എങ്കിലും പന്ത്രണ്ടുദിവസവും അതേനിലയിൽ നില്ക്കുമോഎന്നു് അറിയണമെന്നനിശ്ചയിച്ചുകൊണ്ടു ഗൃഹത്തിലേക്കു മടങ്ങി. ഭഗവാൻതന്നെ, തന്റെ ഹൃദയകമലത്തിൽ കുടികൊണ്ടിരുന്ന അദ്ദേഹം ഉച്ചരിച്ചതിനെ താൻ പകൎത്തിയെടുത്തതാണെന്നും അതിന്റെ കർത്തൃത്വം തനിക്കല്ലെന്നും ജയദേവക്കു നല്ല വിശ്വാസമുണ്ടു്. അതുകൊണ്ടു മുമ്പുനടന്ന പരീക്ഷകളിലെന്നപോലെ ഇത്തവണയും അതിന്റെമാഹാത്മ്യത്തെഅതു നിലനിൎത്തിക്കൊള്ളുമെന്നു് അദ്ദേഹം തീൎച്ചപ്പെടുത്തി. ബ്രാഹ്മണനാകട്ടേ, പതിമൂന്നാംദിവസം നദിക്കരയിൽ ചെന്നു. എന്തൊരത്ഭുതം! ആയാൾ ആദ്യദിവസം കണ്ടതുപോലെതന്നെ ഗ്രന്ഥം ജലത്തെ സ്പർശിക്കാതെ അതേമട്ടിൽ നിലകൊള്ളുന്നു. 'അടുത്തുവരിക'യെന്നുപറഞ്ഞപ്പോൾ ഗ്രന്ഥം വന്നു് ബ്രാഹ്മണന്റെ കൈയിൽ ഇരുന്നു. ബ്രാഹ്മണൻ ഓടിച്ചെന്നു ജയദേവരുടെ പാദപത്മങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു.

ബ്രാഹ്മണൻ പറഞ്ഞു:—"മഹാത്മൻ! ആത്മവത്സർവ്വഭൂതാനി പരദ്രവ്യാണി ലോഷ്ടവൽ മാതൃവൽപരദാരാംശ്ചയഃ പശ്യതി സ പശ്യതി" * എന്ന ഗീതാവാക്യമനുസരിച്ചു സമഭാവനനായി സാത്വികനായി സമുല്ലസിക്കുന്നസാധോ! ഡംഭനായ എന്റെ സർവ്വാപരാധങ്ങളേയും ക്ഷമിക്കണേ! വിശുദ്ധാന്തഃകരണനും ജ്ഞാനികളിൽവച്ചു് അഗ്രേസരനുമായ നിന്തിരുവടി നിരസൂയനും നിരഹങ്കാരനും നിഷ്കളങ്കനും ബ്രഹ്മത്തെക്കണ്ടറിഞ്ഞവനുമാകുന്നു. പരമപാവനനായ അങ്ങയെ മനസാ അവമാനിച്ചുപോയ പാപത്തെ പരിഹരിക്കണമേ!"

ബ്രാഹ്മണനായ ആ ഭക്തന്റെ അപേക്ഷകേട്ടു് സ്വാമികൾ മന്ദഹാസപൂർവ്വം അരുളിച്ചെയ്തു:—"ഹേ!സാധോ!ബ്രാഹ്മണ!നാമെല്ലാം ഭഗവാന്റെ അനുഗ്രഹത്തിനു് അധീനന്മാരായി ജീവിക്കുന്ന മനുഷ്യകീടങ്ങളാണു്. നമുക്കു തമ്മിൽ ഉയൎച്ചയും താഴ്ചയും ഉണ്ടോ? എന്നെക്കുറിച്ചുള്ള സ്തുതികളും പുകഴ്ത്തലുകളും നിരമേയനായ ആ പരമാത്മാവിനെലക്ഷ്യമാക്കി അങ്ങോട്ടുസമർപ്പിക്കുക! ഗീതഗോവിന്ദത്തിന്റെ മഹത്വത്തെ അതിന്റെ കൎത്താവിനെയും ലോകരെയുംപരീക്ഷകൊണ്ടു ബോദ്ധ്യപ്പെടുത്തിയ താങ്കളുടെ ഉപകാരത്തിനു കൃതജ്ഞതപറയുന്നു."

---

* ഏതൊരുവൻ സർവ്വഭൂതങ്ങളെയും ആത്മാവിനെപ്പോലെ കാണുന്നു, ഏതൊരുവൻ പരദ്രവ്യങ്ങളെ മൺകട്ടപോലെ കാണുന്നു, ഏതൊരുവൻ അന്യന്റെ ഭാൎയ്യയെ മാതാവിനെപ്പോലെ കാണുന്നു, അവനത്രേ കാണുന്നവൻ.

അനന്തരം ബ്രാഹ്മണൻ വീണ്ടും വീണ്ടും സ്വാമികളെ വണങ്ങി അനുഗ്രഹം വാങ്ങി അനുവാദത്തോടുകൂടി മടങ്ങിപ്പോയി. പിന്നെയും കുറച്ചുനാൾ അവിടെത്താമസിച്ചതിനുശേഷം സ്വാമികളും രാജാവും സ്വദേശത്തേയ്ക്കു മടങ്ങി. അങ്ങനെ ജയദേവർ വീണ്ടും ക്രൌഞ്ചരാജന്റെ രാജധാനിയിൽ സർവരാലും ആദരണീയനും ആരാധ്യനുമായി സർവ്വദാ ബ്രഹ്മാനന്ദത്തെ അനുഭവിച്ചു വാണരുളുമ്പോൾ, അന്നാട്ടിലെ ചില ബ്രാഹ്മണപണ്ഡിതന്മാർക്കും ജയദേവരുടെ യോഗ്യതാംശങ്ങളെ ഒന്നു പരീക്ഷിക്കണമെന്ന് ആഗ്രഹം ജനിച്ചു. അവരെല്ലാവരുംകൂടി ഒരുദിവസം അദ്ദേഹത്തെ കാണുന്നതിനുവന്നു. പരേംഗിതജ്ഞനായ സ്വാമികൾ അവരെക്കണ്ടപ്പോൾതന്നെ കാര്യമൊക്കെ മനസ്സിലാക്കി. അദ്ദേഹം പറഞ്ഞു:—"പണ്ഡിതവരന്മാരേ! പാവനമായ പാദരേണുക്കളാൽ അല്പജ്ഞനായ ഇവന്റെ വാസഭൂവിനെ നിങ്ങൾ വിശുദ്ധമാക്കിച്ചെയ്തിരിക്കുന്നു. നിങ്ങളുടെ ആഗമനം എന്നെ ധന്യനുമാക്കിയിരിക്കുന്നു 'ദൈവാധീനം ജഗൽസർവ്വം മന്ത്രാധീനന്തു ദൈവതം തന്മന്ത്രം ബ്രാഹ്മണാധീനം ബ്രാഹ്മണോ മമ ദൈവതം' എന്നാണല്ലോ ഭഗവദ്വചനം. ആ മതമനുസരിച്ചു നിങ്ങൾ എനിക്കു ദൈവതങ്ങളാകുന്നു അപ്രകാരം മഹത്വമേറിയ നിങ്ങളുടെ ദർശനം അസുലഭമായി ഞാൻ വിശ്വസിക്കുന്നു."

ആ ബ്രാഹ്മണർക്കുണ്ടായ സങ്കോചത്തിന് അതിരില്ലായിരുന്നു. അവർക്ക് അദ്ദേഹത്തിൽ സീമാതീതമായ ഭക്തിയും ബഹുമാനവും ജനിച്ചു് തങ്ങളുടെ സാഹസത്തെക്കുറിച്ചു പശ്ചാത്തപിച്ചു. അവർ പറഞ്ഞു:—മഹാത്മാവേ ബ്രാഹ്മണോത്തമ! അങ്ങയുടെ മുമ്പിൽ ഞങ്ങൾ ബ്രാഹ്മണന്മാരോ? അങ്ങയുടെ ധന്യവാദത്തിനു ഞങ്ങൾ അർഹന്മാരോ? സർവ്വജ്ഞനായ അങ്ങയെക്കണ്ടു ഒരുസംശയത്തെ നിവർത്തിക്കണമെന്നുദ്ദേശിച്ചുമാത്രം ഞങ്ങൾ ഇവിടെ വന്നതാണ്. അധർമ്മം പൊന്തിനില്ക്കുന്ന ഈ കലികാലത്തിൽ ദിവ്യത്വം കലന്ന മഹാത്മാക്കൾ അവതരിക്കുന്നതു അപൂർവ്വമാണു്. അങ്ങനെയിരിക്കെ, അങ്ങു് ഒരാൾ അതിനു വ്യത്യസ്തമായി അവതരിച്ചിരിക്കുന്നു. പലേ അപദാനങ്ങളാൽ അങ്ങു് ലോകത്തിന്റെ ആദരത്തിനു പാത്രീഭവിച്ചിരിക്കുന്നു. അതിന്റെ രഹസ്യം ഞങ്ങൾക്കു മനസ്സിലാകുന്നില്ല. ഒരു മനുഷ്യനു് ഇത്ര യോഗ്യത ഒരിക്കലും ഉണ്ടാകുന്നതല്ലല്ലോ! അങ്ങു് ആരാണു്? അങ്ങേയ്ക്കുള്ള ദിവ്യത്വമെന്താണു്? സദയം അരുളിച്ചെയ്യണം"

സ്വാമികൾ തന്റെ തുടകീറിക്കാണിച്ചുകൊടുത്തു സാധാരണ രക്തത്തിനു പകരം അവിടെക്കണ്ടതു സ്നിഗ്ദ്ധമായ ഒരുതരം കുഴമ്പാണു്. ബ്രാഹ്മണർ അതുകണ്ടു് അത്ഭുതപരവശന്മാരായി പരസ്പരം മുഖത്തോടുമുഖം നോക്കി. ദേവാംശസംഭൂതന്മാർക്കല്ലാതെ മനു

ഷ്യക്ക് അപ്രകാരം കാണുകയില്ലെന്ന് അവർ കേട്ടിട്ടുണ്ടായിരുന്നു. ഭയഭക്തിബഹുമാനപൂർവ്വം അവർ സ്വാമികളെ ദണ്ഡനമസ്കാരം ചെയ്തു, "സ്വാമിൻ! അവിടുത്തെ ശരീരം പഞ്ചഭൂതസഞ്ചിതമല്ല. ഉപനിഷന്മയമാണ്. ഞങ്ങളുടെ തെററിനെ ക്ഷമിച്ച് അനുഗ്രഹിക്കണം" എന്ന് അവർ പ്രാർത്ഥിച്ചു.

ജയദേവർ—ഈശ്വരാംശസംഭൃതന്മാരായ വിശിഷ്ടന്മാരേ! സാക്ഷാൽ നാരായണന്റെ പാദപത്മങ്ങളെ പണിയേണ്ടവരും മഹാത്മാക്കളുമായ നിങ്ങൾ അല്പജ്ഞനും കീടതുല്യനുമായ എന്നെ വന്ദിച്ചതു് സാഹസമായിപ്പോയി. കാമക്രോധാദികൾ നശിച്ച് എന്റെ മനസ്സിൽ ഭഗവൽഭക്തി കുടികൊള്ളുമാറു് നിങ്ങളുടെ കരുണാകടാക്ഷം എനിക്കുണ്ടാകട്ടേ!

ബ്രാഹ്മണർ:—സ്വാമിൻ! അജ്ഞാനാന്ധകാരം നശിക്കുമാറു് അങ്ങയുടെ ഉപദേശം വാങ്ങണമെന്നാഗ്രഹിച്ചാണു ഞങ്ങൾ വന്നിരിക്കുന്നതു്. അതിലേയ്ക്കു കരുണയുണ്ടാകണേ! ഞങ്ങളെ അനുഗ്രഹിക്കണേ!

ജയദേവർ: - ഉത്തമന്മാരേ! ഭഗവന്നാമകീർത്തനങ്ങളും ഭഗവദ്ധ്യാനവുംകൊണ്ടു് ദിവസങ്ങളെ നയിക്കണമെന്നല്ലാതെ മററെന്താണ് ഈ ലോകത്തിൽ ആത്മഗതിക്കായി ആഗ്രഹിക്കാനുള്ളതു്? മനുഷ്യജീവികളിൽ യഥാർത്ഥസുഖം അനുഭവിക്കുന്നവർ ആരുണ്ടു്? ചില മനോവിഭ്രമങ്ങളെ സുഖമെന്ന് അഭിമാനിക്കുകമാത്രമേ മനുഷ്യൻ ചെയ്യുന്നുള്ളു. ദുഃഖത്തെക്കൊണ്ടു വരുന്ന ആ സുഖത്തിൽ അവർ അന്ധാളിക്കുകയും ചെയ്യുന്നു. സ്ത്രീപുരുഷന്മാർക്കു പരസ്പരമുണ്ടാകുന്ന പ്രേമവും അവർ അന്യോന്യം കാണുന്ന സൗന്ദര്യവും ചെറുപ്പത്തിലെപ്പോലെ വാർദ്ധക്യത്തിലുണ്ടോ? വാർദ്ധക്യം പ്രാപിച്ച് ഇന്ദ്രിയശക്തികൾ ക്ഷയിക്കുമ്പോൾ സൗന്ദര്യമെവിടെ? അവർക്കുണ്ടായിരുന്ന പ്രേമമെവിടെ? മരണമേ വേണ്ടെന്നു കരുതിയും അതിനെ ഭയപ്പെട്ടും വന്ന അവരുടെ മനഃസ്ഥിതിക്കു മാററം നേരിടുന്നു. മരണത്തെ വിശ്രമമായി അവർ വിചാരിക്കുന്നു. മരിച്ചാൽ മതിയെന്ന് അഭിലഷിക്കുന്നു. അതിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഇതാണ് ലേകത്തിന്റെ അവസ്ഥ.

'അമേധ്യപൂർണ്ണം കൃമിജാലസംകുലം
സ്വഭാവദുർഗ്ഗന്ധമശുദ്ധമധ്രുവം
കളേബരം മൂത്രപുരീഷഭാജനം
രമന്തി മൂഢാ ന രമന്തി പണ്ഡിതാഃ'

എന്നാപ്തവചനം. അമേധ്യവും കൃമിജാലങ്ങളും നിറഞ്ഞു മലമൂത്രങ്ങൾക്ക് ഇരിപ്പിടമായി അശുദ്ധമായി അസ്ഥിരമായിരിക്കുന്ന

ഈ ശരീരത്തെ മൂഢന്മാർ മോഹിക്കുന്നു; വിദ്വാന്മാർ മോഹിക്കുന്നില്ല. ഈ ശരീരത്തെ ശുദ്ധമാക്കി വയ്ക്കേണ്ടുന്നതിനു നാമെത്രമാത്രം നിഷ്കൃഷ്ടിക്കുന്നുണ്ടെന്നുള്ളതിൽനിന്നും മേൽപ്പറഞ്ഞ ശ്ലോകത്തിൽ വെളിപ്പെടുത്തിയപോലെ അതു ഏററവും അശുദ്ധമായ ഒരു വസ്തുവാണെന്നു നമുക്കു ബോദ്ധ്യപ്പെടുന്നതാണ്. സുഗന്ധവസ്തുക്കളെ ലോഭമില്ലാതെ ശരീരത്തിൽപുരട്ടിയാലും മാത്രകഴിയുമ്പോൾ അതുദുർഗ്ഗന്ധം തന്നെ വീശുന്നു. ശുദ്ധവും ശുഭ്രവുമായ വസ്ത്രങ്ങളേയും ആ ശരീരം ഒന്നോ രണ്ടോദിവസംകൊണ്ടു് അഴുക്കുപിടിപ്പിച്ചു ദുർഗ്ഗന്ധത്തെ ചേർക്കുന്നു. ഈ പരമാർത്ഥം മററൊരാൾ പറഞ്ഞു മനസ്സിലാക്കണമെന്നില്ല; എന്നിട്ടു് അതാരറിയുന്നു? മലപൂർണ്ണഭാണ്ഡമായ ഈ ശരീരത്തിൽ അഹംകാരത്തോടു കൂടി മനുഷ്യർ എന്തെല്ലാമാണു് കാട്ടിക്കൂട്ടുന്നതു്? ഞാനെന്നഭിമാനിക്കുന്ന ഈ ശരീരം നായ്ക്കുനരികൾക്കു ഇരയായതിനുശേഷവും ഞാൻ ശേഷിക്കുന്നതു് ആ പാപങ്ങൾ അറിയുന്നില്ല. ലോകത്തെ മായയായ വലയിൽ കുടുക്കുന്ന യന്ത്രങ്ങളാണു സ്ത്രീകൾ. അവരുടെ മട്ടും വടിവും മുടികെട്ടും മുലമൊട്ടും കണ്ണിന്റെ വെട്ടും കാണുമ്പോൾ ലോകം പരമാർത്ഥം അറിയാതെ ഭ്രമിച്ചുപോകുന്നു. അതുകൊണ്ടാണു് ലോകഗുരുവായ ശങ്കരാചാര്യർ,

'നാരീസ്തനഭരനാഭീദേശം
ദൃഷ്ട്വാ മാ ഗാ മോഹാവേശം
ഏതന്മാംസവസാദിവികാരം
മനസി വിചിന്തയ വാരംവാരം'

എന്നഭിപ്രായപ്പെട്ടിരിക്കുന്നതു്. ശരീരം ഒരിക്കലും കരിയാത്ത ഒരു വ്രണമാണെന്നും ശരീരത്തെ മറയ്ക്കുന്ന വസ്ത്രം വ്രണത്തെ പൊതിയുന്ന തുണിയാണെന്നും ശരീരസ്നാനം വ്രണത്തെ കഴുകുന്ന കർമ്മമാണെന്നുമററും പണ്ടത്തെ ആചാര്യന്മാർ കല്പിച്ചിട്ടുണ്ടു് അതുകൊണ്ടാണു് ഈ ദേഹത്തെ ഏതൊരുവിധത്തിലും നശിപ്പിച്ചാൽ മതിയെന്നു ബുദ്ധിമാന്മാർ ആഗ്രഹിക്കുന്നതു്. അവരവരുടെ ചുമതലയെ നിർവ്വഹിച്ചതിനുശേഷം ഒരു പ്രിയപ്പെട്ട അതിഥിയെ എന്നപോലെ മരണത്തെ കാത്തിരിക്കുന്നു. ലോകത്തിന്റെ സ്വഭാവത്തെക്കുറിച്ചു് ശ്രീശങ്കരാചാര്യസ്വാമികൾ,

'നളിനീദലഗതജലലവതരളം
തദ്വജ്ജീവിതമതിശയചപലം
വിദ്ധി വ്യാധ്യഭിമാനഗ്രസ്തം
ലോകം ശോകഹതഞ്ച സമസ്തം'

എന്നഭിപ്രായപ്പെട്ടിരിക്കുന്നു. ഈ പരമാത്ഥമറിയാതെ ലോകത്തുള്ള മനുഷ്യർ എന്തെല്ലാം ഗഹ്ണീയമായ പ്രവൃത്തികളാണു ചെയ്യുന്നതു്! 'ഈശ്വരോഹം അഹംഭോഗീനാന്യോസ്തിസദൃശോമയാ' എന്നുപറഞ്ഞതുപോലെ ഞാൻ നേതാവാണു്; ഞാൻ അനുഭവഭാഗ്യമുള്ളവനാണു്, എനിക്കു സമന്മാരായി ആരുമില്ല എന്നൊക്കെ അഭിമാനിച്ചു് ലോകരംഗത്തിൽ ഗോഷ്ഠികാട്ടുന്ന മനുഷ്യരെപ്പററി ഞാനെന്തു പറയട്ടേ!

സ്വാമികളുടെ ഈ പ്രസംഗം ബ്രാഹ്മണപണ്ഡിതന്മാക്കു കണക്കിനുകൊണ്ടു. തങ്ങളുടെ യഥാത്ഥനിലയറിഞ്ഞു സ്വാമികൾ തങ്ങളെ അനുശാസിച്ചതാണെന്നു അവർ തീച്ചപ്പെടുത്തി. അവർ അദ്ദേഹത്തിൻെറ മുമ്പിൽ ഇരിക്കാൻ മടിയുള്ളവരായി ഭവിച്ചു്, "സ്വാമിൻ! കൃപാലോ! അങ്ങു പറഞ്ഞതൊക്കെപ്പരമാത്ഥമാണു്. എന്നാൽ അടിയങ്ങളെ ഇനിയും പരീക്ഷിക്കാതെ സച്ചിദാനന്ദപദപ്രാപ്തിക്കു പര്യാപ്തമായ മൂലമന്ത്രത്തെ അവിടുന്നു് ഉപദേശിക്കണേ" എന്നു് അപേക്ഷിച്ചു. പിന്നെയും മൂന്നുമാസക്കാലം ജയദേവർ അവരെ നടത്തിയും ഇരുത്തിയും വരുത്തിയും പറഞ്ഞയച്ചും പലതരത്തിൽ പരീക്ഷിച്ചതിനുശേഷം ഒരിക്കൽ അവരോടു്: "സുകൃതികളേ! നിങ്ങൾ ജ്ഞാനോപദേശലാഭത്തിനധികാരികളാണോ എന്നു പരീക്ഷിച്ചറിവാൻ ഇത്രയുംനാൾ താമസിക്കേണ്ടതായി വന്നു. എൻെറ സംശയംമുഴുവൻ തീന്നിരിക്കുന്നു. ഇനി എൻെറ ഉപദേശത്തെ ചെവിക്കൊൾവിൻ!" എന്നരുളിച്ചെയ്തതിനുശേഷം, "ജ്ഞാനമേവ ബ്രഹ്മം" എന്ന മഹാവാക്യത്തെ അവക്കുപദേശിച്ചു.

അതിൻെറ അത്ഥംകൂടി കേൾക്കണമെന്നു് അവർ അപേക്ഷിച്ചതനുസരിച്ചു വീണ്ടും അദ്ദേഹം അരുളിച്ചെയ്തതാവിതു്:—"വൈദികശ്രേഷ്ഠന്മാരേ! ഋഗ്വേദസാരം മുഴുവൻ ഈ മഹാവാക്യത്തിൽ അടങ്ങിയിരിക്കുന്നു ഇതിൻെറ അത്ഥത്തെ വെളിപ്പെടുത്തുന്നതിനു നാന്മുഖൻ നാലുവേദങ്ങളേയും വിസ്തരിച്ചു് എഴുതി; എന്നിട്ടും ഉദ്ദേശം സാധിച്ചിട്ടില്ല. ബൃഹസ്പതിയും മററുള്ള മഹർഷീശ്വരന്മാരും ജ്ഞാനകാണ്ഡത്തിൽ വലിയ വലിയ വേലകൾചെയ്തിട്ടും ഈ മഹാവാക്യത്തിൻെറ അത്ഥത്തെ മുഴുവൻ വെളിപ്പെടുത്താൻ സാധിച്ചില്ല. അത്ര വളരെ അന്തസ്സാരം നിറഞ്ഞ ഈ വാക്യാത്ഥത്തെ ഞാൻ എങ്ങനെ വെളിപ്പെടുത്തേണ്ടു? ഗുരുകടാക്ഷത്താൽ എനിക്കു് ലഭിച്ചിട്ടുള്ള ഒരു സംഗ്രഹാത്ഥം നിങ്ങളെ ധരിപ്പിക്കാം. ജ്ഞാനം= ജീവാത്മാവു്; ബ്രഹ്മം=പരമാത്മാവു്; ജീവാത്മാവുതന്നെ പരമാത്മാവു് എന്നത്ഥം.

ബ്രാഹ്മണർ:—സ്വാമിൻ! അവിടുന്നു കല്പിച്ച അത്ഥം അതിറെൻ

സ്വരൂപജ്ഞാനമേ നൽകുന്നുള്ളൂ. ഒന്നുകൂടി വിസ്തരിച്ചരുളിച്ചെയ്യണമെന്നപേക്ഷിക്കുന്നു

ജയദേവൻ:—ജീവാത്മപരമാത്മാക്കളുടെ ഭേദം ബുദ്ധിക്കു സുഗ്രഹമാകുന്നു. ആ ഭേദത്തെ അവഗാഹിക്കുന്നതിനും സുസാധമാണ്. കൂടസ്ഥപ്രതിബിംബിതനായ ചിദാഭാസനെ ജീവാത്മാവെന്നും കൂടസ്ഥനെ പരമാത്മാവെന്നും ശരീരത്തിലുൾപ്പെട്ടിരിക്കുന്ന ബ്രഹ്മാംശത്തെ വിഷയീകരിച്ചു വേദാന്തികൾ വ്യവഹരിക്കുന്നു. നിർഗ്ഗുണബ്രഹ്മം, സർവ്വത്ര വ്യാപിച്ചിരിക്കുന്ന സത്താമാത്രകമായ ചൈതന്യവിശേഷമാണല്ലോ. ശരിരത്തിൽ വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തെ കൂടസ്ഥനെന്നും, അതിൻെറ ഉണവ് മസ്തിഷ്കത്തിൽ പ്രതിബിംബിച്ച് ആ തലച്ചോറിനെ വിചാരം, സ്മരണ മുതലായ ജ്ഞാനഭേദങ്ങൾക്കു സമർത്ഥമാക്കുമ്പോൾ ആ ചൈതന്യത്തെ ചിദാഭാസൻ എന്നും പറയപ്പെടുന്നു. കൂടസ്ഥൻ പരമാത്മാവും ചിദാഭാസൻ ജീവാത്മാവുമാണെന്നു പറയണം. സൂര്യൻ തൻെറ രശ്മികളെക്കൊണ്ടു ചന്ദ്രനെ പ്രകാശമാനമാക്കിച്ചെയ്യുന്നതുപോലെ കൂടസ്ഥൻ ചിദാഭാസനെ ജ്ഞാനസമ്പന്നനാക്കിത്തീക്കുന്നതിനാൽ ഉപാധിഭേദത്താൽ പരമാത്മാവിനു ജീവാത്മാവെന്ന പേരുണ്ടായി എന്നല്ലാതെ പരമാർത്ഥത്തിൽ അതു രണ്ടല്ല.

ബ്രാഹ്മണർ.—സദ്ഗുരോ! പരമാത്മാവു സർവ്വവ്യാപിയും സർവ്വസാക്ഷിയും ആണെന്നുള്ളതു സുപ്രസിദ്ധമല്ലോ. അതു ശരീരമാകുന്ന ഒരു സംകുചിതോപാധിയിൽ കുടികൊണ്ടു്, ജീവാത്മാവെന്ന പേരിനു അർഹമാകുന്നതെങ്ങിനെ?

ജയദേവർ:—ആകാശത്തിലും ഭൂമിയിലും ഭൂമിയുടെ അന്തർഭാഗത്തും സമുദ്രത്തിൻെറ ഉള്ളിലും അഗ്നി വ്യാപിച്ചിരിക്കുന്നു എന്നുള്ള വസ്തുത വിസംവദിക്കപ്പെടാവുന്നതല്ലല്ലോ. അങ്ങനെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന അഗ്നിയെ മൂന്നായി കല്പിച്ച് അഗ്നിത്രയമെന്നു വ്യവഹരിക്കുന്നില്ലേ? ആ മൂന്നിനേയുംതന്നെ പിന്നെയും ഭാഗിച്ചു കാട്ടുതീയെന്നും കടൽത്തീയെന്നും ലോകത്തീയെന്നും ജഠരാഗ്നിയെന്നും വിളക്കുതീയെന്നും ചൂട്ടുതീയെന്നും മററും പലപേരുകളാൽ വ്യവഹരിക്കപ്പെടുന്നുമുണ്ടല്ലോ. അതുപോലെയാണു് സർവ്വവ്യാപിയായ പരമാത്മാവിനും ഉപാധിഭേദത്താൽ നാമഭേദമുണ്ടാകുന്നതു്. ഇനിയും കേൾക്കുക; ആകാശം സർവ്വവ്യാപിയും നിർഭേദവുമാണല്ലോ. കുടത്തിനകത്തും മഠത്തിനകത്തും നമ്മുടെ നവദ്വാരങ്ങളിൽപ്പോലും അതു വ്യാപിച്ചിരിക്കുകയും അതനുസരിച്ചു് ഘടാകാശമെന്നും മഠ

കാശമെന്നും മററും അതിന്ന നാമഭേദങ്ങളുണ്ടാവുകയും ചെയ്യിരിക്കുന്നു കുടവും മഠവും ഉടച്ചുകളഞ്ഞാൽ ഘടാകാശവും മഠാകാശവും പിന്നെയുണ്ടോ? ഇല്ല; അതു മഹാകാശത്തിൽ ലയിക്കുന്നു. അതുപോലെ ഉപാധിമാത്രങ്ങളായശരീരങ്ങൾ നശിക്കുമ്പോൾ അവയിൽ അടങ്ങിയിരുന്ന ജീവാത്മാവു് സർവ്വവ്യാപിയായ പരമാത്മാവിൽ ചേരുന്നു. ഭാഗവതം വാസിഷ്ഠം മുതലായ മഹർഷിപ്രോക്തങ്ങളായ ഗ്രന്ഥങ്ങളിലും ജീവാത്മപരമാത്മാക്കൾക്കു് അഭേദകല്പനചെയ്തിരിക്കുന്നു. അതുകൊണ്ടു ജീവാത്മപരമാത്മാക്കളിൽ ഭേദഭാവനചെയ്യാൻ പാടില്ലെന്നു് എല്ലായ്പോഴും ഓർമ്മയിൽ ധരിക്കണം

ബ്രാഹ്മണർ:—സ്വാമിൻ! ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നു സമർത്ഥിക്കുകയാണെങ്കിൽ ജീവാത്മാവിന്നു മുക്തിയേതു്? സാധുക്കളും അസാധുക്കളും എങ്ങനെയുണ്ടായി? പുണ്യാത്മാവെന്നും പാപാത്മാവെന്നും പറയുന്നതിന്നു് അർത്ഥമെന്തു്? സുഖത്തിന്നും ദുഃഖത്തിന്നും നിർവൃതിക്കും ജീവൻ എങ്ങനെ വിഷയീഭവിക്കും? ഈ സംശയങ്ങളെക്കൂടി കൃപാപൂർവ്വം പരിഹരിക്കേണമേ!

ജയദേവർ:—ഹേ, ബുദ്ധിമാന്മാരേ! ആത്മാവു് സ്വഭാവേന മുക്തനാകയാൽ ആത്മാവിന്നു മുക്തിയുണ്ടാകുന്നില്ല. മുക്തി ജീവൻ ലഭിക്കുന്നു. ജീവനാകട്ടേ ആത്മാവിൽ ആരോപിക്കുന്ന അഹംഭാവം തുടങ്ങിയുള്ള അഭിമാനങ്ങളല്ലാതെ മറെറാന്നുമല്ല. അഭിമാനങ്ങൾ നശിക്കുമ്പോൾ ആത്മാവിൽനിന്നു് ജീവഭാവം നീങ്ങി അതു സ്വതന്ത്രമാകുന്നു ഇല്ലാത്തതിനെ ഉണ്ടാക്കുകയും ഉള്ളതിനെ ഇല്ലാതാക്കുകയും ചെയ്യുന്നതാണു മായയുടെ സ്വഭാവമെന്നു വിദ്വാന്മാർ വർണ്ണിച്ചിരിക്കുന്നു. മായാശക്തി ആത്മാവിൽ ജീവത്വം ആരോപിച്ചു് അതിൽ പലഭാരങ്ങൾ ചുമത്തി അനിത്യമായ സംസാരത്തിൽ മനസ്സിനെ ഭ്രമിപ്പിക്കുന്നതിനാൽ താനല്ലാത്ത ദേഹത്തിൽ താനെന്നുള്ള ഭ്രമം ജനിച്ചു് ഭാര്യാപുത്രാദികളിൽ മമതയുംരാഗദ്വേഷാദികളുമുണ്ടാകുന്നു. ഇന്ദ്രിയവിഷയങ്ങളിൽ താല്പര്യം ജനിക്കുകയും അവയെ അനുഭവിക്കുമ്പോൾ സുഖപ്രതീതിയുണ്ടാവുകയും ചെയ്യുന്നു. അങ്ങനെയുള്ള പ്രതീതിമാത്രസുഖങ്ങളിൽ മനസ്സു മുഴകിപ്പോകുന്നതുകൊണ്ടാണു്, പരമാർത്ഥബോധത്തിന്നുള്ള വഴിമുട്ടുന്നതു്. അതിനാൽ മോക്ഷേച്ഛുവായ ഒരുവൻ ആദ്യമായി ഇന്ദ്രിയങ്ങളെ നിഗ്രഹിക്കേണ്ടതാകുന്നു.

ബ്രാഹ്മണർ:—സദ്ഗുരോ! ഇന്ദ്രിയനിഗ്രഹം സുസാധ്യമാണോ? അതിന്നുള്ള മാർഗ്ഗമെന്താണു്?

ജയദേവർ:—ആദ്യമായി ഇന്ദ്രിയത്തിൻെറ സ്വഭാവം മനസ്സിലാക്കണം. നാം ഭക്ഷിക്കുന്ന ആഹാരങ്ങളുടെ രസാംശത്താൽ അവ പോഷിപ്പിക്കപ്പെട്ടിരിക്കുന്നു. അവയുടെ മൂലസ്ഥാനം മനസ്സിലാണു്. അതുകൊണ്ടു മനസ്സിനെ നിയന്ത്രിക്കുന്നതിനു് ആദ്യം പഴകണം. എന്നുവെച്ചാൽ മനസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്നു് അടത്തിയെടുക്കാൻ ശീലിക്കണം. അതു വെറും പൗരുഷംകൊണ്ടു സാധിക്കാവുന്നതല്ല സദ്ഗുരുവിൻെറ ഉപദേശംവാങ്ങി അദ്ദേഹത്താൽ ഉപദേശിക്കപ്പെടുന്ന മന്ത്രത്തെ ധ്യാനിച്ചുകൊണ്ടു മനസ്സിനെ ഭഗവൽപ്പാദങ്ങളിൽ ഊന്നി ഉറപ്പിക്കണം. ഗുർവ്വനുഗ്രഹമുണ്ടെങ്കിൽ അതു് എളുപ്പത്തിൽ സാധിക്കുകയും ചെയ്യും. ആവിധത്തിലുള്ള ഭാഗവതോത്തമന്മാർ ലോകത്തിൽ ധാരാളമുണ്ടു്. അപ്രകാരം മനശ്ശുദ്ധിവരണമെങ്കിൽ സാത്വികങ്ങളായ ഭക്ഷണങ്ങളും ദിനചര്യകളും സ്വീകരിക്കണമെന്നുള്ളതു മറെറാരു വാസ്തവവുമാകുന്നു. മുക്തിയാകുന്ന കോടിയിൽ എത്തിച്ചേരാൻ പാപത്തെയെന്നപോലെ പുണ്യത്തേയും നശിപ്പിക്കണം. എന്നാൽ പാപത്തെ നീക്കി പുണ്യത്തെ ഊന്നുപോലാക്കിക്കൊണ്ടു മുക്തിയിലേയ്ക്കുള്ള പടിക്കെട്ടിനെക്കടന്നു് ഉപരിഭാഗത്തു എത്തിയതിനുശേഷമേ അതിനെത്തള്ളിക്കളയാൻ പാടുള്ളു. അങ്ങിനെ പുണ്യവും വേർപെടുമ്പോൾ നിത്യസ്വതന്ത്രനായി ഭവിക്കും; ആത്മൈക്യം ലഭിക്കും; ആനന്ദമനുഭവിക്കും.

ബ്രാഹ്മണർ—ആത്മൈക്യം ലഭിച്ചാൽ ആനന്ദാനുഭൂതിയുണ്ടാകുന്നതെങ്ങനെ?

ജയദേവർ.—നിങ്ങൾതന്നെ ആനന്ദസ്വരൂപന്മാരായിരിക്കെ ആനന്ദത്തെ അന്വേഷിക്കുന്നതിൽ എന്തർത്ഥം?

ബ്രാഹ്മണർ—ഞങ്ങൾ ആനന്ദസ്വരൂപന്മാരാണെന്നു് എങ്ങനെ പറയാം?. അങ്ങനെയാണെങ്കിൽ ഞങ്ങൾക്കു് ഈ ദുഃഖം എന്തുകൊണ്ടുണ്ടായി?

ജയദേവർ—നിങ്ങളുടെ യഥാർത്ഥസ്വരൂപം നിങ്ങൾക്കു് അറിഞ്ഞുകൂടാത്തതുകൊണ്ടുതന്നെ.

ബ്രാഹ്മണർ.—നിന്തിരുവടിയുടെ കൃപയാൽ ദേഹത്തിലും ഇന്ദ്രിയങ്ങളിലും കരണങ്ങളിലും പ്രാണനിലും നിന്നും അന്യനായ ആത്മാവാണു് ഞങ്ങളെന്നുള്ള പരമാർത്ഥബോധം ഞങ്ങൾക്കുണ്ടായിട്ടുണ്ടു്. എന്നിട്ടും ആനന്ദമുണ്ടാകുന്നില്ലല്ലോ. അതിനെന്തു കാരണം?

ജയദേവർ:—അറിഞ്ഞതുകൊണ്ടുമാത്രം എന്തു ഫലം? ആ അറി

വിനെ അനുഭവത്തിൽ കൊണ്ടുവരണം. ആത്മസ്വരൂപമായി സ്ഥിതിചെയ്യണം.

ബ്രാഹ്മണർ—അതിനെന്തുമാർഗ്ഗം? അതിനു വേണ്ട സാധനകളെ ഉപദേശിക്കമാറാകണം.

ജയദേവർ—ആത്മാനുസന്ധാനം ശീലിക്കേണ്ടതാകുന്നു. അതത്ര എളുപ്പത്തിൽ സാധിക്കുന്നതല്ല ദേഹാദികളിലുള്ള മമതയെ കൈവെടിഞ്ഞു്, ഇന്ദ്രിയങ്ങളെ നിശ്ശേഷം നിഗ്രഹിച്ചു്, യാതൊരുമനോവികാരങ്ങൾക്കും ഇടം കൊടുക്കാതെ, മാനാപമാനങ്ങളെ ചിന്തിക്കാതെ, മൗനനിദ്രയോടുകൂടി സങ്കല്പവികല്പങ്ങളില്ലാത്തവനായി നിർവികല്പസമാധി ശീലിക്കണം. അതിനെയാണു് ആത്മാനുസന്ധാനമെന്നു പറയുന്നതു്.

ബ്രാഹ്മണർ:—സദ്ഗുരോ! ബഹിർമുഖദൃഷ്ടിമാററി അന്തർമുഖദൃഷ്ടിയോടെ സ്ഥിതിചെയ്താൽ ആനന്ദാനുഭൂതിയുണ്ടാകുമോ?

ജയദേവർ:—ജാഗ്രദവസ്ഥയിൽ സുഷുപ്ത്യവസ്ഥയെ പ്രാപിക്കുന്നതാണു് ആനന്ദാത്മഭൂതി എന്നു പറയുന്നതു്.

ബ്രാഹ്മണർ:—കരണങ്ങളെ ബാഹ്യവിഷയങ്ങളിൽനിന്നും വേർപെടുത്തി അന്തർമുഖമാക്കിച്ചെയ്തു്, മനസ്സിനെ ശൂന്യമാക്കി മൗനം പ്രാപിച്ചു്, സ്ഥാണുതുല്യം സ്ഥിതിചെയ്താലും ആനന്ദം കിട്ടുന്നില്ലല്ലോ; അതിനു കാരണമെന്താവാം?

ജയദേവർ:—ജാഗ്രത്തിൽ സുഷുപ്ത്യവസ്ഥയുടെ സ്വഭാവമെന്താണെന്നുപറയാമോ?

ബ്രാഹ്മണർ:—ഓഹോ! ആനന്ദമയം.

ജയദേവർ:—അതെങ്ങനെ സംഭവിക്കുന്നു എന്നു പറയുക!

ബ്രാഹ്മണർ:—മനസ്സു യതൊന്നിലും പ്രവൃത്തിക്കാതെ ആത്മാവിൽ ലയിക്കുന്നതുകൊണ്ടായിരിക്കാം.

ജയദേവർ:—എന്താണ്ട അതാണു വാസ്തവം. സുഖദുഃഖങ്ങളുടെവ്യാപാരം മനസ്സിനാണല്ലോ. സുഷുപ്ത്യവസ്ഥയിൽ മനസ്സു വിസ്മൃതിയെ പ്രാപിക്കുന്നതിനാൽ സർവ്വക്രിയകളുമററു് ശുദ്ധശൂന്യമായി ഭവിക്കുന്നു. ആ സമയത്തു് ആനന്ദസ്വരൂപനായ ആത്മാവിനു മാത്രമേ ഉണർവ്വുള്ളൂ. അതുകൊണ്ടാണു് ആനന്ദാനുഭൂതിയുണ്ടാകുന്നതു്.

ബ്രാഹ്മണർ:—ജാഗ്രദവസ്ഥയിൽ ആനന്ദമുണ്ടായിരിക്കുന്നതെങ്ങനെ? അതിനുള്ള വഴിയെന്തു്?

ജയദേവർ:—അന്തഃകരണങ്ങളും ബഹിഷ്കരണങ്ങളും സർവ്വദാ ദുഃഖമയങ്ങളാകുന്നു. ആത്മാവാകട്ടേ നിത്യാനന്ദസ്വരൂപനുമാണു്. ഈ വസ്തുത ഗ്രഹിക്കാത്ത അജ്ഞാനികൾ ശാരീരമായ പീഡയെ ആത്മാവിൽ ആരോപിച്ചു ദുഃഖിക്കുന്നു. ശരീരാ

ആദികളിൽ അഹംഭാവമില്ലാത്ത ജ്ഞാനികൾ ജാഗ്രത്തിലും ത്മാനന്ദമനുഭവിക്കും.

ബ്രാഹ്മണർ:—അതെങ്ങനെ? ശരീരമായപീഡ അതിനോടുബന്ധപ്പെട്ടു നില്ക്കുന്ന ആത്മാവിൽ സംബന്ധിപ്പിക്കാതെ സാധിക്കുമോ? അപ്പോൾ ആ പീഡകൾ ആത്മാനന്ദത്തെ മറച്ചുകളയുകയില്ലേ?

ജയദേവർ:—ശരീരം നശിക്കുന്നതുവരെ സുഖദുഃഖങ്ങളും അതിനെ ബാധിച്ചുകൊണ്ടേയിരിക്കും. ആത്മജ്ഞാനികൾക്കു സ്വപ്നദർശനത്തിനു തുല്യം ആ സുഖദുഃഖങ്ങൾ തോന്നിയും തോന്നാതെയും കഴിയും. സ്വപ്നത്തിനുണ്ടാകുന്ന സുഖദുഃഖങ്ങൾ അവയെ നിഴലിപ്പിക്കുമെന്നല്ലാതെ സുഖത്തേയോ ദുഃഖത്തേയോ അനുഭവിപ്പിക്കുന്നില്ല. ആ സ്വപ്നതുല്യമായ സുഖദുഃഖങ്ങൾപോലും അഭ്യാസികൾക്കേയുള്ളൂ. ആരൂഢക്കു് അതിന്റെ പ്രതീതിപോലുമുണ്ടാകുന്നില്ല. അവർ എപ്പോഴും ആനന്ദത്തെത്തന്നെ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

ബ്രാഹ്മണർ:—അപ്രകാരം നിത്യാനന്ദമനുഭവിച്ചുകൊണ്ടിരിക്കുന്ന ആരൂഢന്മാർ മാത്രമേ മോക്ഷത്തിനധികാരികളാവുകയുള്ളോ? മററുള്ളവക്കു മോക്ഷം ലഭിക്കയില്ലെന്നോ?

ജയദേവർ:—ബ്രഹ്മവിത്തു്, ബ്രഹ്മവാൻ, ബ്രഹ്മവര്യൻ, ബ്രഹ്മവരിഷ്ഠൻ ഇങ്ങനെ നാലുപ്രകാരത്തിലുള്ള ജ്ഞാനികളും മോക്ഷത്തിനധികാരികൾതന്നെ. എങ്കിലും താനാരാണെന്നും താനിരിക്കുന്ന ദേശം ഏതാണെന്നുംമററും അറിഞ്ഞുകൂടാതെയും മലജലവേഗങ്ങളേയും ഭക്ഷണരുചികളേയും അറിയാതെയും സ്ഥിതിചെയ്യുന്നവനാണു ബ്രഹ്മവരിഷ്ഠൻ. അവനത്രേ ബ്രഹ്മാനന്ദവെള്ളത്തിൽ മുങ്ങി തന്നെത്താൻ മറന്നു് ജീവന്മുക്ത്യവസ്ഥയെ ഹസ്താമലകംപോലെ അനുഭവിക്കുന്നവൻ. ശ്രേഷ്ഠമായ ആ പദത്തെ പ്രാപിച്ചു ബ്രഹ്മാനന്ദത്തെ അനുഭവിക്കുവാൻ നിങ്ങൾ ശ്രമിക്കുവിൻ!

ബ്രാഹ്മണർ:—സദ്ഗുരോ! ദയാലോ! ഞങ്ങൾക്കു ബ്രഹ്മാനന്ദത്തിൽ മുഴുകാൻ ഇനിയെത്രകാലം വേണ്ടിവരും? അതിലേക്കു് അങ്ങയുടെ കരുണാകടാക്ഷമെന്നു ലഭിക്കും?

ജയദേവർ:—മുമുക്ഷുക്കളേ! ഇന്നുമുതൽതന്നെ ദേശാഭിമാനത്തെയും ആഗ്രഹങ്ങളെയും വെടിഞ്ഞു്, ആശ്രയിക്കുന്നവക്കു് അധ്യാത്മജ്ഞാനത്തേ ഉപദേശിച്ചു്, മാനാപമാനങ്ങളെ വലിച്ചെറിഞ്ഞു്, മനസ്സിനെ വികാരങ്ങൾക്കു് അടിമപ്പെടുത്താതെ നിയന്ത്രിച്ചു്, ആത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു്, ബ്രഹ്മാ

നന്ദത്തെ അനുഭവിച്ചു മൗനസമാധിയെ പ്രാപിക്കുവിൻ
അതിനു നിങ്ങൾക്കു സംഗതിയാകട്ടെ!

ഇങ്ങനെ അനുഗ്രഹാശിസ്സുകൾ നൽകി ആത്മാവിനെ ദർശിച്ചു
നിർവികല്പസമാധിയിൽ ലയിച്ചു. ബ്രാഹ്മണരാകട്ടെ സ്വാമികളുടെ
ഉപദേശത്താലും അനുഗ്രഹത്താലും പരിശുദ്ധാന്തഃകരണന്മാരായി
ഭവിച്ചു്, സാഷ്ടാംഗം നമസ്കരിച്ചു മടങ്ങിപ്പോകയും ചെയ്തു.

സ്വാമികൾ ഇപ്രകാരം തന്നെ ആശ്രയിച്ചുവരുന്ന പല മോ
ക്ഷേച്ഛുക്കൾക്കും ഉപദേശംനൽകിയും പല ഭക്തന്മാരേയും അ
നുഗ്രഹിച്ചും എപ്പോഴും ബ്രഹ്മാനന്ദത്തെ അനുഭവിച്ചും നിർവികല്പസ
മാധിയിൽ ലയിച്ചും പിന്നെയും പല ദിവസങ്ങൾകൂടി കഴിച്ചുകൂട്ടി
യതിനു ശേഷം നിത്യസമാധിയെ പ്രാപിക്കാൻ നിശ്ചയിച്ചുകൊണ്ടു്
തന്റെ സഹധർമ്മചാരിണിയായ പത്മാവതീദേവിയെ അരികിൽ
വിളിച്ചു് താൻ മുക്തിപദത്തെ പ്രാപിക്കാൻ പോകുന്നുവെന്നും ആ
വശ്യമുള്ള വരം വാങ്ങിക്കൊള്ളണമെന്നും ഉദ്ബോധനംചെയ്തു. ആ
മഹതി ഭർത്തൃപാദങ്ങളിൽ വീണു വണങ്ങിക്കൊണ്ടു് "പ്രാണനാഥ!
അവിടുന്നു് അവിടുത്തെ ഇഷ്ടദൈവതമായ പരബ്രഹ്മത്തിൽ ലയി
ക്കാൻപോകുന്നു അതുപോലെ എന്റെ ഇഷ്ടദൈവതമായ അങ്ങ
യിൽ എനിക്കും ലയിക്കണമെന്നല്ലാതെ മറ്റൊരു വരവും എനി
ക്കാവശ്യമില്ല. ഞാനും അനിത്യമായ ഈ ശരീരത്തെ ഉപേക്ഷി
ക്കാൻ നിശ്ചയിച്ചിരിക്കുന്നു" എന്നുണർത്തിച്ചു.

പതിയുടെ വാക്കുകൾ സ്വാമികളുടെ കാതുകൾക്കു് അമൃതോ
പമമായി ഭവിച്ചു തന്റെയും അഭിപ്രായം അതുതന്നെയാണെന്നു
ള്ള അർത്ഥത്തിൽ ഒന്നു മന്ദഹസിച്ചു. അനന്തരം ക്രൗഞ്ചരാജ
നെ വരുത്തി താൻ വാരാണസിയിൽ പോകാൻ നിശ്ചയിച്ചിരിക്കു
ന്നു എന്നും ചിലനാൾ അവിടെ ഇരിക്കണമെന്നുദ്ദേശിക്കുന്നുവെന്നും
അരുളിച്ചെയ്തു. അച്ചൊല്ലുകൾ രാജാവിന്റെ കാതുകളിൽ ഇടിത്തീ
വീഴിച്ചു. അദ്ദേഹം പെട്ടെന്നു ഞെട്ടി അങ്ങനെ നിലകൊണ്ടുപോ
യി. കണ്ണുനീർ ധാരാളമായി പ്രവഹിച്ചു. അദ്ദേഹം ശബ്ദിച്ചില്ല.
സ്വാമികൾ യാതൊന്നും അറിയാത്തമട്ടിൽ രാജാവിനോടു സങ്കടകാ
രണം ചോദിച്ചു ഗൽഗദത്തോടുകൂടി രാജാവു പറഞ്ഞു:—"സ്വാ
മിൻ! നിന്തിരുവടിയുടെ തൃപ്പാദശുശ്രൂഷ, വ്രതം നിത്യവും ആദരിച്ചു
കൃതാർത്ഥനായിരിക്കുന്ന ഞാൻ തിരുമേനിയെ പിരിഞ്ഞിരിക്കുന്ന
തെങ്ങനെ? അടിയനെക്കൂടി വാരാണസിയിൽ കൂട്ടിക്കൊണ്ടുപോ
കാൻ കരുണയുണ്ടാകണം!" സ്വാമികൾ അപ്രകാരം സമ്മതിച്ചു ദേ
വിയേയും രാജാവിനേയും കൂട്ടിക്കൊണ്ടു വാരാണസിയിലേയ്ക്കു പുറ
പ്പെട്ടു. യഥാകാലം കാശിയിലെത്തി ഗംഗാനദീതീരത്തിൽ ഒരു ഉ
ചിതസ്ഥാനം നിശ്ചയിച്ചു് അവിടെ ഇരുന്നു സമാധിയുറപ്പിച്ചു. അ

ന്നാട്ടിലെ ഭക്തന്മാരും സന്ന്യാസിമാരും സ്വാമികളുടെ ആഗമനവൃത്താന്തമറിഞ്ഞു കൂട്ടംകൂട്ടമായി വന്നു ചുററും തൊഴുതുനിന്നു. സ്വാമികൾ എല്ലാവരേയുംനോക്കി അനുഗ്രഹിച്ചതിനുശേഷം സുമുഹൂൎത്തത്തിൽ പഞ്ചഭൂതസഞ്ചിതമായ സ്ഥൂലശരീരത്തെ ഭൂമിയിൽ തള്ളിയുംവച്ചു നിത്യാനന്ദപദത്തെ പ്രാപിച്ചു പത്മാവതീദേവിയാകട്ടെ, ഉടൻതന്നെ ക്രൌഞ്ചരാജന്ന് ആശിസ്സുകൾ അരുളിയതിനു ശേഷം, തന്റെ ദിവ്യഭൎത്താവിനെത്തുടൎന്ന് പത്മാസനത്തിലിരുന്നു സമാധിയുറപ്പിച്ച് പരബ്രഹ്മത്തിൽ ലയിച്ചു. രാജാവ് തന്റെ ദിവ്യനായ ഗുരുവും തൽസഹധൎമ്മചാരിണിയും ഇങ്ങനെ തന്നെ ഏകനായി വിട്ടുംവച്ച് എന്നെന്നേയ്ക്കുമായി പിരിഞ്ഞുപോയതുകണ്ടു് ഇടിത്തീയേററ മരംപോലെ നിലകൊണ്ടു. അനന്തരം ഒരുപ്രകാരത്തിൽ ധൈൎയ്യം അവലംബിച്ചുകൊണ്ടു് ആ മൃതശരീരങ്ങളെ ബ്രാഹ്മണരെക്കൊണ്ടെടുപ്പിച്ച്, തന്റെ രാജ്യത്തു കൊണ്ടുചെന്ന്, വിശുദ്ധമായ ഒരു സ്ഥലത്തു വെൺകുളിർക്കല്ലുകൾ കൊണ്ടു ശവകുടീരം നിൎമ്മിച്ച് അതിൽ സുവൎണ്ണരത്നാദികൾ പതിച്ചലങ്കരിച്ച്, അതിനുള്ളിൽ ആ ദിവ്യശരീരങ്ങളെ വിധിപ്രകാരം 'സമാധിയിരുത്തി' തന്റെ അന്ത്യകാലംവരെ പ്രതിദിനം പൂജ നടത്തിക്കൊണ്ടിരുന്നു.

---

# ൩. തുളസീദാസർ.

---

ഒരിക്കൽ വൈകുണ്ഠാധിപതിയായ സാക്ഷാൽ നാരായണൻ വാല്മീകിമഹർഷിയെ നോക്കി, "ഭാരതഖണ്ഡത്തിൽ ഹിന്ദിഭാഷ സംസാരിക്കുന്ന ജനസമുദായത്തിൽ ഭക്തികുറഞ്ഞു് അധൎമ്മംവർദ്ധിച്ച് അനാചാരങ്ങൾ ഏപ്പെട്ടു്, അങ്ങനെ ആ സമുദായം ദുഷിച്ചുതുടങ്ങിയിരിക്കുന്നതിനാൽ മഹർഷി ആ നാട്ടിൽ ജനിച്ച് ആ ഭാഷയിലൊരു പുതിയരാമായണം ചമച്ച് ജനങ്ങളെ സദ്‌വൃത്തന്മാരും ഭക്തന്മാരുമാക്കിച്ചെയ്യണമെന്നാവശ്യപ്പെട്ടു. വാല്മീകിമഹൎഷിക്കു വീണ്ടും മനുഷ്യലോകത്തിൽ ജനിക്കാൻ വളരെ മടിയുണ്ടായിരുന്നിട്ടും ഭഗവന്നിയോഗത്തെ അനാദരിക്കാൻ നിവൃത്തിയില്ലാതെ ഭഗവദാജ്ഞയെ ശിരസാ വഹിച്ചു.

ഭാരതത്തിൽ സുശീലനും സദ്‌വൃത്തനും സകല മതങ്ങളുടേയും സാരഗ്രാഹിയുമായ അക്ബർചക്രവൎത്തി നാടുവാണിരുന്ന കാലത്തു ആത്മാരാമനെന്നു പേരോടുകൂടി ഒരു ബ്രാഹ്മണൻ ഡൽഹിപ്പട്ടണ

ത്തിൽ പാൎത്തുവന്നിരുന്ന അ ബ്രാഹ്മണൻ ഈശ്വരഭക്തനും സാധുജനപൂജകനും സത്യവാനും യോഗ്യനും അക്ബർചക്രവൎത്തിയുടെ കൊട്ടാരത്തിൽ ചക്രവൎത്തിയുടെ ഒരു ഉപദേഷ്ടാവെന്ന നിലയിൽ അദ്ദേഹത്താൽ സൽക്കരിക്കപ്പെട്ടുപോരുന്നവനും ആയിരുന്നു. ചക്രവൎത്തി അദ്ദേഹത്തിനു ആയിരം സ്വൎണ്ണനാണയം പ്രതിമാസം ശമ്പളം കൊടുത്തുംവന്നു. ഈ ഘട്ടത്തിലാണു് വാല്മീകിമഹൎഷി ഭഗവദാജ്ഞയെ നിറവേററാൻ നിശ്ചയിച്ചതു്.

'മരാമരേതി' തെററിച്ചൊല്ലി മഹാകവിയായി, മഹാഭക്തനായിഭവിച്ച മഹൎഷിപുംഗവൻ ആത്മാരാമന്റെ പുത്രനായി അവതരിച്ചു ശിശുവിന്റെ തേജോവിലാസവും ഭാവിയിൽ മഹൽപ്പദത്തെ ആരോഹണം ചെയ്യുമെന്നനുമാനിക്കാവുന്ന സാമുദ്രികാലക്ഷണങ്ങളും കണ്ടു് ആത്മാരാമൻ ആ ശിശുവിനു തുളസീദാസനെന്നു നാമകരണം ചെയ്തു. തുളസീദാസൻ യുക്തവയസ്സിൽ ഉപനയനം ചെയ്യപ്പെട്ടതിനുശേഷം പരിമിതമായ കാലത്തിനുള്ളിൽ കുലധൎമ്മമനുസരിച്ചുള്ള വൈദികകൎമ്മങ്ങളഭ്യസിക്കുകയും വേദവേദാംഗങ്ങളിലും,പുരാണേതിഹാസങ്ങളിലും, സൎവ്വശാസ്ത്രങ്ങളിലും, സകല കലകളിലും അപാരമായ പാണ്ഡിത്യം സമ്പാദിക്കുകയും ചെയ്തു.

തുളസീദാസൻ യഥാകാലം യൌവനയുക്തനായി ചമഞ്ഞു അദ്ദേഹത്തിന്റെ പിതാവു മമതയെന്നു പേരോടുകൂടിയ ഒരു കന്യകയെ കുലമൎയ്യാദയനുസരിച്ചു് ആ യുവാവിനെക്കൊണ്ടു വിവാഹം ചെയ്യിപ്പിച്ചു. തുളസീദാസന്റെ പ്രഗത്ഭതയും ശാസ്ത്രപാണ്ഡിത്യവും മനഃസംസ്കാരവും അക്ബർചക്രവൎത്തി അറിയുന്നതിനു് ഇടയായി. അദ്ദേഹം ആത്മാരാമനുമായി ആലോചിച്ചു് തുളസീദാസനെ കൊട്ടാരത്തിൽ വരുത്തി സംസാരിച്ചു അയാളുടെ യോഗ്യതകളിൽ പൂൎണ്ണവിശ്വാസം വന്നതിനുശേഷം ചക്രവൎത്തി അയാളെ തന്റെ കാൎയ്യാലോചനാസഭസ്സിൽ ഒരംഗമായി നിയമിച്ചു. ആത്മാരാമൻ അനുഗ്രഹത്തിൽവച്ചു ബുദ്ധിമാനായ തന്റെ പുത്രനെ അരികിൽവിളിച്ചു് ഇപ്രകാരം ഉപദേശിച്ചു:—"മകനേ! രാജസേവനം നിശിതനിശിതമായഖഡ്ഗത്തെ ചുംബനംചെയ്യുന്നതിനു തുല്യമാകുന്നു. രാജാവിനോടു അധികമടുക്കാതെയും ഏറെ അകലാതെയും സൂക്ഷിക്കേണ്ടതാണു്. രാജാവിന്റെ അഭിപ്രായങ്ങൾ അബദ്ധമാണെന്നു കണ്ടാൽ അതിനെ പറയാതെപറഞ്ഞു മനസ്സിലാക്കുകയല്ലാതെ അനാദരപൂൎവ്വം എതിൎത്തു പറകയോ അങ്ങനെ സംശയിക്കത്തക്ക സ്വരത്തിൽ സംസാരിക്കുകയോ ചെയ്യാൻ പാടില്ല ഗുണവാനായ ഒരുവൻ രാജദ്വേഷത്തെ സമ്പാദിച്ചുപോയാൽ അവനെ സ്നേഹിക്കുന്നതും അവനെ സഹായിക്കുന്നതും രാജാവിനു് അറിവു കിട്ടിയാൽ ആപൽക്കരമായിത്തീരും. രാജാവിന്റെ പ്രീതിക്കു പാത്രീഭവിച്ച ഒരു

ഭജ്ഞനത്തെ വെറുക്കുന്നതിൻെറയും ഫലം അതുതന്നെയായിരിക്കും. മകനേ! ഈവക സംഗതികൾ എല്ലായ്പോഴും നിൻെറ ഓർമ്മയിൽ ഇരിക്കട്ടേ. ഇനി രാജനീതികളെ സംബന്ധിച്ചു നീ ചിലതു ഗ്രഹിച്ചിരിക്കേണ്ടതായിട്ടുണ്ടു്. പ്രജകളുടെ ക്ഷേമത്തേയും അവരുടെ സുഖസൗകര്യങ്ങളേയും ലക്ഷ്യമാക്കിവേണം രാജ്യം ഭരിക്കേണ്ടതു്. രാജ്യത്തിൽ ഏർപ്പെടുത്തുന്ന പുതിയ ചട്ടങ്ങൾ ജനങ്ങളുടെയും അനുവാദത്തോടുകൂടി വേണ്ടതാകുന്നു. അതുപോലെതന്നെ ഭരണീയരായ പ്രജകൾക്കു ഇഷ്ടമില്ലാത്ത ഒരു ഉദ്യോഗസ്ഥനെ നിമിഷനേരംപോലും ആ സ്ഥാനത്തു വച്ചുകൊണ്ടിരിക്കാൻ പാടില്ല. സമർത്ഥനായ ഭരണാധികാരിയുടെ കണ്ണുകൾ എല്ലായ്പോഴും രാജ്യത്തിൻെറ നാലു് അതിർത്തികളേയും വീക്ഷിച്ചിരിക്കേണ്ടതാണു്. മുന്നറിവുതരാതെ ശത്രുക്കൾവന്നു രാജ്യത്തെ ആക്രമിക്കാൻ ഇടയുള്ളതിനാൽ അതിർത്തികളെ സുരക്ഷിതങ്ങളാക്കിച്ചെയ്യിരിക്കണം. ശത്രുക്കൾ പടയെടുത്തു വന്നാൽ അവരെ തടുക്കുന്നതിനായി ഓടിച്ചെന്നു ചാടിക്കൊടുക്കുന്നതു് ആപൽക്കരമാണു്. ശത്രുവിൻെറ ശക്തി, യുദ്ധത്തിനുള്ള സമയം, ശത്രുക്കൾ എത്തിയിരിക്കുന്ന സ്ഥലം എന്നീ മൂന്നും യുദ്ധപടുവായ ഒരു രാജാവിൻെറ ചിന്താവിഷയങ്ങളാകുന്നു. മേൽപ്പറഞ്ഞ സ്ഥലവും കാലവും ശത്രുബലവും തനിക്കനുകൂലമാണെന്നു കണ്ടാൽ പിന്നെ ഒരുനിമിഷവും താമസിക്കാതെ ശത്രുവിനെ എതിർക്കുകയും അതു മൂന്നും വിപരീതങ്ങളാണെന്നു കണ്ടാൽ, അപ്പോൾ ശത്രുവിനോടു എതിർക്കാതെ ശത്രുവിനെ വശപ്പെടുത്തി സന്ധി സ്വീകരിപ്പിക്കാൻ ശ്രമിക്കേണ്ടതുമാകുന്നു. സാധുക്കളെ ആദരിക്കേണ്ടതും അവരുടെ ആവശ്യങ്ങളെ സാധിച്ചുകൊടുക്കേണ്ടതും രാജാവിൻെറ കടമയാകുന്നു. സാധുക്കളില്ലാത്ത നാടു് ദുഷ്ടമൃഗങ്ങൾനിറഞ്ഞ കാടാണെന്നു പറയണം. നാട്ടിനു വെളിച്ചത്തെ കൊടുക്കുന്നതും നാട്ടിനെ പ്രകാശിപ്പിക്കുന്നതും വാസ്തവത്തിൽ സൂര്യചന്ദ്രന്മാരല്ല; പുണ്യാത്മാക്കളായ സാധുക്കളാകുന്നു. നാട്ടിനെ അനുഗ്രഹിക്കുന്നതു് ഈശ്വരനല്ല; ഈശ്വരഭക്തന്മാരായ സാധുക്കളാകുന്നു. ക്ഷാമപീഡകളെക്കൊണ്ടും മററും നാട്ടിനെ ശിക്ഷിക്കുന്നതു് ഈശ്വരനല്ല; ഈശ്വരതുല്യന്മാരായ നിഗ്രഹാനുഗ്രഹശക്തിയുള്ള സാധുക്കളാകുന്നു. അതുകൊണ്ടു സാധുക്കളെ പൂജിക്കാത്ത രാജാവു് രാജസ്ഥാനത്തിനധികാരിയല്ല. ഇപ്പറഞ്ഞ രാജധർമ്മങ്ങളിൽനിന്നു രാജാവു വ്യതിചലിക്കുന്നുവെന്നു കാണുമ്പോൾ രാജാവിൻേറയും രാജ്യത്തിൻേറയും തൻേറയും അഭ്യുദയത്തെ കാംക്ഷിക്കുന്ന അമാത്യനോ ഉപദേഷ്ടാവോ ആചാര്യനോ ആരുതന്നെയായാലും യുക്തിവാദങ്ങളാലും ദൃഷ്ടാന്തബാഹുല്യങ്ങളാലും അതിൽനിന്നും പിൻതിരിക്കേണ്ടതാണു്. എന്നാൽ അതേസമയത്തുതന്നെ താൻ ഒരു നിരഹങ്കാരിയും രാജഭക്തനുമായിരിക്കേണ്ടതും രാജാവിനു അതിൽ

വിശ്വാസം ഉണ്ടായിരിക്കേണ്ടതും അത്യാവശ്യമാണ്. താൻ സർവ്വദാ സ്വാർത്ഥരഹിതനമായിരിക്കണം ”

തുളസീദാസൻ പിതാവിന്റെ സാരഗർഭവും സന്ദർഭോചിതവുമായ ഉപദേശത്തെ ശിരസാ വഹിച്ച് ഭക്തിപൂർവ്വം നമസ്കരിച്ചു. “മകനേ! ഇനിയും കേൾക്കുക, ഒരിക്കൽ രാജാവു വേട്ടയ്ക്കായി കാട്ടിൽ പോകുകയുണ്ടായി. രാജാവിന്റെ പള്ളിയറ വിചാരിപ്പുകാരൻ രാജാവിന്റെ പള്ളിക്കിടക്കയിൽ ഒന്നു കിടന്നുനോക്കണമെന്നു പല നാളായി ആഗ്രഹിച്ചിരുന്നു. അതിനവസരം നോക്കിവരവേ ഇത്തവണ രാജാവു വേട്ടയ്ക്കുപോയ സന്ദർഭത്തിൽ തന്റെ ഇംഗിതത്തെ നിറവേററാൻ തീർച്ചപ്പെടുത്തി. അന്നു നേരത്തേതന്നെ പള്ളിയറ ശുചിയാക്കി മെത്തയും മററും നല്ലതുപോലെ അലങ്കരിച്ച്, കൊട്ടാരത്തിൽ എല്ലാവരും ഉറക്കമായതിനുശേഷം അവൻ അതിൽ കയറി കിടന്നു. അതേനിമിഷത്തിൽത്തന്നെ ആ കിടക്കയുമായി നിത്യപരിചയമുള്ള നിദ്രാദേവിയാൽ അവൻ ആശ്ലേഷിക്കപ്പെടുകയുംചെയ്തു. രാജാവു കാട്ടിൽനിന്നും മടങ്ങിവന്നിട്ടുണ്ടോ എന്ന് അന്വേഷിക്കുന്നതിനായി പട്ടമഹിഷി ഒരു ദാസിയെ പള്ളിയറയിലേയ്ക്കയച്ചു. അവൾ മടങ്ങിവന്നു രാജാവു വന്നിട്ടുണ്ടെന്നും നിദ്ര ചെയ്യുന്നുവെന്നും അറിയിക്കുകയാൽ രാജപത്നി പതുക്കെ പള്ളിയറയിൽ കടന്നു. തന്റെ ഭർത്താവു നായാട്ടിൽ ഏർപ്പെട്ട ക്ഷീണത്താൽ ഗാഢനിദ്രയിൽ മുഴുകിയിരിക്കയാണെന്നും ഉറക്കത്തിനു ഭംഗം വരുത്തരുതെന്നും നിശ്ചയിച്ച് ആ കിടക്കയിൽത്തന്നെ ഒരററത്തു കയറിക്കിടന്നു. ഈ സന്ദർഭത്തിൽ വിധിവിശേഷത്താൽ നായാട്ടിനു പോയിരുന്ന രാജാവു മടങ്ങിവരാനിടയായി. അദ്ദേഹം പള്ളിയറയിൽ പ്രവേശിച്ചു; മന്ത്രിയും ഒന്നിച്ചുണ്ടായിരുന്നു അപ്പോൾ കണ്ട കാഴ്ച രാജാവിന്റെ ഹൃദയത്തെ എത്രകണ്ടു ശല്യപ്പെടുത്തിയിരിക്കണമെന്നു എടുത്തുരയ്ക്കേണ്ട ആവശ്യമില്ല. തന്റെ പ്രേമഭാജനമായ പട്ടമഹിഷിയും അന്യനായ ഒരു പുരുഷനുംകൂടി തന്റെ കിടക്കയിൽത്തന്നെ സുഖനിദ്രചെയ്യുന്നതുകണ്ടു കോപപരവശനായി ഒരൊററ വെട്ടിനു രണ്ടുതലയും ഒന്നിച്ചു വേർപെടുത്തണമെന്നുദ്ദേശിച്ചുകൊണ്ട്, ഉറയിൽനിന്നും വാൾ ഊരി. തൽക്ഷണം വാളുറയിൽനിന്നും ഒരു കടലാസുകഷണം നിലത്തുവീഴുകയും അതു രാജാവു കാണുകയും ചെയ്തു. “ക്ഷമിക്കുക! ക്ഷമ സമുദ്രത്തേക്കാൾ മഹത്വമേറിയതാണ്.” ഈ വാക്കുകൾ അതിൽ ലേഖനം ചെയ്തിരുന്നതു രാജാവു വായിച്ചു. അല്പനേരത്തേയ്ക്കു അദ്ദേഹം അതേനിലയിൽതന്നെ നിന്നു ഈ കുറിപ്പ് ഒരു സാധുവിന്റെ മകൻ ഒരിക്കൽ തനിക്കു നൽകിയതാണെന്നും അപ്പോൾ തന്നെ അതിനെ വാളുറയിൽനിക്ഷേപിച്ചതാണെന്നും അദ്ദേഹം

ഠാത്തില്ല. ഈശ്വരൻതന്നെ എഴുതി ആകാശത്തുനിന്നും കീഴ്പോട്ടു ഇട്ടതാണെന്നു് അദ്ദേഹം വിശ്വസിച്ചു. പൂർവ്വസ്ഥിതിയിൽ വാഠം ഉറയിൽ നിക്ഷേപിച്ചുകൊണ്ടു പുറത്തിറങ്ങി വിവരം മന്ത്രിയെ ധരിപ്പിച്ചു. ബുദ്ധിമാനായ ആ മന്ത്രി രാജാവിനെ ഒരു ഭാഗത്തു ഒളിച്ചു നില്ക്കാൻ ഏർപ്പാടു ചെയ്തുംവച്ചു പള്ളിയറവാതുക്കൽച്ചെന്നു ചുമച്ചു ശബ്ദം ഉണ്ടാക്കി. ആ ശബ്ദംകേട്ടു രാജദാരങ്ങഠം ഉണൎന്നു പള്ളിയറ വാതുക്കൽ നോക്കിയപ്പോഠം മന്ത്രിനില്ക്കുന്നതുകണ്ടു; ആശ്ചൎയ്യത്തോടും അതൃപ്തിയോടും എഴുന്നേററുനിന്നു് "അമാത്യ! ഇതെന്തൊരുമൎയ്യാദകേടാണു്? ഞാനും രാജാവുമൊന്നിച്ചു പള്ളിമെത്തയിൽ ശയിച്ചിരിക്കുമ്പോഠം അനുവാദമില്ലാതെ പള്ളിയറവാതുക്കൽ വരാൻ എന്തുകൊണ്ടു ധൈൎയ്യപ്പെട്ടു? തിരുമനസ്സിലേക്കു അതു സമ്മതമായിരിക്കുമോ?" എന്നു ചോദിച്ചുകൊണ്ടു അന്തഃപുരത്തിലേയ്ക്കു പോകാൻ ആരംഭിച്ചു.

മന്ത്രി:— കല്പിച്ചു പോകാൻ വരട്ടെ. തിരുമനസ്സുകൊണ്ടു കാട്ടിൽനിന്നും തിരിച്ചെഴുന്നള്ളിയതു് എപ്പോഴാണു്?

റാണി:— അതെനിക്കു നിശ്ചയമില്ല. രാത്രിയുടെ ആദ്യയാമത്തിൽ തിരുമനസ്സുകൊണ്ടു തിരിച്ചെഴുന്നള്ളിയിട്ടുണ്ടോ എന്നു് അന്വേഷിച്ചു വരാനായി അന്തഃപുരദാസിയെ ഞാൻ പറഞ്ഞയച്ചു. അവഠം മടങ്ങിവന്നു തിരുമനസ്സുകൊണ്ടു തിരിച്ചെഴുന്നള്ളി പള്ളിക്കുറിപ്പുകൊള്ളുന്നു എന്നു പറകയാൽ ഞാൻ അപ്പോഠം തന്നെ പള്ളിയറയിൽ വരികയും തിരുമനസ്സുകൊണ്ടു ഗാഢനിദ്രയെ പ്രാപിച്ചിരിക്കുന്നതു കാണുകയും ചെയ്തു യാത്രാക്ഷീണംകൊണ്ടുറങ്ങുകയാണെന്നു നിശ്ചയിച്ചു് അദ്ദേഹത്തെ ഉണൎത്തരുതെന്നുള്ള ഉദ്ദേശത്തോടുകൂടി ഞാൻ ഒരററത്തുകയറി കിടന്നു. ഏതായാലും തിരുമനസ്സുകൊണ്ടു് ഉറങ്ങിക്കിടക്കുമ്പോഠം നാമിങ്ങിനെ ഇവിടെനിന്നു സംസാരിക്കുന്നതു യുക്തമല്ല. ഞാൻ അന്തഃപുരത്തിലേക്കു പോകുന്നു. ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത വല്ല അത്യാവശ്യകാൎയ്യവുമുണ്ടെങ്കിൽ മാത്രമേ ഇപ്പോഠം തിരുമനസ്സുണൎത്താൻ പാടുള്ളു.

രാജ്ഞി പോയതിനുശേഷം മന്ത്രി പള്ളിയറയിൽ കയറി പള്ളിമെത്തയിൽ സുഖനിദ്രചെയ്യുന്ന വിചാരിപ്പുകാരനെ വിളിച്ചുണൎത്തി. അവൻ ഞെട്ടിഎഴുന്നേററു കിടുകിടെ വിറച്ചു കുമ്പിട്ടുനിന്നു. "അയ്യോ! ഞാൻ അറിയാതെ ചെയ്തുപോയി! എന്നെ കൊല്ലരുതേ! ഇതിനുമുമ്പു് ഞാൻ ഇങ്ങനെ കിടന്നിട്ടുമില്ലേ! ഈ ഒരുതവണ എനിക്കു മാപ്പുതരണം" എന്നിങ്ങനെ ദയനീയമാംവണ്ണം അപേക്ഷിച്ചു. മന്ത്രി ചോദിച്ചു:— എടാ, സത്യം പറ! നിന്റെ കൂടെ കിടന്നിരുന്നതാരു്? കള്ളംപറഞ്ഞാൽ കൊന്നുകളയും."

വിചാരിപ്പുകാരൻ:—അയ്യോ! ആരുമില്ലായിരുന്നു. ഞാൻ മാത്രമേ മെത്തയിൽ കിടന്നുള്ളു.

മന്ത്രി:—അതിരിക്കട്ടേ; നീ പള്ളിമെത്തയിൽ കയറി കിടന്നതെന്തിനു്?

വിചാരി:—(പേടിച്ചു വിറച്ചുകൊണ്ടു്) പള്ളിമെത്തയിൽ ഒന്നു കിടന്നുനോക്കണമെന്നു ഞാൻ വളരെക്കാലംകൊണ്ടു് ആഗ്രഹിച്ചിരുന്നു. ഇന്നു് അതിനു സൌകര്യം കിട്ടിയപ്പോൾ ഞാൻ കയറിക്കിടന്നുപോയി. അങ്ങുന്നേ! എനിക്കു മാപ്പുതരണേ! ഇനി ഒരുകാലത്തും അങ്ങനെ ചെയ്യത്തില്ലേ! എന്റെ കുഞ്ഞുങ്ങളെ വിചാരിച്ചെങ്കിലും എന്നെ കൊല്ലാതിരിക്കണേ!

മന്ത്രി ഉടൻതന്നെ അവനെ തടവിലേക്കു് അയച്ചതിനുശേഷം മറഞ്ഞുനിന്ന രാജാവിന്റെ സമീപത്തുചെന്നു്, "തിരുമനസ്സിലെ സംശയം ഇപ്പോൾ പരിഹരിക്കപ്പെട്ടുവോ" എന്നുചോദിച്ചു.

രാജാവു്:—ഇല്ല. ഇനിയുമൊന്നു പരീക്ഷിക്കേണ്ടതായിട്ടുണ്ടു്.

അപ്പോൾത്തന്നെ രാജ്ഞിയെ വിളിപ്പിച്ചു, "നിന്റെ അപരാധം ക്ഷന്തവ്യമല്ല. പള്ളിയറവിചാരിപ്പുകാരനോടുകൂടി ഒരുമിച്ചുകിടന്നുറങ്ങിയ നിന്നെ എനിക്കു പട്ടമഹിഷിയായി സ്വീകരിപ്പാൻ നിവൃത്തിയില്ലാത്തവിധത്തിൽ നീ അപരാധിനിയായിത്തീർന്നിരിക്കുന്നു" എന്നു രാജാവു കല്പിച്ചു. രാജ്ഞി അതുകേട്ടു കണ്ണുനീർ ഒഴുക്കിക്കൊണ്ടു് "അവിടുന്നു കല്പിക്കുന്ന കുററം ഞാൻ എന്റെ അറിവോടുകൂടി ചെയ്തിട്ടില്ല. അതിനെ അവിടുന്നു വിശ്വസിക്കുന്നില്ലെങ്കിൽ ഇഷ്ടപ്രകാരം ശിക്ഷിച്ചുകൊള്ളുന്നതിനു് എനിക്കു സമ്മതമാണു്" എന്നറിവിച്ചു. രാജാവു പറഞ്ഞു:—വെട്ടിത്തിളപ്പിച്ച എണ്ണയിൽ നീ മുങ്ങിക്കുളിക്കണം; അതാണു നിനക്കുള്ള ശിക്ഷ. നീ നിരപരാധിയാണെങ്കിൽ നിനക്കു യാതൊരു ഹാനിയും നേരിടുന്നതുമല്ലല്ലോ."

"ഏതായാലും പരപുരുഷസ്പർശത്തിനിടയായ ഈ ശരീരം ഇനിവച്ചുകൊണ്ടിരിക്കാൻ പാടില്ലതന്നെ" എന്നുപറഞ്ഞു രാജ്ഞി ശിക്ഷ അനുഭവിക്കാൻ തയ്യാറായി. രാജാവു് ഉടൻതന്നെ എണ്ണ തിളപ്പിച്ചുവരുത്തി രാജ്ഞിയെ അതിൽ ചാടാൻ കല്പിച്ചു. രാജ്ഞി യാതൊരു കൂസലുംകൂടാതെ എണ്ണയ്ക്കു വലംവച്ചു് അതിൽ എടുത്തു ചാടാൻ ശ്രമിക്കവേ ആർദ്രഹൃദയനായിഭവിച്ച രാജാവു രാജ്ഞിയെ തടഞ്ഞുനിറുത്തിക്കൊണ്ടു്, "പ്രിയേ! ഭവതിയുടെ ഹൃദയനിഷ്കാപട്യത്തെ മനസ്സിലാക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഈ ശിക്ഷ വിധിക്കാൻ ആവശ്യപ്പെട്ടതാണു്. എന്നാൽ ഭവതിയുടെ സന്നദ്ധതയും നിസ്സങ്കോചഭാവവും എന്റെ സംശയത്തെ പരിഹരിച്ചിരിക്കുന്നു. മാത്രമല്ല, ഈ കടലാസുകഷണം ആകാശത്തുനിന്നും എന്റെ

മുമ്പിൽ പതിച്ചതു ദൈവികമായിട്ടാണു്. ഭവതിയുടെ ചാരിത്രശുദ്ധി അതുകൊണ്ടുതന്നെ വെളിപ്പെട്ടനുമുണ്ടു്" എന്നുകല്പിച്ചു റാണി അതുകേട്ടു്, "പ്രാണേശ! ഞാൻ അപരാധിനിയല്ലെങ്കിലും പരപുരുഷനെ സ്പർശിക്കാനിടയായിപ്പോയതുകൊണ്ടു് ഈ ശരീരം അശുദ്ധമായി ഭവിച്ചിരിക്കുന്നു. പരിശുദ്ധനായ അങ്ങയെ ഇനി ഈ ശരീരത്തെ സ്പർശിക്കാൻ ഇടയാക്കുന്നതു പാപകരമാണു്" എന്നുപറഞ്ഞു രണ്ടാമതുധൈര്യപൂർവ്വം എണ്ണയെലക്ഷ്യമാക്കിക്കുതിച്ചു രാജാവു പെട്ടെന്നു രാജ്ഞിയെ കടന്നുപിടിച്ചു ആ സാഹസത്തിൽനിന്നും വിരമിപ്പിച്ചതിനുശേഷം "ഭവതിയുടെ ചാരിത്രശുദ്ധിയെ സാക്ഷീകരിക്കുന്നതിനായിട്ടാണു്ഈശ്വരൻ ഈ ലേഖനം എനിക്കു നൽകിയതു്. ആ പരമാർത്ഥം ഞാൻ ഗ്രഹിച്ചതിനുശേഷവും ഭവതി ഈ സാഹസത്തിനു് ഒരുമ്പെടുന്നതെന്തിനു്? വേണമെങ്കിൽ ഇതിനെത്തന്നെ എണ്ണയിൽ ഇട്ടു് സംശയനിവൃത്തിവരുത്തിക്കളയാം. യാതൊരു ഹാനിയുംകൂടാതെ കടലാസ്സു തിരികെ കിട്ടുകയാണെങ്കിൽ ഭവതിക്കു ചാരിത്രശുദ്ധിയുണ്ടെന്നു വിശ്വസിക്കാമല്ലോ" എന്നു കല്പിച്ചുകൊണ്ടു എണ്ണയിൽ ഇടാൻ ഭാവിച്ചപ്പോൾ മന്ത്രി പറഞ്ഞു:—"പ്രഭോ! ഇതു് ദൈവത്തിൽനിന്നും കിട്ടിയിട്ടുള്ളതല്ല. ഒരിക്കൽ ഒരു സന്യാസിയുടെ മകൻ ഇവിടെ കൊണ്ടുവന്നുതന്നതാണു്. അതു് ഇപ്പോൾ അവിടുന്നു് ഓർക്കുന്നില്ലായിരിക്കും. അവിടുന്നു അതിനെ ഈ എണ്ണയിൽ ഇട്ടാൽ അതു കരിഞ്ഞുപോകാനാണെളുപ്പം. അങ്ങനെ വരുമ്പോൾ ദേവിയുടെ ചാരിത്രശുദ്ധിയിൽ അങ്ങേയ്ക്കു സംശയം ജനിക്കും. അതുകൊണ്ടു് "ക്ഷമ സമുദ്രത്തേക്കാൾ മഹത്തപമേറിയതാണെന്നുള്ള വാക്കും ദേവിയുടെ ചാരിത്രവും സത്യമാണെങ്കിൽ ഈ കടലാസ്സുകരിയാതിരിക്കട്ടേ! എന്നുള്ള സങ്കല്പത്തോടുകൂടി എണ്ണയിൽ ഇട്ടാലും."

രാജാവു അപ്രകാരം സമ്മതിച്ചു് ഇഷ്ടദേവതാസ്മരണയോടുകൂടി കടലാസ്സു ചുട്ടുതിളച്ച എണ്ണയിൽഇട്ടു. വളരെനേരം കഴിഞ്ഞു രാജാവു കടലാസു തിരിയേ എടുത്തു. അതു് എണ്ണയിൽ നനയുകയോ ചൂടുകൊണ്ടു കരിയുകയോ ചെയ്തിരുന്നില്ല. രാജാവു അതുകണ്ടു അത്യന്തം സന്തോഷത്തോടും ചാരിതാർത്ഥ്യത്തോടുംകൂടി പട്ടമഹിഷിയുടെ ചാരിത്രത്തെപ്പററി പ്രശംസിക്കുന്നതുകേട്ടു്, "എൻെറ ചാരിത്രത്തിനും ഈ കടലാസുകഷണത്തിനും തമ്മിൽ എന്തു സംബന്ധമാണുള്ളതു്?" എന്നു ചോദിച്ചുകൊണ്ടു മററുള്ളവർ സംശയിക്കുംമുമ്പു എണ്ണയിൽ കുതിച്ചുചാടി. ചുട്ടുതിളച്ച ആ തൈലം രാജ്ഞിയുടെ അംഗസ്പർശമേററനിമിഷത്തിൽ മഞ്ഞുവെള്ളംപോലെശീതശീതളമായിഭവിച്ചു. രാജാവിനും മന്ത്രിക്കും മററുള്ളവർക്കും എന്തെന്നില്ലാത്ത ആശ്ചര്യവും രാജ്ഞിയുടെ ചാരിത്രശുദ്ധിയിൽ നിഷ്കളങ്കമായ വിശ്വാസവുംജനിച്ചു. രാജാവു ഉടനെ, രാജ്ഞിയെ വെട്ടിക്കൊ

ന്നു

ല്ലാൻ ഉദ്യമിച്ച കരാളകർമ്മത്തിൽനിന്നും, തന്നെ തടഞ്ഞു നിൎത്തിയ കടലാസുകഷണം ഏതൊരാളിൽനിന്ന തനിക്ക ലഭിച്ചുവോ, ആ സന്യാസികുമാരനെവരുത്തി "ആ ദിവ്യോപദേശം അടങ്ങിയ കുറിപ്പടി നിങ്ങൾക്ക് എങ്ങനെ കിട്ടി"യെന്ന ചോദിച്ചു. സന്യാസികുമാരൻ അതുകേട്ട ഈവിധംപറഞ്ഞു—"എന്റെ പിതാവായിരുന്ന സന്യാസി മരിക്കുമ്പോൾ എനിക്ക പിത്രാൎജ്ജിതമായിയാതൊന്നുമില്ലായിരുന്നതുകൊണ്ട് ഞാൻ മേലിൽ എങ്ങനെ കഴിഞ്ഞുകൂടണമെന്നദ്ദേഹത്തിനോട ചോദിച്ചു. അദ്ദേഹം ഉടനെ ഈ കുറിപ്പെഴുതി എന്റെ പക്കൽ ഏല്പിച്ചു. ഇതു രാജാവിന്ന സമൎപ്പിച്ചാൽ എന്റെ ദാരിദ്ര്യം നീങ്ങുമെന്നുപറയുകയുംചെയ്തു. അങ്ങനെയാണ് ഇതെനിക്ക കിട്ടുന്നതിന്നും ഞാൻ അന്ന് ഇതിനെ തിരുമനസ്സിലേക്ക സമൎപ്പിക്കുന്നതിന്നും തിരുമനസ്സിലെ സംഭാവന എനിക്ക ലഭിക്കുന്നതിന്നും ഇടയായതു്." രാജാവു വീണ്ടും അവന്ന വേണ്ട ധനം നൽകി തൃപ്തിപ്പെടുത്തി അയയ്ക്കുകയും ചെയ്തു. "മകനേ! ഈ കഥയിൽ ആ മന്ത്രി പ്രകടിപ്പിച്ചതായ ബുദ്ധിസാമൎത്ഥ്യം നോക്കുക! ആവിധത്തിൽ സന്ദൎഭോചിതമായ ബുദ്ധി രാജാവിന്നെ ഉപദേശിക്കാൻ കടപ്പെട്ട ഓരോരുത്തൎക്കും വേണ്ടതാണു". അവരെക്കൊണ്ടുമാത്രമേ രാജാവിന്നും രാജ്യത്തിന്നും പ്രയോജനമുള്ളു. തദിതരന്മാരായ രാജസേവകന്മാർ സ്വാർത്ഥന്മാരും രാജദ്രോഹികളും രാജ്യദ്രോഹികളുമാകുന്നു. നീ ആ നിലയെ അവലംബിക്കാതെയിരിക്കുന്നതിനാണു ഞാൻ വീണ്ടും ഇതുകൂടി ഉപദേശിച്ചതു് "

ആത്മാരാമൻ അതിനുശേഷം അധികകാലം സ്വദേശത്തു താമസിക്കുകയുണ്ടായില്ല. ഏറെത്താമസിയാതെ അദ്ദേഹം ഉദ്യോഗം രാജിവച്ചു ലൗകികജീവിതത്തിൽനിന്നും വിരമിച്ച് ദേശാടനത്തിനായി പുറപ്പെട്ടു. തുളസിദാസനാകട്ടേ; തന്റെ സ്വതസ്സിദ്ധമായ ബുദ്ധിസാമൎത്ഥ്യത്തെ പിതാവിന്റെ ഉപദേശമാകുന്ന ചാണയിലുരച്ചു മാററുകൂട്ടി, ഗൃഹകാൎയ്യത്തിലും ഉദ്യോഗവിഷയത്തിലും പ്രയോഗിച്ചുകൊണ്ടു രാജാവിന്റെയും മററുള്ളവരുടേയും പ്രീതിക്കു പാത്രമായിക്കഴിഞ്ഞുവന്നു. അങ്ങനെയിരിക്കെ, മന്ത്രിസ്ഥാനം ഒഴിവുവരികയും ചക്രവൎത്തി തുളസീദാസരെ ആ സ്ഥാനത്തിൽ നിയമിക്കുകയും ചെയ്തു. ആ ജോലിയും ദാസൻ തന്റെ ബുദ്ധിവൈഭവത്തെ പ്രകടിപ്പിച്ചും കൃത്യനിഷ്ഠയോടുകൂടിയും നിൎവ്വഹിച്ചു, സൎവ്വജനപ്രശംസയ്ക്കു പാത്രീഭവിച്ചു. അങ്ങനെയിരിക്കെ ദൈവഗതിയാൽ അദ്ദേഹത്തിന്റെ സ്വഭാവത്തിനു പെട്ടെന്നൊരു മാററം നേരിട്ടു. സാധുസംഗത്തിലുണ്ടായിരുന്ന ആസക്തിമാറി, ദുൎജ്ജനസംസൎഗ്ഗത്തിൽ താല്പൎയ്യം മുഴുത്തു; കാമലമ്പടനായി ഭവിച്ചു; വേശ്യാഗൃഹങ്ങളിലെ പതിവുകാരനായിത്തീൎന്നു; ക്രമേണ അവിടെത്തന്നെ പാൎപ്പാ

ക്കിത്തുടങ്ങി. വീടെന്നും കൊട്ടാരമെന്നുമുള്ള ചിന്തവിട്ടു; ഇങ്ങനെതുളസീദാസൻ ഒരു വഷളനായിത്തീൎന്നു. ഒരിക്കൽ അദ്ദേഹത്തിൻെറ മാതാവു വളരെനാളായി മകൻ വീട്ടിൽവരാതിരിക്കുന്നതുകണ്ടു് അന്വേഷിച്ചുചെന്നു് ഒരു വേശ്യാഗൃഹത്തിൽവച്ചു കണ്ടുമുട്ടി. അമ്മ മകനോടു പറഞ്ഞു:—"പുത്ര! നിൻെറ പിതാവു മഹായോഗ്യനായിരുന്നു. നീയും ആ നിലയിൽ എത്തുമെന്നാണു ഞാൻ ആശിച്ചിരുന്നതു്. വിവേകമുള്ളവർ വേശ്യമാരുമായി ഇടപെടുമോ? പരസ്ത്രീസംസൎഗ്ഗം നരകത്തിനു കാരണമാണെന്നു നിനക്കറിഞ്ഞുകൂടെയോ? നിൻെറ അച്ഛൻ തിരിച്ചുവന്നു് ഈ സംഗതികൾ അറിയുമ്പോൾ നീ അദ്ദേഹത്തിനോടെന്തുപറയും? ഏതായാലും വന്നതുവന്നു. ഇനിയെങ്കിലും നീ നല്ലവനായി ജീവിക്കു്! നിൻെറ ഈ കെട്ടനടപടി പരസ്യമാകുന്നതിനുമുമ്പു നീ വീട്ടിൽപ്പോകുക!"

തുളസീദാസൻ മാതൃമൊഴിയെ മാനിച്ചില്ലെന്നു മാത്രമല്ല, വീട്ടിൽ വരാൻ മനസ്സില്ലെന്നു ശാഠ്യം പിടിക്കുകയും ചെയ്തു. മാതാവു് ഗത്യന്തരമില്ലാതെ മടങ്ങിപ്പോയി. ഈശ്വരൻെറ മായാവിലാസം ആൎക്കറിയാം? ഭഗവന്നിയോഗത്താൽ ലോകാനുഗ്രഹത്തിനായി അവതരിച്ച ആ മഹാൻ ഇങ്ങനെ ദുൎന്നയനായിത്തീരാൻ കാരണമെന്തായിരിക്കും? ഈശ്വരവിലാസമെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല.

ആത്മാരാമൻ തീൎത്ഥാടനംകഴിഞ്ഞു യഥാകാലം മടങ്ങിയെത്തി. വീട്ടിൽ വന്ന ഉടനെ ആദ്യമായി അന്വേഷിച്ചതു തൻെറ ജീവിതസൎവ്വസ്വമായ ഓമനപ്പുത്രൻെറ ക്ഷേമത്തെക്കുറിച്ചായിരുന്നു. പുത്രൻെറ തൽക്കാലസ്ഥിതി തൻെറ സഹധൎമ്മചാരിണിയിൽനിന്നും ഗ്രഹിച്ചപ്പോൾ, അദ്ദേഹത്തിനുണ്ടായ അന്തസ്താപത്തിനും അമൎഷത്തിനും അളവില്ലായിരുന്നു. ആ പിതാവു് അപ്പോൾത്തന്നെമകനെ അന്വേഷിച്ചു വേശ്യാഭവനത്തിൽ ചെന്നു. പിതാവിനെ കണ്ടമാത്രയിൽ തുളസീദാസൻ പേടിച്ചു വിറച്ചു, പിതാവു് എന്തുചെയ്യുന്നുവോ എന്നറിയാതെ അങ്ങനെ പകച്ചുനിന്നു. ആത്മാരാമൻ മകൻെറ നിലകണ്ടു് ആശ്ചൎയ്യഭരിതനായി അവനെ വീട്ടിലേയ്ക്കു ക്ഷണിച്ചു. അവൻ അതിനു വഴിപ്പെട്ടില്ല. അദ്ദേഹം കടന്നു കൈക്കുപിടിച്ചു ബലംപ്രയോഗിച്ചു കൂട്ടിക്കൊണ്ടുപോയി. എന്നാൽ അദ്ദേഹം വീട്ടിലേക്കല്ല പോയതു്. തൻെറ ഉദ്യാനത്തിലുള്ള ഗൃഹത്തിൽ കൊണ്ടുചെന്നവിടെത്താമസപ്പിച്ചു. മകനു സദ്ബുദ്ധിയുണ്ടായതിനുശേഷമേ വീട്ടിലേയ്ക്കു കൊണ്ടുപോകാൻ പാടുള്ളു എന്നു നിശ്ചയിച്ചു കാമാസക്തിയിൽനിന്നും അവൻെറ മനസ്സിനെ വേർപെടുത്തുന്നതിനായി അവൻെറസമവയസ്കന്മാരും സദ്വൃത്തന്മാരും വൈദികന്മാരുമായ കുറേ ചെറുപ്പക്കാരെ അവൻെറ സഹവാസത്ത

നായി ഏപ്പെട്ടുത്തി താനും അവിടെത്തന്നെ താമസമാക്കി. വൈദികമുറപ്രകാരമുള്ള നിത്യാനുഷ്ഠാനങ്ങളും ആത്മശാന്തിക്കു പൎയ്യാപ്തമായ തപോജപാദികളും യാഗങ്ങളും യഥാവിധി നടത്തിവന്നു. ഇങ്ങനെയിരിക്കെ, ഒരു ദിവസം തുളസീദാസൻ ഉദ്യാനതടാകത്തിൽ സ്നാനത്തിനുപോയപ്പോൾ തടാകതീരത്തിൽ നവയൗവനയുക്തയായി നവപല്ലവമൃദുളകളേബരയായി ദിവ്യതേജോരൂപിണിയായി സൎവ്വമനോഹാരിണിയായ ഒരു തരുണീമണി നില്ക്കുന്നതുകണ്ടു്, തുളസീദാസൻ അത്യത്ഭുതപരതന്ത്രനായി അവളെ സമീപിച്ചു. അനന്യസാധാരണമായ സൌന്ദൎയ്യപീയൂഷം വഴിഞ്ഞൊഴുകുന്ന ഈ ദിവ്യധാമം ഒരു മനുഷ്യസ്ത്രീയുടേതായിരിക്കാൻ കാരണമില്ലെന്നു നിശ്ചയിച്ചു. ആത്മാരാമന്റെ നയവിശേഷത്താൽ അടങ്ങിക്കിടന്നിരുന്ന തുളസീദാസന്റെ കാമാസക്തി ഉദ്ദീപ്തമായി ഭവിക്കുകയും ചെയ്തു. അയാൾ ഒന്നുകൂടി മുമ്പോട്ടടുത്തു്, "തപോവൃദ്ധന്മാരുടെ മരവിച്ച മനഃസ്ഥിതിയെപ്പോലും മാററിമറിക്കാനുള്ള പ്രാപ്തിയും ദീപ്തിയും പൂണ്ടുവിളങ്ങുന്ന അല്ലയോ സുന്ദരീരത്നമേ! കന്ദൎപ്പബാണങ്ങളാൽ ശകലിതമായ എന്റെ ശരീരത്തെ ആശ്ലേഷാമൃതത്താൽ സേചനംചെയ്യേണമേ!" എന്നു് അഭ്യൎത്ഥിച്ചു ആ യുവതി അതു കേട്ടു മന്ദഹാസപൂൎവ്വം തുളസീദാസരോടു പറഞ്ഞു:—"മഹാത്മാവേ! ഞാൻ ദേവകന്യകയാണു്. അങ്ങയുടെ മഹിമാവു ദേവലോകത്തിൽപ്പോലും സൎവ്വരാലുംകീൎത്തിക്കപ്പെടുന്നു. അങ്ങയെപ്പോലുള്ള പുണ്യാത്മാക്കൾ ഭൂലോകത്തിൽ ഇല്ലെന്നാണു ഞങ്ങളുടെ അറിവു്. അത്ര ദിവ്യനായമഹാത്മാവിനെ കണ്ടു ബ്രഹ്മോപദേശം വാങ്ങിക്കാമെന്നു ആശിച്ചുകൊണ്ടാണു ഞാൻ ഇവിടെ വന്നതു്. അങ്ങു പരീക്ഷാൎത്ഥം പറഞ്ഞവാക്കുകൾ എന്നെ അത്ഭുതപ്പെടുത്തുന്നു."

തുളസീദാസൻ:—നാരീരത്നമേ! ഞാൻ പരീക്ഷാൎത്ഥം പറഞ്ഞതല്ല. പരമാൎത്ഥം പറഞ്ഞതാണു്. കാമവിവശനായ എന്നെ ഭവതി തഴുകിയാലും! എന്റെ ആഗ്രഹത്തെ നിറവേററിയാലും! ആത്മോപദേശകാൎയ്യം പിന്നീടാകട്ടെ!

ദേവസ്ത്രീ:—തുളസീദാസരേ! നിങ്ങളുടെ നിലയിലെത്തിയ ഒരുമഹാത്മാവിനു് ഈ മനഃസ്ഥിതി പാടില്ലാത്തതാകുന്നു. പരസ്ത്രീവാഞ്ഛ പാപകരമാണു്. അപ്പരമാൎത്ഥം താങ്കൾക്കു് അറിഞ്ഞുകൂടാത്തതുമല്ലല്ലോ.

തുളസീദാസൻ:—പാപശമനകൎമ്മങ്ങൾ പലതുണ്ടു്. എന്റെ‌ഇംഗിതം സാധിച്ചതിനുശേഷം ശാസ്ത്രോക്തമായ ആ കൎമ്മങ്ങളെ വിധിപ്രകാരം നടത്തി ആ പാപത്തെ ശമിപ്പിച്ചുകൊള്ളാം. അതുകൊണ്ടു ഭവതി മറുത്തുരയ്ക്കാതെ, എന്നെപ്പുണൎന്നാലും!

ദേവസ്ത്രീ:—അയുക്തമായ നിങ്ങളുടെ വാക്കുകൾ എനിക്കു പരമാത്ഭുതത്തെ ജനിപ്പിക്കുന്നു. ഞാൻ താങ്കളിൽനിന്നു ബ്രഹ്മോപദേശം വാങ്ങാമെന്നു വിചാരിച്ചു ഇവിടെ വന്നതിൽ എനിക്കു നിങ്ങളെ ഉപദേശിക്കേണ്ടതായിവന്നിരിക്കുന്നു.

തുളസീദാസൻ—നമുക്കുരണ്ടുപേൎക്കും പരസ്പരം ഉപദേശിക്കുന്നതിനു ധാരാളം സന്ദൎഭമുണ്ടു്. ഈ നിമിഷത്തിൽ ഭവതി എന്റെ ഇംഗിതത്തെ സാധിക്ക! ഇല്ലെങ്കിൽ ഞാൻ ഇപ്പോൾ കാമാഗ്നിയിൽ ദഹിച്ചുപോകും. അതുകൊണ്ടു അക്കാൎയ്യം ആദ്യം നടക്കട്ടെ!

ദേവസ്ത്രീ: കഷ്ടം! പരസ്ത്രീവാഞ്ഛയുടെ കഷ്ടഫലങ്ങൾ പലേ ആചാൎയ്യന്മാരും വേണ്ടുവോളം വെളിപ്പെടുത്തിയിരിക്കെ, അതൊക്കെ വായിച്ചു അറിഞ്ഞിരിക്കാനിടയുള്ള താങ്കൾ ഇങ്ങനെ ആശപ്പിക്കപ്പെട്ട കാമത്തിനു വശപ്പെട്ടതു് ആശ്ചൎയ്യകരമായിരിക്കുന്നു! പരസ്ത്രീയെ വാഞ്ഛിച്ചു രാവണനും അവന്റെ കുലവും നശിച്ചതും അഹല്യയെ മോഹിച്ചു ഞങ്ങളുടെ രാജാവിനു സഹസ്രലിംഗം സംഭവിച്ചതും അതിനു വഴിപ്പെട്ട അഹല്യ ശിലയായി ഭവിച്ചതും താരയ്ക്കും താരാനാഥനും സംഭവിച്ച അപകടങ്ങളും മററും അങ്ങു് അറിഞ്ഞിട്ടില്ലെന്നുവരുമോ?

തുളസീദാസൻ:—ഞാൻ ഇതും ഇതിൽക്കൂടുതലുമൊക്കെ മനസ്സിലാക്കിയിട്ടുണ്ടു്. ആവക ശിക്ഷകൾ അനുഭവിച്ചതുകൊണ്ടു ഞാൻ അവരെക്കുററപ്പെടുത്തുന്നില്ല. നേരേമറിച്ചു്, അവരെ ആ കുററത്തിനു പ്രേരിപ്പിച്ച ആ ചണ്ഡാളനായ മാരനെ ശിക്ഷിക്കേണ്ടതിനുപകരം ആ സാധുക്കളെ ശിക്ഷിച്ച മനഃസ്ഥിതിയേയാണു് ഞാൻ കുററപ്പെടുത്തുന്നതു്. അപ്സരഃസ്ത്രീരത്നമേ! സാക്ഷാൽ കൈലാസപതിയായ ആ മുക്കണ്ണനല്ലാതെ മാരനെ ജയിക്കാൻ മറെറാരു ദൈവത്തിനോ മനുഷ്യനോ ഇതേവരെ സാധിച്ചിട്ടില്ല. ഇനി ഒട്ടു സാധിക്കുന്നതുമല്ല ഭവതി കേൾക്കുക; പാൎത്ഥനു ഗീതയേ ഉപദേശിച്ച ആ ഭഗവാനതന്നെയും പതിനാറായിരത്തിയെട്ടു ഭാൎയ്യമാരെ പരിഗ്രഹിക്കാൻ ഇടയാക്കിയ ആ കന്ദൎപ്പനെ ജയിക്കാൻ എനിക്കു സാധിക്കുന്നതാണോ? അതുകൊണ്ടുതത്വോപദേശങ്ങളൊക്കെ മതിയാക്കി എനിക്കു വശപ്പെട്ടാലും!

ദേവസ്ത്രീ:—തുളസീദാസരേ! മലമൂത്രഭാണ്ഡപിണ്ഡമായ ഈ ശരീരവും തൽഭോഗങ്ങളും അനിത്യങ്ങളാണെന്നു അറിയുക! യൌവ്വനത്തിന്റെ തിളപ്പും രക്തത്തിന്റെ കൊഴുപ്പും നിലനില്ക്കുന്നിടത്തോളം ശരീരികൾ ഭോഗങ്ങളെ കാംക്ഷിക്കുകയും അവയുടെ

ശക്തി ക്ഷയിക്കുമ്പോൾ പശ്ചാത്താപപൂർവ്വം മരണത്തെ വരിക്കുകയും ചെയ്യുന്നു. പിന്നെയും യോനിജന്മാരായി ആത്മഗതിക്കു വിഘാതങ്ങളായ ഭോഗകാര്യങ്ങളിൽ ആസക്തന്മാരായി ജന്മത്തെത്തുലയ്ക്കുന്നു ഇങ്ങനെ കോടാനുകോടി ജന്മങ്ങൾകൊണ്ടു സങ്കടമനുഭവിക്കുന്ന ജീവികളെ ആത്മോപദേശമാകുന്ന അമൃതംതളിച്ചു പാപശാന്തി വരുത്തി മുക്തിനൽകുന്നതിനായി അപൂർവ്വം ചില പുണ്യാത്മാക്കൾ അപൂർവ്വം ചില ഘട്ടങ്ങളിൽ ഭാരതത്തിൽ ജനിക്കുക പതിവുണ്ടു്. ആ കൂട്ടത്തിൽ ഒരു മഹാത്മാവാണു് താങ്കൾ. അങ്ങനെയിരിക്കെ, താങ്കൾ ഈവിധം ക്ഷുദ്രസാധാരണന്മാരെപ്പോലെ കാമവെറിയോടുകൂടി ജന്മോദ്ദേശത്തെ വിസ്മരിച്ചു് ഈ ദുർന്നയത്തെത്തുടരുന്നതു നീതിയല്ല.

തുളസീദാസൻ:—എന്റെ ജന്മം അത്ര മഹത്വമുള്ള ഒന്നാണെങ്കിൽ—അത്ര മഹത്തായ പല കാര്യങ്ങളും ഞാൻ ഈ ലോകത്തു ചെയ്യേണ്ടതായിട്ടുണ്ടെങ്കിൽ—അതിലേയ്ക്കായിട്ടാണു് ഈശ്വരൻ എന്നെ സൃഷ്ടിച്ചിരിക്കുന്നതെങ്കിൽ—ശരിവരെ ഞാൻ എന്റെ ചുമതലയേ നിർവ്വഹിക്കുകതന്നെ ചെയ്യും. അതിനുള്ള സന്ദർഭം എനിക്കു നേരിട്ടാതിരിക്കുകയുമില്ല. ഇപ്പോൾ ഞാനതിനു യോഗ്യനായിട്ടില്ല. അതുകൊണ്ടാണു് കാമാസക്തി എന്നെ വിട്ടുപിരിയാതിരിക്കുന്നതു്. ഭവതി ഇനിയൊന്നും എനിക്കു് ഉപദേശിക്കേണ്ട. എന്നെ ആശ്ലേഷിക്കുക! എന്നെ ചുംബിക്കുക! ഭവതിയുടെ ആകാരസുഷമ അതേ, ആ ദിവ്യമായ തേജോവിലാസം എന്നെ ഹഠാദാകർഷിച്ചിരിക്കുന്നു ഭവതി ഇനിയും താമസിക്കുന്നതു എന്റെ മനസ്സിനെ മുറുക്കിപ്പിഴിയുകയായിരിക്കും.

ദേവസ്ത്രീ:—അങ്ങു് ജന്മകാര്യത്തെ നിവർത്തിക്കുന്നതിനു സന്ദർഭംവരട്ടെന്നാണല്ലോ പറയുന്നതു്. സന്ദർഭം വരുത്തുകയല്ലാതെ,സന്ദർഭം വരുന്നതല്ല. കാലമായിട്ടില്ല എന്നു പറച്ചിൽ പലരും പറയുന്നതു കേൾക്കാം. യൗവനത്തിൽ ഭോഗാദികളെ അനുഭവിച്ചതിനുശേഷം വാർദ്ധക്യത്തിൽ ആത്മഗതിക്കു പ്രവർത്തിച്ചുകൊള്ളാമെന്നാണു് അവർ പറയുന്നതു്. കാമാസക്തിയെ വേർപെടുത്തി, മദമത്സരാദികളെ വെടിഞ്ഞ്, ദേഹാഭിമാനംവിട്ടു്, ശാന്തന്മാരായി ഭഗവൽഭക്തന്മാരായി മോക്ഷമാർഗ്ഗത്തിൽ കാലൂന്നുന്നതിനു കാലമായില്ലെന്നു പറയുന്നതു് അയുക്തമാകുന്നു "യൗവ്വനേശാന്തനായോനെ ശാന്തനെന്നുരചെയ്യണം, ധാതുശക്തിക്ഷയത്തിങ്കൽ ശാന്തനല്ലാത്തതാരുതാൻ"എന്നാണു് ആപ്തവചനം. അതുകൊണ്ടു് പുണ്യഹോ!

ത്മാവേ! അങ്ങേയ്ക്കു ലഭിച്ചിരിക്കുന്ന ഈ മഹത്തായ ജന്മത്തിലെ ഇനിയത്തെ ഒരു ദിവസംപോലും പാഴിൽ കളയാതെ അങ്ങു് ആത്മമാർഗ്ഗത്തെ തുടരുക.

തുളസീദാസൻ അക്ഷമനായി ദേവസ്ത്രീയെ കടന്നുപിടിക്കുന്നതിനു മുമ്പോട്ടടുത്തു. അപ്സരഃസ്ത്രീ പെട്ടെന്നു് അന്തർദ്ധാനം ചെയ്തു. തുളസീദാസർ അതുകണ്ടു് ഏററവും അന്തസ്താപത്തോടുകൂടി. 'ഹാ! സുന്ദരീരത്നമേ! ദേവനാരീകുലാവതംസമേ! സൌന്ദര്യധാമമേ! ഭവതി എന്നെ കബളിപ്പിച്ചുവോ! അയ്യോ ഞാനെന്തുചെയ്യട്ടേ! ആരോടുപറയട്ടേ! ഹാ ജഗദീശ! എൻെറ മനസ്സിനെ അപഹരിക്കാനായി അങ്ങു് ആ ദേവകന്യകയെ ഇങ്ങോട്ടു പറഞ്ഞയച്ചുവല്ലോ! മാരമാലേററു് എരിപൊരിക്കൊള്ളുന്ന എൻെറ ഈ മെയ്യു ഒന്നു തലോടാതെ പോയല്ലോ! അയ്യോ! ഭവതി എന്നെ പരീക്ഷിക്കുന്നുവോ? ഭവതി എവിടെ മറഞ്ഞിരിക്കുന്നുവോ? അല്ലയോ, ദേവനാരീകുലമകുടമേ! നയനപീയൂഷമേ! കളഭാഷിണി! മുകിൽവേണി! രതിസമാനേ!" എന്നിങ്ങനെ പുലമ്പിത്തുടങ്ങി. ഈ അവസരത്തിൽ തുളസീദാസരുടെ സഹചാരികളിൽ ചിലർ—ദാസരും ദേവസ്ത്രീയും തമ്മിൽ നടത്തിയ സംഭാഷണത്തിൻെറ ആരംഭഘട്ടംമുതൽ അവിടെയൊരുഭാഗത്തു മറഞ്ഞിരുന്ന ചിലർ—തുളസീദാസരുടെ സമീപത്തു ചെന്നു. അവരിൽ ഒരാൾ തുളസീദാസരെ നോക്കി സ്നേഹിതാ! എന്താണു് ഈ ആരംഭം? നിങ്ങൾ എന്താണു് ഇങ്ങനെ തുടങ്ങുന്നതു്? വരൂ! എഴുന്നേൽക്കൂ! ദേവസ്ത്രീയെ മറക്കു! നമുക്കു താമരപ്പൊയ്കയിൽ കുളിക്കാം. നിത്യകർമ്മത്തിനു കാലമായി" എന്നു് ഉദ്ബോധനം ചെയ്തു.

തുളസീദാസൻ:—കാമമാകുന്ന പൊയ്കയിൽ മുങ്ങിക്കുളിച്ച എനിക്കു ഈ താമരപ്പൊയ്കയിൽ കുളിക്കാൻ മനസ്സു തോന്നുന്നില്ല.

മറെറാരാൾ:—കാമാസക്തിയെ നീക്കി തപശ്ചര്യയ്ക്കു സന്നദ്ധനാകുക. ഗർഹണീയമായ ഈ പ്രലപനങ്ങളൊക്കെ കൈവെടിഞ്ഞു് സ്നാനം നടത്തിയാലും!

തുളസീദാസൻ:—തപശ്ചര്യയ്ക്കു ഞാൻ തയ്യാറല്ല. എന്നെ കബളിപ്പിച്ച ദേവകന്യകയെ കിട്ടുമെങ്കിൽ, അതിനായിട്ടു ഞാൻ തപസ്സുചെയ്യാം.

വേറൊരാൾ:—സ്നേഹിതാ! അനിത്യവും അയുക്തവുമായ ഭോഗസുഖങ്ങളെ നിങ്ങൾ അഭിലഷിക്കരുതു്! നിങ്ങളുടെ ഈ ആസക്തി ഭഗവദ്വിഷയത്തിലേക്കു മാററുക

തുളസീദാസൻ:—ചന്ദ്രസമാനമുഖിയായ ആ സ്ത്രീയെ ലഭിച്ചാൽ ഞാൻ ഭഗവാനെ സേവിക്കാം. അല്ലെങ്കിൽ എന്നെക്കൊണ്ടു് അതിനു ശക്തിയില്ല

ഇനിയുമൊരാൾ:— സഖേ! തുളസീദാസ! നിങ്ങൾ ഒരു ബ്രാഹ്മണകുലജാതനാണ്. തപശ്ചര്യയാണു നിങ്ങളുടെ കുലധർമ്മം. അങ്ങനെയുള്ള നിങ്ങൾ ലജ്ജകൂടാതെ ഇങ്ങനെ കാമചാപല്യംതുടരുന്നതു് അയുക്തമാണു്, അപഹാസഹേതുകവുമാണു്.

തുളസീദാസർ:— അത്രകണ്ടു കുലമഹത്വമെനിക്കുള്ളതുകൊണ്ടാണു് എൻെറ മനസ്സു നിസ്സാരകളായ മനുഷ്യസ്ത്രീകളിൽ പ്രവർത്തിക്കാതെ ദേവസ്ത്രീയിൽ, വിശേഷിച്ചും ദേവസ്ത്രീകുലത്തിൻെറ നട്ടുനായകത്തിൽ പ്രവർത്തിക്കാൻ ഇടയായതു്.

വേറൊരാൾ:— സർവ്വസാക്ഷിയായി സർവ്വത്തിനും ആധാരമായി സർവ്വാന്തര്യാമിയായിരിക്കുന്ന സാക്ഷാൽ ഭഗവാനിൽ ലേശവും ഭയംകൂടാതെ ഇങ്ങനെ മനസ്സിലെ കാമവിചാരത്താൽ മലിനമാക്കിച്ചെയ്യു പാപത്തിനു നരകദുഃഖമനുഭവിക്കേണ്ടിവരുമെന്നു നിങ്ങൾ ഓർക്കുന്നുണ്ടോ?

തുളസീദാസൻ:— നരകയാതന അപ്സരഃസ്ത്രീയുടെ വിരഹാഗ്നിച്ചൂടിനെക്കാൾ കടുപ്പമല്ലതന്നെ.

വേറൊരാൾ:— അതിരിക്കട്ടെ, നിങ്ങൾക്കു ആത്മഗതിവേണ്ടേ? കാമത്തെ കൈവിടാത്തവനു മോക്ഷമെവിടെ?

തുളസീദാസൻ:— എന്നെ വേർപെട്ടുപോയ സുരനാരീജനം എൻെറ മുമ്പിൽ വന്നു നിന്നാൽ നിത്യാനന്ദമോക്ഷം എനിക്കു താനേ ലഭിക്കും.

ഇനിയൊരാൾ:— സ്നേഹിതാ! നിങ്ങൾ നിത്യകർമ്മങ്ങളെ മുടക്കുന്നതു ശരിയല്ല. എഴുനേൽക്കൂ. നമുക്കു് സ്നാനകർമ്മം നടത്താം.

തുളസീദാസൻ:— നിത്യകർമ്മത്തിൽ പ്രവർത്തിക്കാനുള്ള എൻെറ മനസ്സിനെ അപഹരിച്ചുംകൊണ്ടു് ആ സുരലോകവനിത അന്തർദ്ധാനം ചെയ്തിരിക്കുന്നു

അവർ എന്തൊക്കെപ്പറഞ്ഞിട്ടും, എത്രതന്നെ നിർബന്ധിച്ചിട്ടും തുളസീദാസനെ മാനസാന്തരപ്പെടുത്താൻ സാധിക്കായ്കയാൽ അവർ ആത്മാരാമൻെറ മുമ്പിൽ ചെന്നു വിവരമറിയിച്ചു. ആത്മാരാമൻ അതുകേട്ടു ആശ്ചര്യപരവശനായി തടാകതീരത്തിൽ വന്നു. "ഓമനേ മോഹനേ!" എന്നൊക്കെ പുലമ്പിക്കൊണ്ടിരിക്കുന്ന മകനെ കണ്ടു അന്തസ്താപത്തോടും അനുകമ്പയോടും കൂടി ആ പിതാവു പറഞ്ഞു:— "മകനേ! സർവ്വവേദസാരങ്ങളെ ഗ്രഹിച്ചിരിക്കുന്ന പുണ്യാത്മാവാണല്ലോ നീ. നിന്ദ്യമായി വിഷതുല്യമായിരിക്കുന്ന സ്ത്രീദേഹത്തെ മോഹിച്ചു് നീ ഇങ്ങനെ വലയുന്നതെന്തു്? മലമൂത്രങ്ങൾ നിറഞ്ഞു മാംസാസ്ഥികളാൽ മൂടപ്പെട്ടു ദുർഗ്ഗന്ധപരിപൂരിതമായിരിക്കുന്ന ആ നികൃഷ്ടവസ്തുവെ തത്വജ്ഞനായ നീ ഇച്ഛിക്കുന്നതു ശരിയോ? കുടലും ചലവും നാറിയ വിയർപ്പും നിറഞ്ഞ ആ ദുർഗ്ഗ

സ്ഥവസ്തുവിനെ വെറുക്കാത്തവനുണ്ടോ, ദുഃഖസമുദ്രത്തെ താണ്ടിക്കടക്കാൻ സാധിക്കുന്നു? എന്റെ പലകാലതപസ്സിന്റെ ഫലമായി ഭഗവാൻതന്നരുളിയ ഓമനപ്പുത്ര! പുണ്യാത്മാവേ! എന്റെ കുലദീപമേ! സർവ്വകലാവല്ലഭ! ഹേ, തുളസീദാസ! മായപ്പെട്ടിയാകുന്ന സ്ത്രീദേഹത്തെ പുണ്യപ്പെട്ടിയെന്നു കരുതാൻ നീ ഒരു മൂഢനോ?

ആത്മാരാമന്റെ ഈ ഉപദേശങ്ങളും തുളസീദാസനെ മാനസാന്തരപ്പെടുത്താൻ പര്യാപ്തങ്ങളായില്ല. അയാൾ വീണ്ടും സുന്ദരിരത്നമേ! കർപ്പൂരദീപമേ! എന്നും മററും പുലമ്പിക്കൊണ്ടുതന്നെയിരുന്നു. ഈ അവസരത്തിൽ ഭഗവാൻ വൈകുണ്ഠനാഥൻ തുളസീദാസനെ മോഹിപ്പിച്ച ദേവകന്യകയെ വരുത്തി നീ ഇനിയും ആ തടാകതീരത്തു ചെന്നു് തുളസീദാസനെ നിന്റെ സൗന്ദര്യപൂരത്താൽ പൂർവ്വാധികം ഭ്രമിപ്പിക്കണമെന്നു ശട്ടംകെട്ടി അയച്ചു ദേവകന്യക രണ്ടാമതും തടാകതീരത്തിൽ വന്നിറങ്ങി ആത്മാരാമൻ ആ സൗന്ദര്യാതിശയത്തെക്കണ്ടു് 'നീ ആരാ'ണെന്നു ചോദിച്ചു താൻ ഒരു ദേവസ്ത്രീയാണെന്നും ദിവസേന ഈ കുളത്തിൽ വന്നു കുളിച്ചുപോകുകപതിവാണെന്നും ഇപ്പോഴും അതേ ആവശ്യത്തിലേക്കു വന്നിരിക്കുകയാണെന്നും പറഞ്ഞപ്പോൾ അടുത്തുണ്ടായിരുന്ന തുളസീദാസരുടെ സതീത്ഥ്യന്മാരിൽ ഒരാൾ, ആത്മാരാമനോടിങ്ങനെ പറഞ്ഞു:— "മുമ്പു് ഇവിടെ വന്നു് തുളസീദാസന്റെ മനസ്സിനെ മയക്കിയ ദേവകന്യകയാണിതു്."

ഈ അവസരത്തിൽ തുളസീദാസൻ ആ അപ്സരസ്ത്രീയെ കാണുകയും, മോഹപാരവശ്യത്തോടുകൂടി നിലംപതിക്കുകയും ചെയ്തു. ആത്മാരാമനാകട്ടേ, ശീതോപചാരങ്ങളാൽ തുളസീദാസനെസുബോധനാക്കിത്തീർത്തതിനുശേഷം അവന്റെ കൺമുമ്പിൽ തന്റെതപശ്ശക്തിയാൽ ആ അപ്സരസ്ത്രീയുടെ ദിവ്യവും ഭവ്യവുമായ തേജോരൂപം മാററി വികൃതവും ബിഭത്സവുമായ ഒരു പിശാചിയുടെ രൂപമാക്കിച്ചെയ്തു. എന്നിട്ടു മകനെ നോക്കി, "നിന്റെ ചിത്തത്തെ അപഹരിച്ച സുന്ദരിയെ നോക്കുക! പൂർണ്ണചന്ദ്രസമാനമായ അവളുടെ മുഖശോഭ എവിടെ? കരിമുകിലൊത്ത തലമുടിയുടെ സ്നിഗ്ദ്ധമനോഹരതപമെവിടെ? കണ്ണിന്റെ വിലാസമെവിടെ? ഗണ്ഡങ്ങളുടെ സ്ഫടികസങ്കാശത എവിടെ? അധരങ്ങളുടെ ശോണിതതപമെവിടെ? കളേബരത്തിന്റെ കാന്തി എവിടെ? ഓരോന്നുംനോക്കിക്കാണുക! രസമോ നീരസമോ നിനക്കു തോന്നുന്നതു്.? അതോ നീ ഭയപ്പെടുന്നുവോ?" എന്നു ചോദിച്ചു

തുളസീദാസൻ, ആ ചെമ്പിച്ചു കാററിൽപ്പറന്ന തലമുടിയും വിളറി വിവശമായ മുഖവുംമെലിഞ്ഞുവിരൂപമായ ശരീരവും ചർമ്മാസ്ഥിമാത്രമായ കരചരണാദികളുംകണ്ടു് വെറുപ്പും അറപ്പും പേടി

യുംപൂണ്ടു് ആ കോലത്തെ നോക്കാതെ തിരിഞ്ഞുനിന്നുകളഞ്ഞു. ആത്മാരാമൻ പിന്നെയും മകനെ നോക്കി,"കുട്ടീ! നീ എന്താ തിരിഞ്ഞു നില്ക്കുന്നു? നിൻെറ കളഭാഷിണിയെ നിനക്കു കാണണ്ടേ? അവളുടെ സുന്ദരമുഖം നിനക്കു നോക്കണ്ടേ? അവളുടെ ശൃംഗാരാഭിനയം നിനക്കു കാണണ്ടേ? അവളുടെ കളഭാഷണങ്ങൾ നിനക്കു കേൾക്കണ്ടേ? നീ അവളെ ഇച്ഛിക്കുന്നില്ലേ? കഷ്ടം! നീ ഇത്ര ബുദ്ധിഹീനനായിത്തീൎന്നുവല്ലോ! രക്തവും മാംസവും മൂത്രവും പുരീഷവും വസയും മജ്ജയും ഞരമ്പും തൊലിയും എല്ലും പല്ലും വിയൎപ്പും ഇങ്ങനെ പറഞ്ഞാൽ ഒടുങ്ങാത്ത നിസ്സാരവും ദുഷ്ടവുമായ വസ്തുക്കളാൽ മെനഞ്ഞുവച്ചിരിക്കുന്ന ശരീരത്തെക്കണ്ടു ജന്മോദ്ദേശത്തെ മറന്നു കാമാസക്തനായി ജീവിക്കുന്നവനു സുഖമെവിടെ? അവനു തപസ്സ് ഉണ്ടാകുമോ? സാധുസംഗം അവനു ലഭിക്കുമോ? വേദപാഠങ്ങളിൽ ആസക്തിയുണ്ടാകുമോ? ആത്മജ്ഞാനമോ, അതിൽ അഭിവൃദ്ധിയോ കാമിക്കു ലഭിക്കുമോ? അവനുമാനമുണ്ടോ? മൎയ്യാദയുണ്ടോ? വൃത്തിശുദ്ധിയുണ്ടോ? നാരിമാരിൽ ആശമൂഴ്ത്തു നാശത്തെ അടഞ്ഞവൎക്കു കണക്കില്ല പരസ്ത്രീകളെ ആശിക്കുന്നവൻ, അവൻ വേദജ്ഞനോ താപസനോ യോഗിയോ ആചാൎയ്യനോ ആരായിരുന്നാലും നരകത്തിൽപതിക്കുന്നതാണു്. അന്യഭാൎയ്യയെ കാമിക്കുന്ന മൂഢൻ കണ്ണുപൊട്ടിയ പട്ടിയായി ജനിക്കുന്നതാണു്. സദ്വൃത്തകളായ സ്ത്രീകളെ അഭിലഷിക്കുന്നവൻ നിരന്തരമായ ദുഃഖത്തെ അനുഭവിക്കേണ്ട ജന്മം സ്വീകരിക്കേണ്ടിവരും" എന്നിങ്ങനെ ഉപദേശിച്ചു. ദേവകന്യക ആത്മാരാമൻെറ നിർദ്ദയമായ ശാപത്താൽ തനിക്കു ശരീരവൈരൂപ്യം നേരിട്ടതുകൊണ്ടുള്ള കുണ്ഠിതത്തോടും വിഷാദത്തോടും കൂടിത്തന്നെ ദേവലോകത്തേയ്ക്കു, നിയോഗിച്ചയച്ച ശ്രീനാരായണൻെറ സന്നിധിയിൽ ചെന്നു സങ്കടമുണൎത്തിച്ചു. ഭഗവാനാകട്ടേ, അവളെ സാന്ത്വനപ്പെടുത്തി പൂൎവ്വരൂപവും നൽകി അനുഗ്രഹിച്ചയച്ചു.

അനന്തരം ആത്മാരാമൻെറ സാരോപദേശങ്ങളാൽ പ്രബുദ്ധനായിത്തീൎന്ന തുളസീദാസൻ ഇടക്കാലത്തു തനിക്കു നേരിട്ട കാമാസക്തിയേയും അതുനിമിത്തം താൻ കാട്ടിയ കാമചാപല്യങ്ങളേയും ഓൎത്തു ലജ്ജിച്ചും പശ്ചാത്തപിച്ചും പിതാവിനോടു മാപ്പപേക്ഷിച്ചു. ആത്മാരാമൻ മകൻെറ മനഃസ്ഥിതി മാറിക്കണ്ടതുകൊണ്ടുള്ള സന്തോഷത്തോടും ചാരിതാൎത്ഥ്യത്തോടുംകൂടി അവനെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. തുളസീദാസൻ മാതൃപാദങ്ങളെ നമസ്കരിച്ചു താൻകാട്ടിയ അവിനയത്തെ പൊറുക്കണമെന്നപേക്ഷിച്ചു് അവരെ പ്രീതിപ്പെടുത്തിയതിനുശേഷംഭാൎയ്യയെകണ്ടു് താൻഏതോഒരജ്ഞാതമായ ദുഷ്ടശക്തിക്കു വശപ്പെട്ടു ചില ചാപല്യങ്ങളെ കാട്ടിപ്പോയി എന്നും ഇനി അതിനെക്കുറിച്ചു ദുഃഖിക്കരുതെന്നും മററും സമാധാനം

പറഞ്ഞു് അവളെ സമാശ്വസിപ്പിച്ചു. അതിനുശേഷം ആത്മാരാമൻ തുളസീദാസനെ വീണ്ടും മന്ത്രിപദത്തിൽ ഇരുത്താതെയും കൊട്ടാരത്തിൽ അയയ്ക്കാതെയും ഗൃഹജോലികളിൽത്തന്നെ ഏൎപ്പെടുത്തി. മാത്രമല്ല, ആ നാട്ടിലെ താമസംതന്നെ മതിയാക്കി തന്റെ ജന്മഭൂമിയായ രാജപുരിയിലേക്കു കുടുംബസമേതം യാത്രയാവുകയും ചെയ്തു. അവിടെച്ചെന്നതിനുശേഷം,തപോധനന്മാരാൽ നിഷേവ്യമായ നൈമിശാരണ്യത്തിൽ ചെന്നു തപസ്സു ചെയ്യണമെന്നു ഉദ്ദേശിച്ചു വിവരം ഭാൎയ്യയെ ധരിപ്പിച്ചു. ആ സാധ്വി അതുകേട്ടു് "പ്രാണേശ! ഞാൻകൂടി അങ്ങയെ പിന്തുടരാൻ നിശ്ചയിച്ചിരിക്കുന്നു. അങ്ങയെ വേർപെട്ടു ഞാൻ ഇവിടെ താമസിക്കണമെന്നു വിചാരിക്കുന്നില്ല. അങ്ങയോടുകൂടാത്ത പട്ടണവാസം എനിക്കു ശ്മശാനവാസവും അങ്ങയോടു കൂടിയശ്മശാനവാസം എനിക്കു പട്ടണവാസവുമാകുന്നു. സാധ്വികൾക്കു് ഏതുകാലത്തും ഭർത്തൃശുശ്രൂഷയാണു് അവരുടെ തപശ്ചൎയ്യയെന്നു ശാസ്ത്രം വിധിക്കെ, അതിനെ ലംഘിച്ചു് അങ്ങയെ പിരിഞ്ഞിരിക്കാൻ എനിക്കു കഴിയുന്നതാണോ? സ്വാമിൻ! കളത്രസഹവാസം തപശ്ചൎയ്യയ്ക്കു പ്രതിബന്ധമല്ലല്ലോ. ഏതുകൊണ്ടുനോക്കിയാലും എന്നെ പിരിച്ചുനിൎത്തി അങ്ങു തനിയേ പോകേണ്ടതായ ആവശ്യമില്ല. അതിനാൽ എന്നെക്കൂടി ഒന്നിച്ചുകൊണ്ടുപോകാൻ ദയയുണ്ടാകണ"മെന്നഭ്യൎത്ഥിച്ചു. ആത്മാരാമൻ അതുകേട്ടു്,"പ്രിയേ! നമ്മുടെ പുത്രനു ഇനിയും പ്രായപൂൎത്തി വന്നിട്ടില്ല. അവൻ ഇപ്പോഴും ഒരു ബാലനാണു്. അവനെ ശുശ്രൂഷിക്കുന്നതിനും ബാലചാപല്യങ്ങളിൽനിന്നും തടഞ്ഞുനിൎത്തുന്നതിനും എനിക്കു പകരം ഭവതി ചുമതലവഹിക്കേണ്ട ആവശ്യമുണ്ടു്. മാത്രമല്ല തപഃകൎമ്മം സ്ത്രീകൾക്കു, പ്രത്യേകിച്ചും ഭർത്തൃമതികളായ സ്ത്രീകൾക്കു്, വിധിച്ചിട്ടില്ല. അവരെപ്പോഴും പാതിവ്രത്യമുള്ളവരായി ജീവിച്ചാൽ തപസ്സിന്റെ ഫലം അതുകൊണ്ടു് സിദ്ധിക്കുന്നതാണു്. പാതിവ്രത്യമെന്നതു ഭൎത്താവിൽ അനുസരണയും ഭക്തിയുമെന്നൎത്ഥമാണു് ഭൎത്താവിന്റെ ഇംഗിതത്തെ സർവ്വാത്മനാ അനുസരിക്കേണ്ടതു് ഒരു പതിവ്രതയുടെ കടമയാകുന്നു. അങ്ങനെയുള്ള പാതിവ്രതയോടുകൂടി കുടിലിൽ പാൎക്കുന്ന ഒരു ഭൎത്താവു് പാതിവ്രത്യഹീനയായ ഭാൎയ്യയോടുകൂടി കൊട്ടാരത്തിൽ പാൎക്കുന്ന ഭൎത്താവിനെക്കാൾ മഹാഭാഗ്യവാനാണു്. പ്രിയേ! ഞാൻ നൈമിശാരണ്യത്തിൽ ചെന്നു തപോവൃത്തിയെ ആചരിച്ചു മുക്തിമാൎഗ്ഗത്തെ അവലംബിക്കട്ടേ! ഭവതി നമ്മുടെ ഓമനപ്പുത്രനോടുകൂടി ഇവിടെ താമസിക്കുക! എന്റെ ആദേശത്തെയും എന്റെ അഭിലാഷത്തെയും ഏതൊന്നിലും ലാക്കാക്കി പ്രവൎത്തിക്കുന്നതായാൽ ഭവതിയുടെ പട്ടണജീവിതം ഒരിക്കലും തെററിപ്പോകുന്നതല്ല" എന്നിങ്ങനെ അനുശാസിച്ചു.

അനന്തരം ആത്മാരാമൻ പുത്രനെ അരികിൽവിളിച്ച്, "മകനേ! ഞാൻ വനത്തിൽ തപസ്സിനുപോകുന്നു. നീ മനസ്സിനെ അകർമ്മങ്ങളിൽ പ്രവർത്തിപ്പിക്കുന്ന വ്യാമോഹങ്ങൾക്കു വശംവദനാകാതെയും കുലാചാരത്തെയും ധർമ്മത്തെയും തേററിക്കാതെയും നിന്റെ പ്രിയപ്പെട്ട വൃദ്ധമാതാവിനെ അനുസരിച്ചും ശുശ്രൂഷിച്ചും സാധ്വിയായ നിന്റെ കളത്രത്തെ ദുഃഖിപ്പിക്കാതെയും ഒരുമാതൃകാഗൃഹസ്ഥാശ്രമിയായി ഇവിടെത്താമസിക്കുക" എന്നു് ആജ്ഞാപിച്ചു. പുത്രൻ അതുകേട്ടു തന്നെക്കൂടി അച്ഛന്റെ ഒന്നിച്ചു കൂട്ടിക്കൊണ്ടു പോകണമെന്നും തന്റെ മനസ്സ് തപോവൃത്തിയേ ആഗ്രഹിക്കുന്നു എന്നും പിതാവിനോടു് ഉണർത്തിച്ചു. അദ്ദേഹം അതുകേട്ട് ഇപ്രകാരം ഉദ്ബോധനം നൽകി. "മകനേ! നിന്റെ മനസ്സു തപോവൃത്തിയെ അഭിലഷിക്കുന്നു എങ്കിൽ ഞാൻ അതിനെ അഭിനന്ദിക്കുന്നു. എന്നാൽ നിനക്കു് ഉണ്ടായിരിക്കുന്ന ആ അഭിനിവേശം കാലാന്തരത്തിൽ തേഞ്ഞുമാഞ്ഞു നാമാവശേഷമാകാത്തവിധത്തിൽ നിന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽ ഭദ്രമായി സൂക്ഷിച്ചുവയ്ക്കുക!

'ശൈശവേഭ്യസ്തവിദ്യാനാം
യൗവനേ വിഷയൈഷിണാം
വാർദ്ധകേ മുനിവൃത്തീനാം
യോഗേനാന്തേ തനുത്യജാം'

എന്ന അഭിയുക്തവചനമനുസരിച്ചു നിനക്കു മുനിവൃത്തിക്കു് ഉചിതമായ പ്രായംവരുമ്പോൾ അന്നു അതിന്റെ ആവശ്യമുണ്ടു്. അതുകൊണ്ടു് നീ ഇപ്പോൾ നിന്റെ വൃദ്ധയായ മാതാവിനെ ശുശ്രൂഷിച്ചും നവോഢയായ നിന്റെകളത്രത്തെ സന്തോഷിപ്പിച്ചും ഗൃഹസ്ഥാശ്രമത്തെ യഥാവിധി നിർവഹിക്കുക! എന്നോടുകൂടി നീ ഇപ്പോൾ വനത്തിലേക്കു തിരിക്കുന്നതു് ഇക്കാരണങ്ങളാൽ അയുക്തമാണു്" എന്നു ഉദ്ബോധനം ചെയ്തു.

ഇപ്രകാരം അനുനയവാക്യങ്ങളാൽ പുത്രനെ അനുസരിപ്പിച്ചതിനുശേഷം പുത്രഭാര്യയേയും സമാധാനപ്പെടുത്തി എല്ലാവരേയും യഥാവിധി അനുഗ്രഹിച്ചിട്ടു് ആത്മാരാമൻ നൈമിശാരണ്യത്തിലേക്കു തിരിച്ചു. അന്നുമുതൽ തുളസീദാസന്റെ മനഃസ്ഥിതിക്കു മാററം നേരിട്ടു. വേശ്യാലമ്പടതപത്താൽ വളരെനാളായി പിരിഞ്ഞിരുന്ന തന്റെ ധർമ്മപത്നിയിൽ അനുരാഗം മുഴുത്തു. സ്വന്താ കളത്രത്തെ ഒഴികെ പരസ്ത്രീകളെ ഇച്ഛിക്കരുതെന്നുള്ള അച്ഛന്റെ അനുശാസനത്തെ അന്യഥാധരിച്ചിട്ടെന്നോണം, പത്നിയുടെ നിരന്തരസഹവാസത്തെ ആശ്രയിച്ചു. കാര്യാന്തരങ്ങളെ തീരെ അവഗണിച്ചു് അഹോരാത്രം ഭാര്യാസാമീപ്യത്തോടുകൂടി ദിവസങ്ങൾ നയിച്ചു. ഈവധി

ത്തിൽ അയാളുടെ കാമലമ്പടതചത്തിനു രൂപാന്തരം നേരിട്ടതല്ലാതെ അതിൽനിന്നും അയാറം മുക്തനായില്ല ഈ ഘട്ടത്തിൽ അക്ബർ ചക്രവത്തി തന്റെ ഉപദേഷ്ടാവായിരുന്ന ഭൗത്മാരാമന്റെ പുത്രനും കുറേനാറം തന്റെ മന്ത്രിസ്ഥാനം വഹിച്ചിരുന്ന ആളുമായ തുളസീദാസനെ നേരിൽക്കണ്ടു സംസാരിക്കണമെന്നുള്ള ആഗ്രഹത്താൽ കൂടി പല്ലക്കുംകൊടുത്താളയച്ചു. അവർ തുളസീദാസനെച്ചെന്നു കണ്ടു കല്പന അറിയിച്ചപ്പോറം അദ്ദേഹത്തിനു വല്യതായമനസ്താപംനേരിട്ടു. ചക്രവത്തിയെ ചെന്നുകണ്ടു മടങ്ങിവരുന്നതുവരെ തന്റെ പ്രിയതമയെ പിരിഞ്ഞിരിക്കുന്നതു ദുസ്സഹമായി തോന്നി അക്കാരണത്താൽ തനിക്കിപ്പോറം ഡൽഹിയിൽ വരാൻ സൌകര്യമില്ലെന്നു പറഞ്ഞു, ചക്രവത്തിദൂതന്മാരെ മടക്കി അയച്ചു. അവർ ചെന്നു വിവരം ചക്രവത്തിയെ അറിയിച്ചപ്പോറം അദ്ദേഹത്തിന് ഇച്ഛാഭംഗം നേരിടുകയും എന്തോ തക്കതായജോലിത്തിരക്കു കൊണ്ടായിരിക്കാം തന്റെ ആഗ്രഹത്തെ നിരസിച്ചതെന്നു സമാധാനപ്പെടുകയും ചെയ്തു. ചിലനാളിനുശേഷം വീണ്ടും ചക്രവത്തി പല്ലക്കുസഹിതം ആളയച്ചു അന്നും തുളസീദാസൻ അതേ സമാധാനംതന്നെ പറഞ്ഞയയ്ക്കുയാണുചെയ്തതു്. മൂന്നാമതും ഒരിക്കൽ ചക്രവത്തി ആളയയ്ക്കുകയും തുളസീദാസർ അപ്പോഴും വൈമനസ്യം പ്രകടിപ്പിക്കുകയും ചെയ്തു.

ഇങ്ങനെ പലയാവൃത്തി താനാളയച്ചിട്ടും തുളസീദാസൻ തന്റെ കല്പനയെ നിരസിച്ചതോത്തു് അദ്ദേഹത്തിന് ആശ്ചര്യം ജനിച്ചു. അദ്ദേഹം തന്റെ മന്ത്രിമാരെയും കാര്യാലോചനാസഭയിലെ മററംഗങ്ങളേയും വരുത്തി ഈ വിവരം അവരുടെ ആലോചനയ്ക്കു വിഷയമാക്കിച്ചെയ്തു. ചക്രവത്തി കല്പിച്ചതാവിതു്:—"സദസ്യരേ! സന്യാസിയും സംസാരിയും രാജാക്കന്മാരും പ്രജകളും കുചേലന്മാരും കുബേരന്മാരും ബാലന്മാരും വൃദ്ധന്മാരും സ്ത്രീകളും പുരുഷന്മാരും ഒന്നുപോലെ നമ്മുടെ കല്പനയെ ആദരിച്ചുപോരുന്നു. നീതിയുക്തമായും ശാസ്ത്രവിധിപ്രകാരവും നിസ്സ്വാത്ഥതയോടുകൂടിയും ധമ്മത്തെ മുൻനിത്തിയും മതഭേദത്തെയും ജാതിഭേദത്തെയും അവഗണിച്ചും പ്രജകളുടെ ക്ഷേമത്തെമാത്രം ലാക്കാക്കിയും നാം രാജ്യപരിപാലനം നടത്തുന്നതുകൊണ്ടു്, നമ്മെ എല്ലാവരും സ്നേഹിക്കുകയും നമ്മുടെ ആജ്ഞയെ അപ്രകാരം അനുസരിക്കുകയും ചെയ്യുന്നുവെന്നല്ലാതെ, ഭീതികൊണ്ടല്ലെന്നു നാം പൂണ്ണമായി വിശ്വസിക്കുന്നു. എന്നാൽ ആ വിശ്വാസം അസ്ഥാനത്തിലായി എന്നു സംശയിക്കത്തക്ക ഒരു സംഭവം ഉണ്ടായതിനെ നിങ്ങളെ അറിയിക്കുന്നതിനും അതിനെപ്പററി ആലോചിക്കുന്നതിനുമായിട്ടാണു് ഇന്നു ഈ സദസ്സിൽ നിങ്ങളെ വിളിച്ചുകൂട്ടിയതു്. മാന്യന്മാരേ! നമ്മുടെ എല്ലാവരുടേയും സ്നേഹബ

ഹുമാനങ്ങൾക്കും ഭക്ത്യാദരങ്ങൾക്കും പാത്രീഭവിച്ചിരുന്ന നമ്മുടെ മാന്ത്യോപദേഷ്ടാവായ ആത്മാരാമമഹർഷിയുടെ ഏകപുത്രനും ചില നാൾ നമ്മുടെ പ്രധാനമന്ത്രിപദത്തെ അലങ്കരിച്ചിരുന്ന മാന്യനുമായ തുളസീദാസനെ നേരിൽക്കണ്ടിട്ടു വളരെനാളായതിനാൽ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരുന്നതിനായി പല ആവൃത്തി ആളയച്ചിട്ടും അദ്ദേഹം സൗകര്യമില്ലെന്നു പറഞ്ഞു് അവരെയൊക്കെ മടക്കി അയയ്ക്കയാണുണ്ടായതു്. തുളസീദാസൻ സർവ്വശാസ്ത്രങ്ങളിലും പാണ്ഡിത്യമുള്ള ഒരു മഹാനാണു്. അദ്ദേഹം ആവിധത്തിൽ നമ്മുടെ ആജ്ഞയെ നിറവേററാതിരിക്കത്തക്കവണ്ണം നമ്മളെന്തെങ്കിലും കുററം ചെയ്തിരിക്കണം. ഞാനാണെങ്കിൽ, എൻെറ മനസ്സാക്ഷിക്കു വിപരീതമായി യാതൊന്നും പ്രവൎത്തിച്ചിട്ടില്ല. നിങ്ങൾ ആരെങ്കിലും രാജ്യഭരണവിഷയത്തിൽ വല്ല തെററും ചെയ്തുപോയിട്ടുണ്ടോ? ഉണ്ടെങ്കിലതു തിരുത്തി ഞാൻതന്നെ അദ്ദേഹത്തിനോടു മാപ്പു പറഞ്ഞു രാജധാനിയിൽ വരുത്തി കണ്ടുകൊള്ളാം."

സദസ്യർ ഓരോരുത്തരും തങ്ങൾ യാതൊരു തെററും ചെയ്തിട്ടില്ലെന്നും ചക്രവൎത്തിയുടെ അറിവോ സമ്മതമോ കൂടാതെ രാജ്യഭരണവിഷയത്തിൽ തങ്ങൾ കൈകടത്തുകയില്ലെന്നും ചക്രവൎത്തിയെ ഉണൎത്തിച്ചു. അദ്ദേഹം വീണ്ടും പറഞ്ഞുതുടങ്ങി:— "അങ്ങനെയാണെങ്കിൽ അദ്ദേഹം നമ്മുടെ അഭിലാഷത്തെ നിരസിച്ചതെന്തുകൊണ്ടായിരിക്കാം? ഒരുപക്ഷേ, അലൗകികനിലയിൽ— പ്രാപഞ്ചികവ്യവഹാരങ്ങളിൽനിന്നും വിമുക്തനായ നിലയിൽ —അദ്ദേഹം എത്തിക്കഴിഞ്ഞു എന്നു വരുമോ? അദ്ദേഹം ആ നിലയിൽ എത്താനിരിക്കുന്ന ഒരു മഹാനാണെന്നു കാലേക്കൂട്ടി ഞാൻ ധരിച്ചിട്ടുണ്ടു്. അഥവാ പാണ്ഡിത്യച്ചൊരുക്കു് അദ്ദേഹത്തെ വഴിപിഴപ്പിച്ചിട്ടുണ്ടെന്നുവരുമോ? എന്താണു നിങ്ങളുടെ അഭിപ്രായം"

ചക്രവൎത്തിയുടെ ചോദ്യത്തിനു പ്രധാനമന്ത്രി പറഞ്ഞ സമാധാനം ഇതായിരുന്നു:—"പ്രഭോ! അങ്ങുധരിച്ചിരിക്കുന്നതുപോലെയുള്ള ഒരു സ്ഥിതിയോ ഗതിയോ തുളസീദാസനില്ലെന്നാണു ജനശ്രുതിയിൽനിന്നും ഊഹിക്കേണ്ടിയിരിക്കുന്നതു്. ആ മനുഷ്യനു വേണ്ടുവോളം ശാസ്ത്രപാഠവും അതിനനുസരിച്ചുള്ള പ്രഗത്ഭതയുമുണ്ടു്. ആത്മഗതിയിൽ, ലോകവുമായി വലിയ ഇടപാടിനൊന്നും സംഗതിയാകാതെയിരുന്ന ആ ചെറുപ്രായത്തിൽ കുറച്ചു താല്പൎയ്യം കാണിച്ചതും വാസ്തവമാണു്. എന്നാൽ അയാളുടെ പിതാവിൻെറ മഹത്വത്തെ മാത്രം മുൻനിൎത്തി ആ ചെറുപ്പക്കാരനെ തിരുമനസ്സുകൊണ്ടു് അയാൾ അർഹിക്കുന്നില്ലാത്ത പ്രധാനമന്ത്രി പദപീഠത്തിൽ ആരോഹണം ചെയ്യിച്ചതോടുകൂടി അയാൾ ചീത്തയായിത്തുടങ്ങി. മനസ്സംസ്കാരം

ഇല്ലാതിരുന്ന ആ യുവാവു വഴിതെററിച്ചരിച്ചുതുടങ്ങി. അയാൾ ഒരു മുഴുത്തവേശ്യാലമ്പടനായിത്തീൎന്നു. ദീൎഘകാലത്തെ അവധിയും വാങ്ങി അയാൾ പോയതു വേശ്യാഗൃഹത്തിൽ സ്ഥിരതാമസത്തിനായിട്ടായിരുന്നു. അങ്ങനെ കേവലമൊരു ധൂൎത്തനായി കഴിഞ്ഞുകൂടുമ്പോൾ, തീൎത്ഥാടനത്തിനു പോയിരുന്ന ആത്മാരാമൻ മടങ്ങിവന്നു അവനെ ബലാൽക്കാരേണ വേശ്യാഗൃഹത്തിൽനിന്നും ഇറക്കിക്കൊണ്ടുപോയി ഒരു ഉദ്യാനത്തിൽ താമസിപ്പിച്ചു അവിടെയും, എവിടെനിന്നോ ഒരു വേശ്യവന്നു വശായി. അതുകണ്ട ആത്മാരാമൻ അവിടെനിന്നും വേർപെടുത്തി വീട്ടിൽക്കൊണ്ടുപോയി താമസിപ്പിച്ചു. എന്നിട്ടും അയാളുടെ ദുർന്നയം അയാളെ വിട്ടുപിരിയുന്നില്ലെന്നു കണ്ടു് ആത്മാരാമൻ അപമാനത്തെ ഭയന്നു കുടുംബസമേതം നാടുവിട്ടുപോയി. അവിടെയും അയാളുടെ ദുൎന്നയത്തിനു മാററംകൂടുന്നതു കണ്ടു് ആത്മാരാമൻ നാടും വീടുംവിട്ടു പുറപ്പെട്ടുപൊയ്ക്കളഞ്ഞു. അതിനോടുകൂടി അയാളുടെ ദുശ്ശീലം മൂൎദ്ധന്യതയെ പ്രാപിച്ചു. പൗരുഷം വിട്ടു കാമസേവയിൽ വ്യാപൃതനായി, രാപ്പകൽ ഭാൎയ്യയുമൊന്നിച്ചാണു കഴിയുന്നതു്. ഭാൎയ്യയുമായുള്ള നിരന്തരസഹവാസത്തിനു ഭംഗം നേരിടുന്നതുകൊണ്ടാണു് തിരുമനസ്സിലെക്കല്പനയെ അയാൾ നിരസിച്ചതു്."

ചക്രവൎത്തി അതുകേട്ടു് "നിങ്ങൾ ഈ പറയുന്നതുപോലെയായിരിക്കയില്ല പരമാൎത്ഥം. വാസ്തവം ഒരുവിധത്തിലും, പ്രസ്താവം മറെറാരുവിധത്തിലുമാകുന്നതു ലോകസ്വഭാവമാണു്. കാമധേനുവിന്റെ വയററിൽ കഴുത ജനിക്കുമോ? ആത്മാരാമൻ മഹാപണ്ഡിതനും ഒരു വലിയ ആത്മത്യാഗിയുമാകുന്നു. അദ്ദേഹത്തിന്റെ പുത്രൻ ഒരിക്കലും ഒരു ധൂൎത്തനാകാൻ ഇടയില്ല. തുളസീദാസനു പിതാവിനെക്കാൾ ശാസ്ത്രപാണ്ഡിത്യമുണ്ടു്, വൈദികപാഠമുണ്ടു്. ഞാൻ അതു നല്ലവണ്ണം മനസ്സിലാക്കിട്ടുമുണ്ടു്. ഭാൎയ്യയെ അളവററു സ്നേഹിച്ചു കഴിഞ്ഞുകൂടുന്നു എന്നാണല്ലോ നിങ്ങൾ അദ്ദേഹത്തിൽ ആരോപിക്കുന്ന കുററം. ഭാര്യയെ സ്നേഹിക്കേണ്ടതു പുരുഷന്റെ കടമയാകുന്നു. അഥവാ, അദ്ദേഹത്തിന്റെ അതിരുകടന്ന സ്നേഹത്തിൽനിന്നും ഞാൻ ഒന്നു മനസ്സിലാക്കുന്നു. സ്നേഹിക്കുന്ന സ്ഥാനത്തു തന്റെ സ്നേഹശക്തി മുഴുവനും പ്രകടിപ്പിക്കുന്ന ഒരു സ്വഭാവം അദ്ദേഹത്തിന്റെ ഹൃദയത്തിനുണ്ടു്. ആദ്യം വേശ്യമാരെ സ്നേഹിച്ചു; തന്റെ സ്നേഹം മുഴുവൻ അവിടെ പ്രകടിപ്പിച്ചു. ഇപ്പോൾ തന്റെ ഭാൎയ്യയെ സ്നേഹിക്കുന്നു; തന്റെ സ്നേഹശക്തി മുഴുവൻ അവിടെ പ്രകടിപ്പിക്കുന്നു. ആ മനസ്സു ഇനി ഈശ്വരങ്കലേക്കു മാറേണ്ട താമസമേയുള്ളു; തന്റെ സ്നേഹശക്തി മുഴുവൻ അവിടെ പ്രകടിപ്പിച്ചുകൊള്ളും. ഇതാണു ഞാൻ മനസ്സിലാക്കുന്ന അദ്ദേഹത്തെ

സംബന്ധിച്ച രഹസ്യം. അതറിഞ്ഞുക്രൂടാത്തവർ അദ്ദേഹത്തെ പ ഴിക്കുന്നതു തെററാണ്."

മന്ത്രി ശിരസ്സനമിച്ചു ചക്രവത്തിയെ വണങ്ങി. സദസ്സിൽ ഉണ്ടായിരുന്ന സകലരും ആ രാജരാജേശ്വരന്റെ അഭിപ്രായത്തോട്ട യോജിച്ചു. മഹാനായ തുളസീദാസരെ താൻ അദ്ദേഹത്തിന്റെ ഇരി പ്പിടത്തിൽ ചെന്നു കാണാൻ നിശ്ചയിച്ചിരിക്കുന്നു എന്നു ചക്രവ ത്തി പ്രഖ്യാപനം ചെയ്തു. അടുത്തദിവസംതന്നെ ചക്രവത്തി പ്ര ധാനമന്ത്രിയോടും പരിവാരങ്ങളോടുംക്രൂടി തുളസീദാസരുടെ നാട്ടി ലേയ്ക്കു തിരിച്ചു. യഥാകാലം നാട്ടിലെത്തി ഒരു ഉദ്യാനത്തിൽ ഇറ ങ്ങി താൻ ഇവിടെ വന്നിരിക്കുന്നു എന്നും തുളസീദാസരെ കണ്ടുപോ കാനായിട്ടാണു വന്നതെന്നും അതുകൊണ്ടു ഇവിടംവരെ ഒന്നു വന്നു പോകണമെന്നും തുളസീദാസനെ ധരിപ്പിക്കുന്നതിനു ചക്രവത്തി ദൂ തനെ അയച്ചു. ദൂതൻ ചെന്നു വിവരമറിയിച്ചപ്പോൾ തന്റെ പ്രി യതമയെ പിരിഞ്ഞിരിക്കാനുള്ള വൈമനസ്യംകൊണ്ടു് ഉദ്യാനത്തി ൽ വരുന്നതിനു സൌകര്യമില്ലെന്നുതന്നെ ദൂതനോടു പറകയാണു ണ്ടായതു്.

ഈ അവസരത്തിൽ തുളസീദാസരുടെ മാതാവു മകനെച്ചെ ന്നുകണ്ടു്, "മകനേ! നിന്റെ ഈ സ്വഭാവം നന്നല്ല. രാജാധിരാജ നും മഹാനുമായ അക്ബർചക്രവത്തി പല പ്രാവശ്യം ആളയച്ചു ക്ഷണിച്ചു. നീ അപ്പോഴെല്ലാം അദ്ദേഹത്തെ നിരാശപ്പെടുത്തുക യാണു ചെയ്തതു്. നിന്റെ ആ കുററത്തെ ക്ഷമിച്ചു് ഇപ്പോൾ അ ദ്ദേഹം നിന്റെ സമീപത്തിൽ വന്നിരുന്നുംകൊണ്ടു് നിനക്കു് ആളയ ച്ചിട്ടും നീ അദ്ദേഹത്തെ അനാദരിച്ചതു മര്യാദയല്ല. രാജകോപ ത്തെ നീ സമ്പാദിക്കരുതു് രാജകോപം വംശവൃക്ഷത്തിനു ഇടി ത്തീയായി തീൎന്നേക്കാം. നീ വേഗംചെന്നു അദ്ദേഹത്തിന്റെ കാ ല്ക്കൽ നമസ്കരിച്ചു ചെയ്തുപോയ കുററത്തിനു മാപ്പപേക്ഷിക്കു! മ ഹാത്മാവായ ചക്രവത്തി നിനക്കു മാപ്പുതരികയും ചെയ്യും." എ ന്നിങ്ങനെ ഗുണദോഷിച്ചു. മകൻ അതുകേട്ടു്, "അമ്മേ! ചക്ര വത്തി എന്നെ ഡൽഹിയിലേയ്ക്കു ക്രൂട്ടിക്കൊണ്ടുപോകും മമതയെപ്പിരിഞ്ഞിരിക്കാൻ എനിക്കു ശക്തിയില്ല" എന്നു സ മാധാനം പറഞ്ഞു. ആ മാതാവു പിന്നെ മമതയെ വിളിച്ചു്, "നീ ആണു് എന്റെ മകനെ വഷളാക്കിയതു്. ചക്രവർത്തി യുടെ കോപത്തിനു നിന്റെ ഭത്താവും ഞാനും പാത്രമായിത്തീ ന്നിരിക്കുന്നു. ഇനി എന്തെല്ലാമാപത്തുകളാണു നേരിടാൻ പോകു ന്നതെന്നറിഞ്ഞില്ല. നീചെന്നു് നിന്റെ പിതൃഗൃഹത്തിൽ താമസി ക്കു! ഭത്തൃഗൃഹത്തിൽ പാക്കാൻ കൊള്ളാത്തവളാണു നീ" ഇങ്ങനെ പരുഷവാക്കുകൾ പറഞ്ഞു. അവൾ അതുകേട്ടു ഭത്തൃസമീപത്തിൽ

ചെന്നു വീട്ടിൽ പോകാൻ അനുവാദം നൽകണമെന്നും ഭർത്തൃമാതാവിൻെറ ഉപദേശം ലംഘിക്കുന്നതു പാപകരമാകയാൽ തടസ്സം പറയരുതെന്നും അപേക്ഷിച്ചു. തുളസീദാസർ അതുകേട്ട് "അമ്മ ആവിധത്തിലാണു ആജ്ഞാപിക്കുന്നതെങ്കിൽ നീ പോകാൻപാടില്ലെന്നു ഞാൻ പറയുന്നു സ്ത്രീകൾക്ക് ഈശ്വരാജ്ഞയെലംഘിച്ചാലും ഭർത്തൃ ജ്ഞയെ ലംഘിക്കാൻ പാടില്ലെന്നറിയുക! 'മൂർഖനാകിലുംഭർത്താ നാരിമാർക്കെല്ലാം ദൈവം' എന്ന് ആപ്തന്മാർ അഭിപ്രായപ്പെട്ടന്നു. അതുകൊണ്ടു നീ പോകാൻപാടില്ല എന്നാജ്ഞാപിച്ചു. ആ സാധ്വസ്ത്രീ ശ്വശ്രുവിൻെറ ആജ്ഞയെ പാലിക്കാൻ നിവൃത്തിയില്ലാതെയും ഭർത്താവിൻെറ കല്പനയെ നിരസിക്കാൻ സാധിക്കാതെയും കുഴങ്ങി ഈ ഘട്ടത്തിൽ തുളസീദാസരുടെ മാതാവു അവിടെ കടന്നുചെന്നു"എടീദുർഭഗേ! നീഇപ്പോൾത്തന്നെ നിൻെറ പിതൃഗൃഹത്തിലേക്കുപൊയ്ക്കൊള്ളണം. നീ ഇനി അരനിമിഷംഇവിടെത്താമസിക്കാൻ പാടില്ല. നീകാരണത്താലാണു ഞങ്ങളുടെ കുലം മുടിയാൻ പോകുന്നതു്. ചക്രവത്തി ഇന്നാട്ടിൽ വന്നു് ആളയച്ചിട്ടും അവിടംവരെയെങ്കിലും പോയിവരാൻ സമ്മതിക്കാത്തതു് നീ ഒരുത്തിയാണു്" എന്നിങ്ങനെ ഗജ്ജിച്ചു. അവൾ ഭത്താവിനോടു പറഞ്ഞു:—"അവിടുത്തെ പ്രിയപ്പെട്ട ജനനിപറഞ്ഞതു പരമാത്ഥമാണു്. അവിടുന്നു് ഇങ്ങനെ തുടങ്ങിയാൽ ലോകം എന്നെ പഴിപറയും. അങ്ങിനെ വരാതിരിക്കുന്നതിനു വന്ദ്യമാതാവു ഗുണദോഷിക്കുകയാണു്. ഞാൻ പിതൃഗൃഹത്തിലേക്കു പോകുന്നതിനു് അവിടുന്നു് അനുവദിക്കണം. മാത്രമല്ല, അവിടുന്നു ഇപ്പോൾത്തന്നെ ചക്രവത്തിതിരുമനസ്സിലെ അടുക്കൽ പോകുകയും വേണം അങ്ങനെ ചെയ്യാത്തപക്ഷം ഞാൻ ഇപ്പോൾ ആത്മഹത്യചെയ്യും" എന്നു ശഠിച്ചു തുളസീദാസൻ അതുകേട്ടു്, "എൻെറ ജീവവല്ലിപടത്തിയിരിക്കുന്ന കാമക്കൊടിയേ! നീ ആത്മഹത്യ ചെയ്യുകയോ? എനിക്കു മുക്തിപദം ലഭിക്കുമെങ്കിൽ അതും ഭവതിക്കുകൂടി അവകാശപ്പെട്ടതാണെങ്കിൽമാത്രമേ ഞാൻ സ്വീകരിക്കയുള്ളു എന്നു നിശ്ചയിച്ചിരിക്കെ, ഭവതിയെക്കൂടാതെ ഞാൻ ഈ ലോകത്തിൽജീവിച്ചിരിക്കുമോ? അതുകൊണ്ടു ഭവതി ഒരിക്കലുംആത്മഹത്യചെയ്യാൻപാടില്ല. ഞാൻ ഇപ്പോൾത്തന്നെ ചക്രവത്തിയെ ചെന്നുകണ്ടു മടങ്ങിവരാം" എന്നു പറഞ്ഞു് അപ്പോൾത്തന്നെ തിരിച്ചു. പടിക്കൽ എത്തിയപ്പോൾ, വീണ്ടും ചക്രവത്തിയാൽ നിയോഗിക്കപ്പെട്ട പ്രധാനമന്ത്രി വരുന്നതു കണ്ടു് അദ്ദേഹത്തോടൊന്നിച്ചു ചക്രവത്തിയുടെ മുമ്പിൽ എത്തി. ചക്രവത്തിയും തുളസീദാസരും പരസ്പരം അഭിവാദ്യംചെയ്തു കുശലപ്രശ്നങ്ങൾ നടത്തിയതിനുശേഷം ചക്രവത്തി അദ്ദേഹത്തെ പരിവാരസമേതം ഡൽഹിയിലേക്കു കൂട്ടിക്കൊണ്ടുപോയി.

തുളസീദാസരുടെ മാതാവു വീണ്ടും മമതയോടു്, "നീ ഇനി ഇവിടെ താമസിക്കാൻ പാടില്ല. ഇപ്പോൾത്തന്നെ നിന്റെ പിതൃഗൃഹത്തിലേക്കു പൊയ്ക്കോൾക" എന്നുപറഞ്ഞു തദാജ്ഞയെ ശിരസാവഹിച്ചു ഭർത്തൃമാതാവിനെ നമസ്കരിച്ചു മമത അവളുടെ വീട്ടിലേക്കുപോയി. അവൾ സ്വഗൃഹത്തിലെത്തിയപ്പോൾ വളരെനാളായി അവളെ പിരിഞ്ഞിരുന്ന തോഴിമാർ കുശലമന്വേഷിച്ചു് ആ ഗൃഹത്തിൽച്ചെന്നു് അവളുടെ ചുററുംകൂടി. ചിലർ അവളോടു ചോദിച്ചു:—"നീ എന്താണു തനിയെ ഇപ്പോൾ പുറപ്പെട്ടതു്. മമതേ! നീ ഭർത്താവിനെ പിരിഞ്ഞിരിക്കുന്നവളല്ലല്ലോ. അദ്ദേഹം നിന്നെയും കാൽക്ഷണം വേർപെട്ടിരിക്കയില്ലെന്നാണല്ലോ കേൾവി. നിങ്ങൾരാത്രിയും പകലും ഒരു മുറിയിൽത്തന്നെ കഴിഞ്ഞുകൂട്ടുന്നു എന്നും നിങ്ങളെപ്പോലെ കാമാന്ധന്മാർ ഈലോകത്തിൽ ഇല്ലെന്നും മററും ലോകരൊക്കെ പറയുന്നുവല്ലോ. ആവിധത്തിൽ നാട്ടുകാരെക്കൊണ്ടു് അപഹസിപ്പിക്കുന്നതു ശരിയോ? നാട്ടിലെങ്ങും ഭാര്യാഭർത്താക്കന്മാർ ഇല്ലേ? അവരൊക്കെ ഇങ്ങനെ നാട്ടുകാരെപ്പോലെ ലോകരെക്കൊണ്ടു ചിരിപ്പിക്കുകയാണോ ചെയ്യുന്നതു്?" മമത അതുകേട്ടു് "നിങ്ങൾ എന്നെ പരിഹസിക്കുന്നതിനായിട്ടാണോ വന്നതു്? എന്നെ എന്റെ മാതാപിതാക്കന്മാർ ഒരു പുരുഷനു വിവാഹം ചെയ്തുകൊടുത്തു. അദ്ദേഹം എന്റെ കരഗ്രഹണം ചെയ്ത നിമിഷംമുതൽ എന്റെ ഈശ്വരനാണു്. അദ്ദേഹത്തിന്റെ വാക്കുകൾ എനിക്കു വേദവാക്യങ്ങളാണു്. അദ്ദേഹത്തിന്റെ ഇഷ്ടത്തെ അനുസരിക്കുകയെന്നുള്ള വ്രതമാണു എനിക്കു വേദശാസനം. ആ ശാസനത്തെ അണുപോലും തെററിക്കാതെ പാലിച്ചുപോരുന്ന എന്നെ പരപുരുഷന്മാരെ മോഹിക്കുന്ന നിന്ദ്യസ്ത്രീകളെയെന്നപോലെ പരിഹസിക്കുന്നതു ന്യായമാണോ?" എന്നു ചോദിച്ചു.

തോഴികൾ:—(പരിഹാസമട്ടിൽ) അതുശരി; ഭർത്താവും ഭാര്യയും വിനാഴികയും പിരിയാതെ വാടതാം പ്രകടിപ്പിക്കണമെന്നു ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ടോ? സകലകർമ്മങ്ങൾക്കും കാലവും സമയവും വിധിച്ചിട്ടുള്ളപോലെ കാമാനുഷ്ഠാനത്തിനും പ്രത്യേകസമയം വിധിച്ചിട്ടുണ്ടു്. വെറും പ്രകൃതിയാകുന്ന ശാസ്ത്രത്തെമാത്രം അവലംബിച്ചുപോരുന്ന മൃഗങ്ങൾപോലും കാമാനുഷ്ഠാനസമയവിധിയെ ലംഘിക്കുന്നില്ലെന്നിരിക്കെ, വിശേഷബുദ്ധിയുള്ള മനുഷ്യർ അതിനെ തെററിക്കുന്നതു ശരിയാണോ? നിങ്ങളാണെങ്കിൽ വിധിയെ തെററിച്ചു എന്നു മാത്രമല്ല, എല്ലാസമയവും അതിലേക്കുതന്നെ വിനിയോഗിച്ചുംപോരുന്നു. രാപ്പകൽ കാമലീലകളിൽത്തന്നെകഴിഞ്ഞുകൂട്ടുന്നവരാണു്; നാട്ടുകാരൊക്കെ നിങ്ങളുടെ ചരിത്രംതന്നെ പറഞ്ഞുചിരിക്കുന്നു.

ഇങ്ങനെ സർവ്വജനപരിഹാസത്തിനു പാത്രങ്ങളായ ദമ്പതികൾ വേറെങ്ങും കാണാൻ പ്രയാസമാണ്. മനസ്സടക്കമില്ലാത്ത പുരുഷന്മാരിൽ ചിലർ പക്ഷേ ഈവിധം കാമചാപല്യങ്ങൾ കാട്ടിയാലും അവരെ നേർവഴിക്കു നയിക്കേണ്ട ചുമതല സ്ത്രീകൾക്കല്ലേ? നീ എന്തുകൊണ്ട് അങ്ങനെ ചെയ്തില്ല? നിന്നെച്ചൊല്ലി നാട്ടുകാരൊക്കെ ചിരിക്കുന്നതുകണ്ടപ്പോൾ ഞങ്ങൾക്കുണ്ടായ സങ്കടമാണ് നിന്നോടു ഇത്രയുംപറയാനിടയാക്കിയതു്. നീ അന്യഥാ ചിന്തിക്കണ്ടാ

മമതയ്ക്കു് അവരുടെ അഭിപ്രായം ശരിയാണെന്നുതോന്നി. എന്റെ ഭർത്താവിനെ ശരിക്കു നയിക്കാഞ്ഞ എന്റെ തെററുകൊണ്ടാണ് ഞാനും എന്റെ ഭർത്താവും ഇങ്ങനെ ലോകാപവാദമാകുന്ന പടുകുഴിയിൽ പതിക്കാൻ ഇടയായതു്. ഈശ്വര! ശാസ്ത്രവിധിയെ പുരുഷന്മാരും ഭർത്തൃവിധിയെ സ്ത്രീകളും പാലിക്കണമെന്നാണല്ലോ അങ്ങയുടെ മതം. അങ്ങനെ പാലിക്കുന്നവർക്കുമാത്രമേ മോക്ഷമുള്ളൂ എന്നും അങ്ങു വിധിച്ചിട്ടുണ്ടല്ലോ. ആ വിധിയെ ശിരസാവഹിച്ചു് അതനുസരിച്ചു പ്രവർത്തിച്ച ഞങ്ങളെ ലോകാപവാദമാകുന്നനരകത്തിൽ തള്ളിയതെന്തുകൊണ്ടോ? ഭഗവാനേ! ഞങ്ങൾക്കു ഈ നരകത്തിൽനിന്നും മോചനമുണ്ടോ? എന്റെ ഭർത്താവിന്റെ മനഃസ്ഥിതി മാറിവരുമോ? ജഗദീശ! ഇവിടെ അങ്ങുതന്നെ ഞങ്ങൾക്കു് അവലംബഹസ്തം നൽകേണമേ! ഇങ്ങനെ മമത തന്റെ സങ്കടത്തെ ഭഗവൽപാദങ്ങളിൽ സമർപ്പിച്ചു. തുളസീദാസരാകട്ടേ ചക്രവർത്തിയുടെ അതിഥിയായി കൊട്ടാരത്തിൽത്തന്നെ രാജതുല്യം ബഹുമാന്യനായി പാർത്തുവരുന്നു. എന്നാൽ അദ്ദേഹത്തിന്റെമനസ്സു മുഴുവൻ സ്വദേശത്താണ്. മമതയെന്നൊരു ചിന്തയല്ലാതെ മറെറാന്നും അദ്ദേഹത്തിന്റെ മനസ്സിൽ ഇല്ല. ഏതാണ്ടൊരാഴ്ചയോളം അദ്ദേഹം ഈവിധത്തിൽ അവിടെത്താമസിച്ചതിനുശേഷം തനിക്കു നാട്ടിലേക്കു പോകണമെന്നും താമസിയാതെതന്നെ മടങ്ങിവന്നു കണ്ടുകൊള്ളാമെന്നും പറഞ്ഞു് ഒരുപ്രകാരത്തിൽ ചക്രവർത്തിയുടെ അനുവാദംവാങ്ങി സ്വദേശത്തേയ്ക്കു തിരിച്ചു. യഥാകാലം നാട്ടിലെത്തി ഗൃഹത്തിൽച്ചെന്നു മമതയെ വിളിച്ചു മമതഅവിടെയില്ലെന്നും അവൾ അവളുടെ ഗൃഹത്തിലേക്കു പോയിരിക്കുന്നവെന്നും മാതാവു പറഞ്ഞറിഞ്ഞപ്പോൾ അദ്ദേഹത്തിനു് അസീമമായ അന്തസ്താപവും നിരാശയും ഉണ്ടായി. പെട്ടെന്നു് ഒരുഭ്രാന്തനെപ്പോലെ പടിക്കുപുറത്തിറങ്ങി നേരെ ജായാഗൃഹത്തെ ലക്ഷ്യമാക്കി ശീഘ്രഗതിതുടന്നു. യഥാസമയം ഭാര്യാഗൃഹത്തിന്റെ പടിക്കൽ എത്തി. നേരം അർദ്ധരാത്രി കഴിഞ്ഞിരുന്നതിനാൽ പടിപ്പുരവാതിൽ ബന്ധിച്ചിരുന്നു. ആ സമയത്തെ ഘോരമായ ഇരുട്ടും വമ്പിച്ചമഴ

യും കൊടുങ്കാററും ഇടിയും മിന്നലും ഏതൊരുവനെയും ഭയവിഹ്വലനാക്കിച്ചെയ്യുന്നതാണു്. തുളസീദാസരാകട്ടെ പ്രകൃതിയുടെ ഈ വികൃതികൾ ലേശമറിയുന്നില്ല അദ്ദേഹം ഒരുപ്രകാരത്തിൽ മതിൽ ചാടി അകത്തുകടന്നു. അകത്തെ കതകുകളെല്ലാം ബന്ധിച്ചിരിക്കുന്നു. ഗൃഹത്തിനു ചുററും നടന്നുനോക്കി. മാളികപ്പുറത്തു് ഒരു മുറിയിൽ വിളക്കു കത്തുന്നതുകണ്ടു. അതു തൻെറ പ്രിയതമയുടേതായിരിക്കുമെന്നു് അദ്ദേഹം ഊഹിച്ചുറപ്പിട്ടുത്തി "മമതേ! മമതേ! പ്രിയതമേ! ജീവനാഥേ!" എന്നിങ്ങനെ പലതവണ വിളിച്ചു. ഇരച്ചുപെയ്യുന്ന വർഷത്തിൻെറ കർക്കശമായ ശബ്ദം തുളസീദാസരുടെ കണ്ഠധ്വനിയെ ഭാര്യകിടക്കുന്ന മുറിയിൽ കടക്കാതെ തടയുകയാണുണ്ടായതു്. ഒട്ടധികനേരം പിന്നെയുംനിന്നു് കണ്ഠക്ഷോഭംചെയ്തിട്ടും യാതൊരു ഫലവുമില്ലെന്നുകണ്ടു് അത്യന്തം സങ്കടത്തോടുകൂടി അദ്ദേഹം ഇങ്ങനെ വിലപിച്ചുതുടങ്ങി:—"വൈകുണ്ഠനാഥ! ലക്ഷ്മീകാന്ത! ലോകപാലക! ഭഗവാനേ! മമതയുടെ മുറിയിൽ കടക്കാൻ എനിക്കു സംഗതിയാകണേ! ജഗദീശ! അവളുടെ വിരഹാഗ്നി എന്നെ കത്തിദ്ദഹിപ്പിക്കുന്നുവല്ലോ! ഭഗവാനേ! വിരഹാഗ്നിയുടെ ചൂടു് അങ്ങു് അനുഭവിച്ചിട്ടുള്ളതാണല്ലോ. സീതയെത്തിരഞ്ഞു കാടുകളിലലഞ്ഞപ്പോഴും രാധയെത്തിരഞ്ഞു ദേശാടനം ചെയ്തപ്പോഴും അതിൻെറ ചൂടു് അങ്ങു് അനുഭവിച്ചതാണല്ലോ അങ്ങേയ്ക്കുപോലും ദുസ്സഹമായിരുന്ന ആ ചൂടു് ഈ നിസ്സാരനായ ഞാൻ എങ്ങനെസഹിക്കും? ദൈവമേ! എന്നെ രക്ഷിക്കണേ! രക്ഷിക്കണേ!" തുളസീദാസരുടെ ഈ പ്രാർത്ഥനകേട്ടു ഭഗവാൻ വൈകുണ്ഠാധിപതിക്കു അദ്ദേഹത്തിൻെറ പേരിൽ കരുണതോന്നി. അദ്ദേഹത്തിനെ സഹായിക്കുന്നതിനായി അനന്തനെ നിയോഗിച്ചയച്ചു. അനന്തനാകട്ടേ മമതയുടെ ജനേലിൽ വടമെന്നപോലെ കീഴ്പോട്ടു തൂങ്ങിക്കിടന്നു പ്രാർത്ഥനാനന്തരം തുളസീദാസർ വീണ്ടും മമതയെ വിളിച്ചു് തൻെറ ദയനീയമായ ദൃഷ്ടികളെ ജനേലിൽ പതിപ്പിച്ചപ്പോൾ അവിടെനിന്നും കീഴ്പ്പോട്ടു തൂങ്ങിക്കിടക്കുന്ന വടംകണ്ടു് അത്യന്തം സന്തോഷത്തോടുകൂടി അതിൽ പിടിച്ചു കയറി ജനേൽ കടന്നു്, "മമതേ! മമതേ! പ്രാണനാഥേ!" എന്നിങ്ങനെ ഉറക്കെ വിളിച്ചുകൊണ്ടു് അകത്തിറങ്ങി. അതിനകത്തു കിടന്നു നിദ്രചെയ്തിരുന്ന കുറെ സ്ത്രീകൾ ഞെട്ടിയുണന്നു് 'കള്ളൻ കയറിയേ' എന്നിങ്ങനെ ബഹളംകൂട്ടി. ഈ ഒച്ചപ്പാടൊക്കെക്കേട്ടു ഗൃഹത്തിലുണ്ടായിരുന്ന സകല ആളുകളും ഉണന്നു കഴിഞ്ഞു. എല്ലാവരുംകൂടി ആ മുറിക്കകത്തു കടന്നപ്പോൾ, അപ്പോഴും മമതയെ വിളിച്ചുകൊണ്ടു ഭ്രാന്തനെപ്പോലെ നില്ക്കുന്ന തുളസീദാസനെക്കണ്ടു. സംഗതിയറിയാതെ അവരൊക്കെ പരിഭ്രമിച്ചു നില്ക്കവേ, അടുത്തൊരു മുറിയിൽ ശയിച്ചിരുന്ന മമതയുണന്നു് അവിടെ

എത്തി. അവളെക്കണ്ടമാത്രയിൽ ആ പുരുഷാരത്തിൻെറമദ്ധ്യേ 'എൻെറ മമതേ' എന്നു വിളിച്ചുകൊണ്ടു മമതയെ പരിരംഭണംചെയ്തു. ലജ്ജിതയായ മമത പെട്ടെന്നു തൻെറ ഭർത്താവിനെയുംകൂട്ടിക്കൊണ്ടു തൻെറ മുറിയിൽ കടന്നു. അദ്ദേഹം ആർത്തിയോടുകൂടി അവളുടെ മുഖത്തു നോക്കി "പ്രിയേ! നീ ഇത്രനാളും എന്നെപ്പിരിഞ്ഞിരുന്നുവോ? നീ എൻെറ വേർപാടു സഹിച്ചതെങ്ങനെ? ഞാൻ ഈ രാഴ്ച അക്ബർചക്രവർത്തിയുടെ കൊട്ടാരത്തിൽ കഴിച്ചുകൂട്ടിയ സങ്കടം എനിക്കുമാത്രമേ അറിഞ്ഞുകൂടൂ. ഞാൻ എളുപ്പത്തിൽ മടങ്ങിവരാമെന്നും മററും പറഞ്ഞു ചക്രവർത്തിയുടെ അനുവാദവും വാങ്ങി ഇന്നുരാവിലെ അവിടന്നു പുറപ്പെട്ടു. വീട്ടിൽ ചെന്നപ്പോഠം ഭവതി ഇങ്ങുപോന്നു എന്നറിഞ്ഞു ഞാൻ അവിടുന്നു ഓടിക്കിതച്ചു ഇവിടെവന്നു മതിൽചാടി അകത്തുകടന്നു. നീ ആ ജനേലയിൽ എനിക്കായിട്ടു തൂക്കിയിട്ടിരുന്ന വടത്തിൽ പിടിച്ചു മുറിക്കകത്തു കയറി. ഭവതിയെന്നെ ഇത്രവളരെ സങ്കടപ്പെടുത്തിയല്ലോ! ഇനിമേൽ ഒരുനിമിഷംപോലും എന്നെ പിരിഞ്ഞുപോകരുതു്. എനിക്കതു പ്രാണസങ്കടമാണു്." ഇങ്ങനെ ഓരോന്നു പുലമ്പുന്നതുകേട്ടു മമത ചോദിച്ചു:—എതു വടത്തിൽപ്പിടിച്ചു അങ്ങു് അകത്തുകടന്നു? അങ്ങനെയൊരു വടം ഞാൻ എങ്ങും തൂക്കിയിട്ടിട്ടില്ലല്ലോ."

തുളസീദാസർ:— ഇല്ലേ? ഭവതി എനിക്കായിട്ടു തൂക്കിയിട്ടിരുന്നവടം ഇപ്പോഴും അവിടെത്തന്നെയുണ്ടല്ലോ, വരൂ ഞാൻ കാണിച്ചുതരാം.

രണ്ടുപേരുംകൂടി വടം നോക്കുന്നതിനായിട്ടു ജനേലിനരികിൽ ചെന്നു. അഹോ! മമത അതാ ഞെട്ടിവിറച്ചു ഭർത്താവിനെക്കെട്ടിപ്പിടിക്കുന്നു! ഒരു ഘോരസർപ്പം ജനേലിൻെറ താഴത്തെ പടിയിൽ പത്തിയുറപ്പിച്ചു പിടിച്ചുകൊണ്ടു താഴെവരെ തൂങ്ങിക്കിടക്കുന്നു! മമതാദേവിയും മററുള്ളവരും ആ ഭയങ്കരസർപ്പത്തെക്കണ്ടു ഭയപ്പെട്ടമാത്രയിൽ അതു താഴെത്തേക്കിറങ്ങി മറയുകയും ചെയ്തു. മമത ഭർത്താവിനോടു പറഞ്ഞു:—"ജീവനാഥ! അങ്ങു കാട്ടിയതൊരു മഹാസാഹസമാണു്. കാമത്തിനു കണ്ണില്ലെന്നുള്ള പഴമൊഴി എത്ര പരമാർത്ഥമാണു്. ഈ മഴയൊക്കെ നനഞ്ഞതും മതിൽ ചാടിയതുമൊക്കെപ്പോകട്ടേ? ആ കരാളസർപ്പത്തെ പിടിച്ചു മാളികപ്പുറത്തു കയറിയതു എന്തൊരാപത്താണു്. മാളികയിൽ കയറി ബഹളംകൂട്ടി സ്ത്രീജനങ്ങളെയൊക്കെ ഭയപ്പെടുത്തി, സ്വജനങ്ങളെയെല്ലാം ഉണർത്തി അവരുടെ മുമ്പിൽ വച്ചു് എന്നെ പരിരംഭണം ചെയ്തു കാമവാക്കുകഠം ഉച്ചരിച്ചതു് എത്ര ലജ്ജാവഹമാണു്! പ്രാണനാഥ! കാമാന്ധത്വം അനന്തമായ ആപത്തുകളെ വിളയിക്കുന്നതാണു്. സർപ്പത്തെ കയറാക്കിയ ഈ സംഭവംതന്നെ ജീവാപായത്തിനുപോലും സംഗതി

യാകുമായിരുന്നല്ലോ! മേലും അങ്ങ് ഇങ്ങിനെ കാമാന്ധനായിത്തന്നെ ജീവിക്കുന്നതായാൽ ഇനി എന്തെല്ലാം ആപത്തുകളാണ് നേരിടാനിരിക്കുന്നതെന്ന് ആർക്കറിയാം. അതോർക്കുമ്പോൾ എനിക്ക് നടുക്കമുണ്ടാകുന്നു. ജീവിതാശതന്നെ എന്നെ വിട്ടുപിരിയുന്നു. നാം രണ്ടുപേരും അന്ധമായ കാമാസക്തിയാൽ ലോകരുടെ പരിഹാസത്തിനു പാത്രീഭവിച്ചിരിക്കുന്നു ഞാൻ ആണ് അതിനു കാരണഭൂതയെന്നു പ്രത്യേകിച്ചും ലോകർ എന്നെപ്പഴിക്കുന്നു. ഈവക പരമാൎത്ഥങ്ങൾ അങ്ങയുടെ ഹൃദയത്തിനുള്ളിൽ കടക്കാതിരിക്കത്തക്കവണ്ണം അവിടം കാമാസക്തിയാൽപരിപൂൎണ്ണമായിരിക്കുന്നു. ജീവനാഥ!പരിഹാസ്യമായകാമാനുഷ്ഠാനത്താൽനമ്മെശ്വാക്കളോടുസാമ്യപ്പെടുത്തിസംസാരിക്കുന്നവരും ധാരാളമുണ്ട്. പ്രഭോ!ഇങ്ങനെ നാംതന്നെ നമുക്കുകിട്ടിയ പാവനമായ മനുഷ്യജന്മത്തെ ലോകരുടെദൃഷ്ടിക്കുപരിഹാസപാത്രമാക്കുന്നതു നമ്മുടെ തെററുകൊണ്ടാണല്ലോ. പരപരിഹാസത്തിനു പാത്രമാകുന്നവർ ദുൎജ്ജനങ്ങളാണെന്നും അവരെ ലോകംവെറുക്കുമെന്നും ലോകരാൽ വെറുക്കപ്പെടുന്നവർ ഈശ്വരനാലും വെറുക്കപ്പെടുമെന്നും ഈശ്വരനാൽവെറുക്കപ്പെടുന്നവർ നിത്യനരകമനുഭവിക്കേണ്ടിവരുമെന്നും, ഞാൻ പറയാതെതന്നെ അങ്ങേയ്ക്കു അറിവുള്ളതാണല്ലോ. അതുകൊണ്ടു് ജീവേശ! ഇനി കുറേനാൾ ഈ കാമാസക്തിയിൽനിന്നും വിരമിച്ചു തജ്ജന്യമായ ദുർവികാരങ്ങളെല്ലാമൊഴിച്ചു ഈശ്വരഭജനം നടത്തണമെന്നു ഞാൻ അപേക്ഷിക്കുന്നു. പ്രഭോ! ഈശ്വരഭജനംകൊണ്ടു സിദ്ധിക്കുന്ന ബ്രഹ്മാനന്ദം ഗ്രാമ്യധർമ്മാനുഷ്ഠാനത്തിൽനിന്നും സിദ്ധിക്കുന്ന ചിററിമ്പത്തെക്കാൾ എത്ര മഹത്തരമാണെന്നോൎക്കുക! അനിത്യമായ ആ ആനന്ദത്തെ നിത്യമായ ബ്രഹ്മാനന്ദത്തോടു തുലനംചെയ്യുന്നതുതന്നെ മൂഢത്വമാണ്. പ്രിയപ്പെട്ട ഭൎത്താവേ! മലമൂത്രഭാണ്ഡപിണ്ഡമായ എന്റെ ഈ ശരീരംകൊണ്ടു അങ്ങേയ്ക്കു സിദ്ധിക്കുന്ന തുച്ഛവും നിന്ദ്യവുമായ ആനന്ദത്തിൽനിന്നു മനസ്സിനെ പിൻവലിച്ചു് കൈവല്യസോപാനത്തിലെത്തിച്ചു സുഖിപ്പിക്കുന്ന ആ നിത്യാനന്ദത്തിൽ മനസ്സുചെലുത്തിയാലും! പ്രഭോ! എണ്ണററുകൊല്ലം തീവ്രമായ വൈരാഗ്യത്തോടുകൂടി പരിശുദ്ധമായ ബ്രഹ്മചൎയ്യത്തെ സ്വീകരിച്ചു അഴിവില്ലാത്തകീൎത്തിയെ സമ്പാദിച്ച ഭീഷ്മരെ അങ്ങ് ഓൎക്കുക! തന്റെ ഭൎത്താവായിരിക്കണമെന്നു ബലാൽച്ചെന്നു താണുവീണ് അപേക്ഷിച്ച സ്വവേശ്യയായ ഉൎവ്വശിയെ പുല്ലുപോലെ തള്ളിയ അൎജ്ജുനന്റെ വൈരാഗ്യത്തെ അങ്ങു ഓൎക്കുക! എത്രയോ യുഗങ്ങളായി നിത്യബ്രഹ്മചാരിയായി കഴിഞ്ഞുകൂടുന്ന ഹനുമാനെ അവിടുന്നു വിചാരിക്കുക! വിവാഹമേ വേണ്ടെന്നുവച്ചു് എക്കാലത്തും ബ്രഹ്മചാരിയായിത്തന്നെ വിളങ്ങുന്ന ഭഗവാൻ മഹാഗണപതിയെ അങ്ങു് ഓൎക്കുക! ഇങ്ങനെ ബ്രഹ്മചൎയ്യ

ത്തിൻെറ മഹത്വത്തെ അനുഭവിച്ചറിഞ്ഞ പുണ്യാത്മാക്കൾ ഈ ലോകത്തിൽത്തന്നെയും കോടാനുകോടിയുണ്ടു്. പ്രിയഭർത്താവേ! അങ്ങും ആ പുണ്യാത്മാക്കളെ അനുകരിച്ചു കാമത്തെത്തള്ളി നിത്യമുക്തിക്കുള്ള മാർഗ്ഗത്തെ കയ്ക്കൊള്ളുണേ!"

മമതയുടെ സാരഗർഭങ്ങളായ ഉപദേശങ്ങൾ തുളസീദാസനെ ഉദ്ബുദ്ധഹൃദയനാക്കിച്ചെയ്തു അദ്ദേഹം ഇങ്ങനെ ചിന്തിച്ചുതുടങ്ങി:—ഇവൾ പറഞ്ഞതു പരമാർത്ഥമാണു്. അത്യുൽകൃഷ്ടമായ ഈ മനുഷ്യജന്മത്തെ ഞാൻ അതിനികൃഷ്ടമാക്കിത്തീർത്തിരിക്കുന്നു. ലോകരുടെ പരിഹാസത്തിനു ഞാൻ പാത്രമായിത്തീർന്നിരിക്കുന്നുപോൽ! അതേ, അങ്ങനെ വരാനാണു് എളുപ്പം. ഞാൻ അത്രകണ്ടു ദുഷ്ടനാണു്! ഞാൻ എൻെറ വന്ദ്യമാതാവിൻെറ വാക്കുകളെ നിരസിച്ചു് അവരെ നിത്യദുഃഖത്തിൽ അമുഴ്ത്തി. പൂജ്യനും തപോനിധിയുമായ എൻെറ ജനകൻെറ വാക്കുകളെ ഞാൻ നിഷേധിച്ചു. അദ്ദേഹം എനിക്കുവേണ്ടി അനുഭവിച്ച കഷ്ടതകൾ ഒട്ടൊന്നുമല്ല. വേശ്യയ്ക്കടിമപ്പെട്ടു അവളുടെഗൃഹത്തിൽ താമസിച്ചുപോന്ന എന്നെ അദ്ദേഹം ബലാൽക്കാരേണ പിടിച്ചിറക്കിക്കൊണ്ടുവന്നു കാമലമ്പടത്വത്തിൻെറ കരാളഫലങ്ങളെ എനിക്കു വഴിപോലെ ഉപദേശിച്ചിട്ടും ഞാൻ മാനസാന്തരപ്പെടാഞ്ഞതുകണ്ടു് ഉദ്യാനവനത്തിൽ താമസിപ്പിച്ചു് അവിടെ സഹതീർത്ഥ്യന്മാരെയും ഏർപ്പെടുത്തി ബ്രഹ്മചര്യത്തിലും തപശ്ചര്യയിലും പഴക്കി, അനന്തരം വീട്ടിൽകൊണ്ടുചെന്നു താമസിപ്പിച്ചു് ദുർവൃത്തനാകരുതെന്നുള്ള ഉപദേശവുംതന്നു് ആ മഹാൻ തപസ്സിനുപോയി. ആ നിമിഷംമുതൽ അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും അനാദരിച്ചു് അതികാമിയായിത്തീർന്നു. മഹാനായ ചക്രവർത്തിയെ അനാദരിച്ചതും മറെറാരു പാപമാണു്. എന്നെ കാമലമ്പടനാക്കിത്തീർത്തുവെന്നുള്ള അപഖ്യാതിക്കു് ഇവളെ ഇടയാക്കിയതും ഒരു വലിയ തെററുതന്നെ. അഹോ! കാമമേ! നീ എത്ര ഭയങ്കരചരിതൻ! ഭഗവൽപ്പാദങ്ങളെ ഒരു നിമിഷനേരത്തേക്കുപോലും സ്മരിക്കാൻ ഇടയാക്കാതെ എന്നെ ഈവിധം അധഃപതിപ്പിച്ചതു നീയാണു്. എൻെറ മാതാവിനെ ദുഃഖിപ്പിച്ചതും നീയാണു്. എൻെറ വന്ദ്യപിതാവിനെ പ്രാപഞ്ചികവിരക്തനാക്കിത്തീർത്തതും നീതന്നെ. എൻെറ ഉപദേശത്തെ അർഹിക്കുന്നവളായ ഈ മമതയെക്കൊണ്ടു് എന്നെ ഉപദേശിപ്പിച്ചതും നീയല്ലാതെ മററാരുമല്ല. അഥവാ ഞാനെന്തിനു നിന്നെ പഴിക്കുന്നു? എൻെറ മനസ്സാണു് എന്നെ ദുഷ്ടനാക്കിത്തീർത്തതു്. അല്ലയോ ഹൃദയമേ! ഭോഗാശകളാൽ നീ എന്നെ മലിനനാക്കിച്ചെയ്തു; നീ എൻെറ ജന്മത്തെ നശിപ്പിച്ചു; നീ എൻെറ മാതാവിനെ ദുഃഖിപ്പിച്ചു; നീ എൻെറ

പിതാവിനെ ഓടിച്ചു; നീ എന്നെ പരിഹാസ്യനാക്കിത്തീർത്തു; നീ എന്നെ നരകത്തിലേക്ക തള്ളുകയും ചെയ്തു ഇനി ഞാൻ നിനക്ക കീഴ്പ്പെടുകയില്ല ഞാൻ ഈ നിമിഷംമുതൽ എൻെറ ഭഗവാനെ അന്വേഷിക്കാൻ നിശ്ചയിച്ചിരിക്കുന്നു. എന്നെ കീഴ്പ്പെടുത്താൻ ഇനി നിനക്ക സാധിക്കുന്നതല്ല. അല്ലെങ്കിൽ ഞാനെന്തിന നിന്നെ കുററപ്പെടുത്തുന്നു? ഞാൻതന്നെയാണു് എന്നെ അധഃപതിപ്പിച്ചതു്. മൃഗീയമായ കാമാസക്തിക്ക നീ എനിക്ക അനുകൂലിച്ചു എന്നേയുള്ളു ഞാൻ തുടരാൻ ഇരിക്കുന്ന മുക്തിമാർഗ്ഗത്തിനും നീ എന്നെ അനുകൂലിക്കുന്നു. ഇതാണു് പരമാർത്ഥം "

അനന്തരം അദ്ദേഹം തൻെറ ഭാര്യയെനോക്കി ഇപ്രകാരംപറഞ്ഞു:—"ദേവീ! കാമമാകുന്ന സമുദ്രത്തിൻെറ മദ്ധ്യത്തിൽപ്പെട്ടു കരകാണാതെകിടന്നുഴലുന്ന എന്നെ ഭവതി കരയേറ്റണച്ചിരിക്കുന്നു. മുക്തിമാർഗ്ഗത്തിലേക്ക എന്നെ നയിക്കുകകൂടി ചെയ്തിരിക്കുന്നു! ഭവതിയുടെ വചസ്സുകൾ എൻെറ ജന്മോദ്ദേശ്യത്തെ എന്നെ മനസ്സിലാക്കിയിരിക്കുന്നു ഇന്നുമുതൽ ഭവതി എൻെറ ഗുരുഭൂതയും മാതാവുമാണു്. ഞാൻ ഇതാ, എൻെറ ഭഗവാനെ അന്വേഷിച്ചുപോകുന്നു." മമതാദേവി വാവിട്ടു അലറിക്കൊണ്ടു മുമ്പിൽച്ചെന്നു അദ്ദേഹത്തിൻെറ പാദങ്ങളെ കെട്ടിപ്പിടിച്ചു ഇങ്ങനെ പ്രാർത്ഥിച്ചു:—"പ്രാണനാഥ! അവിടുന്നു എന്നെത്തിരസ്കരിച്ചുപോകരുതേ! അങ്ങേയ്ക്കുതന്നെ അറിയാവുന്നതായ തത്ത്വസാരങ്ങളെപ്പററിഅല്പസാരമായ ചില വാക്കുകൾ ഞാനങ്ങു പുറപ്പെടുവിച്ചുപോയെന്നേയുള്ളു. അതിനെ ആധാരമാക്കി ഞാൻ ഗുരുഭൂതയാണെന്നും മാതാവാണെന്നും മററും അവിടുന്നു കല്പിക്കരുതേ! വേണ്ട വേണ്ട. അങ്ങു ഭക്തിമാർഗ്ഗത്തെ അവലംബിക്കണ്ട! നമുക്ക ഒന്നിച്ചു പാർക്കാം; ഇവിടെത്തന്നെ വസിക്കാം; പഴയപടി കാമസുഖങ്ങളെ അനുഭവിക്കാം. ഞാൻ പറഞ്ഞതൊക്കെ മറന്നുകളയണം............"

തുളസീദാസർ തുടർന്നുപറഞ്ഞു:—"നാംതമ്മിലുള്ള ബന്ധം—ഭാര്യാഭർത്തൃബന്ധം—ഇന്നോടെ അവസാനിച്ചിരിക്കുന്നു ഞാൻ പറഞ്ഞ വാക്കിനു മാററമില്ല. ദേവി എനിക്ക മാതാവും ഗുരുഭൂതയുംതന്നെ. എനിക്ക വഴിമാറിത്തരിക, ഞാൻ പോകട്ടേ"

മമതാദേവി അതുകേട്ടു്, "പ്രാണനാഥ! അങ്ങു് ഇങ്ങനെ കഠിനമായ വൈരാഗ്യത്തെ കൈക്കൊള്ളരുതു്! അയ്യോ! നാം തമ്മിലുള്ള ബന്ധം വേർപെടുന്നതാണോ? ഞാൻ പറഞ്ഞുപോയ വാക്കുകളെ അങ്ങു മറന്നാലും. ഞാൻ ഇനി ഒന്നും പറയുകയില്ല. അങ്ങു് എന്നെവിട്ടു പിരിയരുതേ! അങ്ങു് ഉപേക്ഷിച്ചാൽ എനിക്കു് ഈ ലോകത്തിൽ വേറെ ആരുണ്ടു്? എൻെറ മാതാവും പിതാവും ബന്ധുജനങ്ങളും ഈശ്വരനും അവിടുന്നാണു്. അവിടുന്നു് എന്നെ

ഉപേക്ഷിച്ചാൽ ഞാൻ എങ്ങനെ ജീവിച്ചിരിക്കും? പ്രഭോ! മുക്തിമാൎഗ്ഗത്തിനു ഭാൎയ്യ വിരോധിയാണോ? എല്ലാമറിയുന്ന അങ്ങ് അതെന്തുകൊണ്ടു ഓൎക്കുന്നില്ല? നമ്മുടെ പൌരാണികന്മാരായ വസിഷ്ഠൻ, ജനകൻ മുതലായ പുണ്യാത്മാക്കൾ ഭാൎയ്യയെ ത്യജിച്ചവരാണോ? ഭാൎയ്യയോടുകൂടിയിരുന്നു മുക്തിമാൎഗ്ഗത്തിൽ പ്രവൎത്തിക്കുന്ന എത്രയോ പുണ്യാത്മാക്കൾ ഇക്കാലത്തുജീവിച്ചുപോരുന്നു. അതുപോലെ നമുക്കും ദാമ്പത്യബന്ധത്തിലിരുന്നു മോക്ഷമാൎഗ്ഗത്തിൽ പ്രവൎത്തിക്കാം. മഹാത്മാവേ! എനിക്കും മോക്ഷം വേണ്ടതാണല്ലോ. ഭൎത്തൃശുശ്രൂഷയാകുന്ന തപസ്സില്ലെങ്കിൽ എനിക്ക് എങ്ങനെ മോക്ഷം കിട്ടും! അങ്ങ് വേർപിരിഞ്ഞുപോയാൽ ഞാൻ ആ തപസ്സിനെ എങ്ങനെ പാലിക്കും? അതല്ല, മോക്ഷസാമ്രാജ്യം അങ്ങേയ്ക്കുമാത്രം മതിയെന്നാണു വിചാരിക്കുന്നതെങ്കിൽ അതു സ്വാൎത്ഥമല്ലേ. സ്വാൎത്ഥതല്പരന്മാൎക്കു മോക്ഷമുണ്ടോ? സ്വാമിൻ ഇതൊക്കെ അങ്ങേയ്ക്ക് അറിഞ്ഞുകൂടാത്തതാണോ? പ്രാണേശാ! മഹാത്മാവേ! ഏതുകൊണ്ടുനോക്കിയാലും അങ്ങ് എന്നെവിട്ടു പിരിയുന്നതു യുക്തമല്ല. അയ്യോ! എനിക്ക് അതു ഓൎക്കാൻകൂടി മേലാ നമുക്കു സംസാരത്തിൽ ഇരുന്നു മുക്തിമാൎഗ്ഗത്തെ അവലംബിക്കാം അങ്ങയുടെ വന്ദ്യപിതാവിനെ ഓൎക്കുക! അദ്ദേഹം വിധിപ്രകാരം ഗാൎഹസ്ഥ്യത്തെ നിറവേററിയതിനുശേഷമാണല്ലോ കാട്ടിലേക്കു പോയതു്" എന്നിങ്ങനെ പരിദേവനംചെയ്തു.

തുളസീദാസർ അതുകേട്ട് "ഇനി എന്റെ നിശ്ചയത്തെ ഇളക്കാൻ ആരാലും സാദ്ധ്യമല്ല. ഞാൻ പോകുകതന്നെചെയ്യും. നീ വിലകിനില്ക്കുക" എന്നുപറഞ്ഞു. അദ്ദേഹം പാദങ്ങളിൽ കെട്ടിപ്പിടിച്ചിരിക്കുന്ന മമതാദേവിയെ ബലാൽക്കാരേണ വേർപെടുത്തിയിട്ടുപെട്ടെന്നു മുമ്പോട്ടോടി രക്ഷപ്പെട്ടു മമതാദേവി ദയനീയമായനിലയിൽ പരിദേവനം ചെയ്തുകൊണ്ടു ഭൎത്താവിനെ പിന്തുടൎന്നു മുമ്പോട്ടോടാൻ ഭാവിക്കുന്നതുകണ്ടു ബന്ധുജനങ്ങൾ ദേവിയെത്തടഞ്ഞു നിൎത്തി. ഞങ്ങൾ പോയി തുളസീദാസരെ കണ്ടുപിടിച്ചു കൂട്ടിക്കൊണ്ടുവരാമെന്നും നീ ഏകാകിനിയായിസഞ്ചരിക്കുന്നതു ആപൽക്കരമാണെന്നും മററും സമാധാനം പറഞ്ഞതുകേട്ടു ദേവി ഇങ്ങനെ പറഞ്ഞു:—"അദ്ദേഹത്തെ മാനസാന്തരപ്പെടുത്തി തിരിയെ വിളിച്ചുകൊണ്ടുവരുന്നതിനു നിങ്ങളിൽ ആരുവിചാരിച്ചാലും സാധിക്കുന്നതല്ല. ഒരു പക്ഷേ, അദ്ദേഹത്തിന്റെ മാതാവു വിചാരിച്ചാൽ സാധിക്കുമായിരിക്കാം"

"എന്നാൽ ഞങ്ങൾചെന്നു വിവരം ധരിപ്പിച്ച് അവരെ ഇപ്പോൾതന്നെ കൂട്ടിക്കൊണ്ടു പോരാമെന്നു പറഞ്ഞു അവരിൽ ചിലർ തുളസീദാസരുടെ മാതാവിന്റെ ഗൃഹത്തിലേയ്ക്കു തിരിച്ചു.

നമുക്ക് ഇനി തുളസീദാസരെ പിന്തുടരാം. അദ്ദേഹം ആ രാത്രിയിൽതന്നെ കല്ലും മുള്ളും നിറഞ്ഞ പല പാതകളും കാടുകളും മേടുകളും കാട്ടാറുകളും ജനസഞ്ചാരമില്ലാത്ത മററു പലപ്രദേശങ്ങളും കടന്നു സൂര്യോദയത്തിനുമുമ്പു ഒരു പർവ്വതത്തിൻെറ മുകളിൽചെന്നു. സൂര്യോദയത്തിനുശേഷം അവിടന്നു താഴെഇറങ്ങി വീണ്ടും പല കാടുകളിലും നാടുകളിലും "ഭഗവാനെ" അന്വേഷിച്ചുതുടങ്ങി. ഹരി, ഹരി, എന്നിങ്ങനെ ഉച്ചരിച്ചുകൊണ്ടാണ് അദ്ദേഹം സഞ്ചരിക്കുന്നതു്. വഴിയിൽ കാണുന്നവരോടെല്ലാം, "നിങ്ങൾ ഭഗവാനെക്കണ്ടുവോ? അദ്ദേഹം എവിടെ ഇരിക്കുന്നു? അദ്ദേഹത്തിൻെറ ഇരിപ്പിടമെനിക്കു കാണിച്ചുതരണേ? നിങ്ങളെല്ലാം അദ്ദേഹത്തെ കണ്ടവരാണല്ലോ. അതുകൊണ്ടാണല്ലോ നിങ്ങളുടെ മുഖത്തു ഈ സന്തോഷം കുടികൊള്ളുന്നതു്" എന്നിങ്ങനെ ഓരോന്നു പറഞ്ഞും കരഞ്ഞും ഒരു ഭ്രാന്തനെപ്പോലെ അലഞ്ഞുനടന്നു. അന്നുമധ്യാഹ്നത്തോടുകൂടി ഒരു മലയരികിൽചെന്നു "എൻെറ ഭഗവാനേ! അവിടുത്തെ ദിവ്യദർശനം എനിക്കു് ഇപ്പോൾ ലഭിക്കുമോ? ഞാനു ഇന്നലെമുതൽ അങ്ങയെ അന്വേഷിച്ചു അലയുന്നുവല്ലോ! ഇനി ഞാൻ ഒരിടത്തും നടക്കേണ്ടതാണോ അവിടുന്നു പറയുന്നതു്. എങ്കിൽ ഞാൻ ഇവിടെ ഇരിക്കാം. അവിടുന്നു് എൻെറമുമ്പിൽ വന്നരുളണം" എന്നുപറഞ്ഞു് ആ സ്ഥലത്തിരുന്നു. ഒട്ടുനേരം അങ്ങനെ കഴിഞ്ഞിട്ടും ഭഗവാനെ കണ്ടില്ല. അദ്ദേഹം പിന്നേയും എഴുന്നേററു നടന്നുതുടങ്ങി സന്ധ്യയോടുകൂടി ഒരുപട്ടണത്തിൽ ചെന്നുചേർന്നു അവിടെ പല ദേവാലയങ്ങളുംകണ്ടു. ഹരേ! വൈകുണ്ഠനാഥ! ഭക്തജനപ്രിയ! ഭഗവൻ! ലക്ഷ്മീകാന്താ!" എന്നിങ്ങനെ അത്യുച്ചത്തിൽ ശബ്ദിച്ചുകൊണ്ടു ദേവാലയത്തിനുള്ളിൽ കടന്നു. അവിടെത്തിങ്ങിനില്ക്കുന്നജനക്കൂട്ടത്തെ ഭേദിച്ചുകൊണ്ടു മുമ്പോട്ടുകടന്നു് ശ്രീകോവിലിനുള്ളിൽകയറി. "ഭഗവാനേ! എന്നെ എവിടെയെല്ലാം നടത്തിച്ചു?" എന്നു ചോദിച്ചുകൊണ്ടു ഭഗവദ്വിഗ്രഹത്തെ മുറുകെക്കെട്ടിപ്പിടിച്ചു. ഞാൻ ഇനി അങ്ങയെ വിട്ടുപോകയില്ല. അങ്ങ് എന്നെ വല്ലാതെ വിഷമിപ്പിച്ചു. എൻെറ പാദങ്ങൾ കല്ലുംമുള്ളുംകൊണ്ടു കീറിത്തൊലിഞ്ഞു. ഒരിടത്തും ഭഗവാനെക്കണ്ടില്ല ഭഗവാൻ ഇവിടെ ഇരിക്കയാണെന്നു ഞാൻ അറിഞ്ഞില്ല. ഭഗവാനേ! അങ്ങയുടെ നിത്യവാസമിവിടെത്തന്നെയോ? ഭഗവാൻ എന്തുകൊണ്ടു് എന്നോടു സംസാരിക്കുന്നില്ല? അയ്യോ! ഭഗവാനേ! അങ്ങു വാതുറന്നുഒരുവാക്കെങ്കിലും എന്നോടുപറയണേ! അങ്ങ് എന്നോടു സംസാരിക്കാതിരിക്കത്തക്കവണ്ണം ഞാനെന്തൊരു കുററമാണു ചെയ്തതു്? അയ്യോ ദൈവമേ! ഭഗവാനേ! ഒരക്ഷരംപോലും അങ്ങയുടെ മുഖത്തുനിന്നും പുറപ്പെടുന്നില്ലല്ലോ! അങ്ങുനിശ്ശബ്ദബ്രഹ്മമാണോ" എന്നിങ്ങനെ പുലമ്പിത്തുടങ്ങി. അതു

കേട്ടു് അവിടെ കൂടിനിന്നിരുന്ന ഭക്തജനങ്ങൾ ഒരു പ്രകാരത്തിൽ വിഗ്രഹത്തിൽനിന്നും പിടിവിട്ടുവിച്ചു് വേർപെടുത്തിയിട്ടു്, "ഹേ! നിങ്ങൾ എന്തൊരു മനുഷ്യനാണു്. നിങ്ങൾക്കുണ്ടോ ഭ്രാന്തു്? ഇതു ഭഗവാനാണോ? ഭഗവാന്റെ വിഗ്രഹമല്ലേ? വിഗ്രഹം ശബ്ദിക്കുമോ? അതിനു ഓർമ്മയുണ്ടോ" എന്നു കുററപ്പെടുത്തി. എന്നാൽ നിങ്ങളെന്തിനാണു് ഈ വിഗ്രഹത്തെ ഭജിക്കുന്നതു് എന്നു തുളസീദാസർ ചോദിച്ചു. അവരുടെ സമാധാനം "ഭഗവാനെ ഭജിക്കുന്ന ഫലമുണ്ടു" എന്നായിരുന്നു.

തുളസീദാസർ—ഭഗവാനെ ഭജിച്ചാൽ കിട്ടുന്ന ഫലമെന്താണു്?

ഭക്തന്മാർ:—മോക്ഷം.

തുളസീദാസർ:—അതുകൊണ്ടുള്ള പ്രയോജനമെന്തു്?

ഭക്തന്മാർ:—ജനനവും മരണവും മോക്ഷലബ്ധിക്കുശേഷമുണ്ടാകുന്നതല്ല.

തുളസീദാസർ:—അതുകൊണ്ടെന്തു്?

ഭക്തന്മാർ:—ആത്മാവിനു ദുഃഖം നേരിടുന്നതല്ല.

തുളസീദാസർ:—ദുഃഖമില്ലാത്തപ്പോൾ സുഖമുണ്ടായിരിക്കുമല്ലോ.

ഭക്തന്മാർ:—ദുഃഖവും സുഖവുമില്ലാത്ത അവസ്ഥയാണു് മോക്ഷം.

"അങ്ങനെയുള്ള മോക്ഷം എനിക്കുവേണ്ടാ. എനിക്കു എന്റെ ഭഗവാനെക്കണ്ടാൽമതി" എന്നു പറഞ്ഞുകൊണ്ടു് അവിടെനിന്നും ധൃതിയിൽ പുറത്തുപോന്നു എങ്ങോട്ടെന്നില്ലാതെ നടന്നുതുടങ്ങി പല സ്ഥലങ്ങളിലും സഞ്ചരിച്ചു് ഒട്ടൊഴിയാതെയുള്ള ശരീരപീഡകൾ അനുഭവിച്ചു പട്ടിണികിടന്നു വലഞ്ഞു്, ഭഗവാനെ കാണണമെന്നുള്ള ഏകചിന്തയോടും 'ഹരിഹര,' എന്നുള്ള ശബ്ദമാത്രത്തോടുംകൂടി ഒരാഴ്ചകൊണ്ടു കാശിയിലെത്തി.

തുളസീദാസന്റെമാതാവു്, തന്റെ പുത്രൻ, മമത വീട്ടിലില്ലെന്നറിഞ്ഞ മാത്രയിൽ തന്നോടു യാതൊന്നും പറയാതെ വീട്ടിൽനിന്നും ഇറങ്ങിപ്പോയതുകണ്ടു അന്നു മുഴുവൻ വ്യസനാക്രാന്തയായിക്കഴിഞ്ഞുകൂടിയതിനുശേഷം, അടുത്ത ദിവസം രാവിലെ പുത്രനെ അന്വേഷിച്ചു സ്നുഷാഗൃഹത്തിലേക്കു പുറപ്പെട്ടു.

വഴിമദ്ധ്യേവച്ചു മമതയുടെ സഹോദരന്മാരും ഏതാനും ബന്ധുജനങ്ങളുംകൂടി വരുന്നതുകണ്ടു തുളസീദാസനെപ്പററി ചോദിക്കുകയും അവരിൽനിന്നും തന്റെ വത്സലപുത്രൻ പുറപ്പെട്ട വിവരം അറിയുകയുംചെയ്തു. ആ മാതാവു് അടക്കവൊഴിയാത്ത വ്യസനത്തോടുകൂടി, പുത്രനെ വിളിച്ചു വാവിട്ടു നിലവിളിച്ചുകൊണ്ടു് അതിവേഗത്തിൽ

മമതയുടെ വീട്ടിൽചെന്നു മമതാദേവി സഹിക്കവെയ്യാത്ത അന്തസ്താപത്തോടുകൂടി സകല വിവരങ്ങളും ശ്വശ്രുവിനെ ധരിപ്പിച്ചു. ആ മാതാവു് അതുകേട്ടു, "അയ്യോ, ഓമനപ്പുത്ര! നീ എന്നെച്ചതിച്ചുവോ! ഇത്രവേഗത്തിൽ സംസാരത്തെ വെടിയാൻ നിനക്കെന്തുകൊണ്ടുതോന്നി? എന്റെ അന്ത്യകാലത്തോളം നിന്നെ കൺകുളിരെക്കണ്ടാനന്ദിക്കാമെന്നാണല്ലോ ഞാൻ വിശ്വസിച്ചിരുന്നതു്. നീയതോൎക്കാതെ ആമരണാന്തം കണ്ണുനീരിൽ മുങ്ങിക്കുളിക്കമാറു് എന്നെ നിത്യദുഃഖത്തിൽ അമൎത്തിയല്ലോ! ഹാ! ഓമനക്കുട്ടാ! എന്റെ ഗൃഹം നിറഞ്ഞ ദീപമേ! മകനേ! നീ ഇപ്പോൾ എവിടെ ഇരിക്കുന്നു? ഏതു വനാന്തരത്തിലിരിക്കുന്നു? അഥവാ നീ ഇപ്പോഴും ജീവിച്ചിരിക്കുന്നുവോ? വല്ല ദുഷ്ടമൃഗങ്ങളും നിന്നെ ഭക്ഷിച്ചുവോ? കുഞ്ഞേ! നീ എന്നെ മറന്നുവോ? ഈ കൊച്ചുകുട്ടി മമരയെ, നീ ഓൎക്കാഞ്ഞതെന്തു്? കുഞ്ഞേ! നിനക്കെന്തിനു വനവാസം? നിന്റെ അച്ഛൻ വനത്തിലേക്കുപോയ ആ ദുഃഖമവസാനിക്കുംമുമ്പു് നീയും അതേകൎമ്മത്തെത്തന്നെ അനുസരിച്ചതുന്യായമാണോ? നിന്റെ അച്ഛന്റെ വാക്കുകളെ നീ ഓൎക്കാഞ്ഞതെന്തു്? അദ്ദേഹം തപസ്സിനുപോയ അവസരത്തിൽ നീ കാട്ടിൽപോകേണ്ട ആവശ്യമില്ലെന്നും വീട്ടിൽതന്നെ ഈശ്വരഭജനങ്ങളും നടത്തി എന്നെയും നിന്റെ പ്രിയഭാജനമായ ഈ മമതയേയും പ്രീതിപ്പെടുത്തി കഴിഞ്ഞുകൂടിയാൽ മതിയെന്നും അദ്ദേഹം ഉപദേശിച്ചതിനെ നീ ഇത്ര പെട്ടെന്നു മറന്നുപോയോ?" എന്നിങ്ങനെ പരിദേവനംചെയ്തു. തജ്ജന്യമായ വ്യസനഭാരത്തെ അടക്കാൻ നിവൃത്തിയില്ലാതെ ആ മാതാവു് മരുമകളുടെ ദേഹത്തു ചാഞ്ഞു. രണ്ടുപേരും കെട്ടിപ്പിടിച്ചു നിലവിളിതുടങ്ങി. അതുകണ്ടു് ബന്ധുജനങ്ങൾ 'ഞങ്ങളിപ്പോൾത്തന്നെ ചെന്നു തുളസീദാസനെ കൂട്ടിക്കൊണ്ടു വരാം' എന്നുപറഞ്ഞു പുറപ്പെടാൻ പോകുന്നതുകണ്ടു തുളസീദാസരുടെ മാതാവും മമതയും ഞങ്ങളുംകൂടെ വരുന്നുണ്ടെന്നു പറഞ്ഞു അവരെ പിന്തുടൎന്നു. അവർ പലസ്ഥലത്തും നടന്നു്, തുളസീദാസരുടെ ഗതിയെ ഓരോരുത്തരോടു ചോദിച്ചറിഞ്ഞു്' കാശിയിലെത്തി. പട്ടിണി കിടന്നു മെലിഞ്ഞു് അഴുക്കു പൊതിഞ്ഞ ശരീരവും പൊടിപുരണ്ടു ചെമ്പിച്ചു ജടകെട്ടിയ തലമുടിയും മുഷിഞ്ഞുകീറിയ മുണ്ടും ഇങ്ങനെ വികൃതമായ രൂപത്തോടുകൂടി ഭഗവന്നാമങ്ങളെ ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ടു ഗംഗയിലിറങ്ങിയും കരയിൽക്കയറിയും, സത്രങ്ങളിൽ കടന്നും പുറത്തു ചാടിയും, കോവിലുകളിൽക്കയറിയും തിരികെ ഇറങ്ങിയും ഓടിയും ചാടിയും തലകുത്തിമറിഞ്ഞും, വൃക്ഷങ്ങളെ പരിരംഭണം ചെയ്തും കൽത്തൂണുകളെ കെട്ടിപ്പിടിച്ചും, ഒരുഭ്രാന്തന്റെ മട്ടിൽ കഴിഞ്ഞുകൂടുന്ന തുളസീദാസരെയാണു് അദ്ദേഹത്തിന്റെ പ്രിയമാതാവും പ്രേമഭാജനമായ മമതാദേവിയും ബന്ധുജനങ്ങളും അവിടെ

ക്കണ്ടതു്. മാതാവോടിച്ചെന്നു മകനെത്തഴുകി കണ്ണുനീർ വാർത്തു. "മകനേ! ഓമനക്കുട്ടാ! നിന്നെ ഈ കോലത്തിൽ കാണാനിടയായല്ലോ! മണിമാളികയിൽ സുഖിച്ചിരുന്ന നീ ഇങ്ങനെ മണലിൽക്കിടന്നുരുളാൻ സംഗതിയായല്ലോ! ഹംസതൂലികാശയ്യയിൽ ശയിച്ചിരുന്ന നീ ഈ വെറും നിലത്തു കിടക്കുന്നതു കാണാൻ കാരണമായല്ലോ! മകനേ! ഈശ്വരൻ സർവ്വവ്യാപിയല്ലേ? അദ്ദേഹത്തെ വീട്ടിലിരുന്നു ഭജിച്ചുകൂടേ? ഈശ്വരസാന്നിദ്ധ്യം അവിടെയും ഇല്ലേ? ഇതെന്തൊരു കഥയില്ലായ്മയാണു്? നീ ഇങ്ങനെ ഭ്രാന്തനെപ്പോലെ ഓടിത്തിരിയുന്നതെന്തിനു്? ഇതു ഞാനെങ്ങനെ കണ്ടു സഹിക്കും?" ഇങ്ങനെ പലതും പറഞ്ഞു വാവിട്ടു നിലവിളിച്ചു. ഭഗവദ്ധ്യാനൈകനിരതനായി അവധൂതനായിരിക്കുന്ന തുളസീദാസർ ആ മൊഴികളെക്കേട്ടു്, "അമ്മേ! എന്റെ ഭഗവാനെവിടെ? അമ്മ അദ്ദേഹത്തെക്കണ്ടുവോ? ശ്രീമന്നാരായണനെ എനിക്കു കാണിച്ചുതരണേ! കോദണ്ഡപാണിയായ ആ ഭഗവാനെ എനിക്കു കാട്ടിത്തരണേ! സീതാസമേതനായ എന്റെ ശ്രീരാമനെ എനിക്കു കണ്ടേ മതിയാവൂ! കാമസക്തിയാകുന്ന എന്റെ രാവണശത്രുവിനെ നിഗ്രഹിച്ചു ആ ലക്ഷ്മണാഗ്രജനെവിടെ മറഞ്ഞിരിക്കുന്നു? മദമാത്സര്യങ്ങളാകുന്ന ആ പത്തു തലയോടുകൂടിയ രാക്ഷസരാജനെ നിഹനിച്ച ദശരഥസുതനെ അമ്മ എനിക്കു കാണിച്ചുതരുമോ? ഇന്നുതന്നെ എനിക്കു ആ ഭഗവാനെ ദർശിക്കാൻ സംഗതിയാകുമോ?" എന്നിങ്ങനെ ചോദിച്ചു. മമതാദേവിയാകട്ടെ ഭർത്താവിനെ വണങ്ങി, "സ്വാമിൻ എന്റെ അപരാധങ്ങളെ പൊറുത്തു അവിടുന്നു വീട്ടിലേയ്ക്കു എഴുന്നള്ളിയാലും! പല്ലവതുല്യമായതൃപ്പാദങ്ങൾ കല്ലിലുംമുള്ളിലും കനക്കെച്ചുട്ടമണ്ണിലുംചവുട്ടിനടക്കാൻ അവിടുന്നിടയാക്കിയല്ലോ. കുബേരതുല്യനായ അങ്ങുന്നു് ഈ കുചേലവേഷത്തെ കൈക്കൊണ്ടുവോ? കോമളകളേബരനായ അങ്ങു് ഈ കോമാളിവേഷം എടുത്തതെന്തിനു്? പ്രാണേശ! അങ്ങു് ഈ ദുഃഖങ്ങളനുഭവിക്കേണ്ട ആവശ്യമില്ല. നമുക്കു വീട്ടിൽപോകാം; അവിടെയിരുന്നുഈശ്വരഭജനംനടത്താം, ലക്ഷ്മണാഗ്രജനായിസീതാസമേതനായി കോദണ്ഡപാണിയായി ഹനുമത്സേവ്യനായി ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ അവിടെ ദർശനം തരും" എന്നു പലപല സാന്ത്വനവാക്യങ്ങൾ സാദരം ഉണർത്തിച്ചു. തുളസീദാസൻ അതുകേട്ടു് "അമ്മേ ഗുരുഭൂതേ! ഭഗവാനെവിടെ? എനിക്കു ഭഗവാനെ കാട്ടിത്തരുമോ? ഭഗവാനെക്കാണാത്ത എന്റെ ഈ ജന്മംകൊണ്ടു എന്തൊരുഫലമാണു്?" എന്നു ചോദിച്ചു. മമതാദേവി അതുകേട്ടു്, "പ്രാണനാഥ! നമുക്കു വീട്ടിൽ പോകാം, ഭഗവാനെ അവിടെ ദർശിക്കാം. ഭഗവാൻ സർവ്വാന്തര്യാമിയാണു്. എവിടെയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യംഉണ്ടാകും" എന്നു പറഞ്ഞു.

"വേണ്ടാ; എനിക്ക വീട്ടിലെ കാൎയ്യം കേൾക്കണ്ട. ഭൎത്തൃമൊഴിയെ സ്ത്രീകൾക്ക നിരസിക്കാൻ പാടില്ല. നീ വീട്ടിൽ പൊയ്ക്കൊള്ളുക! ഞാനിവിടെ താമസിച്ചുകൊള്ളാം" എന്നു പറഞ്ഞു് ഭഗവന്നാമങ്ങളെ അത്യുച്ചത്തിൽ പാടിത്തുടങ്ങി. തുളസീദാസരുടെ മാതാവു് ഇതുകണ്ടു്, മകനെ വീട്ടിലേക്ക കൂട്ടികൊണ്ടുപോകുന്നതിനു വളരെ ശ്രമിച്ചു. മാതാവിൻെറ യാതൊരുനിൎബ്ബന്ധത്തേയും മകൻ അനുവദിക്കാതിരിക്കുന്നതുകണ്ടു് മാതാവു് ഒടുവിൽ ഇങ്ങനെ പറഞ്ഞു:—നിൻെറ പിതൃസ്വത്തുക്കളിൽ എനിക്കവകാശമില്ല. അതിനെവച്ചു സൂക്ഷിക്കുവാൻ ഞാൻ തയ്യാറുമില്ല. നീ നാട്ടിലേക്ക വരുന്നില്ലെങ്കിൽ നീ ആ വമ്പിച്ച സ്വത്തുക്കൾ എല്ലാം വിററു് ധനമാക്കി ഇങ്ങോട്ടു കൊണ്ടുപോരിക! ഞാൻ തപോധനനായ എൻെറ ഭൎത്താവിനെ സമീപിച്ചു് അദ്ദേഹത്തിൻെറ ശുശ്രൂഷാദികളിൽ ഏൎപ്പെട്ടു് എൻെറ ജീവിതശേഷത്തെ ആവിധത്തിൽ സഫലമാക്കിക്കൊള്ളാം. അതുപോലെതന്നെ നീ അഗ്നിസാക്ഷിയായി വേട്ട നിൻെറ ധൎമ്മദാരങ്ങളെ ഞാനിവിടെ വിട്ടുംവച്ചു പോകുന്നു. അവളെക്കൊള്ളുകയോ തള്ളുകയോ നിൻെറ ഇഷ്ടംപോലെ ചെയ്യുക" എന്നുപറഞ്ഞു് അപ്പോൾത്തന്നെ ആ സാദ്ധ്വി നൈമിശാരണ്യത്തിലേക്ക തിരിച്ചു. മമതാദേവി ത്യാഗിയായ തൻെറ ഭൎത്താവിൻെറ ആജ്ഞയെ ആദരിച്ചു സ്വദേശത്തേക്ക പുറപ്പെടുകയുംചെയ്തു.

തുളസീദാസരുടെ മാതാവു് യഥാകാലം നൈമിശാരണ്യത്തിലെത്തി, പഞ്ചാഗ്നിമദ്ധ്യസ്ഥിതനായി ജീവാത്മാവിനെ പരമാത്മാവിലൈക്യപ്പെടുത്തി നിൎവികല്പസമാധിയെ അവലംബിച്ചിരിക്കുന്ന സ്വഭൎത്താവിനെക്കണ്ടു് തൽപ്പാദങ്ങളിൽ വീണു പരിദേവനംചെയ്തു. ആത്മാരാമൻ ബഹിൎമ്മുഖനായി ദാരപരിദേവനംകേട്ടു് കാരണം ചോദിച്ചു. ആ ധൎമ്മപത്നി മകൻെറ മാനസാന്തരപ്പെടലും അവൻെറ വിയോഗവും സംബന്ധിച്ചുള്ള സകല വിവരങ്ങളും സവിസ്തരം ഗദ്ഗദത്തോടുകൂടി ഭൎത്താവിനെ ധരിപ്പിച്ചു. ആത്മാരാമനതുകേട്ടു്, "തുളസീദാസൻെറ വൈരാഗ്യത്തെക്കുറിച്ചു ഭവതി അന്തസ്താപപ്പെടുന്നുവോ? അതിനെക്കാൾ അജ്ഞാനം മറെറന്താണുള്ളതു ? തുളസീദാസൻ ഈശ്വരവിചാരപരായണനായി എന്നുള്ള ആ ഏകവാൎത്ത എന്നെ ആനന്ദതുന്ദിലനാക്കിച്ചെയ്യുന്നു. യഥാൎത്ഥമായ ബ്രഹ്മാനന്ദം ഭവതിയുടെ വാക്കുകൾ എനിക്ക പ്രദാനംചെയ്യുന്നു. മഹാധൂൎത്തനും കാമലമ്പടനുമായിരുന്ന നമ്മുടെ പുത്രൻ മോക്ഷമാൎഗ്ഗത്തിൽ പ്രവൎത്തിച്ചുതുടങ്ങി എങ്കിൽ അതിനെക്കാൾ ഭാഗ്യം മറെറന്താണുള്ളതു്? മോക്ഷേച്ഛുവായ ഒരു പുത്രൻെറ മാതാപിതാക്കന്മാൎക്ക മോക്ഷസാമ്രാജ്യസിദ്ധി ഹസ്താമലകസുലഭമാണെന്നു ഭവതി വിശ്വസിക്കുക! ഹേ! സാധ്വസ്ത്രീ! നമ്മുടെ പുണ്യംപുലൎന്ന ദിന

മിന്നാണു്. പുണ്യവാനായ എൻെറ പുത്രൻെറ മുഖദർശനസുഖത്തെ എൻെറ നയനങ്ങൾ കൊതിക്കുന്നു. നമുക്കിപ്പോൾത്തന്നെ അങ്ങോട്ടു പുറപ്പെടാം" എന്നുപറഞ്ഞു് ആ മഹാൻ സ്വദാരങ്ങളൊന്നിച്ചു വാരാണസിയിലേക്കു പുറപ്പെട്ടു.

ആത്മാരാമനും പത്നിയും യഥാകാലം കാശിയിലെത്തി. ഭഗവന്നാമങ്ങളെ അത്യുച്ചത്തിൽ പാടി, അത്താളത്തിനൊത്തു ചാടി, ആനന്ദാശ്രു ധാരാളമായി ഒഴുക്കി, അങ്ങിനെ ദേഹസ്മരണയററു ഭക്തിലഹരിയിൽ മുഴുകിനിൽക്കുന്ന തുളസീദാസനെ ആത്മാരാമൻ കണ്ടു. അവൻെറ നഖശിഖാന്തം സൂക്ഷിച്ചുവീക്ഷിച്ചു. പലയാവൃത്തി അങ്ങനെനോക്കി മകൻെറ നിഷ്കളങ്കവും തീവ്രവൈരാഗ്യദ്യോതകവും അപ്രതിഹതവുമായ ഭക്തിപ്രവാഹത്തിൽ ഭാഗ്യവാനായ ആ പിതാവിനു് പൂർണ്ണവിശ്വാസം ജനിച്ചു. അവൻെറ ഭക്തി വാസനാസഞ്ചിതജന്യമാണെന്നും 'വിട്ടുകറ'യുടെ തുടക്കമാണെന്നും കാമലോലുപമായ ഹൃദയാന്തർഭാഗത്തടങ്ങിക്കിടന്നിരുന്ന തദ്വാസന മമതാദേവിയുടെ നാമമാത്രോപദേശത്താൽഉദ്ദീപ്തമായതാണെന്നും ഇനി അതിനെ അടച്ചമർത്താൻ യാതൊന്നിനാലും യാതൊരുത്തരെക്കൊണ്ടും യാതൊരുകാലത്തും സാധിക്കുന്നതല്ലെന്നും ആത്മാരാമത്വം ലഭിച്ച ആ ആത്മാരാമൻ തീർച്ചപ്പെടുത്തി. ആനന്ദപുളകാഞ്ചിതനായ ആ പിതാവു് ഒരു പ്രാപഞ്ചികനെപ്പോലെ പുത്രനെ സ്വവക്ഷസ്സിൽചേർത്തണച്ചു പരിരംഭണംചെയ്തു്, മകനേ! ഓമനക്കുട്ടാ! നിൻെറ വിശുദ്ധമായ ഈശ്വരഭക്തി എന്നെ ആനന്ദവാരിധിയിൽ സമ്മജ്ജനം ചെയ്യിക്കുന്നു. മകനേ! വേശ്യാലമ്പടനായി സർവ്വരാലുംവെറുക്കപ്പെട്ടു് അന്നു നീനയിച്ചിരുന്ന ആ ഗർഹണീയമായ ജീവിതം എവിടെ? സർവ്വസംപൂജ്യമായ നിൻെറ ഇന്നത്തെ സ്ഥിതി എവിടെ? പുത്രാ! എൻെറ ജന്മം പുണ്യകോടിയെ പ്രാപിച്ചതു ഇന്നിവിടെവച്ചാണു്. എൻെറ തപസ്സു് ഫലിച്ചതും ഈ നിമിഷത്തിലത്രേ മകനേ! പ്രപഞ്ചത്തേയും അതിൻെറ ധർമ്മത്തേയും ഞാൻ പണ്ടേതന്നെ ലംഘിച്ചുകഴിഞ്ഞു. നിന്നെ ഒരു മോക്ഷേച്ഛുവിൻെറ നിലയിൽ കണ്ടതിനുശേഷം ഈ ജീവിതത്തെ അവസാനിപ്പിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിമാത്രം ഈ ശരീരത്തെ ധരിച്ചുകൊണ്ടിരുന്നതാണു്. ആ ഉദ്ദേശ്യം ഇപ്പോൾ സാധിച്ചുകഴിഞ്ഞു" എന്നുപറഞ്ഞു, "നിനക്കു് അചിരേണ ഭഗവദ്ദർശനമുണ്ടാകട്ടേ" എന്നു് പുത്രൻെറ നെറുകയിൽതൊട്ടു് അനുഗ്രഹിച്ചതിനുശേഷം ആ യോഗീശ്വരൻ പത്മാസനത്തെ അവലംബിച്ചു്, പ്രാണവായുവിനെ സുഷുമ്നയിൽ കയററി, ബ്രഹ്മകപാലത്തിലെത്തിച്ചു്, മൂർദ്ധാവു ഭേദിച്ചു ജീവാത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു.

ആത്മാരാമരുടെ ധർമ്മപത്നി സ്വഭർത്താവിന്റെ ദേഹവിയോഗത്തെക്കണ്ടു് പ്രകടമായ അന്തസ്താപത്തോടുകൂടി വാവിട്ടു നിലവിളിച്ചു തുളസീദാസരാകട്ടെ പിതാവു് നിത്യസമാധി അടഞ്ഞതുകണ്ടു് നിമിഷനേരത്തേക്കു് പ്രാപഞ്ചികനിലയെ അവലംബിച്ചു പിതാവിന്റെ ശവശരീരത്തെ കെട്ടിപ്പിടിച്ചുകൊണ്ടു് ഇങ്ങനെ പരിദേവനംചെയ്തുതുടങ്ങി:—"പ്രിയപിതാവേ! അവിടുന്നു ഇത്ര വേഗത്തിൽ ഈ സ്ഥൂലശരീരത്തെ ഉപേക്ഷിച്ചുവോ? അഥവാ എന്റെ ശരീരാശ്ലേഷണത്തിനുള്ള താമസമേ ആ കർമ്മത്തിനുണ്ടായിരുന്നുള്ളുവോ? ഇജ്ജനത്തെ ദിവ്യോപദേശങ്ങളാൽ അനുഗ്രഹിപ്പാൻ ഇനി ഈ ലോകത്തിൽ ആരാണുള്ളതു്? കാമലമ്പടനായ ഒരു ദുഷ്പുത്രന്റെ നിലയിൽ അങ്ങയുടെ പാവനമായ ഹൃദയത്തെ ഈ പാപി എത്രകണ്ടു തപിപ്പിച്ചു! അയ്യോ! അവിടുന്നു് അന്നു് എന്നെ എത്രമാത്രം ശപിച്ചിരിക്കണം? എത്രകണ്ടു വെറുത്തിരിക്കണം! പ്രിയപിതാവേ! ആ ശപിക്കപ്പെട്ട കാലങ്ങളിൽപോലും അങ്ങു ഈ കടുംകൈപ്രവർത്തിക്കാതെകണ്ടു്, മനുഷ്യോദ്ദേശ്യത്തെ മനസ്സിലാക്കി തദുചിതമായ ജീവിതപഥത്തെ ഞാൻ അവലംബിച്ചതിനുശേഷം ആ വഴിയിൽ എനിക്കു ധൈര്യവും പ്രോത്സാഹനവും നൽകേണ്ടതിനുപകരം എന്നെ എന്നെന്നേക്കുമായി ദുഃഖസാഗരത്തിൽ മുക്കിവച്ചിട്ടു് അങ്ങു നിർദ്ദയം മറഞ്ഞുകളഞ്ഞുവല്ലോ" അനന്തരം തുളസീദാസൻ തന്റെമാതാവിനെ പ്രപഞ്ചാനിത്യതയേയും ആത്മാരാമന്റെ ദിവ്യതയേയും മററും പററിപ്രസംഗിച്ചു സാന്ത്വനപ്പെടുത്തിയതിനുശേഷം പിതാവിന്റെ മൃതശരീരത്തെ ഗംഗയിൽ അർപ്പണം ചെയ്തു. അദ്ദേഹത്തിന്റെ മാതാവു് അതുകണ്ടു് മകനെനോക്കി, "പുത്ര! എന്റെ ദിവ്യഭർത്താവു നിത്യസമാധി അടഞ്ഞു. എന്റെ ശാരീരാർദ്ധം അങ്ങനെ മോക്ഷത്തെ പ്രാപിച്ചു. ശേഷിച്ച ശരീരഭാഗത്തെക്കൂടി ഞാൻ ഗംഗയിൽ നിക്ഷേപിക്കട്ടെ. നിനക്കു് അചിരേണ ഭഗവദ്ദർശനമുണ്ടാകും. ആ പെൺകുട്ടി മമതയെ നീ നിത്യദുഃഖമനുഭവിപ്പിക്കരുതു്! എന്റെ ഈ അന്ത്യശാസനത്തെ നിറവേററാൻ ഈശ്വരൻ നിന്റെ മനസ്സിൽ തോന്നിപ്പിക്കട്ടെ!" എന്നുപറഞ്ഞു ഗംഗയിൽ കുതിച്ചുചാടി ദേഹത്യാഗം ചെയ്തു.

തന്റെ പിതാവും മാതാവും ഏകകാലത്തിൽ ശരീരത്യാഗം ചെയ്തു തന്നെ എന്നെന്നേക്കുമായി വേർപെടുത്തുകണ്ടു തുളസീദാസനു് അപാരമായ മനോവ്യഥ ഏർപ്പെട്ടു ഒരു ശിശുവിനെപ്പോലെ അദ്ദേഹം വാവിട്ടു നിലവിളിച്ചു, ഒരു പ്രാപഞ്ചികനെപ്പോലെ പരിദേവനംചെയ്തു; ആ വിധത്തിൽ ചിലനിമിഷങ്ങൾ കഴിഞ്ഞപ്പോൾ ആത്മാനാത്മബോധം വീണ്ടും അദ്ദേഹത്തിന്റെ മനസ്സിലുദിക്കു

കയും ഭഗവദ്ദർശനത്തെ കൊതിച്ചുകൊണ്ടു പൂർവ്വവൽ ഈശ്വര നാമങ്ങളെ കീർത്തിച്ചുതുടങ്ങുകയും ചെയ്തു.

ഈ അവസരത്തിൽ തുളസീദാസന്റെ ഭക്തിമാഹാത്മ്യത്തെ കേട്ടറിഞ്ഞ ഒരു ബ്രാഹ്മണൻ അദ്ദേഹത്തെ സമീപിച്ചു വിനയപൂർവ്വം സ്വഗൃഹത്തിലേക്കു ക്ഷണിച്ചുകൊണ്ടുപോയി, "അവിടുന്ന് എന്റെ ഈ ഭവനത്തിൽതന്നെ ഇരുന്നു യഥേഷ്ടം ഈശ്വരഭജനം നടത്തിയാലും. ഞാനും അങ്ങയെപ്പോലെ ഒരുമോക്ഷേച്ഛുതന്നെയാണ്. ഇവിടെ യാതൊരുത്തരുടേയും ഉപദ്രവം നേരിടുന്നതല്ല അങ്ങു പുണ്യവാനാണെന്നും അങ്ങയുടെ സംസർഗ്ഗം എന്റെ ആത്മഗതിക്കു സഹായമായിത്തീരുമെന്നുള്ള ഉദ്ദേശമാണ് അങ്ങയെ ക്ഷണിക്കുന്നതിന് എന്നെ പ്രേരിപ്പിച്ചത്" എന്നും പറഞ്ഞു ഇങ്ങനെ ആ ബ്രാഹ്മണൻ സാദരമുണർത്തിച്ചതുകേട്ടു തുളസീദാസർ ബ്രാഹ്മണന്റെ ഇംഗിതം അനുസരിച്ച് അവിടെത്താമസമാക്കി.

ഇതിനകം സ്വദേശത്തേക്കു പോയിരുന്ന മമതാദേവി ഒട്ടുവളരെ ധനത്തോടുകൂടി കാശിയിൽ മടങ്ങിഎത്തി, ഗംഗാനദിയുടെതീരത്തിലായി ഒരു മഠം സ്ഥാപിച്ചു ദിവസംതോറും മഠത്തിൽ വരുന്ന സാധുക്കളെ യഥാവിധി പൂജിച്ചും അന്നവസ്ത്രാദികളെ ദാനംചെയ്തും ധനം നൽകിയും അവിടെ താമസമുറപ്പിച്ചു. മാത്രമല്ല, തന്നെ വേർപെട്ടു താമസിക്കുന്ന ഭർത്താവിന്റെ ഇഷ്ടത്തെയും ആവശ്യങ്ങളെയും അന്വേഷിച്ചറിഞ്ഞു ശരിക്കു നിവർത്തിച്ചും വന്നു

തുളസീദാസർ പന്ത്രണ്ടുസംവത്സരം, ഈശ്വരഭജനം നടത്തിയും പലവിധസാധനകളെ അഭ്യസിച്ചും ആ ബ്രാഹ്മണഭവനത്തിൽ തന്നെ താമസിച്ചു പന്ത്രണ്ടാംകൊല്ലത്തിന്റെ ഒടുവിലത്തെ ദിവസം അദ്ദേഹം ദന്തശുദ്ധിചെയ്തുകൊണ്ടിരിക്കുമ്പോൾ മുഖക്ഷാളനശിഷ്ടജലം പതിവുപോലെ തന്റെ ഇടതുവശത്തുനിന്ന ഒരു വൃക്ഷച്ചുവട്ടിൽ ഒഴിക്കുകയും തൽക്ഷണം ആ വൃക്ഷത്തിൽനിന്നു ആവിർഭവിച്ച ഒരു സത്വം അദ്ദേഹത്തിന്റെ മുമ്പിൽ വന്നു വണങ്ങി തൊഴുതു നിൽക്കുകയുംചെയ്തു തുളസീദാസർ അതുകണ്ടു "നീ ആരാണ്? എന്റെമുമ്പിൽ വന്നുനില്ക്കാൻ കാരണമെന്തു ?" എന്നിങ്ങനെസ്നേഹപൂർവ്വം ചോദിച്ചതിന് ആ സത്വം പറഞ്ഞ സമാധാനം ഇതായിരുന്നു.

ഭൂതം:—'ഞാൻ ഈ വൃക്ഷത്തെ അധിവസിക്കുന്ന ഒരു ഭൂതമാണ്. അങ്ങു ദിവസേന മുഖക്ഷാളനം കഴിഞ്ഞു് ആ ശുദ്ധജലത്തിന്റെ ഓഹരി ഈ പന്ത്രണ്ടുകൊല്ലമായി എനിക്കു നൽകിവരുന്നതുകൊണ്ടു ഞാൻ അങ്ങയിൽ പ്രീതനായി ഇങ്ങനെ ദർശനം തന്നെതാണ് ഞാൻ അങ്ങേയ്ക്കു കടപ്പെട്ടിരിക്കുന്നു അങ്ങേയ്ക്കു വേണ്ട അഭീഷ്ടം എന്താണ്. യാതൊരു മടിയുംകൂടാ

തെ ചോദിച്ചുകൊള്ളുക! അതിസൗന്ദര്യവതിയായ കന്യകയെ വേണമോ? അതോ, രാജപദംവേണമൊ? അതുമല്ല അവനിധികൾ ആവശ്യമുണ്ടോ? അഥവാ സപ്തസമുദ്രങ്ങളുടെ മറുകരയിൽ എത്തണമോ? പറയുക!"

തുളസീദാസർ:—മൂഢസത്വമേ! എനിക്കു നിൻെറ വരവും നിൻെറ ധനവും നിൻെറ നിധിയും രാജപദവികളും മററുമെന്തിന്? കാമധേനുവിനെത്തേടുന്നവനു കഴുതയെക്കൊണ്ടെന്തു ഫലം? സാക്ഷാൽ വൈകുണ്ഠാധിപതിയായി ലക്ഷ്മീമണാളനായി ദശരഥസൂനുവായി സീതാലക്ഷ്മണസമേതനായി രാവണഹന്താവായി ഹനുമന്നിഷേവ്യനായിരിക്കുന്ന ഭഗവാൻ ശ്രീരാമമൂർത്തിയെ ഒരുനോക്കുകാണാൻ അഭിലഷിച്ചിരിക്കുന്ന ഈ എനിക്കു ഒരു പിശാചിൻെറ വരമെന്തിന്? ഒരു ദുർഭൂതത്തിൻെറ ഇഷ്ടദാനങ്ങളെന്തിന്? മോക്ഷേച്ഛുവിനു വിഷയാഭിലാഷമുണ്ടാകുമോ? ഹേ ദുർബുദ്ധിയായ ഭൂതമേ! നീ പൊയ്ക്കൊൾക! എനിക്കു നിന്നാൽ വേണ്ടതൊന്നുമില്ല.

ഭൂതം:—ഹേ! പുണ്യാത്മൻ! അങ്ങു് എന്നെ അധിക്ഷേപിക്കുന്നതു ശരിതന്നെ. അങ്ങേയ്ക്കു പ്രാപഞ്ചികസുഖങ്ങളിൽ വിരക്തിവന്നിട്ടുണ്ടെങ്കിൽ ഞാൻ പറഞ്ഞതു തെററുതന്നെ എന്നാൽ അങ്ങു വിചാരിക്കുന്നതുപോലെ ഞാൻ വെറും കൊള്ളരുതാത്തവനല്ല അങ്ങേയ്ക്കു ആ സീതാപതിയുടെ ദർശനമല്ലേ വേണ്ടു? എന്നോടൊരുമിച്ചുവരിക! ഞാൻ അതു സാധിച്ചുതരാം.

തുളസീദാസർ:—എടാ മറയാ! താമസനായ നിൻെറ സഹായത്തോടുകൂടിവേണോ എനിക്കു ഭഗവദ്ദർശനം കിട്ടാൻ? സ്വർഗ്ഗത്തിലേക്കു വഴികാട്ടാൻ നരകത്തിൽ കിടന്നവർക്കു കഴിയുമോ? നീ പാപിയല്ലേ? ഭഗവദ്ദർശനമാർഗ്ഗത്തിനും നിനക്കുംതമ്മിലെന്തു സംബന്ധം? പോ, പോ! നീകാരണം എൻെറ സമയം കുറെ നഷ്ടപ്പെട്ടു. ദുഷ്ടസംസർഗ്ഗം പാപകരമാണു്.

ഭൂതം:—ഹേ, ബ്രാഹ്മണോത്തമ! ക്ഷുദ്രജീവികളാലും ചിലപ്പോൾ ചില വലിയ കാര്യങ്ങൾ സാധിച്ചു എന്നുവരാം. നിസ്സാരന്മാരെക്കൊണ്ടും സാരമായ സംഗതികൾ സാധിച്ചേക്കാം. നിസ്സാരങ്ങളായ മരങ്ങൾതമ്മിലുരസിയുണ്ടാകുന്ന തീപ്പൊരി മഹാവനങ്ങളെ ദഹനംചെയ്യുന്നില്ലേ! കുറുക്കൻ മൃഗരാജനെരക്ഷിച്ച കഥ അങ്ങു കേട്ടിട്ടില്ലേ? അങ്ങേയ്ക്കു് ഈശ്വരലാഭത്തിനു സഹായിക്കാൻ എന്നെക്കൊണ്ടു കഴികയില്ലെന്നു തീർച്ചപ്പെടുത്തരുതു്. ദയവുണ്ടായി എൻെറ ഒന്നിച്ചുവരിക! ഞങ്ങളുടെ നാഥനായ വേതാളത്തിൻെറ സമീപത്തിൽ അങ്ങയെ കൂട്ടിക്കൊണ്ടുചെല്ലാം. ഈശ്വരദർശനത്തിനു സംഗതിയാകും.

തുളസീദാസർ — ഹോ! ദുർഭൂതമേ! ഒരുപക്ഷേ നീ പറയുന്നതുപോലെ നീ കാരണത്താൽ ഈശദർശനം കിട്ടിയേക്കാം. എന്നാൽ ആ വിധത്തിലുള്ള ഈശദർശനം എനിക്കാവശ്യമില്ല. ദുഷ്ട സേവനം പാടില്ലെന്ന വിധിയിരിക്കെ ദുഷ്ടസഹായത്തിനു ഞാൻ വഴിപ്പെടുമോ? ദുസ്സംസർഗ്ഗംകൊണ്ടു സജ്ജനങ്ങളും ദുഷിച്ചുപോകാം. എനിക്കു ഈശദർശനം നൽകാൻ നിനക്കു സാധിക്കുമെങ്കിൽ നിനക്കെന്തുകൊണ്ടു് ഈശദർശനം കിട്ടി മോക്ഷസാമ്രാജ്യത്തെ പ്രാപിച്ചുകൂടാ? ഭീകരമായ നിന്റെ ഈ ശരീരത്തെ നീ ഇപ്പോഴും എന്തുകൊണ്ടു് അവലംബിച്ചിരിക്കുന്നു.

ഭൂതം:—"താൻതാൻ നിരന്തരംചെയ്യുന്നകർമ്മങ്ങൾ താൻതാൻ അനുഭവിച്ചീടുകെന്നേവരൂ" എന്നു കേട്ടിട്ടില്ലേ? കൊട്ടാരത്തിൽ പോകാൻ വഴിയറിയാവുന്നവർക്കെല്ലാം കൊട്ടാരത്തിനകത്തു കടക്കാൻ സാധിച്ചു എന്നു വരുമോ? മോക്ഷമാർഗ്ഗത്തെ അറിഞ്ഞിരുന്നാലും വിഷയാശകളെ അകററി മനസ്സു് ശുദ്ധമാക്കി ആ മാർഗ്ഗത്തിൽ കാലൂന്നാതെ മോക്ഷസാമ്രാജ്യത്തിലെത്താൻ സാധിക്കുമോ? അതുപോലെ ശ്രീരാമദർശനത്തിനുള്ള മാർഗ്ഗങ്ങൾ ഞാൻ അറിഞ്ഞിരുന്നാലും പൂർവജന്മകൃതമായ പാപം എന്നെ വിട്ടൊഴിയാതെ ഞാൻ അതിനു് അധികാരിയാകുന്നതല്ല. അങ്ങയുടെ പന്ത്രണ്ടുകൊല്ലത്തെ മുഖക്ഷാളനോച്ഛിഷ്ട ശുദ്ധജലം എന്നെ ഇപ്പോൾ പരിശുദ്ധനാക്കിച്ചെയ്തിരിക്കുന്നു. ഇനി എനിക്കു മോക്ഷലാഭമുണ്ടാകും.

തുളസീദാസർ:—നീ കഴിഞ്ഞജന്മത്തു ചെയ്ത പാപമെന്താണു്? ഞാൻ ദിവസവും ആ വൃക്ഷച്ചുവട്ടിലൊഴിച്ച വെള്ളംകൊണ്ടു നിനക്കു പാപമോചനമുണ്ടായതുമെങ്ങനെ?

ഭൂതം:—മഹാത്മാവേ! ഞാൻ ഈ ഗൃഹനായകനായ ബ്രാഹ്മണന്റെ ധർമ്മപത്നിയായിരുന്നു. ഞാനും എന്റെ ഭർത്താവുമൊന്നിച്ചു് ഈ വീട്ടിൽ താമസിച്ചുവരവെ ദുശ്ശീലയായ ഞാൻ ജാരസംഗത്തിൽ പ്രേരിതയായി കാലാന്തരത്തിൽ എന്റെ ആ ദുർവൃത്തി പരമകാഷ്ഠയെ പ്രാപിക്കുകയും ഇന്നാട്ടുകാർ ആകമാനം എന്റെ ദുർവൃത്തിയെ മനസ്സിലാക്കുകയുംചെയ്തു. ഇങ്ങനെയിരിക്കെ സാത്വികനായ എന്റെ ഭർത്താവു ഒരുദിവസം എന്നോടു ഇപ്രകാരം ഗുണദോഷിച്ചു—"നിന്റെ ദുർന്നടത്തകൊണ്ടു് എനിക്കു പുറത്തിറങ്ങി നടക്കാൻ പാടില്ലെന്നു വന്നിരിക്കുന്നു. ഇത്രകണ്ടു് അപമാനം എനിക്കു നേരിട്ടിട്ടുണ്ടു്. മനുഷ്യരുടെ മുഖത്തുനോക്കാനും അവരോടു സംസാരിക്കാനും നിവൃത്തിയില്ലെന്നായിരിക്കുന്നു. സകലജനങ്ങളുടെയും പരിഹാസ

ത്തിനു ഞാൻ പാത്രീഭവിച്ചു. കുട്ടികൾപോലും എന്നെക്ക ണ്ടു കൂക്കുവിളിക്കുകയും പരിഹസിക്കുകയും ചെയ്യുന്നു. ഇതി നൊക്കെ കാരണം നിന്റെ വ്യഭിചാരവൃത്തി ഒന്നുമാത്രമാണു്. വ്യഭിചാരവൃത്തിയുടെ പാപഫലങ്ങൾ നീ ധരിച്ചിട്ടില്ല. വ്യ ഭിചാരവൃത്തി ഭർത്തൃദ്രോഹമാകുന്നു. ഭർത്തൃദ്രോഹിയായ ഭാര്യ നിത്യനരകത്തെ അനുഭവിക്കുന്നവരാണു്. വ്യഭിചാരിണിയായ സ്ത്രീയുടെ വംശപരമ്പര ദൂഷിച്ചുപോകുന്നതാണു്. വ്യഭിചാ രിണിയോടുകൂടി താമസിക്കുന്ന പുരുഷൻ നിത്യദുഃഖവും ദാരി ദ്ര്യവും അനുഭവിക്കും അവനു ഒരുകാലത്തും മനസ്സുഖമുണ്ടാ കുന്നതല്ല. അവന്റെ സുകൃതംപോലും ക്ഷയിക്കുന്നതാണു് വ്യഭിചാരദോഷമുള്ള സ്ത്രീയിൽ ചതി, കളവു്, അഹങ്കാരം, കൊലപാതകം, മുതലായവ കുടികൊള്ളുന്നു അതുകൊണ്ടു നീ മേലാൽ ഈ ദുശ്ശീലത്തെ കൈവെടിയണം ഇല്ലെങ്കിൽ ഈ ഗൃഹത്തിൽനിന്നും പുറത്തു പൊയ്ക്കൊള്ളണം. അതി നും സമ്മതമില്ലെങ്കിൽ ഞാനിതാ സന്ന്യാസിവൃത്തിയെ അവ ലംബിച്ചു ദേശാടനത്തിനു പോകുന്നു. നിനക്കു ഇതിലേതാ ണു സമ്മതമെന്നു പറയുക. എന്റെ ഭർത്താവിന്റെ ഈ ഗു ണദോഷവാക്കുകൾകേട്ടു ഞാൻ പശ്ചാത്താപപൂർവം അദ്ദേഹ ത്തോടു ഇപ്രകാരം സമാധാനംപറഞ്ഞു:—"പ്രിയഭർത്താവേ! അറിവില്ലായ്മകൊണ്ടു ഞാൻ എന്തൊക്കെയൊ ചില തെററു കൾ ചെയ്തുപോയി. മേലാൽ ഞാൻ വ്യഭിചാരവൃത്തിയെ തു ടരുകയില്ല എന്റെ പാതിവ്രത്യത്തെ ഞാൻ പാലിച്ചുകൊ ള്ളാം. അവിടുന്നു എന്റെ തെററുകൾ ക്ഷമിച്ചു് എനിക്കു മാ പ്പുതരണം" എന്റെ വാക്കുകൾ അദ്ദേഹത്തിനു സംതൃപ്തിയെ നൽകി. അന്നുമുതൽ എന്റെ വ്യഭിചാരവൃത്തിയെ നിറുത്തു കയും ചെയ്തു. അങ്ങനെയിരിക്കെ ഒരുദിവസം എന്റെ പഴ യ ജാരന്മാരിലൊരാൾ, എനിക്കു ഒരിക്കലും ഉപേക്ഷിക്കാൻ നിവൃത്തിയില്ലാത്ത ഒരു പുരുഷൻ, എന്റെ ഭർത്താവു കാര്യവ ശാൽ പുറത്തുപോയിരുന്ന അവസരംനോക്കി വീട്ടിൽവന്നു അ ദ്ദേഹത്തിന്റെ നിർബന്ധത്താൽ ഞാൻ അയാളുടെ ഇംഗിത ത്തെ സാധിച്ചുകൊടുത്തു ആ അവസരത്തിൽ എന്റെ ഭ ർത്താവായ ബ്രാഹ്മണൻ വീട്ടിൽ വരികയും ഞങ്ങളുടെ ദുർവൃ ത്തിയെ കാണുകയും ചെയ്തു. തൽക്ഷണം അത്യന്തകോപ ത്തോടും ദുസ്സഹമായ സങ്കടത്തോടുംകൂടി "നീ ഒരു ഭൂതമായിഭ വിക്കുക" എന്നു് അദ്ദേഹം ശപിച്ചു. ഉടൻതന്നെ അദ്ദേഹം തീർത്ഥാടനത്തിനു പുറപ്പെടുകയും ചെയ്തു. ഞാൻ അത്യന്തം സങ്കടത്തോടുകൂടി വാവിട്ടു നിലവിളിച്ചുകൊണ്ടു് ഓടിച്ചെന്നു്

അദ്ദേഹത്തിന്റെകാല്ക്കൽ കെട്ടിപ്പിടിച്ചു് യാത്രയെത്തടഞ്ഞു. ദയാലുവായ എന്റെ ഭർത്താവു് ശാന്തനായി തിരികെ ഗൃഹത്തിൽ വന്നു. ഞാൻ അദ്ദേഹത്തോടു വീണ്ടും മാപ്പപേക്ഷിക്കുകയും ശാപമോക്ഷം തരണമെന്നു പ്രാർത്ഥിക്കുകയും ചെയ്തപ്പോൾ സാധുവായ അദ്ദേഹം "ദുർവൃത്തേ! നിന്റെ തെറ്റിനെ ഞാൻ ക്ഷമിച്ചാലും, ഈശ്വരൻ ക്ഷമിക്കുന്നതല്ല. എന്റെ ശാപം ഫലിക്കുകതന്നെ ചെയ്യും. നീ ഇപ്പോൾതന്നെ ഗംഗയിൽചാടി ആത്മഹത്യചെയ്യുക! ഉടൻതന്നെ നീയൊരു ഭൂതമായി ഭവിക്കും അതു നിലയിൽ ഈ കിണററിനു സമീപം നില്ക്കുന്ന ഇലഞ്ഞിവൃക്ഷത്തിൽ വാസം ചെയ്യണം. ഞാൻ ഇന്നുമുതൽ സന്യാസവൃത്തിയെ അവലംബിക്കുന്നതാണു്. സാധുജനങ്ങളെ പൂജിച്ചും അവരുമായി സഹവസിച്ചും മേലാൽകഴിഞ്ഞുകൂടുന്നതാണു്. അതുവഴി ഇവിടെവന്നു താമസിക്കുന്ന ഏതെങ്കിലും ഒരു പുണ്യാത്മാവിന്റെ മുഖക്ഷാളനോച്ഛിഷ്ടജലം മുടങ്ങാതെ പന്ത്രണ്ടുകൊല്ലം ഈ ഇലഞ്ഞിവൃക്ഷച്ചുവട്ടിൽ വീഴുന്നതിനിടയായാൽ നിനക്കു ശാപമോക്ഷം ലഭിക്കുന്നതാണു് തദ്ഉചിതന്മാരായ പുണ്യാത്മാക്കളെ തേടിപ്പിടിച്ചുകൊണ്ടുവന്നു് ഇവിടെത്താമസിപ്പിച്ചു് ആ വിധത്തിൽ നിന്നെ ഞാൻ സഹായിക്കാം" ഇങ്ങനെ അദ്ദേഹം ശാപമോക്ഷം നൽകി. ബ്രാഹ്മണോത്തമ! ആ സംഭവത്തിനുശേഷം പല സാധുക്കളും ഈ ഗൃഹത്തിൽ വന്നു താമസിക്കുകയും അവരുടെയെല്ലാം മുഖം കഴുകിയ വെള്ളം എന്നെ നനയ്ക്കുകയും ചെയ്തിട്ടുണ്ടു്. പക്ഷെ എന്റെ ജന്മഭൂതമായ പാപമാലിന്യത്തെ കഴുകിക്കളയാനുള്ള ശക്തി അവയ്ക്കുണ്ടായിട്ടില്ല. ഇപ്പോൾ അങ്ങു പന്ത്രണ്ടുകൊല്ലമായി ഈ ഇലഞ്ഞിവൃക്ഷച്ചുവട്ടിൽ ഒഴിച്ച വെള്ളം എന്നെ പരിപൂതയാക്കിച്ചെയ്തിരിക്കുന്നു. ഇനി എനിക്കു ഉൽകൃഷ്ടപദപ്രാപ്തി ലഭിക്കുന്നതാണു്. ഞാൻ ഇപ്പോൾതന്നെ ഉൽകൃഷ്ടലോകത്തേക്കു പോകുന്നു. അതുകൊണ്ടാണു് എന്റെ ഉപകർത്താവായ അങ്ങയെ ഞാൻ ക്ഷണിക്കുന്നതു്. ദയവുണ്ടായി എന്റെ ഒന്നിച്ചു പുറപ്പെടണം.

തുളസീദാസർആ ഭൂതത്തിന്റെ പ്രസംഗംകേട്ടു് ഇപ്രകാരംചിന്തിച്ചു: ഇതൊരു ദുർദ്ദേവതയാണെങ്കിലും തത്വസാരങ്ങളെപ്പററി സംസാരിക്കുന്നു. ഏതുവിധത്തിലായാലും ഈശ്വരദർശനം ലഭിക്കേണ്ട ആവശ്യമേ എനിക്കുള്ളു! അതു സാധിച്ചുതരുന്നതു പുണ്യാത്മാവോ പാപാത്മാവോ ആരെങ്കിലും ആയിക്കൊള്ളട്ടെ! ഞാൻ എന്തിനു അതിനെക്കുറിച്ചു് ആലോചിക്കുന്നു? ദശരഥമഹാരാജാവിന്റെ അ

നപത്യദുഃഖം നീങ്ങിയതു് ഒരു ഭൂതത്തിൻെറ കൈയിൽനിന്നും ലഭിച്ച പായസത്തിൻെറ ശക്തിയാൽ ആണല്ലോ. അതുകൊണ്ടു ഞാൻ ഈ ഭൂതത്തിൻെറ വാക്കിനെ അനുസരിക്കുകതന്നെ ചെയ്യും. ഈ നിശ്ചയത്തോടുകൂടി അദ്ദേഹം ഭൂതത്തെ നോക്കി "ഹേ ഭൂതമേ! നീ ഒരുത്തമഭൂതമാണെന്നു് എനിക്കിപ്പോഴാണു മനസ്സിലായതു്. നിൻെറ സൗശീല്യത്തെ ആദ്യം ഞാൻ തെററിദ്ധരിച്ചു്, ചിലതു പഴിച്ചുപറഞ്ഞുപോയതിനെക്കുറിച്ചു പശ്ചാത്തപിക്കുന്നു. നിന്നോടൊന്നിച്ചു പോരാൻ ഞാൻ തയ്യാറാണു് നിങ്ങളുടെ നേതാവായ വേതാളത്തിൻെറ അടുക്കലേക്കു് ഇപ്പോൾതന്നെ പുറപ്പെടാം" എന്നു പറഞ്ഞു.

തുളസീദാസരും ഭൂതവും അവിടെനിന്നും അരനാഴിക അകലത്തിൽ ഒരു ഗുഹാമുഖത്തിലെത്തി ഭൂതം തൻെറ നേതാവായ വേതാളത്തെ അനുസന്ധാനം ചെയ്തുകൊണ്ടു് അവ്യക്തമായ ചില ശബ്ദങ്ങളെപ്പുറപ്പെടുവിച്ചു. തൽക്ഷണം നീലനീലവും ബീഭത്സവുമായ ഒരു സത്വവിശേഷം ഗുഹാന്തർഭാഗത്തുനിന്നും ആവിർഭവിച്ചു. ഭൂതം ഉടനേതന്നെ വേതാളത്തെ വണങ്ങി ഇപ്രകാരം പറഞ്ഞു:—അല്ലയോ രാജാധിരാജൻ! ഭൂതനാഥാ! സ്വാമിൻ! ഇദ്ദേഹം ഒരു തപസ്വിയും ഒരു വൈദികബ്രാഹ്മണനുമാകുന്നു. ശ്രീരാമദർശനത്തിനു് ഉൽസുകനായ ഈ മഹാത്മാവിനു് അതിനുള്ള മാർഗ്ഗത്തെ സദയം ഉപദേശിക്കണമെന്നു താഴ്മയായി അപേക്ഷിക്കുന്നു."

വേതാളംഅതുകേട്ടു് "ശ്രീരാമദർശനത്തിനു പാപശേഷമുള്ളവക്കു സംഗതിയാകുന്നതല്ല. അനേകജന്മത്തെ തപസ്സിനുശേഷമേ ഭഗവാൻെറ ദർശനം സിദ്ധിക്കയുള്ളൂ. ഈ ബ്രാഹ്മണനു് അതിലേക്കുയോഗ്യതയുണ്ടോ" എന്നു ചോദിച്ചു. ഭൂതം അതുകേട്ടു് "സ്വാമിൻ! അങ്ങനെ സംശയിക്കേണ്ടാ. ഇദ്ദേഹം ഒരു പുണ്യാത്മാവാണു് പന്ത്രണ്ടുകൊല്ലമായി തപസ്സു് ആചരിച്ചുവരുന്നു. എൻെറ ശാപം നീങ്ങിയതു് ഇദ്ദേഹത്തിൻെറ മുഖക്ഷാളനോച്ഛിഷ്ടജലസ്പർശംകൊണ്ടാണു്. ഇദ്ദേഹം പുണ്യവാനല്ലെങ്കിൽ എനിക്കതിനുസംഗതിയാകുന്നതല്ലല്ലൊ. അതുകൊണ്ടു് അദ്ദേഹത്തിൻെറ അഭീഷ്ടത്തെ സാധിച്ചുകൊടുപ്പാൻ അങ്ങേയ്ക്കു ദയവുണ്ടാകണം" എന്നു വീണ്ടും അപേക്ഷിച്ചു. വേതാളമതുകേട്ടു തുളസീദാസരെ നോക്കി:—"ഹേ ബ്രാഹ്മണ! നിങ്ങൾ ശ്രീരാമദർശനത്തിനു അർഹനാണോ?" എന്നു ചോദിച്ചു. തുളസീദാസർ അതുകേട്ടു്, "ശ്രീരാമദർശനത്തിനു ഞാൻ അർഹനാണോ എന്നുനിങ്ങൾ ചോദിക്കേണ്ടആവശ്യമില്ല, അതിനുള്ള മാർഗ്ഗം നിങ്ങൾക്കറിയാമെന്നുണ്ടെങ്കിൽ അതിനെ പറഞ്ഞുതരിക" എന്നാവശ്യപ്പെട്ടു.

വേതാളം:—എന്നാൽ കേൾക്കുക! കാശീനഗരത്തിൽ അസി എന്നൊരു തെരുവുണ്ടു്. വൈദികബ്രാഹ്മണരുടെ തെരുവാണതു്. പണ്ഡിതനായ ഒരു വൈദികബ്രാഹ്മണൻ നിത്യവും ആ തെരുവിൽ വാല്മീകിരാമായണം വായിച്ചു് അൎത്ഥംപറയുക പതിവുണ്ടു്. ആ രാമായണപാരായണോത്സവത്തിൽ ശ്രീരാമഭക്തശിരോമണിയായ ഹനൂമാൻ സംബന്ധിക്കുക പതിവുമാണു്. അദ്ദേഹത്തെ ചെന്നു അഭയംപ്രാപിച്ചാൽ നിങ്ങൾക്കു ഭഗവദ്ദൎശനം സാധിക്കും.

തുളസീദാസർ:—നിങ്ങളുടെ വാക്കിൽ എനിക്കു പുതുമതോന്നുന്നു. ഒരു മനുഷ്യൻ രാമായണം വായിക്കുന്നതു കേൾക്കാൻ ഭഗവാൻ ഹനൂമാൻ സന്നിധാനം ചെയ്യുന്നുണ്ടെന്നു പറഞ്ഞാൽ വിശ്വസിക്കുന്നതെങ്ങനെ?

വേതാളം:—അല്ലയോ ബ്രാഹ്മണ! നിങ്ങളുടെ സംശയം സങ്കുചിതമായ അറിവിന്റെ ഫലമാണു്. സ്വരസാധകത്തോടും അൎത്ഥവ്യക്തിയോടും അപശബ്ദങ്ങൾ ബാധിക്കാതേയും രാമായണം വായിക്കുന്നുവെങ്കിൽ അതു കേൾക്കാൻ ഹനൂമാൻ മാത്രമല്ല, ചിലപ്പോൾ സാക്ഷാൽ ഭഗവാൻതന്നെയും സന്നിധാനം ചെയ്യുമെന്നു അറിയുക.

തുളസീദാസർ:—ശരി. ഞാൻ അതു ധരിക്കാഞ്ഞതു് എന്റെ തെററുതന്നെയാണു്. എന്നാൽ രാമായണം വായിക്കുന്നിടത്തു് അനേകായിരം ജനങ്ങൾ കൂടാൻ ഇടയുണ്ടു്. അക്കൂട്ടത്തിൽ ഹനൂമാനെ ഞാൻ എങ്ങനെ തിരിച്ചറിയും?

വേതാളം:—ഹനൂമാനെ അറിയുന്നതിനുള്ളഉപായം ഞാൻപറയാം. അവിടെ ഒരു വൃദ്ധബ്രാഹ്മണൻ ആദ്യമായി വരികയും എല്ലാവരുടെയും മുൻപിൽ ഇരിക്കുകയും രാമായണവായന കഴിഞ്ഞതിനുശേഷം എല്ലാവരുടെയും ഒടുവിൽ പോകുകയും ചെയ്യുന്ന പതിവുണ്ടു്. ഒരു നീണ്ട തൊപ്പി അദ്ദേഹം തലയിൽ ധരിച്ചിരിക്കും. താരകമന്ത്രത്തെ എല്ലാവരും കേൾക്കെ ഉറക്കെ ജപിക്കുന്നുണ്ടായിരിക്കും. അദ്ദേഹമാണു ശ്രീരാമഭക്തനായ സാക്ഷാൽ ഹനൂമാൻ. അദ്ദേഹത്തെ അഭയം പ്രാപിക്കുക. നിങ്ങൾക്കു ശ്രീരാമദൎശനത്തിനു ഭാഗ്യം സിദ്ധിക്കാറായിരിക്കുന്നു. ഇന്നേക്കു് ൯൦പതാംപക്കം അതിനു സംഗതിയാകും.

ഭൂതവും വേതാളവും അന്തൎദ്ധാനം ചെയ്യുകയും തുളസീദാസർതന്റെ വസതിയെ അഭയം പ്രാപിക്കുകയും ചെയ്തു.

അറ്റത്തെദിവസം സായങ്കാലത്തിൽ തുളസീദാസൻ അസിഗ്രാമത്തിലേക്കു തിരിച്ചു. യഥാകാലം രാമായണപാരായണഗൃഹത്തിലെത്തി. വേതാളം പറഞ്ഞതുപോലെ പാരായണം തുടങ്ങുന്നതിനു മൂ

മ്പേതന്നെ ഒരു വൃദ്ധബ്രാഹ്മണൻ രംഗത്തിൽ മുന്നണിയിൽ സ്ഥലം പിടിച്ചു. തുളസീദാസർ അതുകണ്ടു് അദ്ദേഹത്തെ ആപാദമസ്തകം സൂക്ഷിച്ചുവീക്ഷിച്ചു. യഥാസമയം അനവധി ആളുകൾ അവിടെ രംഗസ്ഥിതരാവുകയും പാരായണമാരംഭിക്കുകയും ചെയ്തു. പാരായണസമയത്തു ശ്രീരാമനാമം കേൾക്കുമ്പോഴെല്ലാം ആ വൃദ്ധബ്രാഹ്മണൻ ആനന്ദാശ്രുപൊഴിക്കുകയും താരകമന്ത്രം ജപിക്കുകയും ചെയ്തു കൊണ്ടിരുന്നു. തുളസീദാസർ അദ്ദേഹത്തെ പ്രത്യേകം ശ്രദ്ധിച്ചു കൊണ്ടിരുന്നു. പാരായണം അവസാനിച്ചതിനുശേഷം രംഗസ്ഥിതന്മാർ ഒന്നൊന്നായി പിരിഞ്ഞുപോയതിൽപിന്നെ വൃദ്ധബ്രാഹ്മണൻ പടികടക്കുന്നതുകണ്ടു തുളസീദാസർ അദ്ദേഹത്തിന്റെ പിന്നാലെ ഓടിഎത്തി. "സ്വാമിൻ! അവിടുന്നു് ആരാണു്? അവിടുത്തെ വാസം എവിടെയാണു്?" എന്നു ചോദിച്ചു. ബ്രാഹ്മണൻ അതിനു യാതൊരു സമാധാനവും പറയാതെ മുമ്പോട്ടുനടന്നു. തുളസീദാസർ വീണ്ടും 'സ്വാമി! അവിടുന്നാരാണു ? അവിടുത്തെ നാമധേയമെന്താണു്" എന്നുചോദിച്ചു. വൃദ്ധബ്രാഹ്മണൻ അതിനും യാതൊരു സമാധാനവും പറഞ്ഞില്ല. തുളസീദാസൻ പിന്നെയും ഓരോന്നു തുടന്നുചോദിച്ചപ്പോൾ ഉപദ്രവം സഹിക്കവഹിയാതെ നിനക്കു് അതറിഞ്ഞിട്ടെന്തുവേണം? രാമായണപാരായണം കേൾക്കാൻ പല ഭക്തന്മാരും കൂടുന്ന കൂട്ടത്തിൽ ഞാനും ഒരുത്തനെന്നല്ലാതെ എന്നെപ്പററി നിനക്കു് അന്വേഷിക്കേണ്ടതായിട്ടൊന്നുമില്ല" എന്നു പരുഷസ്വരത്തിൽ സമാധാനം പറഞ്ഞുംവച്ചു് പെട്ടെന്നു കടന്നു്, ആൾക്കൂട്ടത്തിൽ കയറി മറഞ്ഞു. തുളസീദാസർ വിഷണ്ണനായി മടങ്ങിപ്പോരികയും ചെയ്തു.

അടുത്ത ദിവസവും തുളസീദാസർ നേരത്തേതന്നെ രാമായണപാരായണഗൃഹത്തിൽ സ്ഥലംപിടിച്ചു. അന്നും വൃദ്ധബ്രാഹ്മണൻ മുൻകൂട്ടി മുന്നണിയിൽ എത്തി. അദ്ദേഹം തുളസീദാസരെയും തുളസീദാസർ അദ്ദേഹത്തേയും പരസ്പരം വീക്ഷിച്ചു. തലേദിവസത്തെപ്പോലെ പാരായണം കഴിഞ്ഞതുശേഷം ജനക്കൂട്ടത്തിൽ കയറി മറഞ്ഞു കളയുമെന്നുള്ള ഉദ്ദേശത്തോടുകൂടി തുളസീദാസർ ബ്രാഹ്മണന്റെ അടുക്കൽചെന്നു് ഇരുപ്പുറപ്പിച്ചു. എന്നിട്ടു "സ്വാമി! ഇന്നലെ അവിടുന്നു് എന്നെ കബളിപ്പിച്ചു പൊയ്ക്കളഞ്ഞു. ഇന്നു ഞാൻ അതു സമ്മതിക്കയില്ല. അവിടുന്നു് ആരാണെന്നുള്ള പരമാത്ഥം എന്നെ ധരിപ്പിക്കണം. നിശ്ചയമായും അങ്ങൊരു സാധാരണനല്ല" എന്നു നിർബന്ധിച്ചുതുടങ്ങി. ബ്രാഹ്മണൻ ഈ ശനിയൻ ഒഴിയാബാധപോലെ ഇന്നുംവന്നു പിടികൂടിയിരിക്കുന്നുവല്ലോ എന്നു പുലമ്പിക്കൊണ്ടു തിരിഞ്ഞിരുന്നുകളഞ്ഞു. തുളസീദാസരാകട്ടെ പാരായണംകഴിഞ്ഞു കൂട്ടംപിരിയുമ്പോൾ വൃദ്ധബ്രാഹ്മണനെ വിടാതെ തുട

ൻകൊള്ളാമെന്നു നിശ്ചയിച്ചുകൊണ്ടു് തല്ക്കാലം ഒതുങ്ങിയിരുന്നു. എന്നാൽ അവസാനത്തിൽ ആ നിശ്ചയം തെററുകതന്നെ ചെയ്തു. രാമായണപാരായണാനന്തരം ബ്രാഹ്മണൻ ആൾക്കൂട്ടത്തിൽ കടന്നു പെട്ടെന്നു് അന്തർദ്ധാനം ചെയ്തു. തുളസീദാസർ ആൾത്തിരക്കിൽ കയറി ഓരോരുത്തരെയായി മുഖപരിശോധന നടത്തിയതിനുശേഷം ഇച്ഛാഭംഗത്തോടെ അടുത്തദിവസത്തിന്റെ പേരുംപറഞ്ഞു മഠത്തിലേക്കു മടങ്ങിപ്പോന്നു. അടുത്തദിവസവും തുളസീദാസർ രാമായണപാരായണസ്ഥലത്തു മുൻകൂട്ടി ഹാജർകൊടുക്കുകയും അന്നും ഇളിഭ്യനായി മടങ്ങിപ്പോരേണ്ടിവരികയും ചെയ്തു. ഇങ്ങനെ ഒരാഴ്ച കഴിഞ്ഞു. തുളസീദാസൻ ക്ഷമനായി ഭവിച്ചു. ഇന്നു് ഏതു പ്രകാരത്തിലെങ്കിലും വൃദ്ധബ്രാഹ്മണനെക്കൊണ്ടു തന്റെ ഇംഗിതം സാധിക്കണമെന്നു തീർച്ചപ്പെടുത്തി രാമായണംവായിക്കുന്ന വീട്ടിൽ നേരത്തേ എത്തിക്കൂടി. അന്നും വൃദ്ധബ്രാഹ്മണൻ മുൻകൂട്ടിത്തന്നെ ഹാജരാവുകയും മുന്നണിയിൽ ഇരിപ്പുറപ്പിക്കുകയും ചെയ്തു. തുളസീദാസർ ചെന്നു് അടുത്തുകൂടി. ഇനി തന്നെ കളിപ്പിക്കാൻ സാധിക്കയില്ലെന്നും ബ്രാഹ്മണന്റെ വാസസ്ഥലത്തേക്കു തന്നെക്കൂടി കൂട്ടിക്കൊണ്ടു പോകണമെന്നും അഭിപ്രായപ്പെട്ടു. വൃദ്ധൻ കേട്ടഭാവം പോലും നടിച്ചില്ല. തുളസീദാസർ മററുള്ളവർ കേൾക്കാതിരിക്കത്തക്കവണ്ണം വൃദ്ധന്റെ ചെവിയിൽ, "സ്വാമിൻ! അവിടുത്തെതിരുനാമം എന്തെന്നു പറയണം. അങ്ങയുടെ ഗൃഹമെവിടെയാണെന്നറിയിക്കണം' എന്നും മററും മന്ത്രിച്ചു തുടങ്ങി. കിഴവനാണെങ്കിൽ അനങ്ങുന്നതേ ഇല്ല. ഇങ്ങനെ ഒട്ടധികം നേരം കഴിഞ്ഞുകൂടിയതിനുശേഷം, "എടാ! മൂഢ! നീ എന്തൊരു കഴുതയാണു്? ഭഗവൽകഥയല്ലേ പാരായണം ചെയ്യുന്നതു്. ഭക്തിശൂന്യനായ നിനക്കതു കേൾക്കാൻ ഇഷ്ടമില്ലെങ്കിൽ നിന്റെ പാട്ടിനു പുറത്തിറങ്ങിപ്പോ! എന്നെയിട്ടലട്ടുന്നതെന്തിനു്? രാമായണം കേൾക്കാൻ ആർത്തിയോടുകൂടിയിരിക്കുന്ന എന്നെ നീ എന്തിനു് ഉപദ്രവിക്കുന്നു.?" എന്നിങ്ങനെ പരുഷസ്വരത്തിൽ ചോദിച്ചു. തുളസീദാസൻ പറഞ്ഞു:—"സ്വാമിൻ! രാമായണസംഭവങ്ങളിൽ അവിടുന്നു് ഒരു ഭാഗം വഹിച്ച പുണ്യാത്മാവാണു്. ഒരു മനുഷ്യൻ വായിക്കുന്നതു കേട്ടിട്ടു വേണോ അവിടുത്തേക്കു രാമായണകഥ മനസ്സിലാക്കാൻ?"

വൃദ്ധബ്രാഹ്മണൻ തുളസീദാസരുടെ മുഖത്തു സൂക്ഷിച്ചുനോക്കി. "ഇവൻ എന്റെ ഉള്ളുകള്ളികളറിഞ്ഞ കള്ളനാണു്; ഏതു വിധത്തിലെങ്കിലും ഇവനെ കബളിപ്പിച്ചു രക്ഷപ്പെടുകതന്നെ വേണം" എന്നിങ്ങനെ നിശ്ചയിച്ചുകൊണ്ടു് രാമായണകഥാപ്രസംഗംനടത്തുന്ന പണ്ഡിതബ്രാഹ്മണനെ ഒന്നുകൂടി സമീപിച്ചിരുന്നു. ഇതു, ത

ൻ

ന്നെ വഞ്ചിച്ചു മറയാനുള്ള ആരംഭമാണെന്നു തുളസീദാസർ വിചാരി ച്ചു. അദ്ദേഹം ബ്രാഹ്മണന്റെ അടുക്കൽ ചേന്നിരുന്നു. 'സ്വാമി! ഇന്നെന്നെപ്പററിക്കാൻ സാധിക്കുകയില്ല. ഞാനതു സമ്മതിക്കയില്ല. എന്നെക്കൂടി അങ്ങുന്നു കൊണ്ടുപോകണം' എന്നുപറഞ്ഞു്, വൃദ്ധ ബ്രാഹ്മണന്റെ തുടയിൽ കൈവച്ചു് അമത്തിപ്പിടിച്ചുകൊണ്ടിരുന്നു. വൃദ്ധബ്രാഹ്മണൻ "എടാ; തെമ്മാടി! ഇതെന്തൊരു ശല്യമാണു്? പു ണ്യകഥാപ്രസംഗം കേൾക്കാൻ സമ്മതിക്കാതെ എന്നെ ഇങ്ങനെ ഉപദ്രവിക്കുന്നതെന്തിനു്? ഞാൻ ഇതേവരെ ക്ഷമിച്ചിരുന്നു. ഇ നി ഞാൻ നിന്നെ നല്ല പാഠം പഠിപ്പിയ്ക്കും. മയ്യാദയ്ക്കുമാറിപ്പൊ യ്ക്കോ! അതാ നിനക്കു നല്ലതു്. ഞാൻ കിഴവനാണെന്നും മററും നീ കരുതിപ്പോകണ്ടാ!" എന്നു പറഞ്ഞു. തുളസീദാസർ, ഒരു കൊച്ചുകുട്ടി തന്റെ ഇഷ്ടപിതാവിനോടെന്നപോലെ, "സ്വാമി! അ വിടുന്നു് എന്തൊക്കെപ്പറഞ്ഞാലും ഞാൻ വിട്ടയയ്ക്കുകയില്ല. അവി ടുന്നു ഒരു കിഴവനല്ലെന്നു എനിക്കുതന്നെ അറിയാം. അവിടുത്തെ നല്ല പാഠങ്ങൾ പഠിക്കാനായിട്ടാണു ഞാൻ ഇത്രവളരെക്കഷ്ടപ്പെട്ടു ന്നതും. എന്നേക്കൂടി അവിടുന്നു കൊണ്ടുപോകണം" എന്നു പ്രാ ത്ഥിച്ചു. വൃദ്ധബ്രാഹ്മണനു വല്ലാത്ത കോപം വന്നു. തുളസീദാസ രുടെ കൈരണ്ടും കൂട്ടിപ്പിടിച്ചു പിറകോട്ടൊരു തള്ളുകൊടുത്തു. സാ ധു സദസ്യരിൽ ചിലരുടെ പുറത്തുചെന്നു മറിഞ്ഞുവീണു. അവർ എല്ലാവരും ചേന്നു ശകാരിക്കുകയും രണ്ടുനാലു തല്ലുകയും ചെയ്തു, പു റത്തിറക്കുന്നതിനു കടന്നു പിടിച്ചു. തുളസീദാസർ അതൊന്നും വക വയ്ക്കാതെ, അവരെത്തള്ളിമാററിയുംവച്ചു മുമ്പോട്ടുചെന്നു, വൃദ്ധ ബ്രാഹ്മണന്റെ കൈകളെ കൂട്ടിപ്പിടിച്ചുകൊണ്ടു്, "സ്വാമിൻ! ഞാ ൻ ഇന്നു ഭാഗ്യവാനായി. കരുണാനിധിയായ അവിടുന്നു എന്നെ എടുത്തെറിയാനിടയായതു് എന്റെ മഹാഭാഗ്യം കൊണ്ടാണു്. സ്വാമിൻ! അവിടുന്നു എന്നെ എന്തുതന്നെ ചെയ്താലും എനിക്കതെ ല്ലാം അനുഗ്രഹമായിരിക്കും. പക്ഷേ, എന്നെ കബളിപ്പിച്ചുപോ കാൻ ഞാൻ സമ്മതിക്കയില്ല. ഞാൻ വിട്ടയയ്ക്കുകയില്ല" എ ന്നു പറഞ്ഞു് തന്റെ ഉത്തരീയത്തിന്റെ ഒരററം അദ്ദേഹത്തിന്റെ ഉടുവസ്ത്രത്തിന്റെ തുഞ്ചത്തു കൂട്ടിക്കെട്ടി. ഈ അവസരത്തിൽ വൃ ദ്ധബ്രാഹ്മണൻ സദസ്യരോടായി, "മാന്യന്മാരേ! നിങ്ങളിതു കാണു ന്നില്ലേ? ഇക്കഴിഞ്ഞ ഒരാഴ്ചകൊണ്ടു് എന്തെല്ലാം ഉപദ്രവങ്ങളാണു ഇവൻ ചെയ്യുന്നതെന്നു നിങ്ങൾ അറിയുന്നില്ലേ? ഇതൊരു പുണ്യ സദസ്സാണല്ലോ. ഇവനെപ്പോലുള്ള മൂഢന്മാക്കു് ഇവിടെ എന്താ ണു കായ്യം? ഞാനൊരു കിഴവൻ; ഇവൻ നല്ല ചെറുപ്പക്കാരൻ; തടിമാടൻ. ഇവന്റെ ഉപദ്രവങ്ങൾ എനിക്കു സഹിക്കാൻപാടി ല്ലാത്ത നിലയിലായിരിക്കുന്നു. വയസ്സുകാലത്തു ഭഗവൽകഥ കേട്ടു

മുക്തിയടയാമെന്നു ആശിച്ചു ഞാൻ മഠത്തിൽനിന്നും വളരെ ദൂരം നടന്നു ബുദ്ധിമുട്ടിയാണു് ഇവിടെ വരുന്നതു്. വന്നെടത്തു കഥ കേൾക്കാൻ സമ്മതിക്കുന്നില്ലെങ്കിൽ, എന്നു മാത്രവുമല്ല ദേഹപീഡകളും കൂടി ഏല്പിക്കുന്നുവെങ്കിൽ ഞാനെന്താ ചെയ്യൂ! നിങ്ങൾക്കു നല്ല മനസ്സുണ്ടായി ഇവന്റെ ഉപദ്രവത്തിൽ നിന്നും എന്നെ രക്ഷിക്കണം" എന്നു വിളിച്ചുപറഞ്ഞു. അതുകേട്ടു സദസ്യരിൽ ചില ചെറുപ്പക്കാർ തുളസീദാസരെപ്പിടിച്ചു പുറത്തിറക്കാൻ വട്ടം കൂട്ടി. ആ അവസരത്തിൽ, പ്രാസംഗികനായ പണ്ഡിതൻ അവരെ നോക്കി, "അങ്ങനെയല്ല, ഇവനെ ഇതിനകത്തു കൂട്ടിക്കൊണ്ടുവന്നു പതിവാക്കിയതു ഈ കിഴവനാണു്. അയാളെ ഇവൻ ഇങ്ങനെ വിടാതെകണ്ടു് ഉപദ്രവിച്ചുകൊണ്ടിരിക്കണമെങ്കിൽ തക്കതായ കാരണമുണ്ടായിരിക്കണം. അതുകൊണ്ടു കിഴവനെയാണു ആദ്യമായി പുറത്താക്കേണ്ടതു്. അയാളുടെ പിന്നാലെ ഇവനുംകൂടി പൊയ്ക്കോളും" എന്നഭിപ്രായപ്പെട്ടു. പ്രാസംഗികന്റെ ഏതഭിപ്രായത്തെയും അതിന്റെ ന്യായാന്യായതകളെപ്പററി ചിന്തിക്കാതെ ശിരസാ വഹിക്കാൻ തയ്യാറായിരിപ്പുള്ള സദസ്യർ കിഴവനെപ്പിടികൂടി. "അയ്യോ! ഞാൻ നിരപരാധിയാണു്. എന്നെ ഉപദ്രവിക്കരുതു്. ഇവനെ ഞാനിവിടെ കൂട്ടിക്കൊണ്ടു വന്നിട്ടില്ല എനിക്കിവനെപരിചയംപോലുമില്ല," എന്നൊക്കെ വൃദ്ധൻ ന്യായവാദം ചെയ്യുന്നതൊന്നും അക്കൂട്ടർ ചെവിക്കൊള്ളുകപോലും ചെയ്യാതെ കിഴവന്റെ പിടലിക്കുപിടിച്ചു മുമ്പോട്ടുതള്ളാൻ ഭാവിച്ചു. തൽക്ഷണം കിഴവൻ ഒരൊററക്കുതിപ്പിനു് ആ ജനക്കൂട്ടത്തെ ഭേദിച്ചുകൊണ്ടു പടിക്കു പുറത്തുചാടി. തുളസീദാസർ ഉത്തരീയത്തിൽ മുറുകെപ്പിടിച്ചിരുന്നതുകൊണ്ടു അദ്ദേഹവും വൃദ്ധബ്രാഹ്മണനൊന്നിച്ചു പുറത്തായി വീണ്ടും വായുവേഗത്തിൽവൃദ്ധൻ മുമ്പോട്ടുപായുകയും തുളസീദാസർ പിടിവിട്ടു നിലംപതിച്ചു മൂർച്ഛയെ പ്രാപിക്കുകയും ചെയ്തു.

പലനിമിഷങ്ങൾക്കുശേഷം സുബോധമുണ്ടായി കണ്ണുതുറന്നു നോക്കി; വൃദ്ധബ്രാഹ്മണനെക്കാണാനില്ല. തന്റെ തലയിലും ദേഹത്തും പല പരുക്കുകൾ സംഭവിച്ചിട്ടുള്ളതിൽനിന്നും രക്തം പ്രവഹിക്കുന്നു. ദുസ്സഹമായ ആ വേദന അദ്ദേഹം അറിയുന്നില്ല. "സ്വാമിൻ! കപീശ്വര! ഹനൂമദ്ദേവ! ശ്രീരാമദാസ! കൃപാനിധേ! പാഹിമാം! പാഹിമാം!" എന്നിങ്ങനെ ശ്രീഹനുമാനെ സ്തോത്രം ചെയ്യുതുടങ്ങി. "സ്വാമി! അവിടുന്നു അടിയനെ കൈവെടിഞ്ഞുവോ! ഭഗവാനേ! അങ്ങുന്നു കൈവിട്ടാൽ മററാരാണൊരാശ്രയം? ദയാനിധേ! ഇന്നു് എട്ടുദിവസമായി ഞാൻ അങ്ങയെ ആശ്രയിക്കുന്നുവല്ലോ. സ്നാനാഹാരനിദ്രാദികളെന്നിയെ അങ്ങയെമാത്രം ഓർത്തോർത്തു കഴിയുന്ന എന്നിൽ അവിടുത്തേക്കു കനിവില്ലാതെപോ

കുകയോ? സ്വാമിൻ! അവിടുത്തെ ദിവ്യദൎശനം എനിക്കു ലഭിക്കാതിരിക്കത്തക്കവണ്ണം ഞാൻ വല്ല പാപവും ചെയ്തുപോയിട്ടുണ്ടെങ്കിൽ അവിടുന്നു ക്ഷമിക്കേണമേ! എനിക്കു ദൎശനം തരേണമേ! അവിടുത്തെ ദൎശനം ലഭിക്കാത്ത ഈ ജീവിതംകൊണ്ടു് എനിക്കെന്തൊരു ഫലമാണുള്ളതു്! ദേവ! ദശരഥസുതദാസ! ദയാലോ! അങ്ങയുടെ ദൎശനത്തിനു ഭാഗ്യമില്ലാത്ത ഈ ജീവിതത്തെ ഞാൻ ഇതാ ഇവിടെ അവസാനിപ്പിക്കാൻ പോകുന്നു! അങ്ങേയ്ക്കതുസമ്മതം തന്നെയോ? അകളങ്കചരിതനായ അങ്ങേയുടെ തിരുനാമത്തെച്ചൊല്ലി ഞാൻ ആത്മഹത്യ ചെയ്യുന്നതു് അങ്ങേയ്ക്കു സമ്മതമോ?" എന്നിങ്ങനെ വിലപിച്ചും ഹനുമാനെ വിളിച്ചും നിലവിളിച്ചും നെഞ്ഞത്തടിച്ചും നിലത്തുരുണ്ടും അത്യന്തം ദയനീയനായതിനുശേഷവും ഹനുമാന്റെ ദൎശനം ലഭിക്കാഞ്ഞതുകൊണ്ടു് അവിടെ നിന്നും എഴുന്നേററു സമീപത്തു കണ്ട കരിങ്കല്ലിൽ തലയറഞ്ഞു മരിക്കാൻ നിശ്ചയിച്ചു. ഹനുമാനെ വിളിച്ചുകൊണ്ടു ഫാലദേശത്തെ കല്ലിലടിക്കാനായി ആഞ്ഞെടുത്ത മാത്രയിൽ, ശ്രീരാമഭക്തശിരോമണിയും ചിരഞ്ജീവിയുമായ സാക്ഷാൽ ഹനുമാൻ, "ഭക്ത! അരുതരുതു്. സാഹസംകാട്ടരുതു്!" എന്നീ അരുളപ്പാടോടുകൂടി ആവിൎഭവിച്ചു തുളസീദാസരുടെ ഫാലത്തെ കൈത്തലംകൊണ്ടു താങ്ങി.

തുളസീദാസർ നിവൎന്നുനോക്കിയതും അത്യുന്നതനായി, ആജാനുബാഹുവായി രോമശകളേബരനായി, കൗപീനൈകധാരിയായി, ഗദാപാണിയായി, കപീശ്വരനായി തന്റെ മുമ്പിൽനിന്നരുളുന്ന സാക്ഷാൽ ശ്രീരാമദാസനായ ശ്രീഹനുമദ്ദേവനെയാണു കണ്ടതു്. തദ്ദിവ്യദൎശനലാഭത്താൽ കൃതാൎത്ഥനായി ഭവിച്ച തുളസീദാസരാകട്ടെ, ഭക്ത്യാദരരോമാഞ്ചകഞ്ചുകിതനായി ആനന്ദക്കണ്ണീരൊഴുക്കിക്കൊണ്ടു് ദണ്ഡനമസ്കാരപൂൎവ്വം

"വന്ദേ വിഭ്രാജമാനജ്വലനവിലസൽബ്രഹ്മസൂത്രൈകനിഷ്ഠം
കൎണ്ണദ്വന്ദ്വേ കനകരചിതേ കുണ്ഡലേ ധാരയന്തം
സൽകൌപീനം കപിചരവൃതം കാമരൂപം കപീന്ദ്രം
പുത്രം വായോരിനസുതസുഖദം വജ്റദേഹം വരേണ്യം"

എന്നിങ്ങനെ സ്തോത്രംചെയ്തു. ശ്രീഹനുമാൻ തുളസീദാസരുടെ അകളങ്കഭക്തികണ്ടു പ്രസന്നനായി തുളസീദാസരെ പിടിച്ചെഴുന്നേല്പിച്ചു് മാറോടണച്ചു് ആശ്ലേഷിച്ചുകൊണ്ടു് "ഭക്ത! തുളസീദാസ! നിനക്കു് എന്തഭീഷ്ടമാണു വേണ്ട"തെന്നു ചോദിച്ചു. തുളസീദാസർ പറഞ്ഞു:—"സ്വാമിൻ! പ്രാപഞ്ചികവിരക്തനായ അടിയനു ഭോഗാഭീഷ്ടം യാതൊന്നുമില്ല. അവിടുത്തെ ദിവ്യദൎശനത്തെ അഭിലഷിച്ചിരുന്നു, അതുസാധിച്ചു. എന്റെ ജന്മത്തിനു സാഫല്യം സിദ്ധി

ക്കുകയും ചെയ്യൂ. ഇനി അവിടുത്തെ കൃപയുണ്ടായി, സീതാസമേതനായ ശ്രീരാമന്റെ ദർശനം അടിയനു ലഭിക്കുമാറാകണം. ആ ഒരഭീഷ്ടമേ ഇജ്ജനത്തിനുള്ളൂ."

ഹനൂമാൻ:—ഭക്ത! നിന്റെ പന്തീരാണ്ടത്തെ തപസ്സുകൊണ്ടും പ്രസന്നനാകാത്ത ഭഗവാനെ ഞാനെങ്ങനെ നിന്റെ ദൃഷ്ടിക്കു വിഷയീഭവിപ്പിക്കുന്നു?

തുളസീദാസർ:—അവിടുത്തെ അനുഗ്രഹം ഉണ്ടെങ്കിൽ എനിക്കതു നിഷ്പ്രയാസം സാധിക്കും.

ഹനൂമാൻ:—ഭഗവാൻ അരൂപിയാണ്; നിർഗ്ഗുണബ്രഹ്മമാണ്. രാക്ഷസകുലനാശത്തിനായി ശ്രീരാമാവതാരമെടുത്തു. അവതാരകാര്യം സാധിച്ചു ശ്രീരാമരൂപം വെടിയുകയും ചെയ്തു. ഇനി ആ രൂപത്തിൽ ഭഗവാനെ ദർശിക്കാൻ സാധിക്കുന്നതാണോ?

തുളസീദാസർ:—സ്വാമിൻ! ഭഗവാൻ ഭക്തവത്സലനാണ്. അദ്ദേഹം അരൂപനെന്നപോലെ സരൂപനും നിർഗ്ഗുണനെന്നപോലെ സഗ്ഗുണനും നിർവികല്പനെന്നപോലെ വികല്പനുമാണ്. ഭക്തന്മാർ ആഗ്രഹിക്കുന്ന രൂപത്തിൽ ദർശനം കൊടുക്കുകയെന്നുള്ളതു പരമകാരുണികനായ ഈശ്വരന്റെ പതിവാണ്. അവിടുന്നു അനുഗ്രഹിച്ചാൽ ഈ നിമിഷത്തിൽ ശ്രീരാമനായി—എന്നല്ല സീതാസമേതനായി ഗരുഡാരൂഢനായി എനിക്കു ദർശനം നൽകും

ഹനൂമാൻ:—ശ്രീരാമരൂപം ത്രേതായുഗത്തിൽ ഭഗവാൻ സ്വീകരിച്ച അവതാരരൂപമാണ്. അതു് ഈ കലിയുഗത്തിൽ അദ്ദേഹം സ്വീകരിക്കുമോ? വേറെ ഏതൊരു രൂപത്തിൽ നീ ഭഗദ്ദർശനത്തെ ആഗ്രഹിക്കുന്നുവോ, അതു പറയുക! ആ രൂപത്തിൽ ഞാൻ നിന്നെ ദർശിപ്പിക്കാം.

തുളസീദാസർ:—ഭഗവാന്റെ മറെറാരു രൂപത്തേയും ഞാൻ കാംക്ഷിക്കുന്നില്ല. സീതാസമേതനായി ഗരുഡാരൂഢനായിരിക്കുന്ന ശ്രീരാമന്റെ രൂപത്തെയാണു ഞാൻ ആശിക്കുന്നതു്. അതിനു് അവിടുന്നു് എന്നെ അനുഗ്രഹിച്ചില്ലെങ്കിൽ ഞാൻ ജീവിച്ചിരിക്കയില്ല. ഇപ്പോഠം ഈ കല്ലിൽത്തന്നെ തലതല്ലി മരിച്ചുകളയും

ഹനൂമാൻ:—ഈ നിമിഷത്തിൽതന്നെ ഭഗവാനെക്കാണണമെന്നു നീ ശാഠ്യം പിടിച്ചാൽ എങ്ങനെ സാധിക്കും? വിചാരിക്കുന്ന മാത്രയിൽ ഓടിവരാൻ അദ്ദേഹം നമ്മുടെ കളിക്കുട്ടിയാണോ?

തുളസീദാസർ:—എനിക്കു് ഈ നിമിഷത്തിൽ ഭഗവാനെ കാണണം. അവിടുന്നു് അനുഗ്രഹിച്ചാൽ അതിപ്പോഠം സാധിക്കുകയും ചെയ്യും.

ഹനുമാൻ:—ഭക്ത! നീ ഈവിധം ശാഠ്യം പിടിക്കരുതു്. നീ ആഗ്രഹിച്ചതുപോലെ ഭഗവാനെ നിനക്കു കാട്ടിത്തരാം. എന്നാൽ ഇന്നൊരു ദിവസംകൂടി നീ ക്ഷമിക്കണം. ഞാൻ പോയി ഭഗവാനോടു അപേക്ഷിക്കട്ടെ! നാളെ നിനക്കു ശ്രീരാമനെ അഭിവീക്ഷിക്കാൻ സംഗതിയാക്കാം.

ഇങ്ങനെ തുളസീദാസരെ ഒരുവിധം സമാധാനപ്പെടുത്തിയിട്ടുഹനുമാൻ അന്തർദ്ധാനം ചെയ്തു

തുളസീദാസർ മടങ്ങി വസതിയിൽ എത്തി അടുത്ത ദിവസം തനിക്കു ഭഗവാനെക്കാട്ടിത്തരാമെന്നു ഹനുമാൻ പറഞ്ഞതു പരമാർത്ഥമായി ഭവിക്കുമോ എന്നു തുളസീദാസർ സംശയിച്ചു. വെറും കാമാസക്തനായി ജീവിതത്തെ ദുഷിപ്പിച്ച പാപിക്കു കോടിജന്മത്തെ പുണ്യംകൊണ്ടും അസുലഭമായ ഭഗവദ്ദർശനത്തിനു സംഗതിയാകുമോ എന്നു തന്നെത്താൻ ചോദിച്ചു. ഏതൊന്നായാലും ബ്രഹ്മനിഷ്ഠനായ ഹനുമാൻെറ വാഗ്ദാനം വ്യർത്ഥമാകയില്ലെന്നു വിശ്വസിച്ചു. തൻെറ ജന്മത്തിനു പൂർണ്ണസാഫല്യം ലഭിക്കാനിരിക്കുന്ന അടുത്ത ദിവസത്തിൻെറ സൂര്യോദയത്തെ പ്രതീക്ഷിച്ചു തുളസീദാസർ അന്നു രാത്രിയിൽ ഉറങ്ങാതെഉറങ്ങി നേരം വെളുപ്പിച്ചു. പ്രഭാതത്തിൽ എഴുന്നേററു സ്നാനംചെയ്തു നിത്യകർമ്മങ്ങളും നടത്തി ഭഗവദാഗമനം പ്രതീക്ഷിച്ചു തെരുവിൽ ഇറങ്ങി നിലയായി.

ശ്രീഹനുമദ്ദേവൻ അന്നു് ഉഷഃകാലത്തിൽ വൈകുണ്ഠത്തിൽ എത്തി, ലക്ഷ്മീസമേതനായി ശംഖചക്രഗദാപാണിയായി അനന്തതല്പത്തിൽ ശയിച്ചരുളുന്ന ശ്രീനാരായണസ്വാമിയെ വണങ്ങി തൻെറ ആഗമനോദ്ദേശ്യത്തെ ഈ വിധത്തിൽഉണർത്തിച്ചു:—"ഭഗവാനെ! തുളസീദാസഭക്തനു് അവിടുത്തെ ദിവ്യസന്ദർശനംനൽകാമെന്നു അടിയൻ ഏററുപോയി. തിരുവുള്ളമുണ്ടായി അടിയൻെറ വാക്കിനെ സഫലമാക്കിച്ചെയ്യണമെന്നു പ്രാർത്ഥിക്കുന്നു."

ഭഗവാൻ അതുകേട്ടു മന്ദഹാസപൂർവ്വം ഹനുമാനെ അഭിസംബോധനം ചെയ്തുകൊണ്ടു്, "നീ ആ തുളസീദാസനെ ഒട്ടല്ലാതെ വിഷമിപ്പിച്ചു. അല്ലേ? എന്നു ചോദിച്ചു. ഹനുമാൻ സമാധാനം പറയാതെ തൊഴുതുവണങ്ങി നില്ക്കുന്നതു കണ്ടു ഭഗവാൻ ലക്ഷ്മീഭഗവതിയെ നോക്കി പ്രിയേ! ദേവിയുടെ പുത്രൻ തുളസീദാസനെ കഷ്ടപ്പെടുത്തിയതിൻെറ കാരണം ദേവിക്കു മനസ്സിലായൊ? ത്രേതായുഗത്തിൽ, ഇപ്പോൾ തുളസീദാസനായി ജനിച്ചിരിക്കുന്ന വാല്മീകിമഹർഷി രാമായണംകഥ നിർമ്മിച്ചു ലോകത്തു പ്രചരിപ്പിച്ചു. അന്നു് ഈ ഹനുമാനു് അതുകണ്ടു് അസൂയമുഴുത്തു സ്വയംമറെറാരുരാമായണം ചമച്ചു. ക്രമേണ ഹനുമാൻെറ രാമായണത്തെ ജനങ്ങൾ സ്വീകരിക്കുകയും വാല്മീകിയുടെ രാമായണത്തിനു ലുപ്തപ്രചാരം സംഭവിക്കുക

ചെയ്തു. വാല്മീകി തന്നിമിത്തം വിഷാദവിവശനായി എന്റെ അടുക്കൽ വന്നു സങ്കടം ഉണൎത്തിക്കകയും തന്റെ രാമായണത്തിനു പ്രചാരം വരുത്തി ഹനുമാന്റെ രാമായണത്തിന്റെ പ്രചാരത്തെ തടയണമെന്നു് അപേക്ഷിക്കുകയും ചെയ്തു. ഞാൻ ഉടനെ ഇവനെ വരുത്തി ഇവൻ നിൎമ്മിച്ച രാമായണം വായിക്കാൻ ആവശ്യപ്പെട്ടു. അതനുസരിച്ചു് ഇവൻ ഇവന്റെ രാമായണം ആദ്യംമുതൽ വായിച്ചു കേൾപ്പിച്ചു. കാവ്യഗുണം കൊണ്ടും കല്പനാവൈചിത്ര്യം കൊണ്ടും രസസ്ഫൂൎത്തികൊണ്ടും ഭാവഗാംഭീൎയ്യംകൊണ്ടും ഭക്തിപ്രകൎഷംകൊണ്ടും ശബ്ദശുദ്ധികൊണ്ടും സാരള്യാദിഗുണങ്ങളെക്കൊണ്ടുംഅതുവാല്മീകിയുടെ രാമായണത്തെ അതിശയിക്കുന്ന ഒന്നായിരുന്നു. അതുനിമിത്തം വാല്മീകിയുടെ അപേക്ഷ സാധിക്കാൻ ഒരു പഴുതും കണ്ടില്ല. അങ്ങനെ കുഴങ്ങുമ്പോൾ സുന്ദരകാണ്ഡം വായിക്കുമ്പോ, ഇവൻ തന്റെ പരാക്രമങ്ങളെക്കുറിച്ചു തന്നെത്താൻവളരെ വളരെ പുകഴ്ത്തിപ്പറഞ്ഞിരിക്കുന്നതു കേൾക്കാനിടയായി ഞാൻ ഉടനെ, "തന്നെത്താൻ പുകഴ്ത്തുന്നവരുണ്ടോ? ഭക്താ! നിന്റെ രാമായണത്തിനു് ആത്മപ്രശംസ എന്നൊരു ദോഷം സംഭവിച്ചിട്ടുണ്ടു്. അക്കാരണത്താൽ ഇതു പ്രസിദ്ധീകരണയോഗ്യമല്ല" എന്നഭിപ്രായപ്പെട്ടു. ഇവൻ അതു കേട്ടു ലജ്ജിതനായി രാമായണം പാലാഴിയിൽ വലിച്ചെറിഞ്ഞു. എന്നാൽ അതിനിടയാക്കിയ വാല്മീകിയിൽ ഇവനു് പകതോന്നാതിരുന്നില്ല. അപ്പകയാണു് ഇക്കഴിഞ്ഞ ഒരാഴ്ചകൊണ്ടു് വാല്മീകിയുടെ അവതാരമായ തുളസീദാസനിൽ വീട്ടിയതു്." എന്നു പറഞ്ഞു ചിരിച്ചു.

ദേവി അതുകേട്ടു ചിരിച്ചുകൊണ്ടു് "മകനേ!" അതു ശരിയോ? എന്നു ഹനുമാനോടു ചോദിച്ചു. ഹനുമാൻ സലജ്ജം തലകുനിച്ചു നിന്നു. വീണ്ടും ഹനുമാൻ ഭഗവാനെവണങ്ങി, "സ്വാമിൻ തുളസീദാസനു് ഇന്നുതന്നെ ദൎശനം കൊടുക്കാൻ തിരുവുള്ളമുണ്ടാകണം എന്നപേക്ഷിച്ചു. ഭഗവാൻ അതുകേട്ടു്, "ഭക്ത! അവൻ അതിനു് അധികാരിയായിട്ടില്ല. ഭോഗാശ അവന്റെ മനസ്സിൽ നിന്നും നിശ്ശേഷം വിട്ടുമാറിയിട്ടില്ല. അതുകൂടി വിട്ടൊഴിയട്ടെ; അതിനുശേഷം അവനു ദൎശനം കൊടുക്കാം." എന്നുകല്പിച്ചു ഹനുമാൻ അതുകേട്ടു്, "അവനു് ഇന്നുതന്നെ ഭഗവദ്ദൎശനമഹാഭാഗ്യം നൽകാമെന്നു് അടിയൻ ഏററുപോയി. അല്പമാത്രം ഭോഗാശ അവനിൽ ശേഷിച്ചിരുന്നാൽതന്നെയും ഭഗവദ്ദർശനത്താൽ അതു വിട്ടുമാറിക്കൊള്ളും അതുകൊണ്ടു് ഇന്നുതന്നെ എഴുന്നള്ളണം" എന്നു നിർബന്ധിച്ചു. അതിനുഭഗവാൻ, 'നീ എന്റെഅഭിപ്രായം അറിയാതെസമ്മതിച്ചതെന്തിനു്? തുളസീദാസനു് എന്നെയുംദേവിയേയും ദൎശിക്കാൻ കാലമായിട്ടില്ല" എന്നു വീണ്ടും അരുളിച്ചെയ്തു. ദേവി അതുകേട്ടു്," പ്രി

യപുത്രാ! നീ ഖേദിക്കേണ്ട; തുളസീദാസനു് ഇപ്പോഠംതന്നെഭഗവാനെ ക്കൊണ്ടു ദശ്നനം കൊടുപ്പിക്കാ"മെന്നുപറഞ്ഞു സ്വന്ത രൂപംമാററി ജാനകിദേവിയുടെ പാവനരൂപംധരിച്ചുഭഗവാനെനോക്കി,"പ്രാണേശ! പുത്രനെ നിരാശപ്പെടുത്തുന്നതു ശരിയല്ല. അവിടന്നു ശ്രീരാമരൂപംധരിച്ചു ഗരുഡനിൽ ആരോഹണം ചെയ്യണം" എന്നുണത്തിച്ചു. ഭഗവാൻ പുഞ്ചിരി പൂണ്ടു ഹനുമാനു കടാക്ഷാനുഗ്രഹം നൽകിയതിനശേഷം ശ്രീരാമരൂപം ധരിച്ചു ദേവീസമേതം ഗരുഡാരൂഢനായി ഹനുമാനു ദശ്നനം നൽകിനിന്നു. ആ ഭക്തശിരോമണി ശ്രീരാമദാസൻ ദിവ്യവും ഭവ്യവുമായ ശ്രീരാമസീതാരൂപം കൺകുളിരെക്കണ്ടു പേത്തും പേത്തും സ്തുതിച്ചു ദണ്ഡനമസ്കാരംചെയ്തു തൽപാദങ്ങളെ കൈക്കൊണ്ടു താങ്ങി ആനന്ദബാഷ്പം ചൊരിഞ്ഞു നിന്നു. ഭഗവാൻ അതുകണ്ടു ഹനുമാനെ ആശ്ലേഷിച്ചു് അനുഗ്രഹിച്ചയച്ചതിനുശേഷം കാശിയിലേക്കെഴുന്നള്ളി.

ഭഗവാൻ തുളസീദാസനെ സമീപിച്ചു് ആകാശദേശത്തു് അദൃശ്യനായി നിന്നു ദേവിയോടു അരുളിച്ചെയ്തു—"ഇവൻ പരമഭക്തനാണു്. എന്നാൽ ഇവന്റെ മനസ്സിൽ കാമക്കറയുടെ ലാഞ്ഛനം ഇപ്പോഴുമുണ്ടു്. അതുകൊണ്ടു ഇവനെ ഒന്നു പരീക്ഷിച്ചുകളയാം. ദേവി ഒരു തുലുഷ്കവനിതയുടെ രൂപമെടുക്കു! ഞാനൊരു തുലുഷ്കന്റെ രൂപം ധരിക്കാം. ഗരുഡൻ ഒരു കുതിരയാകട്ടെ ആ മട്ടിൽ നമുക്കു ഇവനു ദർശനം കൊടുക്കാം. ഇവന്റെ ഹൃദയം പരിശുദ്ധമാണെങ്കിൽ നമ്മേ തിരിച്ചറിവാൻ സാധിക്കും. ഇല്ലെങ്കിൽ നമുക്കു മടങ്ങിപ്പോകാം." ദേവി ഭഗവദഭിപ്രായത്തെ അനുകൂലിച്ചു വേഷം പകന്നു. ഭഗവാൻ തുലുഷ്കരൂപമെടുത്തു. ഗരുഡൻ അശ്വവുമായി ആ നിലയിൽ ഭഗവദ്ദർശനത്തെക്കൊതിച്ചു് അനന്യചിന്തനായി ഭഗവദ്ഭക്തിവെള്ളത്തിൽ മുങ്ങിനില്ക്കുന്ന തുളസീദാസന്റെ മുമ്പിൽ ഇറങ്ങി. തുളസീദാസനാകട്ടെ ഭഗവാന്റെ ദിവ്യരൂപത്തെ കാത്തുനിൽക്കെ, തന്റെ നേർമുമ്പിൽ മലിനവേഷനായ ഒരുതുലുഷ്കനും തുലുഷ്ക്കയുംവന്നുനിൽക്കുന്നതുകണ്ടു് വളരെ വെറുപ്പോടെ തിരിഞ്ഞുനിന്നുകളഞ്ഞു. ഭഗവത്തുലുഷ്കൻ വീണ്ടുംതുളസീദാസനുടെ മുമ്പിൽ കയറി "ഹേ ബ്രാഹ്മണ! ഡൽഹിയിലേക്കുവഴിപറയൂ!" എന്നാവശ്യപ്പെട്ടു. "എനിക്കറിഞ്ഞുകൂടാ" എന്നു പറഞ്ഞുദാസർ അല്പം വിലകിനിന്നു. "ഭഗവാൻ ഹേ, ഇയാഠം ഡൽഹിക്കാരനാണല്ലോ കള്ളം പറയുന്നതെന്തിനാ? എന്നു ചോദിച്ചു പിന്നെയും മുമ്പിലടുത്തു. ദാസർ, "ഹേയ്! ഇതെന്തൊരുപദ്രവം? മററുവല്ലവരോടും ചോദിക്കു! എനിക്കു അതൊന്നും ഇപ്പോഠം ഓക്കാൻ സമയമില്ല." എന്നു പറഞ്ഞു് അവിടുന്നും മാറിനിന്നു. ഭഗവാൻഅതുകേട്ടു് "താൻ ഓക്കുന്നകാര്യം എനിക്കു മനസ്സിലായി. യാ

ത്തുക്കാക്ക വഴി പറഞ്ഞുകൊടുക്കാത്ത നിർദ്ദയനു് ഈശ്വരദർശനമു ണ്ടാകുമോ? ഇന്നു തനിക്കു ദൈവത്തെക്കാണാൻ സാധിക്കയില്ല" എന്നു പറഞ്ഞു പെട്ടെന്നു് തിരോധാനം ചെയ്തു. ദാസർ അത്ഭുതപരവശനായി തിരിഞ്ഞുനോക്കി; കുഷ്ഠരോഗിയും മറഞ്ഞു. കുതിരയും കണ്ടില്ല. ആകപ്പാടെ തുളസീദാസർ പരിഭ്രമിച്ചു വശായി. കുഷ്ഠനാരു്. തന്നെ പരീക്ഷിക്കാൻ വന്ന ഭഗവാനായിരിക്കുമോ? കുഷ്ഠ, സീതാദേവിയൊ? ഗരുഡനാണോ കുതിരയുടെ രൂപത്തിൽ കണ്ടതു് ഹെയ്, അങ്ങനെ സംഭവിക്കാനിടയില്ല. ഭക്തജനങ്ങളുടെ അഭീഷ്ടാനുസരണം ദർശനം കൊടുക്കുകയാണു് ഭക്തവത്സലനായ ഭഗവാന്റെ പതിവു്. ആ സ്ഥിതിയിൽ ഇങ്ങനെ നിന്ദ്യവേഷനായി വന്നു് എന്നെ കബളിപ്പിക്കുമോ? ഇതു ഹനുമദ്ദേവന്റെ കളിയായിരിക്കാം. അദ്ദേഹത്തിന്റെ പരീക്ഷയാണിതു്. അദ്ദേഹം മഹാമായാവിയാണല്ലൊ. ആകട്ടെ, ഭഗവാൻ വരുമോ ഇല്ലയോ എന്നറിയട്ടെ. അസ്തമയത്തിനകം ഭഗവാന്റെ ദർശനം കിട്ടിയില്ലെങ്കിൽ രാമായണപാരായണസ്ഥലത്തുചെന്നു ഹനുമദ്ദേവനെക്കാണണം. കണ്ടു കാര്യം പറഞ്ഞുംവച്ചു ചെന്നു് ആത്മഹത്യചെയ്യണം. ഇങ്ങിനെ നിശ്ചയിച്ചുംകൊണ്ടു് അവിടെത്തന്നെ നിലകൊണ്ടു ഭഗവാന്റെ ദിവ്യദർശനം കിട്ടിയിട്ടും, മുമ്പിൽകിട്ടിയ നിധികുംഭത്തെ കാലുകൊണ്ടു തട്ടിക്കളഞ്ഞ ഭാഗ്യഹീനനെപ്പോലെ തുളസീദാസർ ഭഗവാനെ നിരസിച്ചതുകണ്ടു കോപവിവർണ്ണനായവണ്ണം അന്നത്തെ ആദിത്യഭഗവാൻ അസ്തമയപർവതത്തെ ആരോഹണം ചെയ്തു. തുളസീദാസർ അത്യന്തം നൈരാശ്യത്തോടുകൂടി, ഓടിക്കിതച്ചു കഥാപ്രസംഗസ്ഥലത്തു് എത്തി.

ശ്രീഹനുമാൻ അന്നും പതിവുപോലെ വൃദ്ധബ്രാഹ്മണന്റെ വേഷത്തിൽ കഥാപ്രസംഗം കേൾക്കാൻ രംഗസ്ഥലത്തു മുന്നണിയിൽ സ്ഥലം പിടിച്ചിട്ടുണ്ടായിരുന്നു. തുളസീദാസർ അദ്ദേഹത്തിന്റെ അരികിൽചെന്നു കാലിൽ കെട്ടിപ്പിടിച്ചുകൊണ്ടു്, "ഹനുമദ്ദേവ! ശ്രീരാമദാസ! പ്രഭോ! അവിടുന്നെന്നെ ചതിക്കുകയാണല്ലോ ചെയ്തതു്. ഭഗവദ്ദർശനം ഇന്നു നൽകാമെന്നാണല്ലോ അവിടുന്നു വാഗ്ദാനം ചെയ്തതു്? അങ്ങുന്നു് ആ വാഗ്ദാനത്തെ നിറവേററാതെ ഇവിടെ വന്നിരുന്നു് ഈ മനുഷ്യന്റെ കണ്ഠക്ഷോഭം കേട്ടുകൊണ്ടിരിക്കുന്നതു ന്യായമാണോ? ദയാനിധേ! എഴുന്നരുളണേ! ഭഗവാന്റെ തിരുമുമ്പിൽ എന്നെക്കൂടി കൊണ്ടുപോകണേ! അല്ലെങ്കിൽ ഞാനിപ്പോൾ മരിച്ചുകളയും" എന്നിങ്ങനെ ശാഠ്യം തുടങ്ങി. കഥാപ്രാസംഗികനെ തുളസീദാസർ അപലപിച്ചതുകേട്ടു് സദസ്യർ കോപാക്രാന്തന്മാരായി അദ്ദേഹത്തെ തല്ലണമെന്നുള്ള കരുതലോടുകൂടി എല്ലാവരും ചുററിവളഞ്ഞു. ഈ അവസരത്തിൽ തുളസീദാസരെ രക്ഷിക്കുക മാത്രമല്ല,

അദ്ദേഹത്തിൻെറ മാഹാത്മ്യത്തെ വെളിപ്പെടുത്തുകകൂടി ചെയ്യണമെന്നുള്ള ഉദ്ദേശത്തോടെ വൃദ്ധബ്രാഹ്മണൻ തൻെറ സ്വന്തരൂപം ധരിച്ചു നിലകൊണ്ടു സദസ്യർ അതുകണ്ടു അത്ഭുതപരതന്ത്രന്മാരായി ഹനൂമാനെ വണങ്ങി പിന്മാറിനിന്നു. ഹനൂമാൻ തുളസീദാസരെ പിടിച്ചെഴുനേൽപ്പിച്ചു മാറിൽ അണച്ചു തഴുകിക്കൊണ്ടു്, "ഹേ, തുളസീദാസ! പരമാത്ഥം മുഴുവൻ ജ്ഞാനചക്ഷുസ്സുകൊണ്ടു ഞാൻ അറിഞ്ഞിരിക്കുന്നു. ഞാൻ നിന്നെ കബളിപ്പിച്ചു എന്നു നീ തെററിദ്ധരിക്കുകയാണു. ഇന്നു രാവിലെ ഞാൻ വൈകുണ്ഠത്തിൽ ചെന്നു് ഭഗവാനെ കണ്ടു. നിനക്കു ദർശനം തരണമെന്നു് അപേക്ഷിക്കുകയും അതനുസരിച്ചു അദ്ദേഹം നിൻെറ മുമ്പിൽ എഴുന്നള്ളുകയും ചെയ്തതു പരമാത്ഥമാണു്. എന്നാൽ ഭഗവാൻ നിന്നെ പരീക്ഷിക്കാനായി സ്വീകരിച്ച ലീലാവേഷം കണ്ടു നീ അദ്ദേഹത്തെ വെറും ഒരു തുലുഷ്കനാണെന്നു തെററിദ്ധരിച്ചു് അദ്ദേഹത്തെ അപലപിക്കുകയാണുണ്ടായതു്. അതിനിടയാക്കിയതു നിൻെറ കുററമല്ലേ?" എന്നു ചോദിച്ചു.

തുളസീദാസർ തൻെറ ബുദ്ധിമോശത്തേയും ഭാഗ്യഹീനതയേയും ശപിച്ചു പശ്ചാത്തപിച്ചതിനുശേഷം ഇപ്രകാരം ഉണത്തിച്ചു:— "സദ്ഗുരോ! ദയാലോ! അടിയൻ കേവലം അജ്ഞനാണു്. ഭഗവാൻ അടിയനെ പരീക്ഷിച്ചതു ന്യായമല്ല. ഭഗവാൻെറ മറിമായങ്ങളറിവാൻ അജ്ഞനായ എനിക്കു സാധിക്കുന്നതാണോ? അഥവാ സീതാസമേതനായ ശ്രീരാമസ്വാമിയെ അല്ലാതെ മറെറാരു രൂപത്തെ അടിയൻ ആഗ്രഹിക്കാതിരിക്കെ, കേവലം ഒരു തുലുഷ്കൻെറ മലിനവേഷത്തിൽ ഭഗവാൻ ദർശനം തന്നാൽ ഞാൻ അതുകൊണ്ടു കൃതാത്ഥനാകുമോ? ഒരിക്കലുമില്ല. ദയാനിധേ, സാക്ഷാൽ നാരായണനായിട്ടുതന്നെ ഭഗവാൻ ദശനം തന്നാലും എനിക്കതുകൊണ്ടു തൃപ്തിയുണ്ടാകുന്നതല്ല. സീതാപതിയായി ഗരുഡാരൂഢനായിരിക്കുന്ന ശ്രീരാമനായിട്ടുതന്നെ ഭഗവദ്ദർശനം എനിക്കു ലഭിക്കണം. ഇന്നുതന്നെ അതിനു സംഗതിയാവുകയും വേണം. ഇല്ലെങ്കിൽ ഞാനിന്നു മരിക്കും" എന്നു തൊഴുതു പറഞ്ഞു. ഹനൂമാൻ അതുകേട്ടു "ഭക്ത! നീ ഇന്നു ഒരുദിവസംകൂടി ക്ഷമിക്കുക! നാളെ നീ ആശിക്കുന്ന രൂപത്തിൽ ഭഗവദ്ദർശനം നൽകാം. ഇന്നുതന്നെ നീ നിൻെറ ധമ്മപത്നിയായ മമതാദേവിയുടെ മഠത്തിൽചെന്നു അവിടെ താമസമുറപ്പിക്കുക! അടുത്തദിവസം ഭഗവത്സാന്നിദ്ധ്യം അവിടെയുണ്ടാകും. ഞാനും ഭഗവാൻെറ ഒന്നിച്ചുണ്ടായിരിക്കും പൊയ്ക്കൊൾക!" എന്നനുഗ്രഹിച്ചയച്ചു. അനന്തരം ശ്രീഹനൂമാൻ പ്രാസംഗികനായ പണ്ഡിതനെ നോക്കി, "പണ്ഡിതവര്യ! നിൻെറ ഭക്തിയും പാണ്ഡിത്യവും അഭിനന്ദനീയമാണു്. നീ നിത്യവും മുടക്കമില്ലാതെയും ഭക്തിയോടുകൂടിയും

ഹരികഥാപ്രസംഗം നടത്തുകയും ഈ സദസ്യർ അതു കേൾക്കാനായി നിത്യവും വന്നുകൂടുകയും ചെയ്യുക ഭഗവദ്വ്രതമാക്കി ആചരിച്ചുവരികയാൽ ഭഗവദ്ദർശനം നിങ്ങൾക്ക സിദ്ധിക്കട്ടെ! കഴിഞ്ഞ ഒരു ആഴ്ചയായി ഈ സദസ്സിൽ വന്ന ശ്രീരാമദാസനായ എന്നെ അലട്ടിക്കൊണ്ടിരുന്ന തുളസീദാസൻ ഭഗവദ്ഭക്തന്മാരിൽവച്ചു അഗ്രേസരനും പരിശുദ്ധനും ദിവ്യപ്രഭാവനുമാകുന്നു നീ ഇവിടെ നിത്യപാരായണം ചെയ്യുന്ന ദിവ്യരാമായണഗ്രന്ഥത്തിൻെറ പ്രണേതാവായ സാക്ഷാൽ വാല്മീകി മഹർഷിയാണു് തുളസീദാസൻ. ശ്രീനാരായണസ്വാമിയുടെ ആജ്ഞാനുസാരം ലോകത്തിൽ ഭക്തിച്യുതി സംഭവിക്കുന്നതു കണ്ടു് അതിൻെറ നിവാരണത്തിനായി അവതരിച്ചിരിക്കയാണു്. തുളസീദാസൻ ഭഗവാൻ നാളെ ദർശനം കൊടുക്കാൻ പോകുന്നു. നിങ്ങൾ എല്ലാവരും അടുത്തദിവസം പരിശുദ്ധഭക്തിയോടുകൂടി, തുളസീദാസൻെറ ധർമ്മപത്നിയാൽ നടത്തപ്പെടുന്ന ധർമ്മമഠത്തിൽ വരുവിൻ! അവിടെവച്ചു സസീതനായി ശരധന്വസ്സന്ധാതുദ്ധനായി എന്നാൽ നിഷേവ്യനായിരിക്കുന്ന ശ്രീരാമനെ നിങ്ങൾക്ക സന്ദർശിക്കാൻ സംഗതിയാകും എന്നു് അരുളിച്ചെയ്തു് എല്ലാവരേയും അനുഗ്രഹിച്ചതിനുശേഷം അന്തർദ്ധാനം ചെയ്തു

അടുത്തദിവസം ഉഷസ്സിൽ ശ്രീഹനുമാൻ പ്രാകാശ്യസിദ്ധികൊണ്ടു വൈകുണ്ഠത്തിൽ എത്തി ഭഗവാൻ വൈകുണ്ഠാധിപതി ഹനുമാനെക്കണ്ടു പുഞ്ചിരിപൂണ്ടരുളിച്ചെയ്തു — "ഞാൻ ഇന്നലെ നിന്നോടെന്തുപറഞ്ഞു? തുളസീദാസനു് എന്നെ ദർശിക്കാൻ കാലമായിട്ടില്ലെന്നു ഞാൻ പറഞ്ഞപ്പോൾ നീ അതനുസരിച്ചുവോ? നിൻെറ നിർബന്ധപ്രകാരം ഞാനിന്നലെ അവനു ദർശനം കൊടുത്തിട്ടും അവനു് എന്നെക്കാണാനുള്ള ഭാഗ്യമുണ്ടായില്ലല്ലോ."

ഹനുമാൻ സാഷ്ടാംഗനമസ്കാരംചെയ്തുണർത്തിച്ചു. — "ഭഗവാനേ! പരിശുദ്ധനായ വാല്മീകിമഹർഷി അവിടത്തെ ആജ്ഞയനുസരിച്ചു ഭൂലോകത്തിൽ തുളസീദാസനായി ജനിച്ചു. അങ്ങയുടെ ആജ്ഞയെ നിറവേററിയ കുററത്തിനെന്നോണം ആ മഹർഷിയെ മായാവിലാസത്താൽ അങ്ങു കാമലമ്പടനാക്കിത്തീർത്തു. ആ അപകടങ്ങളിൽനിന്നും ഒരുപ്രകാരത്തിൽ മുക്തനായി മഹർഷി ഇപ്പോൾ യഥാർത്ഥജ്ഞാനിയായിത്തീർന്നിരിക്കുന്നു. ഇനിയും, അങ്ങു മഹർഷിക്കു ദർശനംകൊടുത്തു പൂർവ്വസ്മരണ നൽകി ജന്മോദ്ദേശ്യത്തെ സാധിച്ചു മുക്തിയടയാനിടയാക്കാതെ, ആ സാധുവിനെ വലയ്ക്കാനുദ്ദേശിക്കുന്നതു സങ്കടമാണു്. അവിടുന്നു് ഇപ്പോൾതന്നെ തുളസീദാസനു ദർശനം കൊടുക്കാൻ തിരുവുള്ളമുണ്ടാകണം."

ഭഗവാൻ—ഭക്ത! അവൻ പന്ത്രണ്ടുകൊല്ലംകൂടി തപസ്സുചെയ്തു പരിശുദ്ധനാകട്ടെ! അതിനുശേഷമേ എന്നെ ദശിക്കാൻ അവനു് അധികാരിയാകൂ.

ഹനുമാൻ—ഭഗവാനെ! തുളസീദാസൻ നിഷ്കളങ്കഭക്തനാണു്. അവിടത്തെ ദിവ്യപാദങ്ങളല്ലാതെ മറെറാരു സ്മരണ ആ മനുഷ്യനില്ല. അവിടത്തെ ദിവ്യമായ പാദപ്പൂക്കളിൽ ഏകാഗ്രമാക്കി ചെയ്തിരിക്കുന്ന മനസ്സിൽ മാലിന്യം ശേഷിച്ചു നിൽക്കുന്നുവെങ്കിൽ അതിനു് ആ മനുഷ്യൻ കുററക്കാരനാകുന്നതെങ്ങനെ? ആ മാലിന്യം വേറെ ഏതുവിധത്തിൽ പരിഹരിക്കപ്പെടാനാണു്? അവിടത്തെ തിരുവുള്ളമുണ്ടായെങ്കിൽ മാത്രമേ അതു സാധിക്കൂ അതുകൊണ്ടു് ഈ നിമിഷത്തിൽതന്നെ തുളസീദാസൻെറ പേരിൽ തിരുവുള്ളമുണ്ടാകാൻ പ്രാർത്ഥിക്കുന്നു.

ഭഗവാൻ—എൻെറ ഭക്തന്മാക്കു ദശനം നൽകുന്ന വിഷയത്തിൽ ഞാനല്ലേ ശ്രദ്ധിക്കേണ്ടതു്? നിനക്കെന്തിനു് ഈ നിർബന്ധം?

ഹനുമാൻ—തുളസീദാസനു ദശനം കൊടുക്കണമെന്നു അടിയൻ നിർബന്ധിക്കുന്നില്ല. അടിയൻെറ അഭീഷ്ടത്തെ നിറവേററാൻ തിരുവുള്ളമുണ്ടാകണം. തുളസീദാസനു ദശനം കൊടുക്കണമെന്നാണു് അടിയൻെറ അഭീഷ്ടം.

ഭഗവാൻ—അക്കാര്യത്തിൽ നീ ആഗ്രഹിക്കാൻ കാരണമെന്തു്?

ഹനുമാൻ—അതിനിടയാക്കാമെന്നു് അടിയൻ വാക്കുറപ്പുകൊടുത്തുപോയി.

ഭഗവാൻ—എൻെറ അഭിപ്രായമറിയാതെ നീ എന്തിനായിട്ടു് ഉറപ്പു പറഞ്ഞു?

ഹനുമാൻ—അടിയൻെറ അഭിലാഷം ഭഗവാൻെറ അഭിപ്രായഗതിക്കു വിരുദ്ധമാകയില്ലെന്നുള്ള ഉറപ്പുതന്നേ

ഭഗവാൻ—എന്തുതന്നെ ആയാലും തുളസീദാസനു ഇനി പന്ത്രണ്ടു കൊല്ലത്തേക്കു ഞാൻ ദശനം കൊടുക്കുകയില്ല. നീ അതിനു നിബന്ധിക്കണ്ടാ.

ഹനുമാൻ—തിരുവുള്ളം ആവിധമാണെങ്കിൽ അടിയൻ നിർബന്ധിക്കുന്നില്ല. തുളസീദാസനു ദശനം കൊടുക്കാൻ എഴുന്നെള്ളണമെന്നു് അടിയൻ പ്രാർത്ഥിക്കുന്നുമില്ല. ഏതായാലും അടിയൻ വാക്കുകൊടുത്തുപോയി. അതിനെ തെററിക്കാൻ അടിയനു് സാധിക്കുന്നതല്ല. വാഗ്ദാനത്തെ നിറവേററാൻ അടിയൻ വേണ്ടതു പ്രവർത്തിക്കുന്നതിനു സാദരം നിശ്ചയിച്ചുകഴിഞ്ഞു, അങ്ങനെ ചെയ്തുകാണാൻ കല്പനയുണ്ടാകണം.

"എന്തുചെയ്യാനാണു നിൻെറ ആരംഭം?" എന്നു മന്ദഹാസം ചെയ്തു ചോദിച്ചു. "വൈകുണ്ഠത്തെ കുത്തിയിളക്കി തുളസീദാസ ൻെറ മുമ്പിൽ കൊണ്ടുചെന്നുവയ്ക്കാൻ അടിയൻ നിശ്ചയിച്ചു," എന്നായിരുന്നു, വീരാഗ്രേസരനും ഭക്തജനമുഖ്യനുമായ ആ ഭഗവദ്ദാസ ൻെറ സമാധാനം. ദേവി അതുകേട്ടു പൊട്ടിച്ചിരിച്ചുപോയി ത ൻെറ വത്സലപുത്രനിൽനിന്നും ആ വിധത്തിൽ തൻെറ ഭത്താവിനു തോൽമപററണമെന്നു താൻ ആശിക്കുന്നു എന്നഭാവത്തിൽ ഭഗവാ ൻെറ മുഖത്തു കടാക്ഷവീക്ഷണം ചെയ്തു. ഭഗവാൻ ചോദിച്ചു:—

"വൈകുണ്ഠം കുത്തിയിളക്കാൻ നിനക്കു സാധിക്കുമോ?"

"തിരുവുള്ളം അടിയനിൽ പ്രവത്തിക്കേ, വൈകുണ്ഠത്തെ മാത്ര മല്ല, വൈകുണ്ഠത്തിനു ആധാരമായ ക്ഷീരസാഗരത്തെ നാരായവേ രോടെ പിഴുതെടുക്കാനും അടിയൻ ശക്തനാണു്." എന്നുതന്നെ ആ ഭഗവദ്ദാസൻ തൊഴുതറിയിച്ചു.

ഭഗവാൻ—(സമന്ദഹാസം) കൈലാസമിളക്കിയ രാവണൻെറ അ നുഭവം നീ ഓക്കുന്നുവോ?

ഹനുമാൻ—ഒട്ടുവിലത്തെ ചന്ദ്രഹാസലാഭക്രീഡ അടിയൻ ഓ ക്കുന്നു.

ഭഗവാൻ—എങ്കിൽ നിൻെറ ചുണ കാണട്ടെ!

ഹനുമാൻ തൃപ്പാദത്തിൽ ദണ്ഡനമസ്കാരം ചെയ്തു, തൻെറ ദിവ്യമാതാവായ ദേവിയുടെ പാദപത്മങ്ങളിൽ നമസ്കരിച്ചു ഭഗവാ ൻെറയും ഭഗവതിയുടേയും പാദപത്മങ്ങളെ മനസ്സിൽ ഉറപ്പിച്ചുവ ച്ചു. തൻെറ മഹിമസിദ്ധിപ്രഭാവത്താൽ ശരീരവൃദ്ധി സാധിച്ചു, അ രയോജന വലുപ്പത്തിൽ ശരീരത്തെ വളത്തിനിന്നു. ഭഗവാൻെറ തൃ ക്കണ്ണുകളിൽനിന്നും ഭക്തവാത്സല്യം ആനന്ദബാഷ്പം ചൊരിച്ചു. ദേ വിയുടെ ഹൃദയം പുത്രവാത്സല്യത്താൽ ആർദ്രമായി ഭവിച്ചു. ദശ യോജന നീളത്തിൽ വളത്തിയ ലാംഗ്രലത്താൽ ഹനുമാൻ വൈകു ണ്ഠത്തെ നാലഞ്ചുചുററി മുറുകെ ബന്ധിച്ചു, പിഴുതെടുക്കാനായി ആ കെ ഒന്നുകുലുക്കിയിളക്കി. അഹോ! ദേവി അതാ, ഇരിപ്പിളകി ഭഗവാ ൻെറ തിരുമാറിൽ മറിയുന്നു; അതാ, അനന്തൻെറ സഹസ്രഫണ ങ്ങൾ ചാഞ്ചാടുന്നു ആ സപ്പേന്ദ്രൻെറചുരുളിളകി ഭഗവൽകളേബരം ഉലയുന്നു; തിരുമുമ്പിൽ കൂടിയിരുന്ന മഹഷീശ്വരന്മാർ തലത ല്ലിമറിയുന്നു; ത്രിഭുവനങ്ങളാകെ എരമ്പുന്നു; കൈലാസപതിയും ബ്ര ഹ്മദേവനും ദേവഗണങ്ങളും വൈകുണ്ഠത്തിലോടിഎത്തുന്നു "ഭഗ വൻ! നാരായണ! വൈകുണ്ഠനാഥ! ലക്ഷ്മീപതേ! ഭക്തജനവത്സല! ആശ്രിതപാലക! ദീനദയാലോ! ഹനുമൽസാഹസത്താൽ ലോക ത്രയം നിമിഷാന്തരംകൊണ്ടു നശിച്ചുപോകും. ഭഗവാനെ ഹനുമാ നെ വിരമിപ്പിക്കേണമേ! ഹനുമദിംഗിതത്തെ സാധിക്കേണമേ! ഭ

ക്തജനലീലാനന്ദസമുദ്രമജ്ജനം മതിയാക്കേണമേ!" എന്നിങ്ങനെ പരമേശ്വരപ്രഭൃതികൾ സ്തോത്രരൂപേണ അഭ്യർത്ഥിച്ചു. ഭഗവാൻ പുഞ്ചിരിതൂകിക്കൊണ്ടു്, "ഭക്ത! ഹനൂമൽപുത്ര! മതിമതി; സാഹസം മതിയാക്കൂ! അന്യാദൃശമായ നിന്റെ പരാക്രമം കണ്ടാനന്ദിക്കാനായിട്ടുമാത്രം ഞാൻ നിന്റെ അഭീഷ്ടത്തിനു വിപരീതഭാവം പ്രകടിപ്പിച്ചതാണു്. നിന്റെ അഭിലാഷം ഏതൊന്നോ അതുതന്നെ എന്റെയും അഭിലാഷം. തുളസീദാസനു ദർശനം കൊടുക്കാൻ ഞാൻ നിശ്ചയിച്ചു കഴിഞ്ഞു. നമുക്കു് ഇപ്പോൾതന്നെ പുറപ്പെടാം" എന്നരുളിച്ചെയ്തു. ഹനൂമാൻ വൈകുണ്ഠോദ്ധാരണത്തിൽനിന്നും വിരമിച്ചു പൂർവ്വവൽ ശരീരലാഘവം വരുത്തി ഭഗവാനെയും ലക്ഷ്മീഭഗവതിയേയും വണങ്ങി തൊഴുതുനിന്നു.

രാമായണകഥാപ്രസംഗരംഗത്തിൽനിന്നും പോയ തുളസീദാസർ നേരേ മമതാദേവിയുടെ ധർമ്മാലയത്തിൽ എത്തി. ദേവി സ്വഭർത്താവിന്റെ ആഗമനത്തെ ഈശ്വരാഗമനംപോലെ കരുതി ഭർത്തൃപാദങ്ങളിൽ നമസ്കരിച്ചു യഥാവിധി പൂജിച്ചു സൽക്കരിച്ചു. അതിനകം തുളസീദാസരുടെ ദിവ്യപ്രഭാവം കർണ്ണാകർണ്ണികയാ കാശിദേശം മുഴുവൻ പ്രസിദ്ധമായി. അടുത്ത ദിവസം രാവിലെമുതൽ നാനാഭാഗത്തുനിന്നും ജനങ്ങൾ കൂട്ടംകൂട്ടമായി അദ്ദേഹത്തിന്റെ വസതിയിൽ തിക്കിക്കൂടി. എല്ലാവരും ആ ദിവ്യന്റെ പാദങ്ങളിൽ നമസ്കരിച്ചു സ്ത്രീകളും പുരുഷന്മാരും ബാലന്മാരും വൃദ്ധന്മാരും ആകമാനം മഠത്തിൽ തിങ്ങിക്കൂടിയപ്പോൾ അദ്ദേഹത്തിനു അസുഖവും അവിടെ വലിയ ബഹളവും നേരിട്ടു കാശിരാജാവു് ഈ വിവരം അറിഞ്ഞു പരിവാരസമേതം മമതാദേവിയുടെ മഠത്തിൽ എഴുന്നെള്ളി തുളസീദാസനെ നമസ്കരിച്ചു അനന്തരം, എല്ലാവർക്കും അദ്ദേഹത്തെ വീക്ഷിക്കത്തക്കവണ്ണം പട്ടണപ്രദക്ഷിണം ചെയ്യിക്കണമെന്നു നിശ്ചയിച്ചു് കൊട്ടാരത്തിൽനിന്നും ദന്തപ്പല്ലക്കു വരുത്തി; തുളസീദാസരെ ആരോഹണം ചെയ്യിപ്പിച്ചു പട്ടണം മുഴുവൻ രാജാവിന്റെയും പുരവാസികളുടേയും അകമ്പടിയോടും വാദ്യഘോഷങ്ങളോടുംകൂടി ദിഗ്‌വിജയം നടത്തി.

പട്ടണപ്രദക്ഷിണാനന്തരം സായംകാലത്തിൽ എല്ലാവരും മഠത്തിൽ മടങ്ങിഎത്തി. ഈ അവസരത്തിൽ ആകാശോപരി വിദൂരത്തിൽ നീലസൂക്ഷ്മമായ ഒരു ഛായാവിശേഷം തുളസീദാസരുടെ പര്യാലോചനങ്ങൾക്കു വിഷയീഭവിച്ചു. അദ്ദേഹം ഉടൻതന്നെ നട്ടമുററത്തുനിന്നു സംശയനിവൃത്തി വരുത്താനായി ഒന്നുരണ്ടുമൂന്നു നിമിഷം അതിനെ സൂക്ഷിച്ചു വീക്ഷിച്ചു. തൽക്ഷണം, അതു ഭഗവാന്റെ ദിവ്യാഗമനമാണെന്നുതീർച്ചപ്പെടുത്തുകയും, ആ പരമഭാഗവതൻ കൈ രണ്ടും ശിരസ്സിനുമുകളിൽ കൂപ്പി 'ഹരേ രാമ! ഹരേരാമ! ഹരേ

ഹരേ!" ഇത്യാദിസ്തോത്രകീർത്തനത്തോടുകൂടി ആനന്ദനൃത്തം ആരംഭിച്ചു. നിമിഷാന്തരത്തിൽ ഭക്തിലഹരിയിൽ മുഴുകി ബാഹ്യജ്ഞാനം നീങ്ങിയ ആ പുണ്യപുരുഷൻ ഏകപദേ നൃത്തം തുടങ്ങി. അങ്ങനെ ബ്രഹ്മാനന്ദത്തിൽ മുഴുകി തന്നെത്താൻ മറന്നു നൃത്തം വച്ചുകൊണ്ടു നിൽക്കവേ, സർവജനദൃഷ്ടിക്കു ഗോചരീഭവിക്കുമാറു്, ഹനൂമൽസീതാസമേതനായ ശ്രീരാമചന്ദ്രൻ ഗരുഡാരൂഢനായി എഴുന്നരുളിനിന്നു. എന്നാൽ തുളസീദാസനാകട്ടെ, ഭഗവദാഗമനം അറിയുന്നതേ ഇല്ല. രാമനാമം ഉച്ചരിച്ചു് ആനന്ദപരിവൃതനായി ദേഹസ്മരണപോലുമില്ലാതെ നൃത്തംവച്ചുകൊണ്ടു നിൽക്കുന്നു. ഭക്തവത്സലനായ ഭഗവാൻ അതുകണ്ടു് അതീവപ്രസന്നനായി ആ ഭക്തശിരോരത്നത്തെ തൃക്കൈകൊണ്ടു പിടിച്ചു് മാറിലണച്ചു സാവധാനത്തിൽ തലോടിനിന്നു. തുളസീദാസരാകട്ടെ നൃത്തജന്യമായ ആയാസത്താൽ ക്ഷീണപരവശനായി ഭഗവാന്റെ കുളിർമാറിൽ അങ്ങനെ വിശ്രമസുഖം അനുഭവിച്ചു, പലനിമിഷങ്ങൾ കഴിഞ്ഞു ബാഹ്യജ്ഞാനം ഉണ്ടായി പരിതഃസ്ഥിതികൾ വീക്ഷിച്ചു. താൻ ഭഗവദ്വക്ഷസ്സിൽ വിശ്രമിക്കുന്നു എന്ന ബോധം അപ്പോഴാണു ആ ഭക്തനുണ്ടായതു്. ഭയഭക്തിപുരസ്സരം ഭഗവൽപാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു കീർത്തിച്ചുതുടങ്ങി:—"ശ്രീരാമാ! രാമരാമ! രാഘവ! രാമചന്ദ്ര! ദശരഥസുത! കൌസല്യാതനയ! ഭരതശത്രുഘ്നലക്ഷ്മണാഗ്രജ! സീതാപതേ! ഹനൂമൽസേവ്യ! വിശ്വാമിത്രയാഗസംരക്ഷക! താടകാരേ! അഹല്യാശാപനാശന! വിരാധവിധ്വംസക! പഞ്ചവടിനിലയാ! മാരീചഗതിപ്രദ! ബാലിനിഗ്രഹ! രാവണാന്തകാ! ഹരേ, രാമരാമ! നിന്തിരുവടിയുടെ ദിവ്യരൂപത്തെ ദർശിക്കാൻ ഈയുള്ളവൻ ചെയ്ത പുണ്യമെന്തോ? ദേവേശ! കരുണാകര! കാത്തരുളേണമേ! തൃപ്പാദഭക്തി ഒന്നിൽമാത്രം ഇവന്റെ മനസ്സ് ഉറന്നിനിൽക്കുമാറനുഗ്രഹിക്കേണമേ! ദേവി ജഗദംബികേ! ഭക്തജനജനയിത്രി! പുണ്യവിഗ്രഹേ ജനകാത്മജേ ശ്രീരാമജായേ! അമ്മയുടെ പുണ്യകോമളവിഗ്രഹം ഇജ്ജനത്തിനു കാണാൻ സംഗതിയാകത്തക്കവണ്ണം ഞാൻ ചെയ്ത സുകൃതമെന്തോ? അമ്മേ! ലോകജനനീ! അനുഗ്രഹിച്ചാലും അനുഗ്രഹിച്ചാലും!"

അനന്തരം തുളസീദാസൻ സീതാശ്രീരാമന്മാരുടെ പുണ്യദർശനത്തിനു സംഗതിയാക്കിയ ശ്രീഹനൂമാനെ പലവുരു വണങ്ങി തന്റെ കൃതജ്ഞതയെ വെളിപ്പെടുത്തി. ഭഗവാൻ തുളസീദാസരെ അഭിസംബോധനം ചെയ്തുകൊണ്ടു്, "ഭക്ത! നിന്റെ പരിശുദ്ധമായ ഭക്തി എന്നെ ആനന്ദതുന്ദിലനാക്കിച്ചെയ്യുന്നു. വത്സാ! നിനക്കുവേണ്ട അഭീഷ്ടത്തെ വാങ്ങിക്കൊൾക!" എന്നരുൾചെയ്തു. തുളസീദാസർ പറഞ്ഞു:—"ഭഗവാനേ! മനുഷ്യജന്മത്തിൽ, ലോകപിതാക്കു

ന്മാർയ്യ സീതാശ്രീരാമചന്ദ്രന്മാരെവീക്ഷിക്കാനിടയായാൽ അതിനെക്കാൾ മറെറാരഭീഷ്ടം ഒരുവനു ഉണ്ടാകാനെന്തുള്ളു?. ഭഗവാനേ അടിയനു് യാതൊരഭീഷ്ടവും ഇനി ഈ ലോകത്തില്ല. മോക്ഷസാമ്രാജ്യം ഈ നിമിഷത്തിൽ അടിയനെ അനുഭവിപ്പിക്കാൻ തിരുവുള്ളമുണ്ടാകണം. ദുഃഖബഹുലമായ ഈ ലോകത്തിൽ ഇനി ജീവിക്കാൻ അടിയനു മടിയുണ്ടു്.

ഭഗവാൻ അതുകേട്ടു് "തുളസീദാസ! നീ ഇനി ഈ ലോകത്തിൽ ജീവിക്കാനാശിക്കുന്നില്ലെന്നോ? ആശ്ചര്യം! എന്നാൽ നീ ഇവിടെ ജനിച്ചതെന്തിനു്? ഞാൻ നിന്നെ ഇങ്ങോട്ടയച്ചതെന്തിനു്? ഞാൻ നിന്നെ ഇങ്ങോട്ടു പറഞ്ഞയയ്ക്കുമ്പോൾ നിന്നോടു ശട്ടംകെട്ടിയതുപോലെയും നീ എന്നോടു സമ്മതിച്ചതുപോലെയും, ഇവിടെ ജനിച്ചതിനുശേഷം നീ വല്ലതും പ്രവൎത്തിച്ചുവോ? ജന്മകാര്യത്തെ നിവൎത്തിക്കാതെ മോക്ഷത്തിൽ എത്തണമെന്നുമററും ശഠിക്കുന്നതു ശരിയോ? എന്നിങ്ങനെ വിനോദലോലനായി ചോദിച്ചുകൊണ്ടു് തുളസീദാസക്കു് പൂൎവ്വസ്മരണ നൽകി.

തൽക്ഷണം തന്റെ ജന്മരഹസ്യങ്ങൾ മനസ്സിലാക്കിയ തുളസീദാസർ നിത്യപ്പഴക്കവും അന്തേവാസിത്വവുമുള്ള ഒരു ഭക്തന്റെ മട്ടിൽ ഭഗവാനെനമസ്കരിച്ചു വാങ്ങി ലജ്ജാനമ്രമുഖനായി നിലകൊണ്ടു. അനന്തരം ഇപ്രകാരം ഉണൎത്തിച്ചു:—"ഭഗവാനെ! കൈലാസം സത്യലോകം, വൈകുണ്ഠം മുതലായ പുണ്യലോകങ്ങളിൽ നിൎഭയമായും സ്വച്ഛന്ദമായും ജീവിക്കാം. അവിടെ ജീവിച്ചു ഭഗവൽഭക്തന്മാരായിരിക്കുന്നവരെഅഭിനന്ദിക്കണമെന്നില്ല. ഈലോകംഭയങ്കരമത്രേ. ഭക്തിയുടെ പരമശത്രുക്കൾ കുടികൊള്ളുന്നതു് ഇവിടെയാണു്. ആത്മജ്ഞാനത്തിന്റെ പരമശത്രുക്കൾ പാൎക്കുന്നതു് ഇവിടെയാണു്. അവിദ്യയുടെ നടനപ്പന്തലത്രേ ഈ ലോകം. അവളുടെ വലയ്ക്കുള്ളിൽ ഈ ലോകം കുടുങ്ങിക്കിടക്കുന്നു. ആ വലയറുത്തു പുറത്തുചാടാൻ എത്ര പുണ്യംചെയ്തവനും സാധിക്കുന്നതല്ല. എന്റെ കഥതന്നെ അവിടുന്നു് ഓൎത്താലും. ഞാനൊരുപരിശുദ്ധബ്രാഹ്മണന്റെ കുലത്തിലാണു ജനിച്ചതു്. വിദ്യാൎത്ഥിജീവിതവും ബ്രഹ്മചൎയ്യാനുഷ്ഠാനപരവുമായ ഗുരുകുലവാസം കഴിഞ്ഞു വീട്ടിലെത്തി വിവാഹവുമായി. ഞാൻ അതുവരെ പരിശുദ്ധനായി ജീവിച്ചുപോന്നു. ഉദ്യോഗംകിട്ടി. സ്വതന്ത്രജീവിതത്തിൽ കാലൂന്നി, ലോകവുമായി ഇടപെട്ടുതുടങ്ങി. മായാവലയത്തിൽ കുടുങ്ങുകയും ചെയ്തു ഭഗവാനേ! എന്റെ അന്നത്തെ ജീവിതത്തെക്കുറിച്ചു് ഓൎക്കാൻകൂടി ലജ്ജതോന്നുന്നു. ഏതോസുകൃതം കൊണ്ടു് മമതാദേവിയുടെ ചിലവാക്കുകൾ എന്റെ പൂൎവജന്മവാസനയെ തട്ടിഉണൎത്തി. ഈനിൽക്കുന്ന സുകൃതിയായ അവിടുത്തെ ദാസന്റെ കൃപാതിരേകംകൊണ്ടു് അങ്ങയെ ദൎശിക്കാനുംപൂൎവ്വസ്മരണ

യുണ്ടാകാനും സംഗതിയാവുകയും ചെയ്തു ഇനിയും ഈ മായ എന്തെല്ലാമാണു കാട്ടിക്കൂട്ടുന്നതെന്നു് എനിക്കറിഞ്ഞുകൂടാ. എന്റെ ജനനി, സർവ്വലോകജനയിത്രി, സീതാമാതാവുതന്നെ. അമ്മയുടെ ആ താമസശക്തിസ്വരൂപിണിയായിരിക്കുന്ന മായയിൽനിന്നും എന്നെ രക്ഷിക്കട്ടെ! ഭഗവാനെ! എനിക്കു വേണ്ട അഭീഷ്ടം വാങ്ങിക്കൊൾവാൻ അവിടുന്നു കല്പിച്ചുവല്ലോ. ഭഗവാൻ അന്തർദ്ധാനംചെയ്യുന്നതോടുകൂടി എനിക്കു നൽകിയ പൂർവ്വസ്മരണയും മറയുമായിരിക്കും. അതുകൊണ്ടു്, ഞാൻ ഏതവസരത്തിൽ ഭഗവാനെ ഓർക്കുന്നുവോ, ആ നിമിഷത്തിൽ എന്റെ മാതാവായ സീതാദേവിയോടുകൂടി എനിക്കു ദർശനം തരണം. അങ്ങനെ തിരുവുള്ളമുണ്ടായി സമ്മതിക്കാത്തപക്ഷം അടിയനും ഇതാ, ഇപ്പോൾതന്നെ ഒന്നിച്ചു പുറപ്പെട്ടുകഴിഞ്ഞു.''

ഭഗവാൻ മന്ദഹാസപൂർവ്വം തുളസീദാസരുടെ അഭീഷ്ടത്തെ സംവദിച്ചു. "ഇനിയെന്താണാവശ്യ" മെന്നു ചോദിച്ചതിനു്, "മുക്തിമാർഗ്ഗമായ ഭക്തിയെ ലോകത്തു പ്രചരിപ്പിക്കാനായി അവിടുന്നു അടിയനെ നിയോഗിച്ചയച്ചു അതിലേക്കു അടിയൻ ഇവിടെ എന്താണു പ്രവർത്തിക്കേണ്ടതെന്നു് അറിയുന്നില്ല" എന്നു തുളസീദാസർ ചോദിച്ചു. അതിനു ഭഗവാൻ, "നിപണ്ടു ദേവഭാഷയിൽ ചമച്ച രാമായണം ലുപ്തപ്രചാരമായിത്തീർന്നിരിക്കുന്നു കാരണം, സംസ്കൃതത്തിനു ക്ഷതി സംഭവിച്ചതാണു്. ഇപ്പോൾ ഭാരതത്തിൽ മിക്കവാറും പൊതുഭാഷയായിത്തീർന്നിരിക്കുന്നതു ഹിന്ദിഭാഷയാകുന്നു. ആ ഭാഷയിൽ നീ ഒരു പുതിയ രാമായണം നിർമ്മിക്കുക! അതിനു 'തുളസീദാസരാമായണം' എന്നു നാമകരണവും ചെയ്യു! അത്രയുംകൊണ്ടു നിന്റെ ജന്മോദ്ദേശ്യം സാധിക്കുകയും ചെയ്യും" എന്നരുളിച്ചെയ്തു.

തുളസീദാസൻ—ഭഗവാനെ! ഈ ജന്മത്തേക്കു് എനിക്കൊരു സദ്ഗുരുവിന്റെ ആവശ്യമുണ്ടല്ലൊ. ഞാൻ ആ സ്ഥാനത്തേക്കു് ആരെയാണു സ്വീകരിക്കേണ്ടതു്?

ഭഗവാൻ:—ആത്മജ്ഞാനിയും ചിരഞ്ജീവിയുമായ ഹനുമാനെ വരിക്കുക! തത്തുല്യനോ തദധികനോ ആയി ആ വിഷയത്തിൽ മററാരുമില്ലെന്നും ധരിക്കുക! ഹനുമാന്റെ ഉപദേശം വാങ്ങി രാമായണനിർമ്മാണം നടത്തി അതിനെ ലോകത്തു പ്രചരിപ്പിച്ചതിനു ശേഷം, എന്റെ പദത്തെ പ്രാപിച്ചുകൊൾക!

ദേവിയും അനുഗ്രഹാശിസ്സുകൾ നൽകിയതിനുശേഷം എല്ലാവരും തിരോധാനംചെയ്തു.

ഈ സംഭവംമുതൽ തുളസീദാസരെ നാട്ടുകാരെല്ലാം ഈശ്വരനിർവിശേഷം പൂജിച്ചും ബഹുമാനിച്ചുംവന്നു. തുളസീദാസരാകട്ടെ സാധുക്കളെ വിളിച്ചുകൂട്ടി അവർക്കു വേണ്ട സല്ക്കാരങ്ങളും ദാനങ്ങളും

ച്ചെയ്തും അവരുമായി സമ്പക്കംനടത്തിയും എല്ലായ്പോഴും ഈശ്വരപൂർണ്ണമായി കാലക്ഷേപംചെയ്തുപോന്നു നാട്ടിലുണ്ടായിരുന്ന തന്റെ സ്വത്തുക്കൾ വിററുകൊണ്ടുവന്നു് ആ മുതൽക്കൂടി മമതാദേവിയുടെ സ്വത്തോടു ചേർത്തു് ദാനധർമ്മത്തെ നിറവേററിവരികയാണു്. ഇങ്ങനെയിരിക്കെ തുളസീദാസർക്കു ഒരുദിവസം നിർഗ്ഗുണബ്രഹ്മത്തെക്കുറിച്ചു തോന്നലുണ്ടാകയും നിർഗ്ഗുണബ്രഹ്മപരമായ ജ്ഞാനം സമ്പാദിക്കണമെന്നു അഭിലഷിക്കുകയുംചെയ്തു ഉടൻതന്നെ തന്റെ സദ്ഗുരുദേവനായ ശ്രീഹനൂമാനെ അനുസന്ധാനംചെയ്യുകയും ഹനൂമദ്ദേവൻ ദർശനം നൽകുകയുമുണ്ടായി. "വത്സ! തുളസീദാസ! വളരെനാളായി നീ എന്നെ അന്വേഷിക്കാതിരിക്കുന്നതിനും ഇപ്പോൾ അന്വേഷിക്കുന്നതിനും കാരണമെന്തായിരിക്കാം" എന്നു ഹനൂമാൻ സ്നേഹമസൃണമായ ചോദ്യംചെയ്തു.

തുളസീദാസൻ—സദ്ഗുരോ! അവിടുത്തെ അസുഖപ്പെടുത്താതിരിക്കണമെന്ന കരുതലോടുകൂടി അടിക്കടി അന്വേഷിക്കാത്തതാണു്. ഇന്നു നിർഗ്ഗുണബ്രഹ്മവാസനയുണ്ടാവുകയാൽ തത്സംബന്ധമായ ജ്ഞാനത്തെ അഭിലഷിക്കുകയും അങ്ങയുടെ സാന്നിദ്ധ്യത്തെ ഭക്തിപൂവ്വം അനുസ്മരിക്കുകയും ചെയ്തതാകുന്നു. ശ്രീഹനൂമദ്ദേവ! അവിടുന്നു് ഇജ്ജനത്തിനു ജ്ഞാനോപദേശം ചെയ്തരുളണേ!

ഹനൂമാൻ.—കുഞ്ഞേ! സഗുണബ്രഹ്മമായ ശ്രീരാമനെ പരാമർശിച്ചു എഴുതിയ രാമായണത്തിൽത്തന്നെ ബ്രഹ്മനിഷ്ഠനായ വാല്മീകിമഹഷി നിർഗ്ഗുണജ്ഞാനത്തെയും വ്യംഗ്യമായി അടക്കിയിട്ടുണ്ടു്. അനേകകോടി ജനങ്ങളിൽ ഒരു സുകൃതിയുണ്ടാവാം ആ സുകൃതിക്കു അതിനെ മനസ്സിലാക്കാനും സാധിക്കും. അതിനു ഞാനും ഏതാണ്ടൊന്നു ധരിച്ചിട്ടുണ്ടു്. മററൊരാളിനു ഉപദേശിക്കത്തക്കവണ്ണം ഗ്രഹിച്ചിട്ടില്ലെങ്കിലും വാല്മീകിയുടെ അവതാരമായ നിന്നോടു പറവാൻ നമുക്കു സന്തോഷമുണ്ടു്.

തുളസീദാസൻ:—മഹാത്മൻ! അങ്ങനെയാണെങ്കിൽ അതു് അടിയനു് ഉപദേശിക്കേണമേ!

ഹനൂമാൻ:—എന്നാൽ സശ്രദ്ധംശ്രവിക്കുക! അയോദ്ധ്യ മോക്ഷസാമ്രാജ്യവും ദശരഥചക്രവത്തി ബ്രഹ്മവുമാകുന്നു. കൌസല്യാദിഭാര്യമാർ ജ്ഞാനശക്തിയും ഇച്ഛാശക്തിയും ക്രിയാശക്തിയുമാണു്. ജ്ഞാനശക്തിയാകുന്ന കൌസല്യയിൽനിന്നും ആത്മാവാകുന്ന ശ്രീരാമൻ ജനിച്ചു. അവ്യക്തമാകുന്ന ബാല്യത്തിൽ, തന്നെയറിയാതെ താൻ അജ്ഞാനിയായജീവനാണെന്നുവിചാരിച്ചുവരവേ, ശ്രവണമാകുന്ന വസിഷ്ഠമഹഷിയെ പ്രാപിച്ചു മനനമാകുന്ന വിശ്വാമിത്രമഹഷിയെഅനുഗമിച്ചു വൈരാഗ്യമാ

കുന്നലക്ഷ്മണനോടു ചേൻറ് പഞ്ചമഹാപാതകങ്ങളാകുന്ന പവ്വതങ്ങളും കുന്നുകളും കാനനങ്ങളുംമേടുകളും വനാന്തരങ്ങളുംകടന്നു ജ്ഞാനമാകുന്ന അസ്ത്രംകൊണ്ടു് ആവരണമാകുന്ന താടകയെ നിഗ്രഹിച്ചു് വ്യഭിചാരമാകുന്ന കല്ലിനെച്ചവിട്ടി ആചാരമാകുന്ന അഹല്യയെ വാഴ്ത്തി ഏകാന്തമാകുന്ന മിഥിലയിൽ എത്തി ശാന്തിയാകുന്ന ജനകമഹാരാജാവിനെക്കണ്ടു്, അക്ഷാന്തിയാകുന്ന വിൽമുറിച്ചു് ആനന്ദമാകുന്ന സീതയെ വേട്ടു്, മദമാകുന്ന പരശുരാമനെ മടക്കി മോക്ഷമാകുന്ന അയോദ്ധ്യയിൽ മടങ്ങിഎത്തി ബ്രഹ്മമാകുന്ന ദശരഥനോടു ചേന്നിരിക്കെ, ജീവന്മുക്തിയാകുന്ന മകുടാഭിഷേകത്തിനാരംഭിച്ചു. ആ അവസരത്തിൽ ക്രിയാശക്തിയാകുന്ന കൈകേയി പ്രവത്തിക്കുകയും ആത്മാവാകുന്ന ശ്രീരാമൻ ബ്രഹ്മമാകുന്ന ദശരഥനെ പിരിഞ്ഞു്, മോക്ഷമാകുന്ന അയോദ്ധ്യവിട്ടു്, വൈരാഗ്യമാകുന്ന ലക്ഷ്മണനോടും ആനന്ദമാകുന്ന സീതയോടും കൂടി, വിടാതെ പിന്തുടന്ന ഇന്ദ്രിയവിഷയങ്ങളാകുന്ന പൌരാവലിയെ ത്യജിച്ചു് ചിത്തമാകുന്ന സരയൂനദിയെക്കടന്നു്, ബുദ്ധിയാകുന്ന ഗുഹനോടു ചേന്നു, വിക്ഷേപമാകുന്ന വനത്തിൽ കയറി തപസ്സാകുന്ന ചിത്രകൂടത്തിൽ താമസിച്ചു്, അഹങ്കാരമാകുന്ന വിരാധനെ കൊന്നു മനസ്സാകുന്ന കാകാസുരനെ കൊന്നു്, സങ്കല്പമാകുന്ന ലോചനം നശിപ്പിച്ചു്, നിവികല്പമാകുന്ന നയനംനൽകി, വീയ്യമാകുന്ന അഗസ്ത്യനെ അഭിവീക്ഷിച്ചു്, ധൈയ്യമാകുന്ന അസ്ത്രംവാങ്ങി, കാമമാകുന്ന ശൂപ്പണഖയെ ശിക്ഷിച്ചു്, ആശാമികങ്ങളാകുന്ന ഖരദൂഷണാദികളെ ഖണ്ഡിച്ചിരിക്കവേ, വ്യാമോഹമാകുന്ന മാരീചൻെറ ആവേശഹേതുവാൽ ആനന്ദമാകുന്ന സീതയെ പിരിയേണ്ടിവരികയാൽ രാജസമാകുന്ന രാവണൻ ആനന്ദമാകുന്ന സീതയെ അപഹരിച്ചു് ദുഃഖമാകുന്ന ലങ്കയിൽ ദുവ്വാസനകളാകുന്ന രാക്ഷസസ്ത്രീകളുടെമദ്ധ്യേ ചിന്തയാകുന്ന അശോകവൃക്ഷച്ചുവട്ടിൽ ഇരുത്തിയത്രേ. ഈ അവസരത്തിൽ ആത്മാവായ ശ്രീരാമൻ കോപിച്ചു് വ്യാമോഹമാകുന്ന മാരീചനെ നിഗ്രഹിച്ചു് നിരാശയാകുന്ന ഭൂമിയിൽ പതിപ്പിച്ചു് ഒരുകാലത്തും തന്നെ ബാധിക്കാതിരിക്കത്തക്കവണ്ണം നശിപ്പിച്ചുംവച്ചു് ആനന്ദമാകുന്ന സീതയെ അന്വേഷിച്ചു കാണാഞ്ഞു ദുഃഖിച്ചു, വൈരാഗ്യമാകുന്നലക്ഷ്മണനോടുകൂടി വിക്ഷേപമാകുന്ന കാനനത്തിൽ അലഞ്ഞുനടന്നു്, ചിന്തനയാകുന്ന കബന്ധനെക്കൊന്നു, സന്തോഷമാകുന്ന ശബരിയെ സമീപിച്ചു്, നിദിദ്ധ്യാസനമാകുന്ന ഹനുമാനെക്കണ്ടു്, ആനന്ദമാകുന്ന സീതയെ അന്വേഷിച്ചു്

ജനനശൃംഖലയാകുന്ന സപ്തസാലങ്ങളെ മുറിച്ചു ഭയമാകുന്ന ബാലിയെ വധിച്ച് അഭയമാകുന്ന സുഗ്രീവനെ പാലിച്ച് സദ്വാസനകളാകുന്ന കപികളെ അരുപ്പിച്ചുചേർത്ത്, നിദിധ്യാസനമാകുന്ന ഹനുമാനെക്കൊണ്ട് മോഹമാകുന്ന സമുദ്രത്തെ ലംഘിച്ച് ലോഭമാകുന്ന ലങ്കാലക്ഷ്മിയെ അടിച്ചോടിച്ച്, ദുർവാസനയാകുന്ന രാക്ഷസരെ മടക്കി, ആനന്ദമാകുന്ന സീതയെ കണ്ട്, അനുഭൂതിയാകുന്ന അനുഗ്രഹമേററ്, ചിന്തയാകുന്ന അശോകവനത്തെ നശിപ്പിച്ച് വിപരീതത്വമാകുന്ന ഇന്ദ്രജിത്തിനാൽമോഹിപ്പിക്കപ്പെട്ട് നിദിധ്യാസനമാകുന്നഹനുമാൻ മോഹമാകുന്ന പാശത്തെ ഖണ്ഡിച്ചു രാജസമാകുന്ന രാവണനെ എതൃത്ത്, മൌനമാകുന്ന അഗ്നിയെ വർദ്ധിപ്പിച്ചു, ദുഃഖമാകുന്ന ലങ്കയെ ചുട്ടു മോഹമാകുന്നജലത്തെമാററി, ധൈര്യമാകുന്ന സേതു ബന്ധിച്ച്, സാത്വികമാകുന്ന വിഭീഷണനെ ആശ്രയിച്ച് താമസമാകുന്ന കുംഭകർണ്ണനെക്കൊന്നു. തന്നിമിത്തം രാജസമാകുന്ന രാവണൻകോപിച്ച്, വിപരീതത്വമാകുന്ന ഇന്ദ്രജിത്തിനെ ഇളക്കിവിട്ടു മയക്കമാകുന്ന മായാപ്രയോഗത്താൽ ആത്മാവാകുന്ന ശ്രീരാമനെയും വൈരാഗ്യാദികളാകുന്ന ലക്ഷ്മണാദികളെയും ബോധഹീനരാക്കുകയാൽ നിദിധ്യാസനമാകുന്ന ഹനുമാൻ നിഷ്ഠയാകുന്ന സഞ്ജീവിയെ ലഭിപ്പിക്കുകയും വൈരാഗ്യമാകുന്ന ലക്ഷ്മണൻ ഉണന്ന് വിപരീതത്വമാകുന്ന ഇന്ദ്രജിത്തിനെ നിഗ്രഹിക്കുകയും ഉടനെ സഞ്ചിതമാകുന്ന മൂലബലം എതിർക്കുകയാൽ ധൈര്യമാകുന്ന മോഹനാസ്ത്രത്താൽ അവയെ നശിപ്പിക്കുകയും ചെയ്തു. അനന്തരം അശുഭവാസനകളാകുന്ന രാക്ഷസർ എതിർത്തപ്പോൾ ശുഭവാസനകളാകുന്ന വാനരന്മാർ നശിപ്പിക്കുകയും രാജസമാകുന്ന രാവണൻ എതിർത്തപ്പോൾ ആത്മാവാകുന്ന ശ്രീരാമൻ കോപിച്ചു വിവേകമാകുന്ന വില്ലെടുത്തു ജ്ഞാനമാകുന്ന ബാണം തൊടുത്തുവിട്ട് അഹംഭാവമാകുന്ന കുംഭം പൊട്ടിച്ചു ദശേന്ദ്രിയങ്ങളാകുന്ന തലപത്തും മുറിച്ചു ആനന്ദമെന്ന സീതയെക്കണ്ട്; മൌനമാകുന്ന അഗ്നിയിൽ മുഴകിച്ചു ബ്രഹ്മമാകുന്ന ദശരഥനെ അന്വേഷിച്ചു ആനന്ദമാകുന്ന സീതയോടുകൂടി മോക്ഷമാകുന്ന അയോദ്ധ്യയെ പ്രാപിച്ചു ജീവന്മുക്തിയാകുന്ന മകുടാഭിഷേകംകഴിഞ്ഞ് താൻതന്നെ ബ്രഹ്മമാകുന്ന ദശരഥനായി ഭവിച്ച് മോക്ഷമാകുന്ന അയോദ്ധ്യയ്ക്കു അധികാരിയായി നിർഗ്ഗുണനിർവികല്പനിരഞ്ജനനിഷ്കളനിസ്തുല്യബ്രഹ്മസാക്ഷാൽകാരം അനുഭവിച്ചു

തുളസീദാസർ ഇതുകേട്ടു ആനന്ദനൃത്തംചെയ്തു. അദ്ദേഹത്തിൽ ദ്വൈതഭ്രാന്തി നിശ്ശേഷം വിട്ടുമാറി. രാമായണം ഒന്നുകൊ

ണ്ടുമാത്രം സഗുണബ്രഹ്മത്തെയും നിർഗ്ഗുണബ്രഹ്മത്തെയും അധികരിച്ച ജ്ഞാനം നൽകുമെന്ന അദ്ദേഹത്തിന ബോദ്ധ്യമായി. ആത്മജ്ഞാനത്തിന് രാമായണത്തെക്കാൾ ഉപകരിക്കുന്ന മറ്റൊരുകാവ്യമില്ലെന്ന അദ്ദേഹം വിശ്വസിച്ചു ആദികവിയും ആദ്യരാമായണകർത്താവുമായ വാല്മീകിമഹർഷിയെ പലവുരു മനസാ നമസ്കരിച്ചു.

അന്നുമുതൽ തുളസീദാസർസ്വന്തമായി ഒരു രാമായണം രചിച്ചുതുടങ്ങി. ആ ജോലി തുടങ്ങിയതുമുതൽ ദേവന്മാരും ദേവഷികളും ത്രിമൂർത്തികൾപോലും അതിൻെറ നിർവിഘ്നമംഗലപരിസമാപ്തിക്കായി അനുഗ്രഹാശിസ്സുകൾ വർഷിച്ചു ഹിന്ദിഭാഷയിൽ രചിക്കപ്പെട്ട ആ രാമായണം യഥാകാലം എഴുതിത്തീന്നതോടുകൂടി അദ്ദേഹം അതിനെ സ്വസദ്ഗുരുദേവനായ ഹനുമാനെ ആദ്യമായി വായിച്ചുകേൾപ്പിച്ചു ശ്രീഹനുമാനാകട്ടെ, തുളസീദാസനെ പിന്നെയും പിന്നെയും അഭിനന്ദിക്കുകയും വാല്മീകിരാമായണത്തെയും അതിശയിക്കുന്ന പല ഭാഗങ്ങളും ഇതിലുണ്ടെന്ന അദ്ദേഹം അഭിപ്രായപ്പെടുകയും ചെയ്തു. ഭാരതീയക്ക ഈ ഗ്രന്ഥം അക്ഷയമായ ഒരു ആത്മീയസമ്പാദ്യമാണെന്ന് ഹനുമാൻ ഉച്ചൈസ്തരം ഘോഷിച്ചു. അനന്തരം ആ ഗ്രന്ഥവുംകൊണ്ട്, അദ്ദേഹം താൻ നിത്യം ചെല്ലാറുള്ള രാമായണപാരായണസദസ്സിൽ ചെന്ന് ആ പണ്ഡിതൻെറ കൈയിൽ തുളസീദാസരാമായണം നൽകി പാരായണംചെയ്യാൻ പ്രേരിപ്പിച്ചു. പണ്ഡിതർ അതിനെ വളരെ സന്തോഷത്തോടുകൂടി സ്വീകരിക്കുകയും അന്നുമുതൽ അതിനെത്തന്നെ പാരായണംചെയ്യുകയുംചെയ്തു.

ഇങ്ങനെ തുളസീദാസരാമായണത്തിന പ്രസിദ്ധിയും പ്രചാരവും ലഭിച്ചുതുടങ്ങി. രാമായണപാരായണപ്രിയന്മാരെല്ലാം തുളസീദാസരുടെ രാമായണംതന്നെ സ്വീകരിച്ചുതുടങ്ങി. ഭക്തന്മാരെല്ലാം അതിനെ ശിരസാവഹിച്ചു. പണ്ഡിതന്മാരെല്ലാം അതിനെ കൊണ്ടാടിത്തുടങ്ങി. ഈ വിധത്തിൽ സർവ്വജനാനുമോദനം ആ കൃതിക്ക ലഭിക്കുകയും രാമായണപ്രണേതാവിൻെറ നിലയിലും തുളസീദാസക്ക ഒരു പുതിയ പ്രസിദ്ധി സിദ്ധിക്കുകയും ചെയ്തു.

ഒരുദിവസം രാത്രിയിൽ തുളസീദാസരുടെ ധർമ്മമഠത്തിൽസ്ഥിരമായി താമസിച്ചുവന്ന നാലു സന്ന്യാസിമാർ അവിടെനിന്നും കുറെ ആഭരണങ്ങളും നാണയങ്ങളും മോഷ്ടിച്ചു ആരും അറിയാതെ പുറത്തുകടക്കാൻ ശ്രമിച്ചു ആ അവസരത്തിൽ വാതുക്കൽ നിന്നിരുന്ന ഒരു വില്ലാളി അവരെത്തടഞ്ഞു. "പരമഭാഗവതനായ തുളസീദാസരുടെ വസ്തുക്കൾ മോഷ്ടിച്ചു കൊണ്ടുപോകാൻ സമ്മതിക്കയില്ല" എന്നു പറഞ്ഞു് അവരെ തടഞ്ഞുനിത്തി. "എന്നാൽ ഞങ്ങളിതു്

യഥാസ്ഥാനം കൊണ്ടുവച്ചേക്കാം” എന്നുപറഞ്ഞു ആ കാവൽക്കാരനെ സമാധാനപ്പെടുത്തിയിട്ട് അകത്തേക്കുപോയി മറെറാരു വാതിലിൽകൂടി പുറത്തുകടക്കാൻ ശ്രമിച്ചു. അവിടെയും വേറൊരു വില്ലാളി നിൽക്കുന്നതുകണ്ടു്, അവിടുന്നും തിരിഞ്ഞു മൂന്നാമത്തെ വാതുക്കലെത്തി. ആ വാതിലിലും വില്ലാളി ഒരുവൻ കാത്തുനിൽക്കുന്നതുകണ്ടു നാലാമത്തെ വാതിലിൽ ചെന്നു. ആ സ്ഥലത്തും ഒരു വില്ലാളി സന്നദ്ധനായി നിൽക്കുന്നുണ്ടായിരുന്നു. ഉടനേ ആ സന്ന്യാസിചോരന്മാർ അവിടെനിന്നും തെററിപിഴയ്ക്കാൻ ഗത്യന്തരമില്ലെന്നു നിശ്ചയിച്ചു് ആ കാവൽക്കാരന്റെ സമീപത്തുചെന്നു്, “ഹേ! തുളസീദാസനു് ഒരുപാടു സ്വത്തുണ്ടു്. അതിൽ കുറേ ഞങ്ങൾ കൊണ്ടുപോയെന്നുവച്ചു് അദ്ദേഹത്തിനു് ഒരു നഷ്ടവും വരാനില്ല. വേണമെങ്കിൽ ഇതിൽ പകുതി നിങ്ങൾക്കു തന്നേക്കാം; ഞങ്ങളെത്തടയരുതു് അപമാനപ്പെടുത്തുകയുംചെയ്യരുതു്” എന്നപേക്ഷിച്ചു; കാവൽക്കാരൻ അതുകേട്ടു്, “നിങ്ങൾ സർവസംഗപരിത്യാഗികളായ സന്ന്യാസിമാരല്ലേ? ഈ തൊഴിൽ നിങ്ങൾക്കു നന്നാണോ? പരിശുദ്ധനായ തുളസീദാസരുടെ മുതൽ മോഷ്ടിക്കാൻ തോന്നിയ നിങ്ങൾ പാപികളാണു്. നിങ്ങളുടെ സമ്പർക്കത്താൽ ഈ മഠംതന്നെ അശുദ്ധമായി ഭവിച്ചിരിക്കുന്നു. തുളസീദാസരുടെ മുതലുകൾ കണ്ടമാനം കിടക്കുന്നുഎന്നുവച്ചു് അതിനു നാഥനില്ലെന്നു നിങ്ങൾ ധരിച്ചുപോയതു തെററാണു്. നിങ്ങളെ കണക്കിനുശിക്ഷിക്കാതെ വിട്ടയയ്ക്കാൻ നിശ്ചയിച്ചിട്ടില്ല തൊണ്ടിസ്സാമാനം നിലത്തുവയ്ക്കിൻ! ഞാൻ അതുപരിശോധിക്കട്ടെ!” എന്നു ശാസിച്ചു. സന്ന്യാസിക്കള്ളന്മാർ അതിനു വഴിപ്പെട്ടില്ല. മോഷണവസ്തു ഇവനെ ഏല്പിച്ചാൽ ഇവൻ പരമാർത്ഥം വെളിപ്പെടുത്തും അതിനെക്കാൾ നല്ലതു പരമദയാലുവും പുണ്യാത്മാവുമായ തുളസീദാസരെ അഭയം പ്രാപിച്ചു ചെയ്തുപോയ കുററത്തിനു മാപ്പപേക്ഷിക്കുകയാണു്. അദ്ദേഹം നമ്മേ അനുഗ്രഹിക്കുകയുംചെയ്യും എന്നു നിശ്ചയിച്ചുകൊണ്ടു് മഠത്തിനകത്തുകടന്നു തുളസീദാസരുടെമുമ്പിൽചെന്നു സാഷ്ടാംഗനമസ്കാരംചെയ്തു തങ്ങളുടെ തെററിനെ ഏററുപറഞ്ഞു മാപ്പുചോദിച്ചു. തുളസീദാസർ അതുകേട്ടു്, “ഹേ, പൂജ്യന്മാരെ! നിങ്ങളെ തടഞ്ഞുനിർത്തിയ തെമ്മാടികൾ ആരാണു്? ഇതിനകത്തുള്ള മുതലുകൾ നിങ്ങളെപ്പോലുള്ള സാധുക്കളുടെവകയാണു്. അതിന്റെ അവകാശികൾ നിങ്ങളല്ലാതെ ഞാനല്ല. അതിനെ നിങ്ങൾതന്നെ എന്നോടുചോദിച്ചുവാങ്ങാതെ സ്വമനസ്സാലെ എടുത്തതു്, എടുത്തുതരിക എന്ന ജോലിക്കു് എന്നെ ആളാക്കാതെ സഹായിക്കുകയാണുചെയ്തതു്. അപ്രകാരം എന്നെ സഹായിച്ച പുണ്യാത്മാക്കളായ നിങ്ങളെ ആരാണുതടഞ്ഞുനിർത്തിയതു്? ഞാൻ കാവൽക്കാരെ നിയമിച്ചി

ട്ടില്ല; എന്റെ അറിവോടുകൂടി മററാരും നിയമിച്ചിട്ടുമില്ല. അവരെ ഇപ്പോൾതന്നെ ഇവിടെവരുത്തി ന്യായമായി ശിക്ഷിക്കുന്നുണ്ടു" എന്നുപറഞ്ഞു്, നാലുവാതുക്കലും നിൽക്കുന്ന വില്ലാളികളെ കൂട്ടിക്കൊണ്ടുവരുവാൻ ശട്ടംകെട്ടി ആളയച്ചു. ആ ഭൃത്യന്മാർചെന്നു് നാലുവില്ലാളികളെയും പിടിച്ചപിടിയിൽ കൊണ്ടുവന്നു തുളസീദാസരുടെ മുമ്പിൽ ഹാജരാക്കി. അദ്ദേഹം അവരെനോക്കി "നിങ്ങൾ ആരാണു്? ഈ സാധുക്കളെ നിങ്ങൾ എന്തിനുതടുത്തു?" എന്നു ചോദ്യം ചെയ്തു. "ഞങ്ങൾ ആരെങ്കിലും ആകട്ടെ! അങ്ങു് അധർമ്മത്തെ അനുകൂലിച്ചതു ശരിയോ? ആത്മജ്ഞാനത്തിനു മോഷണത്തോടുസംബന്ധമുണ്ടോ?" എന്നു് ആ കാവൽക്കാർ പ്രതിപ്രശ്നം ചെയ്തു.

തുളസീദാസർ—ഇവർ ചെയ്തതു് മോഷണമാണെന്നു് എങ്ങനെ പറയാം? ഇവിടെ കാണുന്ന സകലമുതലും സാധുക്കളുടെവകയാണു്. അവയെ അതിന്റെ അവകാശികൾ കൊണ്ടുപോകുന്നതു മോഷണമാണോ?

കാവൽക്കാർ—മുതലിന്റെ അവകാശികളാണെങ്കിൽ മററാരും കാണാതെ അർദ്ധരാത്രിവേളയിൽ ഒളിച്ചു കൊണ്ടുപോകുന്നതെന്തിനു്?

തുളസീദാസർ—അതുകൊണ്ടു നിങ്ങൾക്കെന്തു്? നിങ്ങൾ എന്തിനായിട്ടു് ഈ പുണ്യാത്മാക്കളെത്തടുത്തു? നിങ്ങൾ ഈ മഠത്തിൽ കാവൽനില്ക്കാൻ ആരാണു് ഏല്പിച്ചിട്ടുത്തിയതു്?

കാവൽക്കാർ—ഞങ്ങളെ മറെറാരാൾ ഏല്പിച്ചിട്ടുത്തിയതല്ല. മറെറാരാളിന്റെ ആജ്ഞയെ അനുസരിക്കുന്ന സ്വഭാവം ഞങ്ങൾക്കില്ല. അധർമ്മം എവിടെ നിഴലിക്കുന്നുവോ, അതിനെത്തടുക്കാൻ അവിടെ ഞങ്ങൾ ചെല്ലുക പതിവാണു്.

തുളസീദാസൻ—നിങ്ങൾ ആരാണു്? ഏതുനാട്ടുകാരാണു്?

ഈ അവസരത്തിൽ കാവൽക്കാർ നാലുപേരും ശ്രീരാമലക്ഷ്മണഭരതശത്രുഘ്നന്മാരായി നിലകൊണ്ടു. തുളസീദാസർ അതുകണ്ടു് അത്ഭുതപരവശനായി വേപഥുഗാത്രനായി ഭക്തിവിവശനായി ഇതികർത്തവ്യതാമൂഢനായി നിമിഷനേരത്തേക്കു് അങ്ങനെ നിലകൊണ്ടുപോയി. ഉത്തരക്ഷണത്തിൽ ബ്രഹ്മാനന്ദത്തിൽ മുഴുകി ബാഹ്യപ്രജ്ഞയററു് ഭഗവൽപാദങ്ങളിൽ ദണ്ഡവൽപതിച്ചു. ഭക്തവാത്സലനും ഭക്തദാസനുമായ ഭഗവാനാകട്ടെ, തുളസീദാസരെ തൃക്കൈകൊണ്ടു പിടിച്ചെഴുന്നേല്പിച്ചു കുളിർമാറിൽ ചേർത്തണച്ചു തലോടിക്കൊണ്ടു്, "ഭക്ത! നിന്റെ ന്യായവാദം നിതരാം സ്തുത്യർഹമായിരിക്കുന്നു! ഈ മോഷ്ടാക്കളായ സന്യാസിമാർ പലനാളായി നിന്റെ സമ്പ

ത്തെ അനുഭവിച്ചവരാണ്. ഇവർ അനേകജന്മത്തെ പുണ്യംകൊണ്ടു ലഭിച്ച സദുപാസനയെ ഈവിധം ദൂഷിപ്പിച്ചു അധഃപതിക്കുന്നതായാൽ നിന്റെ സമ്പർക്കത്തിനു് അപഖ്യാതി ലോകത്തു പരക്കും അങ്ങനെ സംഭവിക്കാതിരിക്കണമെന്നുള്ള ഉദ്ദേശ്യം ഒന്നുമാത്രംകൊണ്ടാണു് ഞാൻ ഇപ്പോൾ സഹോദരന്മാരോടുകൂടി ഇവിടെ ആഗതനായതു്. എന്റെ ദർശനത്താൽ ഇവരും ഇപ്പോൾമുതൽ യഥാർത്ഥരായ ആത്മജ്ഞാനികളായി ഭവിച്ചിരിക്കുന്നു." എന്നു് അരുളിച്ചെയ്തു എല്ലാവരെയും പ്രത്യേകം പ്രത്യേകം അനുഗ്രഹിച്ചിട്ടു് അന്തർദ്ധാനംചെയ്തു. തൽക്ഷണം ജ്ഞാനോദയം സിദ്ധിച്ച മോഷ്ടാക്കളായ സന്ന്യാസിമാർ തുളസീദാസരുടെ പാദപ്പൂക്കളിൽ നമസ്കരിച്ചെയ്തുകൊണ്ടു് "അല്ലയോ പുണ്യാത്മൻ! അങ്ങയുടെ ഗൃഹത്തിൽ മോഷണകർമ്മം നടത്തിയ പാപികൾക്കുപോലും ഈശ്വരദർശനവുംജ്ഞാനലാഭവും സിദ്ധിക്കണമെങ്കിൽ അങ്ങു കേവലം മനുഷ്യനല്ല പ്രഭോ! അവിടുന്നു സാക്ഷാൽ ഈശ്വരനാണു്, ഞങ്ങളെപ്പോലുള്ള പാപികളെ രക്ഷിക്കുന്നതിനും ലോകത്തെ അനുഗ്രഹിക്കുന്നതിനുമായി അവതരിച്ചിരിക്കുന്ന ഈശ്വരനാണു്. അതിൽ യാതൊരു സംശയവുമില്ല. സദ്ഗുരുദേവ! അടിയങ്ങൾ അറിയാതെ ചെയ്തുപോയ നിന്ദ്യമായ കുററത്തെപ്പൊറുത്തരുളേണമേ! അഥവാ ഞങ്ങൾ പശ്ചാത്തപിക്കുന്നില്ല. ആ കർമ്മമത്രേ ഞങ്ങളെ ധന്യധന്യന്മാരാക്കിച്ചെയ്തതു്. ഞങ്ങൾക്കു ആത്മജ്ഞാനത്തിനും ജനനമരണമോചനത്തിനും ഇടയാക്കിയതു് ആ കർമ്മമാണല്ലോ. പുണ്യാത്മൻ! ഞങ്ങൾ ആ കർമ്മത്താൽ അനുഗൃഹീതന്മാരായി" എന്നിങ്ങനെ ധന്യവാദങ്ങൾ ചൊരിഞ്ഞു കൃതകൃത്യന്മാരായിഭവിച്ചു.

ഒരുദിവസം മമതാദേവി കേമമായ ഒരു ബ്രാഹ്മണസദ്യ നടത്തണമെന്നു നിശ്ചയിച്ചു്, ആ നാട്ടിലും അയൽനാട്ടുകളിലുമുള്ളബ്രാഹ്മണരെയെല്ലാം ക്ഷണിച്ചുവരുത്തി. രണ്ടായിരത്തിൽപരം ബ്രാഹ്മണർ സദ്യയ്ക്കു് എത്തിക്കൂടി. എല്ലാവരും സദ്യയ്ക്കിരുന്നു. ആദ്യത്തെ പന്തിയിലിരുന്ന ഒരു വൃദ്ധബ്രാഹ്മണൻ, പന്തിയിൽ ഇലയിട്ട അവസരത്തിൽ തുളസീദാസരെനോക്കി, "ഹേ, മഹാബ്രാഹ്മണ! ഞാൻ ബ്രഹ്മജ്ഞാനിയായ ഒരു ബ്രാഹ്മണനെ നിഗ്രഹിച്ചുംവച്ചു് ആ ബ്രഹ്മഹത്യാപാപം തീരാനായി കാശിയിൽ ഗംഗാസ്നാനത്തിനു വന്നപ്പോഴാണു് ഇവിടെ ബ്രാഹ്മണസദ്യ നടക്കുന്നതായി അറിഞ്ഞു് ഇങ്ങോട്ടു കയറിയതു്. എനിക്കു് ഈപന്തിയിലിരുന്നു് ഊണുകഴിക്കുന്നതിനു വിരോധമുണ്ടോ"? എന്നുചോദിച്ചു. ബ്രാഹ്മണരെല്ലാവരും അതുകേട്ടു് ചാടി എഴുന്നേററു വൃദ്ധനെപ്പിടിച്ചു വെളിയിലിറക്കണമെന്നും മററും നിർബന്ധം തുടങ്ങി. തുളസീദാസരാകട്ടെ, അവരെ

തടഞ്ഞിട്ട് വൃദ്ധബ്രാഹ്മണനെനോക്കിപ്പറഞ്ഞു: —"ഹേ, വന്ദ്യബ്രാഹ്മണ! അങ്ങു സത്യംപറഞ്ഞതുകൊണ്ടു്, അങ്ങയുടെ ബ്രഹ്മഹത്യാപാപത്തിൽ അദ്ധഭാഗം ക്ഷയിച്ചിരിക്കുന്നു. ശേഷിച്ചഭാഗംകൂടി താരകമന്ത്രോച്ചാരണംകൊണ്ടു പരിഹരിക്കാവുന്നതാണു്. 'ജയസീതാരാമ, എന്നു ജപിക്കുക!' എന്നു് അഭിപ്രായപ്പെട്ടു. വൃദ്ധൻ അതു കേട്ടു്, "ജയശബ്ദം എന്റെ നാക്കിൽ വഴങ്ങും. അടുത്തപദം എനിക്കു ചൊല്ലാൻമേലാ. ഞാൻ അതു ശബ്ദിച്ചിട്ടില്ല. വേദശാസ്ത്രാദികൾ നല്ലപോലെ അഭ്യസിച്ചിട്ടുള്ളവനാണു ഞാൻ. അങ്ങനെയൊരു വാക്കു ഞാൻ കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. എന്നുതന്നെയുമല്ല, വളരെ പ്രയാസപ്പെട്ടു് ഒരുപ്രകാരത്തിൽ അങ്ങനെ പറയാമെന്നിരിക്കട്ടേ; ബ്രഹ്മഹത്യാപാപം അതുകൊണ്ടു തീരുമോ?" എന്നുചോദിച്ചു. മററുള്ള ബ്രാഹ്മണർ ഈ അവസരത്തിൽ തുളസീദാസരെനോക്കി, "മഹാത്മൻ! സ്ത്രീഹത്യ, ശിശുഹത്യ, ഗോഹത്യ, മുതലായവയെക്കാൾ തുലോം വലിയ മഹാപാതകമാണു ബ്രാഹ്മണഹത്യ. ബ്രഹ്മജ്ഞാനികളെയാണു ബ്രാഹ്മണർ എന്നുപറയുന്നതു്. അപ്രകാരമുള്ള ഒരു മഹാബ്രാഹ്മണനെ നിഗ്രഹിച്ചതും പരമദുഷ്ടനും പാപികളിൽവച്ചു മുമ്പനുമാകുന്ന അവനെ ദൃഷ്ടികൊണ്ടു കണ്ടാൽതന്നെ പാപമുണ്ടു്. അങ്ങനെയിരിക്കെ, ധിക്കാരപൂർവ്വം ഇവൻ സദസ്സിൽ വന്നിരുന്നതു നീതീകരിക്കാൻ നിവൃത്തിയില്ല. ഇവനെ എല്ലാവരും അടിച്ചെടുത്തു പടിക്കു പുറത്തുതള്ളണം" എന്നുപറഞ്ഞു് ചിലർ വൃദ്ധനെ സമീപിച്ചു. തുളസീദാസർ സാഹസം അരുതെന്നു തടഞ്ഞുനിർത്തിയിട്ടു് വൃദ്ധനോടു പറഞ്ഞു: —"വന്ദ്യവയോധികരേ! ഇവർ അറിവില്ലാത്ത സാധുക്കൾ, ഇവർ പറയുന്നതു് അങ്ങു കാര്യമാക്കേണ്ട സീതാരാമമന്ത്രം അങ്ങു ജപിച്ചാൽമതി. ഏതുമഹാപാപവും അതുകൊണ്ടു നീങ്ങും."

ബ്രാഹ്മണൻ—ഹേയ്! എന്റെ നാക്കിൽ വഴങ്ങാത്തതു ഞാനെങ്ങനെ പറയും?

തുളസീദാസൻ—സീ—താ—രാ—മ എന്നു് ഓരോ അക്ഷരമായിട്ടു ചൊല്ലുക!

ബ്രാഹ്മണൻ—അതുകൊണ്ടായില്ല. അതു് ഒരു മന്ത്രമാണെങ്കിൽ ഒന്നിച്ചുതന്നെ ചൊല്ലണം മന്ത്രം മുറിച്ചു ചൊല്ലരുതു്.

തുളസീദാസൻ—ഇതു് അങ്ങനെയുള്ള മന്ത്രമല്ല. ഈ ദിവ്യമന്ത്രം മുറിച്ചോ മറിച്ചോ വ്യുൽക്രമമായിട്ടോ എങ്ങനെ വേണമെങ്കിലും ജപിക്കാം. അക്ഷരം ശബ്ദിക്കണമെന്നേയുള്ളു. 'രാമ' മന്ത്രത്തെ മറിച്ചു 'മരാമരേ'തി ശബ്ദിച്ചു വാല്മീകി പണ്ടു മുക്തിക്കു് അധികാരിയായതു നിങ്ങൾക്കറിഞ്ഞുകൂടെ?

ബ്രാഹ്മണൻ—നിങ്ങളുടെ ആ ധാരണ തെററാണ്. മരാമരാ എ‍ന്ന ശബ്ദിച്ചതുകൊണ്ടല്ല വാല്മീകിക്ക മോക്ഷം കിട്ടിയതു്. റാക്ക മരാമരാ എന്ന ശബ്ദിക്കുമ്പോൾ മനസ്സ ഭഗവാനിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഭഗവാനിൽ മനസ്സൂന്നികൊണ്ടു്, മരാമരാ എന്നല്ല, 'മഴ മഴ' എന്നുപറഞ്ഞാലും അവനു സായുജ്യം കിട്ടും. അതുകൊണ്ടു വാക്കുകളിലൊന്നും കാര്യം അടങ്ങിയിട്ടില്ലെന്നു വിശ്വസിക്കുക! വേറൊരു ഉദാഹരണംകൂടി പറയാം. മഹാലിംഗം മഹാലിംഗം എന്നു മന്ത്രിച്ചാൽ ശിവപ്രസാദം ലഭിക്കുന്നില്ലേ? ലിംഗം എന്ന വാക്കിനു് മേഢ്രം, ഉപസ്ഥം എന്നൊക്കെ അർത്ഥമില്ലേ? ആ ഗർഹണീയമായ ശബ്ദം ഉച്ചരിച്ചാൽ മോക്ഷം കിട്ടാൻ കാരണമെന്തായിരിക്കാം. ആ ശബ്ദം ഉച്ചരിക്കുമ്പോൾ മനസ്സ ഭഗവാനിൽ ഏകാഗ്രമാക്കിച്ചെയ്യുന്നു. ഭഗവാനെയല്ലാതെ മറെറാന്നിനെ ഓക്കുന്നില്ല. അതിൻെറ ഫലമായിട്ടു മുക്തികിട്ടുന്നു. വാല്മീകി മരാമരാ എന്നു ജപിച്ചു മോക്ഷം വാങ്ങുന്നതിനും മുമ്പുതന്നെ മഹാലിംഗാദി ശബ്ദങ്ങളെക്കൊണ്ടു് ഈ രഹസ്യത്തെ വെളിപ്പെടുത്തിയതാണു്. ഹേ സാധുബ്രാഹ്മണ! നിങ്ങളുടെ അപാണ്ഡിത്യം ഇങ്ങനെയുള്ള സൂക്ഷ്മജ്ഞാനത്തിനു നിങ്ങളെ അപ്രാപ്തനാക്കിച്ചെയ്തിരിക്കുന്നു. അതുകൊണ്ടാണു നിങ്ങളുടെ അഭിപ്രായത്തോടു ഞാൻ യോജിക്കാത്തതു്.

തുളസീദാസർ:—പൂജ്യരേ, അങ്ങയുടെ അഭിപ്രായം ശരിയാണു. ഞാൻ പണ്ഡിതനല്ല. പക്ഷേ സീതാരാമശബ്ദത്തിനു ഫലമില്ലെന്നു് അങ്ങു് അഭിപ്രായപ്പെടരുതു്.

ബ്രാഹ്മണൻ:—ശരി, രാമശബ്ദത്തിൻെറ ആഗമം എങ്ങനെ? അതു പറയുക.

തുളസീദാസർ:—'ഹരാ-ഉമാ' എന്നീ വാക്കുകളിലെ ഹകാരവും ഉകാരവുംതള്ളി സ്വീകരിച്ച പദമാണു് 'രാമ'എന്നശബ്ദം. 'ഹര,പരമാത്മാവിനെയും 'ഉമാ,പരാശക്തിയെയും കുറിക്കുന്നു. ഇങ്ങനെ രാമശബ്ദം പുരുഷനെയും പ്രകൃതിയെയും കുറിക്കുന്നുവെന്നും പ്രകൃതിപുരുഷന്മാരാണു സീതാരാമന്മാരെന്നും ഗ്രഹിക്കേണ്ടതാകുന്നു.

ബ്രാഹ്മണൻ:—അബദ്ധം; 'ഹ'കാരവും 'ഉ'കാരവും ജീവാക്ഷരങ്ങളാകുന്നു. ജീവാക്ഷരങ്ങളെത്തള്ളി വ്യഞ്ജനങ്ങളെക്കൂട്ടിച്ചേർത്തപദം മന്ത്രമാകുമോ? അതാണു ഞാനതു ശബ്ദക്കയില്ലെന്നു് ആദ്യമേ പറഞ്ഞതു്.

തുളസീദാസക്കു് ശബ്ദവാദത്തിൽ വൃദ്ധബ്രാഹ്മണനെ ജയിക്കാൻ പ്രയാസമാണെന്നുതോന്നി. മററുള്ളബ്രാഹ്മണർ സത്ത്യയുക്തമാ

സം നേരിടുന്നതുകൊണ്ടു് അക്ഷമത്വം പ്രകടിപ്പിച്ചുതുടങ്ങി. വൃദ്ധനാണെങ്കിൽ സീതാരാമമന്ത്രം കഴുത്തുവെട്ടിയാലും ജപിക്കയില്ലെന്ന മട്ടിൽ നിർബന്ധത്തിൽ നിൽക്കുന്നു. ഈ വിഷമിച്ചഘട്ടത്തിൽ തുളസിദാസർ അഭിപ്രായപ്പെട്ടു:—"സീതാരാമമന്ത്രം ജപിക്കുന്നതിന്റെ ഫലംതന്നെ ശ്രവിക്കുന്നതിലുമുണ്ടു്. അതുകൊണ്ടു്, അങ്ങേയ്ക്കു് അതു് ഉച്ചരിക്കാൻ വിഷമമാണെങ്കിൽ സശ്രദ്ധം കേട്ടുകൊൾക."

ദാസർ പലവുരു സീതാരാമമന്ത്രം വൃദ്ധന്റെ ചെവിയരികിൽ ഉറക്കെച്ചൊല്ലി. "ജയസീതാറാം' 'ജയസീതാറാം എന്നിങ്ങനെ ഒരു നാഴികയോളം തുടർന്നുചൊല്ലിയതിനുശേഷം വൃദ്ധബ്രാഹ്മണനെ വന്ദിച്ച് പൂജ്യസ്ഥാനത്തിരുത്തയിട്ടു്, അദ്ദേഹത്തിന്റെ ബ്രഹ്മഹത്യാപാതകം തീർന്നുപോയിഎന്നും ഒന്നിച്ചിരുത്തി പന്തിഭോജനം നടത്താൻ മടിക്കേണ്ടതില്ലെന്നും അഭിപ്രായപ്പെട്ടു. എന്നാൽ മററുള്ള ബ്രാഹ്മണർ അതു സമ്മതിച്ചില്ല. "സ്വാമിൻ! അവിടുത്തെ ഏതഭിപ്രായവും ഞങ്ങൾ ശിരസാവഹിക്കാൻ തയാറാണു്. ഈ അഭിപ്രായത്തോടുയോജിക്കാൻ തീരെ നിവൃത്തിയില്ല. 'സീതാരാമ'മന്ത്രത്താലുംമററും മാറിപ്പോകുന്ന ഒന്നല്ല ബ്രഹ്മഹത്യാപാപം. അതു മഹാപാതകങ്ങളിൽ ഒന്നാമത്തേതാണു്. ആ പാപം തീർന്നു ശുദ്ധനാകണമെങ്കിൽ എത്രയോ മഹത്തായ ഹോമാദിമഹാകർമ്മങ്ങളും പ്രായശ്ചിത്തങ്ങളും അഹോരാത്രജപങ്ങളും നടത്തേണ്ടിയിരിക്കുന്നു. അതുമാത്രമല്ല, ദീർഘകാലം അങ്ങനെ ചെയ്യേണ്ടതുമാണു്. കാര്യം ഈവിധമിരിക്കെ, ഇയ്യാളുടെ പാപം തീർന്നെന്നും പന്തിഭോജനം നടത്തണമെന്നുംമററും അഭിപ്രായപ്പെട്ടാൽ ഞങ്ങൾ എങ്ങനെ സ്വീകരിക്കാനാണു്" എന്നിങ്ങനെ അവർ തടസ്സവാദം പുറപ്പെടുവിച്ചു.

തുളസിദാസർ:—നിങ്ങളുടെ വാദം ശരിയല്ല. സീതാരാമമന്ത്രം ഒരു പ്രാവശ്യം കേൾക്കുന്നതുകൊണ്ടുതന്നെ ഏതൊരു മഹാപാപവും തീരുന്നതാണു്. ശ്രുതിയും സ്മൃതിയും അതുസമ്മതിക്കുന്ന അ സ്ഥിതിക്കു് അനേകപ്രാവശ്യം ഞാൻ ആ ദിവ്യമന്ത്രം ഉച്ചരിച്ചതു കേട്ടുകൊണ്ടിരുന്ന ഈ പുണ്യപുരുഷനിൽ ഇനിയും പാപംശേഷിച്ചു നിൽക്കുന്നു എന്നുപറഞ്ഞാൽ അതു് ആരാണു സമ്മതിക്കുക?

ബ്രാഹ്മണർ:—സർവ്വഭൂതങ്ങളേയും ആത്മാവിനെപ്പോലെ കരുതണം എന്നും വേദംവിധിക്കുന്നു. ആ വിധിക്കു വിപരീതമായി ഒരു ജീവിയെ നിഗ്രഹിക്കുന്നതു് വേദവിധിയെ ലംഘിക്കുകയാണു്. വേദത്തെ ലംഘിക്കുന്നതു പാതകമാണു്. ഈ ബ്രാഹ്മണനാകട്ടെ, ബ്രഹ്മജ്ഞാനിയായ ഒരു ബ്രാഹ്മണനെ നിഗ്രഹിക്കുകയാണു ചെയ്തതു്. ആപാപം തീരണമെങ്കിൽ വേദവിധിപ്രകാ

രം മഹായജ്ഞം നടത്തണം. അതു ചെയ്യാതിരിക്കുന്നിടത്തോളം വേദത്തെ ആദരിച്ചുപോരുന്ന ഞങ്ങൾക്കു് ഈ മനുഷ്യനെ ദർശിക്കാനും സ്പർശിക്കാനും പാടില്ല. പിന്നെവേണ്ടേ പന്തിഭോജനം നടത്താൻ!

തുളസീദാസർ:—ഹേ, വൈദികന്മാരേ! ഇദ്ദേഹം 'ഹരഹര! ഉമാ! ഉമാ!' എന്നീ മന്ത്രങ്ങൾ പലയാവൃത്തി ജപിച്ചതു നിങ്ങൾ കേട്ടില്ലേ? ആ മന്ത്രവാക്യങ്ങളിൽനിന്നുമാണു്, താരകമന്ത്രമായ രാമശബ്ദം ഉണ്ടായിട്ടുള്ളതു്. ബ്രാഹ്മണരേ! ഭഗവാൻ ദശരഥനു പുത്രനായി ജനിച്ചപ്പോൾ ആ ശിശുവിനു നാമകരണം ചെയ്യാൻ ഏതൊരു പദത്തെ സ്വീകരിക്കേണ്ടു എന്നു വസിഷ്ഠമഹർഷി വളരെ വളരെ ആലോചിച്ചതിനുശേഷമാണു് ഹരഎന്ന ഈശ്വരനാമത്തെയും ഉമാഎന്ന ഈശ്വരീനാമത്തെയും എടുത്തു് ആ രണ്ടു ദിവ്യപദങ്ങളിനിന്നും രാമശബ്ദത്തെ സ്വീകരിച്ചതു്. അത്ര മഹത്തായ രാമശബ്ദത്തെ നിസ്സാരവൽഗണിച്ചു് നിങ്ങൾ ഇങ്ങനെ മൂഢവാദം ചെയ്യുന്നുവല്ലോ! സദാ മുനിമാരുടെ മനസ്സിൽ രമിക്കുക ശീലമായ രാമചന്ദ്രന്റെ തിരുനാമമാഹാത്മ്യത്തെ ഉള്ളതുപോലെ വർണ്ണിക്കാൻ ആരെക്കൊണ്ടു സാധിക്കും! രാ ആദിശിവനെയും മാ ആദിശക്തിയെയുംകുറിക്കുന്നു രാ പരബ്രഹ്മത്തെയും മാ ചിച്ഛക്തിയെയും അധികരിക്കുന്നു. രാ ആത്മാവും മ ജീവനുമാകുന്നു. രാ പരമാത്മാവും മാ മായയുമാണു്. രാ പാപത്തെയും മ കാലനെയും അടുപ്പിക്കയില്ലെന്നു പറയുന്നു. ഇത്ര മാഹാത്മ്യമേറിയ രാമശബ്ദം കാലപാശത്തെ പൊട്ടിക്കും. നരകവേദനകളെ നാമാവശേഷമാക്കും; കുഷ്ഠംമുതലായ മഹാവ്യാധികളെ ശമിപ്പിക്കും; മായാമോഹങ്ങളെ ഇല്ലായ്മചെയ്യും. അഷ്ടസിദ്ധികളെയും പ്രദാനം ചെയ്യും. ബ്രഹ്മഹത്യ മുതലായ മഹാപാതകങ്ങളെ ഭസ്മസാൽകരിക്കും, മോക്ഷസാമ്രാജ്യത്തെ നൽകും. ആയുർവ്വദ്ധിയും വിദ്യാവൃദ്ധിയുമുണ്ടാക്കും. സകല കർമ്മബന്ധങ്ങളെയും ക്ഷയിപ്പിക്കുന്ന ദിവ്യമന്ത്രമത്രേ ഈ താരകമന്ത്രം.

ഈ വിധം രാമമന്ത്രമാഹാത്മ്യത്തെക്കുറിച്ചു തുളസീദാസർ പിന്നെയും വളരെ വളരെ പ്രസംഗിച്ചിട്ടും ബ്രാഹ്മണർ അനുസരിക്കാൻ ഭാവമില്ലെന്നുകണ്ടു 'വൃദ്ധബ്രാഹ്മണന്റെ മുമ്പിൽ വിളമ്പിയ ഭക്ഷണത്തെ ഇലയോടെ കൈയ്യിലെടുത്തു് എല്ലാവരെയും ക്ഷണിച്ചുകൊണ്ടു് ശ്രീവിശ്വനാഥക്ഷേത്രത്തിൽ ചെന്നു് "ഹരഹര, ഉമാപതേ! പശുപതേ! പരമേശ്വര! ഗംഗാധര! ശങ്കര! ജടാധര! ശശിധര! മുരഹര! ത്രിപുരാന്തക! അന്തകാന്തക! ശംഭോ, മഹാദേവ!" എന്നി

ങ്ങനെ സ്തോത്രം ചെയ്തതിന്റെ ശേഷം കൈയിലിരുന്ന ഇലയും ചോറും നന്ദിശിലയുടെ മുമ്പിൽ വച്ച് "അല്ലയോ നന്ദികേശ്വര! സ്വാമിൻ! രാമമന്ത്രത്തിന് ഞാൻ ഈ ബ്രാഹ്മണരെ പറഞ്ഞുകേൾപ്പിച്ച മഹത്വങ്ങൾ അടങ്ങിയിട്ടുണ്ടെങ്കിൽ, രാമമന്ത്രം ശ്രവിച്ച ഈ വൃദ്ധബ്രാഹ്മണന്റെ ബ്രഹ്മഹത്യാപാപം തീർന്നുവെന്നു ഞാൻപറഞ്ഞതു് പരമാർത്ഥമാണെങ്കിൽ, ഇദ്ദേഹം ബ്രാഹ്മണപന്തിയിൽ ഇരിക്കത്തക്ക പരിശുദ്ധനാണെങ്കിൽ ഇദ്ദേഹം തൊട്ട ഈ ഇലയിലിരിക്കുന്ന ചോറും കറികളും അവിടുന്നു ഭക്ഷിച്ച് ഈ ബ്രാഹ്മണരുടെ സംശയനിവൃത്തി വരുത്തേണമേ!" എന്നു പ്രാർത്ഥിച്ചു. അതേനിമിഷത്തിൽ നന്ദികേശ്വരൻ ശിലാരൂപം മാററി സ്വന്തരൂപത്തിൽ എഴുന്നേററ് വൃദ്ധബ്രാഹ്മണന്റെ മുമ്പിൽ മുട്ടുകുത്തി നമസ്കരിച്ച് മൂരി നിവർന്നു, മുക്രായിട്ടതിനുശേഷം ഇലയോടുകൂടിത്തന്നെ ചോറും കറിയും തിന്നു തൃപ്തനായി പൂർവ്വസ്ഥിതിയിൽ ശിലാരൂപത്തെ അവലംബിച്ചു അതു കണ്ടു് ആനന്ദപരവശനായി ഭവിച്ച തുളസീദാസർ ആകാശത്തിൽ ചാടിക്കളിച്ചു. നന്ദികേശ്വരനെ വാഴ്ത്തിസ്തുതിച്ചു. വിശ്വനാഥനെ നമസ്കരിച്ചു രാമമന്ത്രം ഉച്ചത്തിൽ ഉച്ചരിച്ചു ബാഹ്യസ്മരണയററു നൃത്തം ചെയ്തു- അനന്തരം ബ്രാഹ്മണരെ നോക്കി "രാമമന്ത്രത്തിന്റെ ദിവ്യത ഇപ്പോൾ നിങ്ങൾക്കു മനസ്സിലായോ? ഈ വൃദ്ധബ്രാഹ്മണന്റെ പൂജ്യത വെളിപ്പെട്ടുവോ? ബ്രഹ്മഹത്യാപാപം അദ്ദേഹത്തെ വിട്ടു പമ്പകടന്നു എന്നു ഞാൻ പറഞ്ഞതിനെ സമ്മതിക്കാതെ വഴക്കടിച്ചതിന്റെ മൗഢ്യത ബോദ്ധ്യപ്പെട്ടുവോ? എന്നിങ്ങനെ തുടരത്തുടരെ പല ചോദ്യങ്ങൾ ചെയ്തു. ബ്രാഹ്മണർ അതു കേട്ടു് ലജ്ജാനമ്രമുഖരായി തങ്ങളുടെ ആലോചനക്കുറവിനെ മൗനംകൊണ്ടു സമ്മതിച്ചതിനു ശേഷം തുളസീദാസരെ വണങ്ങി, "മഹാത്മൻ! അജ്ഞാനികളായ ഞങ്ങളുടെ തെററിനെ ക്ഷമിക്കണം. പുസ്തകജ്ഞാനത്തെക്കാൾ അനുഭവജ്ഞാനത്തിനാണു ശ്രേഷ്ഠത്വം അനുഭവജ്ഞാനത്തിന്റെ കുറവുകൊണ്ടു് ശുഷ്കമായ പുസ്തകജ്ഞാനത്തെ മുൻനിർത്തി ഞങ്ങൾ തർക്കിച്ചുപോയതാണു്. ഞങ്ങളുടെ തെററിനെ ക്ഷമിച്ചനുഗ്രഹിക്കണം." എന്നു് അഭ്യർത്ഥിച്ചിട്ടു് വൃദ്ധബ്രാഹ്മണനെ വണങ്ങി അദ്ദേഹത്തോടും മാപ്പുചോദിച്ചു. അനന്തരം വൃദ്ധബ്രാഹ്മണനുമൊന്നിച്ചു പന്തിഭോജനം നടത്തുന്നതിനു തയ്യാറാണെന്നു് എല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുകയും മടങ്ങി മഠത്തിൽചെന്നു് സംതൃപ്തിയോടുകൂടി സദ്യനടത്തുകയും ചെയ്തു. അതിൽപിന്നെ കളഭക്കൂട്ടു താംബൂലം മുതലായവ സൽകരിച്ചു. ബ്രാഹ്മണരിൽ ചില ചെറുപ്പക്കാർ നമ്മുടെ വൃദ്ധബ്രാഹ്മണനായ പട്ടുകിഴവന്റെ ചുററുംകൂടി അദ്ദേഹത്തെ കുറേശ്ശെ കളിയാക്കിത്തുടങ്ങി. പനിനീർ തലവഴിയെ വർഷിച്ചു. ചന്ദനം മുതുകിൽകൂടി കൊ

ഴയ്ക്കപ്പുരട്ടി. ചിലർ അതിൽ ചില അടയാളങ്ങൾ പതിപ്പിച്ചു മ റവു ചിലർ കടവയററിൽ ചോരികഴിച്ചു. ചിലർ അതിൽ ചില വരക ളും കുറികളുമിട്ടു. വേറേ ചിലർ, നാഭിയിൽതൊട്ട ആ പഞ്ഞിത്തു ടി കളഭത്തിൽമുക്കി. മററു ചിലർ അതു പിഴിഞ്ഞു കടഞ്ഞു കെട്ടിവ ച്ചു. അതു നന്നായില്ലെന്നു് അഭിപ്രായപ്പെട്ടുകൊണ്ടു ചിലർ കെട്ടോ ട്ടുകൂടി ചന്ദനത്തിൽ താഴ്ത്തി. ഇങ്ങനെ ഒട്ടല്ലാതുള്ള ശല്യങ്ങളും സ ഹിച്ചു് ദന്തശൂന്യമായ കോളാമ്പിവായും തുറന്നു കിഴവൻ ചിരിക്കുന്നു. മററു ചില വയസ്സന്മാർ ചെറുപ്പക്കാരെ ആട്ടിവിലക്കി അദ്ദേഹത്തെ സഹായിക്കുന്നു. ഇതിനിടയ്ക്കു താംബൂലമിടിച്ചു്ഒരാൾ വൃദ്ധന്റെ വ ക്ത്രഗഹ്വരത്തിൽ തള്ളിക്കടത്തുന്നു. ഇപ്രകാരം വൃദ്ധവിനോദകാ ലക്ഷേപത്തിൽ ആ സദസ്സുകഴിഞ്ഞുകൂടവേ, സന്ധ്യാവന്ദനത്തിനുസ മയമായി ബ്രാഹ്മണരെല്ലാവരും സന്ധ്യാവന്ദനത്തിനായി ഗംഗാ നദീതീരത്തിൽ പോകാനായിപ്പിരിഞ്ഞു. വൃദ്ധബ്രാഹ്മണൻ അ വിടെത്തന്നെ ഇരുന്നതേയുള്ളു. തുളസീദാസരും അദ്ദേഹത്തിന്റെ ഒന്നിച്ചുണ്ടായിരുന്നു. ആ അവസരത്തിൽ പതിവുപോലെ സന്ധ്യാ വേളയിൽ ഭർത്തൃപാദങ്ങളെ വന്ദിക്കാനായി മമതാദേവി തുളസീദാ സരുടെ സമീപത്തുചെന്നു. മമതാദേവിയെക്കണ്ടപ്പോൾ വൃദ്ധന്റെ മട്ടൊന്നുമാറി. മൂപ്പരുടെ മുഖത്തു ശൃംഗാരരസം കളിയാടി അദ്ദേ ഹം യൗവനയുക്തയായ മമതാദേവിയിൽ അനുരക്തനായപോലെ ആ ദിവ്യാംഗനയെ അർത്ഥഗർഭമായ കടാക്ഷവീക്ഷണം ചെയ്തു അ നന്തരം തുളസീദാസരെ നോക്കി, "ഹേ, ബ്രാഹ്മണോത്തമ! സാധുജ നാഭീഷ്ടസന്ദായക! ഞാൻ ഈ സ്ത്രീയിൽ ആസക്തനായി ഭവിച്ചിരി ക്കുന്നു ഇവൾ അങ്ങയുടെ ഭാര്യയായിരിക്കാം അങ്ങു് ഇവളെ എ നിക്കു വശപ്പെടുത്തിത്തരണം", എന്നാവശ്യപ്പെട്ടു. തുളസീദാസർ അതുകേട്ടു്, "വന്ദ്യരേ! പുരുഷൻ അന്യസ്ത്രീയേ കാമിക്കുന്നതും സ്ത്രീ പരപുരുഷനെ ഇച്ഛിക്കുന്നതും അധർമ്മമാണെന്നു ശാസ്ത്രസിദ്ധാന്തമു ണ്ടു്. എങ്കിലും വന്ദ്യന്മാരുടെ അഭീഷ്ടത്തിന്നു വിപരീതം കാട്ടരു തെന്നുള്ളതുകൊണ്ടു് ഞാൻ ഇവളെ അങ്ങേയ്ക്കു വശപ്പെടുത്താം. പക്ഷേ, കഴിയുന്നതും മററുള്ളവർ അറിയാതിരുന്നാൽകൊള്ളാം. ഗൃഹസ്ഥാശ്രമത്തെ അവലംബിച്ചുപോരുന്ന ഞാൻ സമുദായചട്ട ങ്ങളെ ആദരിക്കേണ്ടതാണല്ലോ. പരപുരുഷനു ഭാര്യയെ വിട്ടുകൊടു ത്തു എന്നറിഞ്ഞാൽ എനിക്കു സമുദായം ഭ്രഷ്ടുവിധിക്കും. അതു കൊണ്ടു മററാരുമറിയാതെ അങ്ങയുടെ അഭിലാഷത്തെ നിവൎത്തിച്ചു കൊള്ളുകയേ വേണ്ടു" എന്നുപറഞ്ഞു.

ബ്രാഹ്മണൻ അതിനു സമാധാനമൊന്നും പറയാതെ വളരെ നേരം മൌനം അവലംബിച്ചിരുന്നു. ഒടുവിൽ സന്ധ്യാവന്ദനത്തി നുപോയവരെല്ലാം മടങ്ങിവന്നതിനുശേഷം, "ഹേ! ഞാൻ കാമാസ

ക്തിയിൽ മുഴുകി മതിമറന്നിരുന്നുപോയി. താങ്കൾ പറഞ്ഞതെന്താണു്? ആ സ്ത്രീയെ എനിക്കു കാമകേളിക്കു വിട്ടുതരാമെന്നോ, തരികയില്ലെന്നോ?" എന്നു ചോദിച്ചു. തുളസീദാസർ വിഷമത്തിലായി. മററാരും അറിയാതെ ഇങ്ഗിതം സാധിച്ചുകൊള്ളാൻ അനുവദിച്ചിട്ടു്, അങ്ങനെ ചെയ്യാതെ വൃദ്ധൻ പരസ്യമായി തന്റെ അഭിലാഷത്തെ തുറന്നുപറഞ്ഞതു് അദ്ദേഹത്തിനു മനോദുഃഖത്തിനു കാരണമായി. ഏതായാലും പൂജ്യബ്രാഹ്മണനെ വെറുപ്പിക്കാൻ പാടില്ലാത്തതുകൊണ്ടു് അദ്ദേഹത്തിന്റെ അഭിലാഷത്തെ നിറവേററിക്കൊള്ളാൻ സംവദിച്ചു. വൃദ്ധൻ ഉടനെ, "അവൾ എവിടെ അങ്ങയെ കുമ്പിട്ടുംവച്ചു് എങ്ങോട്ടാണു പോയതു്?" എന്നു ചോദിച്ചു.

ഇതു കേട്ടപ്പോൾ അവിടെ വന്നുചേർന്ന ബ്രാഹ്മണർക്കു തീരെ രസിച്ചില്ല; അവർക്കു സഹിച്ചില്ല. കിഴവനു നാലുകൊടുക്കണമെന്നു നിശ്ചയിച്ചു ചുററിക്കൂടി എന്നാൽ തുളസീദാസർ അതിനു സമ്മതിച്ചില്ല. "വന്ദ്യന്മാരെ ഉപദ്രവിക്കരുതു്. അവരുടെ അഭിപ്രായത്തിനു കുറുക്കിടുകയും ചെയ്യരുതു്. നിങ്ങൾ ഇതൊരു ദുരാചാരമായിക്കരുതേണ്ട, ഇക്കാണുന്നതൊക്കെ ബ്രഹ്മമയമാണു്. നാമും ബ്രഹ്മംതന്നെ. ഈ പൂജ്യനായ വന്ദ്യവയോധികനും ബ്രഹ്മമത്രേ. മമതാദേവിയും ബ്രഹ്മമല്ലാതെ മറെറാന്നുമല്ല. ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ച നിലയിൽ അന്യസ്ത്രീയെന്നും തന്റെഭാര്യയെന്നും മററുമുള്ള വ്യത്യാസമില്ല. അതുകൊണ്ടു അദ്ദേഹത്തിന്റെ ആശയ്ക്കു നാമാരും പ്രതിബന്ധകമായി നിൽക്കരുതു്. നമ്മളാൽ കഴിയുന്ന സഹായം ചെയ്തുകൊടുക്കയാണു വേണ്ടതു്. എന്നുപറഞ്ഞു്, നേരേ അന്തർഗൃഹത്തിൽ ചെന്നു മമതാദേവിയെകണ്ടു. സ്വഭർത്താവിനെ നമസ്കരിച്ചു് എഴുനേററുനിൽക്കുന്ന ദേവിയെനോക്കി ദാസർ ചോദിച്ചു:—"എന്താണു മമതയുടെ അഭിപ്രായം? പൂജ്യനായ ആ ബ്രാഹ്മണവര്യനു ഭവതിയുമായി കാമകേളി നടത്തണമെന്നു് ആശയുണ്ടു്. അദ്ദേഹം പരസ്യമായിട്ടുതന്നെ ആ ആഗ്രഹത്തെ വിളിച്ചുപറകയും ചെയ്തുപോയി."

മമതാദേവിയുടെ മറുപടി ഇതായിരുന്നു:—പ്രിയഭർത്താവേ! ഈ പന്ത്രണ്ടുകൊല്ലത്തിനകം ഈ അന്തഃപുരത്തെ അവിടുത്തെചേവടിപ്പൊടികൊണ്ടു പാവനമാക്കിച്ചെയ്യാൻ അടിയാളുടെ ഭാഗ്യഹീനതകൊണ്ടു് അവിടുത്തേക്കു തിരുവുള്ളമുണ്ടായില്ല. ആ വന്ദ്യവൃദ്ധന്റെ കാരണംകൊണ്ടെങ്കിലും ഇന്നു് അതിനിടയായതിൽ ഇവൾ മഹാഭാഗ്യവതിതന്നെ എന്നു വിശ്വസിക്കുന്നു. പിന്നെ വൃദ്ധബ്രാഹ്മണന്റെകാര്യം. ആ വിഷയത്തിൽ എന്റെ സമ്മതമോ അനുവാദമോ അങ്ങു ചോദിക്കേണ്ട ആവശ്യമുണ്ടോ? ബ്രാഹ്മണനോ

ചണ്ഡാളനോ, സന്യാസിയോ സംസാരിയോ ബാലനോ വൃദ്ധനോ, രോഗിയോ, അരോഗിയോ, വന്ദ്യനോ, നിന്ദ്യനോ, ഈശ്വരനോ, മനുഷ്യനോ, ആരോ ആയിക്കൊള്ളട്ടെ; രഹസ്യമായിട്ടോ, പരസ്യമായിട്ടോ, ആകട്ടെ, ഏതു നിലയിൽ ഏതൊരാളിന്റെ ആസക്തിയെ നിറവേററണമെന്നു് അവിടുന്നു കല്പിക്കുന്നുവോ, ആ നിമിഷത്തിൽ ആ ആളിനെ അങ്ങയിൽനിന്നും അന്യനല്ലാത്ത നിലയിൽ സ്വീകരിക്കുന്നതിൽ എനിക്കു സന്തോഷമേയുള്ളു."

മമതാദേവിയുടെ മറുപടി തുളസീദാസരെ ആനന്ദബാഷ്പം ചൊരിയിച്ചു. അദ്ദേഹം ചാരിതാൎത്ഥ്യത്തോടെ അതിവേഗത്തിൽ ബ്രാഹ്മണന്റെ അരികിൽ മടങ്ങിയെത്തി. ഇതിനകം മററുള്ളവർ അദ്ദേഹത്തെ കൊല്ലാതെ കൊന്നുകഴിഞ്ഞു, ദിവ്യമാതാവായ മമതാദേവിയെ, മാതാവിനെ മകനെന്നപോലെ കാമിച്ച ദുഷ്ടനെ, ജീവനോടെ വിട്ടയയ്ക്കാൻ പാടില്ലെന്നുപറഞ്ഞു് അവർ ആ വൃദ്ധനെ അടിച്ചു വശംകെടുത്തി. തുളസീദാസർ മടങ്ങിവന്നു നോക്കിയപ്പോൾ കിഴവൻ കണ്ണുംതുറിച്ചു നാക്കുംനീട്ടി വടിപോലെ നീണ്ടുകിടക്കുന്നു. പല നിമിഷങ്ങൾക്കിടയിൽ ഒരു ശ്വാസംവീതം വിഷമിച്ചു സാധിക്കുന്നുണ്ടു്. ദാസർക്കുണ്ടായ അന്തസ്താപത്തിനു് അളവില്ല. അദ്ദേഹം അവരെ കണക്കില്ലാതെ ശാസിച്ചു. അവർ പടിക്കു പുറത്തിറങ്ങാൻ പറഞ്ഞു. ദുഷ്ടക്കൂട്ടങ്ങൾ, പാപികൾ! ഈ വന്ദ്യവയോധികനെ, നിരുപദ്രവിയും നിരപരാധിയുമായ മഹാനെ ഇങ്ങനെ ജീവച്ഛവമാക്കിയ പാതകികൾ ഇനി ഈ മഠത്തിൽ നിൽക്കാൻ പാടില്ല എന്നുപറഞ്ഞു. അതുകേട്ടു വൃദ്ധനെ അടിച്ച ചിലർ "മഹാത്മാവേ! അങ്ങു് എന്തുവേണമെങ്കിലും ശാസിച്ചുകൊള്ളണം. എത്രവേണമെങ്കിലും താഡിച്ചുകൊള്ളണം. അഥവാ ഞങ്ങളെ തൂക്കിലിട്ടുകൊള്ളണം. ഞങ്ങൾക്കു സമ്മതമാണു്. ഞങ്ങൾ കൃതാൎത്ഥതയോടെ അതൊക്കെ അനുഭവിക്കാൻ തയാറാണു്. മമതാഭഗവതിയെ, ഞങ്ങളുടെ ജനനിയെ, ആ ലോകമാതാവിനെ, മറെറാരുത്തൻ രഹഃകേളിക്കു് ആഗ്രഹിച്ചാൽ അവനെ ജീവനോടെ വിട്ടയയ്ക്കാൻ ഞങ്ങൾ തയാറല്ല. അതിനു് അങ്ങയുടെ സമ്മതം ഞങ്ങൾക്കു വേണമെന്നില്ല. ഇവൻ മഹാപോക്കിരിയാണു്. ഇവൻ ഇവിടെ കാണിച്ചതൊക്കെ വെറും മിരട്ടാണു്. ദേവിയെ മുമ്പേതന്നെ കൊതിച്ചു് ഇന്നു അതിനു സൗകൎയ്യമുണ്ടെന്നു കരുതി വന്നവനാണു് ഇവൻ. ഇവൻ പൂജ്യനാണെന്നും മററും അവിടുന്നു് തെററിദ്ധരിച്ചതാണു്. ഇവൻ പൂജ്യനല്ല. പൂജ്യതയുടെ മാതിരി ഇതാണോ? പൂജ്യത പുറംപൂച്ചിലാണോ? ഇവൻ വെറും കള്ളപ്പൂച്ചയാണു്. അഥവാ, അവിടുന്നു കല്പിക്കുന്നതുപോലെ പൂജ്യനാണെന്നിരിക്കട്ടെ. പൂജ്യന്മാരുടെ തെററിനെ സഹിക്കണമെന്നുണ്ടോ?

"കാര്യമപ്പാത്തതുചെയ്യുന്നതാകിലാചാര്യനംശാസനംചെയ്യേണ്ടതേ വരൂ" എന്നല്ലേ ആപ്തവാക്യം അതുകൊണ്ടും ഇവൻ ഈ ശിക്ഷയ്ക്കു് അവകാശിതന്നെന്ന തെളിയുന്നു" എന്നിങ്ങനെ അവർ തങ്ങളുടെ കഠിനപ്രവൃത്തിയെ സാധൂകരിച്ചും കിഴവനെ അധിക്ഷേപിച്ചും സംസാരിച്ചു. തുളസീദാസർ അതുകേട്ടു വീണ്ടും അവരെ ശാസിച്ചതിന്റെശേഷം വൃദ്ധബ്രാഹ്മണനെ മാറിൽ ചേർത്തണച്ചുതലോടി, പനിനീർ തളിച്ചു ശീതോപചാരം ചെയ്തു. വളരെനേരം കഴിഞ്ഞതിൽപിന്നെ വൃദ്ധന്റെ ശരീരം ഒന്നുചലിച്ചു. ദയനീയമാംവണ്ണം തുളസീദാസരുടെ മുഖത്തുനോക്കി. ശരീരത്തിനു് ആകപ്പാടെ വലിയ കഴപ്പുണ്ടെന്ന ആംഗ്യംകൊണ്ടു മനസ്സിലാക്കി. തുളസീദാസർ വൃദ്ധന്റെ പാരവശ്യംകണ്ടു പൊട്ടിക്കരഞ്ഞുപോയി. ഒരു പ്രകാരത്തിൽ അദ്ദേഹത്തെ താങ്ങി നടത്തിക്കൊണ്ടുപോയി മെത്തയിൽ കിടത്തിയിട്ടു അദ്ദേഹത്തെ വേണ്ടപ്രകാരം ശുശ്രൂഷിച്ചുകൊള്ളാൻ മമതാദേവിയെ ശട്ടംകെട്ടിയുംവച്ചു പുറത്തുപോന്നു. മമതാദേവി മൂർച്ഛിതനായ വൃദ്ധബ്രാഹ്മണനെ യഥാവിധി ശുശ്രൂഷിക്കുകയും കഴിയുന്നതു ഉപചാരങ്ങൾ ചെയ്കയും ചെയ്തിട്ടും അദ്ദേഹത്തിനു സുസ്ഥിതി ലഭിക്കുന്നില്ല. എന്നുതന്നെയുമല്ല, പ്രതിനിമിഷം അസ്വാസ്ഥ്യം വർദ്ധിച്ചുംവരുന്നു. മമതാദേവി അതുകണ്ടു് തുളസീദാസരെക്കൂടി അകത്തേക്കു ക്ഷണിച്ചു തുളസീദാസർ വൃദ്ധബ്രാഹ്മണന്റെ ദയനീയസ്ഥിതിയിൽ അത്യന്തം ശോകാകുലനായി ഭവിച്ചു. ബ്രാഹ്മണനെ പല ആവത്തി സാദരം അഭിസംബോധനംചെയ്തു. വീണ്ടും നഷ്ടപ്രജ്ഞനായിത്തീന്നിരിക്കുന്നതുകണ്ടു് ഇദ്ദേഹം മരിച്ചുപോകുമെന്നാണല്ലോ തോന്നുന്നതു്. ഒരു മഹാബ്രാഹ്മണനെ തല്ലിക്കൊന്ന മഹാപാതകം ഈ സ്ഥാപനത്തെയും നിന്നെയും ബാധിക്കുമല്ലോ. ജഗദീശ! വന്ദ്യനായ ഈ വൃദ്ധബ്രാഹ്മണന്റെ ജീവനെ രക്ഷിക്കണേ!

തുളസീദാസരുടെ പ്രാത്ഥന ഫലിച്ചില്ല. ബ്രാഹ്മണൻ വാതുറന്നു് അന്ത്യശ്വാസം നിവ്വഹിച്ചു. അഹോ! ആ പൂജ്യപുരുഷന്റെ ആത്മാവു കാലയവനികയ്ക്കുള്ളിൽ തിരോധാനംചെയ്തതുകണ്ടു് തുളസീദാസർ പരിഭ്രാന്തനായി അതീവദുഃഖാക്രാന്തനായി വാവിട്ടുനിലവിളിച്ചു. അതുകൊണ്ടും തൃപ്തനാകാതെ സ്വയം ശിരച്ഛേദംചെയ്തു തന്റെ വിഷാദഭാരത്തെ നശിപ്പിക്കുന്നതിനു തീച്ചപ്പെടുത്തിക്കൊണ്ടു് ഖഡ്ഗം എടുത്തു കഴുത്തിനുനേരേ ഓങ്ങി. തൽക്ഷണം, വൃദ്ധബ്രാഹ്മണന്റെ പ്രേതം കുതിച്ചേഴുന്നേററു ദാസരുടെ കൈക്കു കടന്നു പിടിച്ചു. എന്തൊരത്ഭുതം! തുളസീദാസർ സ്വന്തംകണ്ണുകളിൽ വിശ്വാസമില്ലാതെയായി ശ്യാമളകോമളനായി കോദണ്ഡപാണിയായിരിക്കുന്ന സാക്ഷാൽ ശ്രീരാമചന്ദ്രൻ, തന്റെ കരത്തെപ്പിടിച്ചു

സാഹസനിരോധംചെയ്തു മുമ്പിൽനില്ക്കുന്നതുകണ്ടു് ദാസർ ഇതി കർത്തവ്യതാമൂഢനായി ഭവിച്ചു. ഒന്നുരണ്ടു മൂന്നുനിമിഷം അങ്ങനെ പകച്ചു നിന്നുപോയി ഭഗവാൻ അതുകണ്ടു്, ഭക്തജനമകുടമേ! വന്ദ്യജനപൂജനതല്പര! ഹേ തുളസീദാസ! നീ എന്തൊരുസാഹസകർമ്മത്തിനാണു് ആരംഭിച്ചതു്? ആത്മഹത്യചെയ്യുന്നവനു് എന്തൊരു ഗതിയാണുള്ളതു്? നിന്റെ സാധുജനപൂജനനിഷ്ഠയെ ഒന്നു പരീക്ഷിച്ചറിയണമെന്നുള്ള താല്പര്യത്തോടുകൂടി ഞാൻ ഒരു വൃദ്ധബ്രാഹ്മണന്റെ വേഷംധരിച്ചു് ഇത്രയുംസംഭവങ്ങൾക്കിടയാക്കിയതാണു്. പൂജ്യനാണെങ്കിലും ആ അന്യന്ന തന്റെ ഭാര്യയെ വിട്ടുകൊടുക്കാൻ തയ്യാറായ നിന്റെ ബ്രഹ്മജ്ഞാനവും ധർമ്മബോധവും വിരക്തിയും ആശ്ചര്യകരമായിരിക്കുന്നു എനിക്കു നിന്നിൽ പൂർവാധികംതൃപ്തിയും വാത്സല്യവും ഉണ്ടായിരിക്കുന്നു. ആ മനോഭാവം അചിരേണ പരമകാഷ്ഠയെ പ്രാപിക്കുന്നതുമാണു്. നീ ഭക്തന്മാരിൽ അഗ്രേസരനാണു്. നിനക്കു തുല്യനായ മറ്റൊരുഭക്തൻ ലോകത്തിലില്ല. നീ ദീർഘായുസ്സായി ഭവിക്കുക! നിനക്കു നല്ലതുവരട്ടെ!" എന്നിങ്ങനെ പ്രസന്നനായി ആശീർവാദം നല്കി. എന്നിട്ടു സാധ്വീരത്നമായ മമതാദേവിയെ കടാക്ഷവീക്ഷണംചെയ്തുകൊണ്ടു്, "ഹേ, പതിവ്രതാമണേ! ഭർത്തൃവാക്കിനു് എതിർവാക്കില്ലാത്ത മാതൃകാദാരരത്നമേ! പാതിവ്രത്യംകൊണ്ടു ശീലവതിയെയും നീ അതിശയിക്കുന്നു! ഭർത്താവിനെ ഈശ്വരനെപ്പോലെ–എന്നല്ല,ഈശ്വരനായ തന്നെ—ഭാവിക്കുകയും ഭർത്താവിൽ മനസാവാചാകർമ്മണാ അനുസരണമുള്ളവളായിരിക്കുകയും ചെയ്യുന്നവളാരോ, അവൾ വേറെമുക്തിമാർഗ്ഗത്തെ അന്വേഷിക്കേണ്ടആവശ്യമില്ല. മേൽപറഞ്ഞവിധത്തിലുള്ള ഭർത്തൃസേവനം ഒന്നുകൊണ്ടുമാത്രം ജനനമരണസാഗരത്തെത്താണ്ടി നിത്യകൈവല്യത്തെപ്രാപിക്കാൻകഴിയുന്നതാണു് അതുകൊണ്ടു്നീ ഇപ്പോൾ മുക്തിസാമ്രാജ്യത്തിനു് അവകാശിയായിത്തീർന്നിരിക്കുന്നു. എന്നാൽ നിന്റെ ഭർത്താവിന്റെ അന്ത്യകാലംവരെ നീ ഈ ലോകത്തു തന്നെ ജീവിച്ചിരിക്കണം. തുളസീദാസന്റെ ജന്മോദ്ദേശ്യം നിർവ്വഹിക്കുവോളം നീ അവനോടുകൂടി വിഷയസുഖങ്ങളെ അനുഭവിച്ചും അവനെ പരിചരിച്ചും സഹായിച്ചും മാതൃകാഭാര്യാത്വം ലോകവാസികളെ പ്രവൃത്തിരൂപേണ പഠിപ്പിച്ചും ആനന്ദത്തെ അനുഭവിക്കുക!" എന്നനുഗ്രഹിച്ചു.

അതുകേട്ടു്, തുളസീദാസർ ഭഗവൽപാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു് എഴുന്നേററുതൊഴുകൈയോടുകൂടി ഉണർത്തിച്ചതാവിതു്:—സർവ്വത്തിനും ആധാരമായി സർവ്വത്തെയും ആധാരമാക്കി സർവ്വകാലത്തും വിളങ്ങുന്ന അല്ലയോ പരബ്രഹ്മസ്വരൂപിൻ! ഹേ! ശ്രീരാമചന്ദ്ര! സീതാപതേ! രഘുപതേ! രാജീവലോചന! ഹനുമൽസേവ്യ!

ലക്ഷ്മണാഗ്രജ! രാവണനിഗ്രഹ! ഹരേ. രാമരാമ! അടിക്രപ്പിനിൽക്കുന്ന അടിയനെ അനുഗ്രഹിക്കേണമേ! ഹേ ഭക്തവത്സല! ഭവമൃതിചക്രത്തിൽ കുടുക്കി ചംക്രമണം ചെയ്യിച്ചു ലോകജീവികളെ മുക്തിപദത്തിൽനിന്നും ദൂരദൂരം തട്ടിത്തെറിപ്പിച്ചിരിക്കുന്ന കാമാനുഷ്ഠാനമാകുന്ന ഭയങ്കരകർമ്മത്തെ അടിയൻ കൈവെടിഞ്ഞിട്ടു പന്ത്രണ്ടു കൊല്ലം കഴിഞ്ഞിരിക്കുന്നു. ഈയുള്ളവൻ മമതയുടെ മുഖദർശനം ചെയ്യുകയോ അവളോടു നാവെടുത്തു സംസാരിക്കുകയോ ചെയ്തിട്ട് ഒരു വ്യാഴവട്ടം കടന്നിരിക്കുന്നു. ഭഗവാനേ, ആവിധം, വിഷയസുഖങ്ങളെ നിശ്ശേഷം വെടിഞ്ഞ ഒരു തികഞ്ഞ വിരക്തനാണ് അടിയൻ. ഇന്നു അവിടുത്തെ കപടലീലാലോലുപത അടിയനെക്കൊണ്ടു അവളുടെ മുഖത്തു നോക്കുന്നതിനും ഉരിയാടുന്നതിനും സംഗതിയാക്കിയെന്നേയുള്ളൂ. സ്വാമിൻ!

"രമ്യം ഹർമ്മ്യതലം ന കിം വസതയേ ശ്രാവ്യം ന ഗേയാദികം
കിം വാ പ്രാണസമാ സമാഗമസുഖം നൈവാധികം പ്രീതയേ;
കിന്തു ഭ്രാന്തപതൽപതംഗപവനവ്യാലോലദീപാങ്കുര-
ച്ഛായാചഞ്ചലമാകലയ്യ സകലം സന്തോ വനാന്തം ഗതാഃ"

എന്ന തത്വത്തെ അടിയൻ വിസ്മരിച്ചതിന്റെ, അഥവാ അറിയാതിരുന്നതിന്റെ ഫലം അനുഭവിച്ചുകഴിഞ്ഞു, ഈശ!

"തസ്മാദനന്തമജരം പരമം വികാസി
തദ് ബ്രഹ്മ സംസ്മര കിമേഭിരസദ്വികല്പൈഃ;
യസ്യാനുഷംഗിണ ഇമേ ഭുവനാധിപത്യ-
ഭോഗാദയഃ കൃപണലോകമതാ ഭവന്തി"

എന്ന ആപ്തവാക്യത്തെ അനുസരിച്ച് അവിടുത്തെ പാദസേവനത്തിൽ മാത്രം വ്യാപൃതനായിക്കഴിയുന്നു. അതുകൊണ്ട്, ഇനിയും വിഷയസുഖക്കുണ്ടുകളിൽ എടുത്തുചാടാൻ അടിയനിഷ്ടമില്ല. ഭഗവാനെ! ജനനമരണത്തെ ഉണ്ടാക്കുന്നതു വിഷയസുഖമാണ്; വാർദ്ധക്യജരാദികൾക്കു കാരണം വിഷയസുഖമത്രെ കുഷ്ഠാദി ഭയങ്കരവ്യാധികളെ ജനിപ്പിക്കുന്നതും വിഷയസുഖമാണ്. നിന്തിരുവടിയിൽനിന്നും മനുഷ്യനെ അതിദൂരം അകററിനിത്തുന്നതും വിഷയസുഖം തന്നെ. മനുഷ്യൻ നിത്യം അനുഭവിക്കുന്ന സർവ്വദുഃഖങ്ങൾക്കു ഹേതുവും വിഷയസുഖമല്ലാതെ മററൊന്നുമല്ല, അതു ഭയങ്കരമായ ആ അല്പസുഖത്തിനുവേണ്ടി ഇനി അടിയന്റെ ജീവിതത്തെ ബലികഴിക്കാൻ തയാറില്ല. പരമേശ! ലോകരക്ഷക! ഭക്തജനപ്രിയ! രാമചന്ദ്ര! അടിയനെ വിഷയസുഖങ്ങളിലേക്കു വലിച്ചിറക്കാതെ, അങ്ങയുടെ മായയെ അടിയനിൽനിന്നും അകററിനിർത്തേണമേ! അവളുടെ വലയിൽ കുടുക്കാതെ അടിയനെക്കാത്തു രക്ഷിക്കേണമേ!

തുളസീദാസരുടെ വിഷയസുഖവിരക്തി ഭഗവാനെ ആനന്ദതുന്ദിലനാക്കിച്ചെയ്തു. ആ ഭക്തശിരോമണിയെ സ്വവക്ഷസ്സിൽ ചേൎത്തു തലോടിക്കൊണ്ടു ഭഗവാൻ അരുളിച്ചെയ്തു:—“വത്സ! നീ ഇപ്രകാരം മൎക്കടമുഷ്ടി പിടിക്കുന്നതു ശരിയല്ല. കൎക്കശമായ വിരക്തി നിനക്കു വേണ്ടാ. നീ മമതയെ വെറുക്കരുതു്. അവളുടെ ഉൾത്താപത്തിനു നിന്റെ വിരക്തി കാരണമായിത്തീരാൻ പാടില്ല. അഗ്നിസാക്ഷിയായി വേൾക്കപ്പെട്ട പതിവ്രതയുടെ മനസ്സിനെ വിഷാദിപ്പിക്കുന്നതു ധൎമ്മമല്ല. അതുകൊണ്ടു നീ എന്റെ വാക്കിനെ അനുസരിക്കുക! അതു നിമിത്തം നിനക്കു യാതൊരധഃപതനവും നേരിടുന്നതല്ല. പിതാവിന്റെ വാക്കനുസരിച്ചു മാതാവിനെ വധംചെയ്ത പരശുരാമനെ ഓൎക്കുക. മാതൃവാക്കനുസരിച്ചു് സോദരഭാൎയ്യയെ പരിഗ്രഹിച്ച വേദവ്യാസനെ നിനയ്ക്കുക! ബ്രാഹ്മണവാക്യത്തെ മുൻനിൎത്തി ജീവനെ ത്യജിച്ച കൎണ്ണനെ സ്മരിക്കുക! അവൎക്കൊക്കെ എന്തൊരു താഴ്ചയാണു നേരിട്ടതു്? അതുപോലെ എന്റെ വാക്കിനെ അനുസരിക്കുന്നതുകൊണ്ടു നിനക്കും യാതൊരു കുറവും സംഭവിക്കുന്നതല്ല. സാധ്വീകുലതിലകമായ മമതയോടുകൂടി ഗൃഹസ്ഥാശ്രമധൎമ്മത്തെപ്പാലിച്ചു് തജ്ജന്യമായ വിഷയാനന്ദങ്ങളെ അനുഭവിച്ചു് എന്നെയും ഭജിച്ചുകൊണ്ടു ജീവിതശേഷത്തെ നിൎവ്വഹിക്കുക!

തുളസീദാസർ വീണ്ടും ഭഗവൽപാദങ്ങളിൽ വീണു കണ്ണുനീരിനാൽ അപ്പാദപ്പൂക്കളെ കഴുകിക്കൊണ്ടു് ദയനീയമാംവണ്ണം ഇപ്രകാരം അപേക്ഷിച്ചു:—“ഭക്തജനങ്ങളുടെ മനോഭിലാഷത്തെ നിവൎത്തിക്കുകയെന്ന ഏകവ്രതത്തോടുകൂടിയ ഭഗവാനെ! അടിയന്റെ വ്രതത്തെ മുടക്കാതിരിപ്പാൻ തിരുവുള്ളമുണ്ടാകണേ! സ്വാമിൻ! മമതാദേവിയെ ഇപ്പോൾ തന്നെ വൈകുണ്ഠത്തേക്കു കൊണ്ടുപോകാൻ കരുണയുണ്ടാകണേ!”

ഭഗവാൻ തുളസീദാസരെ പിടിച്ചെഴുന്നേല്പിച്ചു വീണ്ടും തലോടിക്കൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു:—“വത്സ! ഭക്ത! പൂൎവ്വജന്മത്തിൽ, നീ ‘മരാമരേ’ത്യുച്ചാരണവ്രതനായി തപസ്സുചെയ്തുകൊണ്ടിരിക്കവേ നിന്റെ പത്നി അന്നു നിന്റെ സമീപത്തിൽവന്നു കാമകേളിക്കു് അപേക്ഷിച്ചതു നീ ഓൎക്കുന്നില്ലേ? നീ അതിനു വഴിപ്പെടാതിരുന്നിട്ടും അവൾ സമ്മതിക്കാതെ വീണ്ടും വീണ്ടും ഉപദ്രവിച്ചു തുടങ്ങിയപ്പോൾ, കുറേനാൾ കഴികെ അവളുടെ ആഗ്രഹത്തെ സാധിച്ചുകൊടുക്കാമെന്നു പറഞ്ഞു അവിടുന്നു തെറ്റിപ്പിഴച്ചു ഘോരകാന്താരമദ്ധ്യേ മറഞ്ഞു തപസ്സുചെയ്തിരുന്നതും നീ ഓൎമ്മിക്കുന്നുണ്ടായിരിക്കുമല്ലോ. അന്നു് നിന്റെ ആ വിരഹതാപതൈലത്താൽ കത്തിക്കാളിയ കാമാഗ്നിയെ സഹിക്കാൻ പാടില്ലാതെ അവൾ പല സ്ഥലത്തും നിന്നെ ആരാഞ്ഞു വലഞ്ഞു്, ഒടുവിൽ നിന്നെ കണ്ടുകി

ട്ടാതെ നിരാശയായി എൻെറ പാദങ്ങളെ പ്രാപിക്കുകയാണു ചെയ്തതു്. അതിനുശേഷം ഇപ്പോൾ നീ തുളസീദാസനായി ജനിക്കുകയാൽ, നിൻെറ ഭാര്യ അവളുടെ പൂർവ്വജന്മത്തിലെ ശേഷിച്ചു കിടപ്പുള്ള ആശയെ നിറവേററാനായി മമതാദേവിയായി ജനിച്ചിരിക്കയാണു്. അതുകൊണ്ടു നിൻെറ പൂർവ്വവാഗ്ദാനത്തെപ്പാലിക്കാൻ നീ കടപ്പെട്ടവനാണെന്നറിഞ്ഞാലും!"

തുളസീദാസർ: ഭഗവാനേ! ആ വാഗ്ദാനത്തെ പാലിച്ചുകഴിഞ്ഞു. ഒരു വ്യാഴവട്ടക്കാലത്തിനു മുമ്പു് അതു് ഒന്നേ ഇവൾക്കും എനിക്കും തൊഴിലായിട്ടുണ്ടായിരുന്നുള്ളൂ. എനിക്കും മുമ്പു് ഇവൾക്കുതന്നെ അതിൽ വിരക്തി നേരിടുകയും ചെയ്തു. അങ്ങനെ വിരക്തിയുണ്ടാവുകയാൽ ഇവൾ എനിക്കു ജ്ഞാനമാർഗ്ഗത്തെ ഉപദേശിക്കുകയും ഞാൻ അതിനെ സ്വീകരിക്കുകയുമാണുണ്ടായിട്ടുള്ളതു്. ഇത്രയൊക്കെ സംഭവിച്ചതിനുശേഷവും മമതയ്ക്കു് ഇനിയും വിഷയസുഖാശ ശേഷിച്ചു നിൽക്കാനിടയില്ല. അഥവാ ഉണ്ടായിരുന്നാൽ ഞാൻ അതിനു വഴിപ്പെടുകയില്ല. മുറിഞ്ഞപാറ ഒന്നിക്കാൻ വിഷമമാണു്.

തുളസീദാസരുടെ മക്കടമുഷ്ടി കണ്ടു്, "മമതേ! നിനക്കിപ്പോൾ ഭോഗത്തിലോ മോക്ഷത്തിലോ ആഗ്രഹം?" എന്നു് ആ സാധ്വീരത്നത്തോടു ചോദിച്ചു—ആ അനുഗൃഹീത പതിവ്രതയുടെ സമാധാനമിതായിരുന്നു:—"സീതാപതേ! എല്ലാം അവിടുത്തെ അഭിലാഷം പോലെയേ നടക്കുകയുള്ളൂ. പ്രപഞ്ചം നടക്കുന്നതുതന്നെ അവിടുത്തെ ഇച്ഛാനുസരണമാണു്. പ്രപഞ്ചജീവികൾ നടക്കേണ്ടും വിധവും അവിടുന്നു കാലേക്കൂട്ടി നിശ്ചയിച്ചിട്ടുണ്ടായിരിക്കും. അക്കൂട്ടത്തിൽ എൻെറ ഭാവിജീവിതത്തെയും അവിടുന്നു തീർച്ചപ്പെടുത്തിയിരിക്കും. എന്നിട്ടും അതു് എന്നേക്കൊണ്ടുതന്നെ പറയിക്കണമെന്നാണു തിരുവുള്ളം തോന്നിയതെങ്കിൽ ഞാൻ മടിക്കുന്നില്ല. എൻെറ അഭിവന്ദ്യഭർത്താവിൻെറ മനോഗതിയെ കുറുക്കിടാൻ എനിക്കിഷ്ടമില്ല. അദ്ദേഹത്തിനു വിഷയവിരക്തി നേരിട്ടിരിക്കെ, ഞാൻ വിഷയസുഖങ്ങളെ കാംക്ഷിക്കുന്നുവെങ്കിൽ എനിക്കു പാതിവ്രത്യമുണ്ടോ? സ്വാമിൻ! ശ്രീരാമചന്ദ്ര! പൂർണ്ണഗർഭയായിരുന്ന എൻെറ സീതാംബയ്ക്കു് അവിടുന്നു കാനനവാസം വിധിച്ചപ്പോൾ ദേവി തൻെറ ഭർത്താജ്ഞയെ ശിരസാവഹിച്ചതുപോലെ എൻെറ ഭർത്താവു് എനിക്കു വിധിച്ച കൈവല്യവാസത്തെ ഞാനിതാ, സന്തോഷസമാധാനപുരസ്സരം സ്വീകരിക്കുന്നു കൈവല്യപ്രാപ്തിയെയല്ല, ഭർത്താവിൻെറ മനോഭിലാഷത്തെയത്രേ ഞാൻ ആദരിക്കുന്നതെന്നും വെളിപ്പെടുത്തിക്കൊള്ളട്ടെ! അതിനാൽ തിരുവുള്ളമുണ്ടായി ഈയുള്ളവളെ ഇപ്പോൾതന്നെ കൈവല്യപദത്തിൽ എത്തിക്കണേ!"

തുളസീദാസർക്കുണ്ടായ ആനന്ദത്തിന് അളവില്ലായിരുന്നു. അദ്ദേഹം മമതാദേവിയുടെ മനോഗതിയെ മനസ്സാ അഭിനന്ദിച്ചു. ഭഗവാനും അത്യന്തം സന്തോഷമുദിച്ചു. തൽക്ഷണം പുഷ്പകവിമാനം ഒന്ന് അവിടെ ആവിർഭവിച്ചു. ഭഗവാൻ വിമാനത്തിൽ ആരോഹണംചെയ്യുകയും മമതാദേവിയോടു കയറിക്കൊള്ളാൻ കല്പിക്കുകയും ചെയ്തു. മമതാദേവിയാകട്ടെ, ഭർത്താവിനെ ദണ്ഡനമസ്കാരം ചെയ്ത് എഴുന്നേററുനിന്ന്, "പ്രാണേശ! ഈയുള്ളവൾക്ക് മനുഷ്യാസുലഭമായ പദവി, ലഭിച്ചതു അവിടുത്തെ ദിവ്യത്വവും പൂജ്യത്വവുംകൊണ്ടാണ്. അവിടുത്തേക്കും മുമ്പ് പരമപദപ്രാപ്തി ഈയുള്ളവൾ തന്നരുളിയ അവിടുത്തെ കാരുണ്യാതിശയത്തെ ഓർത്ത് അത്ഭുതം തോന്നുന്നു. വിമാനത്തിൽ കയറാൻ അനുഗ്രഹപൂർവ്വം അനുവാദമുണ്ടാകണം." എന്നു യാത്രചോദിച്ചു.

"മമതേ! നീ എന്നെക്കാൾ പുണ്യവതിയത്രേ. ഭഗവാനോടൊന്നിച്ചു കൈവല്യം ചേരാൻ മററാക്കും സംഗതിയാകുന്നതല്ല. വിമാനത്തെ ആരോഹണംചെയ്യുക! എന്റെ ജന്മകാര്യം നിവർത്തിച്ചതിനുശേഷം ഞാനും പിറകേ വന്നുകൊള്ളാം. നമുക്ക് അവിടെ വച്ചു പരസ്പരം സന്ദർശിക്കാൻ ഭഗവാൻ സംഗതിയാക്കും." എന്നു പറഞ്ഞു തുളസീദാസർ മമതാദേവിക്ക് യാത്രാനുവാദം നൽകി. ഭഗവാൻ തുളസീദാസനെ അനുഗ്രഹിക്കുകയും വിമാനം സർവ്വജനങ്ങളും കാൺകെ ആകാശോപരി ഉയർന്ന് അന്തർദ്ധാനംചെയ്യുകയുംചെയ്തു.

ഈ അത്ഭുതസംഭവം കണ്ടും കേട്ടുമറിഞ്ഞ മഠത്തിനകത്തും പുറത്തുമുള്ള സകലജനങ്ങളും തുളസീദാസരെ താണുവണങ്ങി അദ്ദേഹത്തിന്റെ പ്രാഭവത്തെ വാഴ്ത്തിസ്തുതിച്ചു. വൃദ്ധബ്രാഹ്മണനെ ദേഹോപദ്രവംചെയ്ത ബ്രാഹ്മണർ, ഭഗവാനാണെന്നറിയാതെ തിരുമേനിയിൽ താഡനമേല്പിച്ച സാഹസത്തെക്കുറിച്ചു പശ്ചാത്തപിച്ചു. തുളസീദാസർ അവരുടെ സാഹസബുദ്ധിയിൽ തനിക്കുള്ള എതിരഭിപ്രായത്തെ വെളിപ്പെടുത്തിയെങ്കിലും അവരുടെ പശ്ചാത്താപംകണ്ടു് ആർദ്രഹൃദയനായി, ഭഗവൽശരീരത്തിൽ താഡനരൂപത്തിലെങ്കിലും സ്പർശിക്കാനിടയായതു സുകൃതാതിശയത്താലാണെന്നും അതുകൊണ്ടു് പശ്ചാത്തപിക്കുകയല്ല പരിതോഷിക്കുകയാണു വേണ്ടതെന്നും മററും പറഞ്ഞു് അവരെ സമാധാനപ്പെടുത്തി.

തുളസീദാസർ ഇപ്രകാരം സഗുണബ്രഹ്മധ്യാനൈകപരനായി നിഗ്രഹാനുഗ്രഹശക്തിയുതനായി സർവ്വജനാരാധ്യനായി കാശിയിൽ വസിക്കവേ, അക്ബർചക്രവർത്തി തുളസീദാസരുടെ മഹത്വങ്ങളെ കണ്ണാൽ കണ്ടികയോ കേട്ടറിയുന്നതിനിടയായി. തന്റെ മാന്യോപദേഷ്ടാവായിരുന്ന ആത്മാരാമരുടെ പുത്രൻ കേവലം കാമലമ്പടനായി കാലം

തള്ളിയിരുന്ന ആ തുളസീദാസൻ—ഈശ്വരനെ നേരിട്ടുകണ്ടും പരന്മാർക്ക് കാണിച്ചുകൊടുത്തും സർവസമ്പൂജ്യനായി വിളങ്ങുന്നു എന്നുകേട്ടപ്പോൾ പരമതസ്നേഹിയായ ആ മഹമ്മദീയ മഹാൻ തുളസീദാസരെ ഒന്നു നേരിൽ കാണണമെന്ന് ആശമുഴുത്തു തന്നിമിത്തം തന്റെ മന്ത്രിമാരോടുംപരിവാരങ്ങളോടും കൂടി അദ്ദേഹം കാശിയിലേക്കു തിരിച്ചു യഥാകാലം കാശിയിലെത്തി തുളസീദാസരെക്കണ്ടുവന്ദിച്ചു കുശലപ്രശ്നങ്ങൾ നടത്തി. ചക്രവർത്തിയെ രാജ്യാതിർത്തിയിൽ എത്തി എതിരേററു കൊണ്ടുവന്ന കാശിരാജനും ഉണ്ടായിരുന്നു. ചക്രവർത്തിയും രാജാവും വലത്തും ഇടത്തും ഭാഗങ്ങളിലായി സ്ഥിതിചെയ്യവേ, തുളസീദാസർ ഭദ്രാസനസ്ഥനായി തദുചിതമായ ഒരു ഉയർന്ന സ്ഥാനത്തിൽ ഇരിക്കുകയായിരുന്നു. അവർ അപ്രകാരം ഭഗവദ്വിഷയങ്ങളെപ്പററി സംസാരിച്ചും പരമാനന്ദത്തിൽ മുഴുകിയും കഴിയുമ്പോൾ, ഉദ്ദേശം പതിനാറുവയസ്സുപ്രായമുള്ള സുന്ദരിയായ ഒരു ബ്രാഹ്മണയുവതി മഠത്തിൽ കയറിച്ചെന്ന് തുളസീദാസരെ സാഷ്ടാംഗപ്രണാമം ചെയ്തു ദാസർ അതുകണ്ട് അത്യന്തം സന്തോഷത്തോടും വാത്സല്യത്തോടും കൂടി ആ യുവതിയെനോക്കി, "നിനക്ക് അഷ്ടപുത്രന്മാരും ദീർഘമംഗല്യവുംസിദ്ധിക്കുമാറാകട്ടെ!" എന്നനുഗ്രഹിച്ചു. ബ്രാഹ്മണയുവതി അതുകേട്ട്, മനസ്സിൽ തോന്നിയ അവജ്ഞയെ അടക്കിക്കൊണ്ട്, "മഹാത്മൻ അവിടത്തെ അനുഗ്രഹംവിഫലമാകാനാണു സംഗതി. എന്റെ പ്രിയപ്പെട്ട ഭർത്താവു കാലഗതിയെ പ്രാപിച്ചിട്ട് ഒരുയാമത്തിൽ കൂടുതലായിട്ടില്ല. ഇതാ, ആ മൃതശരീരത്തെ ഗംഗയിൽ നിക്ഷേപിക്കാനായി എടുത്തുകൊണ്ടു പോകുന്ന കോലാഹലമാണു പുറത്തുകേൾക്കുന്നതു്. ആ ശരീരത്തോടൊന്നിച്ചു ഗംഗയിൽ ചാടി ആത്മഗതി അടയാനായിട്ടു ഞാനും ഗംഗയിലേക്കു പോവുകയാണു്. പോകുംവഴി പുണ്യാത്മാവായ സ്വാമികളെദർശിച്ചു പാപശാന്തിവരുത്താമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിഇങ്ങോട്ടു കയറിയതുമാണു്. സാധോ! ഭർത്താവിന്റെ മൃതശരീരത്തോടുകൂടി ഗംഗയിൽച്ചാടാൻപോകുന്ന വിധവയ്ക്കു് അഷ്ടപുത്രലാഭം എങ്ങനെ സംഭവിക്കാനാണു്? വേണമെങ്കിൽ അങ്ങയുടെ വാക്കു വിഫലമാക്കരുതെന്നുകരുതി ഞാൻ ഗംഗയിൽചാടാതിരിക്കാം. എന്നാൽതന്നെ ഭർത്താവില്ലാത്ത എനിക്കു പുത്രന്മാർ എങ്ങനെ ഉണ്ടാകും? ഞാനോ പതിവ്രതാധർമ്മത്തിൽനിന്നും വ്യതിചലിക്കുന്നതിനോ അതോർക്കുന്നതിനോ ധൈര്യമില്ലാത്തവളാണു്. അഥവാ, സ്വാമികളുടെ അനുഗ്രഹവചസ്സുകൾക്ക് വന്ധ്യത്വം നേരിടാതിരിക്കുന്നതിനുവേണ്ടി, അവിടുന്ന് ആജ്ഞാപിക്കുന്നപക്ഷം പരപുരുഷന്മാരെ സ്വീകരിച്ചു സന്തതികളെ ഉല്പാദിപ്പിക്കാമെന്നിരിക്കട്ടെ! ദീർഘമംഗല്യം എങ്ങനെ സിദ്ധിക്കും? ഭർത്താവു മരിച്ചു മംഗല്യച്യുതിയും സംഭ

വിച്ചു. ഇനിയുണ്ടോ ദീർഘമംഗല്യം ലഭിക്കുന്നു. അല്ലയോ മഹാത്മൻ! ഭഗവാനുമായി നേരിൽക്കണ്ടു് ഇടപെട്ടുകൊണ്ടിരിക്കുന്ന ഭക്തോത്തമ! അങ്ങു ത്രികാലജ്ഞാനിയാണല്ലോ? പരന്മാരുടെ കാൎയ്യങ്ങളെ പറയാതെതന്നെ കണ്ടറിവാൻ ശക്തിയുള്ള ആളുമാണല്ലോ? അങ്ങു് ഈ പാപിനിയുടെ പരമാൎത്ഥം മാത്രം അറിയാഞ്ഞതു് എന്തുകൊണ്ടോ? അങ്ങയുടെ അനുഗ്രഹവചസ്സുകൾക്കു വന്ധ്യതാദോഷംനേരിടാൻ ഈ ദുഷ്ട ഹേതുഭൂതയായി ഭവിച്ചുവല്ലോ! പാവനചരിതനായ നിന്തിരുവടിക്കു് ഒരപമാനം നേരിടുന്നതിനു് ഈയുള്ളവൾ കാരണമായിത്തീൎന്നുവല്ലൊ!" എന്നിങ്ങനെ പശ്ചാത്തപിച്ചു പറഞ്ഞു.

ചക്രവൎത്തി ആ സംഭവം തുളസീദാസരുടെ മാഹാത്മ്യത്തെ അളന്നു നോക്കാനുള്ള ഒരു മാനദണ്ഡമായി സ്വീകരിച്ചു. മരിച്ചവരെ ജീവിപ്പിക്കാൻ എത്ര തന്നെ മഹാനായിരുന്നാലും, അഷ്ടൈശ്വൎയ്യ സിദ്ധനായിരുന്നാലും ഒരു മനുഷ്യനെക്കൊണ്ടു സാധിക്കയില്ലെന്നു ചക്രവൎത്തിക്കു് അറിയാമായിരുന്നു. അദ്ദേഹം ആ അഭിപ്രായത്തെ കാശിരാജാവിന്റെ ചെവിയിൽ മന്ത്രിക്കുകയും ചെയ്തു.

തുളസീദാസൎക്കാകട്ടെ യാതൊരു ചലനവുമുണ്ടായില്ല. തന്റെ അനുഗ്രഹവാക്കുകൾ വിഫലങ്ങളായി ഭവിക്കുന്നതിനെക്കുറിച്ചു്, അദ്ദേഹത്തിനു ലേശം വല്ലായ്മയില്ല. പൂൎവ്വൽ പുഞ്ചിരിതൂകുന്ന ബ്രഹ്മതേജസ്സു് നൃത്തംചെയ്യുന്ന മുഖപ്രസന്നതയോടുകൂടി അദ്ദേഹം ആ യുവതിയോടുപറഞ്ഞു:— "വത്സേ! നീ ഒരു വിധവയാണെന്നു തന്നെ ഞാൻ ആദ്യമേ ധരിച്ചിരിക്കുന്നു. നീ ഗംഗയിൽ ചാടി പരഗതിയടവാൻ തീൎച്ചപ്പെടുത്തിപ്പോവുകയാണെന്നും ഞാൻ മനസ്സിലാക്കാതിരുന്നില്ല. പക്ഷേ, എന്റെ മുഖത്തുനിന്നും പുറപ്പെട്ട വാക്കുകൾ എന്റെ അറിവോടുകൂടിയല്ല. ഈശ്വരൻ എന്നെക്കൊണ്ടു പറയിച്ചതാണു്. അപ്രകാരം ഈശ്വരൻ പറയിച്ച വാക്കുകൾ വിഫലങ്ങളായി ഭവിച്ചാൽ എനിക്കു് അതിനെക്കുറിച്ചു സങ്കോചമോ പശ്ചാത്താപമോ തോന്നേണ്ട ആവശ്യമില്ല. എന്നാൽ ഭഗവദ്വാക്കുകൾ വന്ധ്യങ്ങളായിഭവിക്കുമെന്നു് എനിക്കു വിശ്വാസമില്ല. ഏതായാലും നീ നിന്റെ നിശ്ചയത്തെ ഇളക്കണ്ട. വേഗം നിന്റെ ഭൎത്താവിനോടു ചേരുക!"

ബ്രാഹ്മണയുവതി വീണ്ടും തുളസീദാസരെ നമസ്കരിച്ചു വിടവാങ്ങി ഗംഗാകൂലത്തെ അഭിമുഖീകരിച്ചു നടന്നു. അവൾ ചെന്നു്, തന്റെ ഭൎത്താവിന്റെ മൃതശരീരത്തെ വഹിച്ചുകൊണ്ടുപോകുന്ന ആൾക്കൂട്ടത്തെ സമീപിച്ചപ്പോൾ, താൻ മഠത്തിൽനിന്നും പുറപ്പെട്ടപ്പോൾ അക്ബർചക്രവൎത്തിയാലും കാശിരാജനാലും നിഷേവ്യനായി ഭദ്രാസനത്തിൽ എഴുന്നരുളിയിരുന്ന തുളസീദാസർ, തന്നെയും

ഘോഷയാത്രയെയും അഭിമുഖീകരിച്ച് അകലേ മുമ്പിൽ നിന്നും വരുന്നതു കണ്ടപ്പോൾ അവൾക്ക് അത്യത്ഭുതം ഉണ്ടായി എതിരേ വന്ന തുളസീദാസർ പ്രേതത്തെ സമീപിച്ചു, പല്ലക്ക നിലത്തിറക്കുന്നതിനു് അതിനെ വഹിച്ചിരിക്കുന്നവരോട്ട് ആവശ്യപ്പെട്ടു അവർ തുളസീദാസരുടെ നിഗ്രഹാനുഗ്രശക്തിയിൽ അകളങ്കവിശ്വാസമുള്ളവരാകയാൽ പല്ലക്ക താഴത്തിറക്കി വണങ്ങിനിന്നു തുളസീദാസർ പ്രേതത്തെത്തലോടി, "കുഞ്ഞേ! നിനക്ക ഗംഗാലാഭത്തിനു കാലമായിട്ടില്ല; എഴുന്നേൽക്കുക!" എന്നു് അരുളിച്ചെയ്തു. തൽക്ഷണം പ്രേതത്തിന്റെ കരചരണാദ്യവയവങ്ങൾ ചലിച്ചു; കണ്ണുതുറന്നു. ചുററുപാടും നോക്കി അനന്തരം "മഹാത്മൻ എന്നെ പല്ലക്കിനോടുചേൎത്തു ബന്ധിച്ചിരിക്കുന്നു. ഈ കെട്ടുകൾ പൊട്ടിക്കാതെ ഞാനെങ്ങിനെ എഴുന്നേല്ക്കുണ്ടു?" എന്നു ചോദിച്ചു. എല്ലാവരും അതുകേട്ടു് അത്ഭുതാനന്ദപരവശന്മാരായി കെട്ടുകളഴിച്ചു് ആ ബ്രാഹ്മണയുവാവിന്റെ ശരീരത്തെ സ്വതന്ത്രമാക്കുകയും അയാൾ പല്ലക്കിൽനിന്നും എഴുന്നേററു താഴത്തിറങ്ങി തുളസീദാസരെ ദണ്ഡനമസ്കാരം ചെയ്യുകയും ചെയ്തു. ദാസർ അനന്തരം ആ യുവവിനേയും അയാളുടെ ധൎമ്മപത്നിയും നവോഢയുമായ യുവതിയേയും കൂട്ടിക്കൊണ്ടു തന്റെ മഠത്തിലേക്ക തിരിക്കുകയും ചെയ്തു. ആൾക്കൂട്ടം അവരെ അനുഗമിച്ചു.

എല്ലാവരും യഥാകാലം മഠത്തിൽ എത്തിയപ്പോൾ, മററൊരു തുളസീദാസൻ മഠത്തിൽ ഭദ്രാസനത്തിൽ സ്ഥിതിചെയ്യുന്നതു കണ്ടു. ആ കാൎയ്യം സൎവ്വജനങ്ങളെയും വിസ്മയാകുലന്മാരാക്കിത്തീൎത്തു. അക്ബർചക്രവൎത്തിക്കും കാശീരാജാവിനും, ആൾക്കൂട്ടത്തിന്റെ മുമ്പേ വരുന്ന തുളസീദാസനെ കണ്ടപ്പോൾ അത്യത്ഭുതം നേരിട്ടു എല്ലാവരും രണ്ടു തുളസീദാസന്മാരേയും മാറി മാറി ആപാദചൂഡം വീക്ഷിച്ചു രണ്ടുപേൎക്കും തമ്മിൽ ആകൃതിയിലാകട്ടെ, വസ്ത്രധാരണത്തിലാകട്ടെ ഈഷദ്വ്യത്യാസം പോലുമുണ്ടായിരുന്നില്ല. സൎവ്വജനങ്ങളും അങ്ങിനെ വിസ്മയാകുലന്മാരായി ഇതികൎത്തവ്യതാമൂഢന്മാരായിസ്ഥിതിചെയ്യവേ, വെളിയിൽനിന്നും വന്ന തുളസീദാസർ, അകത്തിരുന്ന തുളസീദാസരുടെ സമീപത്തു ചെന്നു്, "ഹേ! ഭക്ത! തുളസീദാസ! നിന്റെ അനുഗ്രഹവാക്കുകൾ വിഫലങ്ങളാകുന്നതല്ല. നീ ഈ ബ്രാഹ്മണയുവതിക്ക നല്കിയ അനുഗ്രഹവചസ്സുകൾ അനുസരിച്ചു് അവളുടെ ഭൎത്താവിനെ ഞാനിതാ, പുനൎജ്ജീവിപ്പിച്ചുകൊണ്ടുവന്നിരിക്കുന്നു. നീ വിധവയ്ക്കു അഷ്ടപുത്രത്വവും നെടുമംഗല്യവും വിധിച്ചതുകൊണ്ടു് നിന്നിൽ അവജ്ഞയോടുകൂടിയ ചക്രവൎത്തിക്ക നിന്റെ മഹത്വം ഇപ്പോൾ വേണ്ടതുപോലെ വെളിപ്പെട്ടിരിക്കുന്നു. ഇനി ഈ ദമ്പതികളെ അനുഗ്രഹിച്ചയയ്ക്കുക!" എന്നരുളിച്ചെയ്തു.

അദ്ദേഹം കോദണ്ഡപാണിയായ സാക്ഷാൽ ശ്രീരാമചന്ദ്രന്റെ ദിവ്യരൂപം തുളസീദാസരെ മാത്രം കാട്ടി സകലരേയും അനുഗ്രഹിച്ചിട്ടു് അന്തർദ്ധാനംചെയ്തു.

അക്ബർ പാഷാ മുതലായ സദസ്യർ തുളസീദാസരുടെ ഈശ്വരസാക്ഷാൽക്കാരമഹിമയെ പേർത്തും പേർത്തും പുകഴ്ത്തി സ്തുതിച്ചു. അനന്തരം ഭഗവദാജ്ഞപ്രകാരം ദാസർ ബ്രാഹ്മണയുവദമ്പതികളെ അനുഗ്രഹിച്ചയച്ചു. അതിന്റെശേഷം, പാദുഷായ്ക്കു് തുളസീദാസരെ തന്റെ നാട്ടിലേക്കു ക്ഷണിച്ചുകൊണ്ടുപോകണമെന്നു ആഗ്രഹം ഉണ്ടായി. ആ ആഗ്രഹത്തെ അദ്ദേഹം സാദരം തുളസീദാസരെ അറിയിച്ചു. ദാസർ അതിനു വിസ്സമ്മതം പ്രകടിപ്പിച്ചില്ല. തന്മൂലം അടുത്തദിവസംതന്നെ ചക്രവൎത്തി തുളസീദാസരെ പല്ലക്കിൽ കയററി പരിവാരങ്ങളോടുകൂടി ഡൽഹിയിലേക്കു തിരിച്ചു. യഥാസമയം ഡൽഹിയിൽ എത്തി വിസ്തൃതവും വിശിഷ്ടവുമായ ഒരു മഠം ഒഴിപ്പിച്ചു തുളസീദാസരെ സകല സൌകൎയ്യങ്ങളോടുകൂടി അവിടെ താമസിപ്പിച്ചു.

തുളസീദാസരുടെ ഉപദേശപ്രകാരം ചക്രവൎത്തി ഗോവധം മുതലായ ക്രൂരകൎമ്മങ്ങൾ തന്റെ രാജ്യത്തു നിൎത്തൽചെയ്തു പരമതസ്നേഹിയായ ആ മഹാൻ തന്റെ രാജ്യത്തുള്ള ഹൈന്ദവക്ഷേത്രങ്ങളെ പൂൎവ്വാധികം സ്നേഹിക്കുകയും മാനിക്കുകയുംചെയ്തുതുടങ്ങി. അററകുററപ്പെട്ടുകിടക്കുന്ന പഴയ ക്ഷേത്രങ്ങളെ അദ്ദേഹം ജീൎണ്ണോദ്ധാരണം നടത്തിച്ചു. പതിവായി തുളസീദാസരെ, അദ്ദേഹത്തിന്റെ മഠത്തിൽ ചെന്നുകണ്ടു യഥാവിധി വണങ്ങി അദ്ദേഹത്തിൽ ഭക്തി പ്രകടിപ്പിച്ചും വന്നു. അദ്ദേഹത്തിന്റെ ആവശ്യങ്ങളേ നേരിട്ടറിഞ്ഞു യഥായോഗ്യം നിവൎത്തിച്ചുകൊടുക്കുന്നതിലും ചക്രവൎത്തി ബദ്ധശ്രദ്ധനായിത്തീൎന്നു. ഇപ്രകാരം അദ്ദേഹം ഹിന്തുമതത്തെയും തൽസ്ഥാപനങ്ങളേയും തൽസാധുക്കളേയും ബഹുമാനിച്ചും ആദരിച്ചും വരികയാൽ, അന്നാട്ടിലെ ഇസ്ലാംമതക്കാരിൽ യഥാൎത്ഥജ്ഞാനികളും യോഗ്യന്മാരുമായ മഹമ്മദീയരൊഴികെ, മററുള്ളവൎക്കു്, ചക്രവൎത്തിയിലും അദ്ദേഹത്തിന്റെനയത്തിലും അനാദരവും അവജ്ഞയും തോന്നിത്തുടങ്ങി. അതു മൂൎദ്ധന്യതയെ പ്രാപിച്ച ഘട്ടത്തിൽ ഒരുദിവസം ചക്രവൎത്തി പട്ടണത്തിലില്ലാതിരുന്ന സന്ദൎഭംനോക്കി, ചില മുറാളന്മാർ സംഘംചേൎന്നു തുളസീദാസരുടെ മഠത്തിൽ പ്രവേശിച്ചു. ദാസർ ആ അവസരത്തിൽ ശ്രീരാമനാമത്തെ കീൎത്തിച്ചു ബാഹ്യജ്ഞാനഹീനനായി ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കുകയായിരുന്നു മഠത്തിൽ കയറിച്ചെന്ന അജ്ഞാനികൾ അദ്ദേഹത്തിന്റെ മുമ്പിലെത്തി, "ഹേ, സന്യാസിവൎയ്യ! നിങ്ങൾ ഈശ്വരനെ നേരിൽ കണ്ടിട്ടുണ്ടെന്നും മററും ലോകർ പറയുന്നു. നിങ്ങൾ കണ്ട ദൈവത്തെ

ങ്ങൾക്കുകൂടി കാണിച്ചുതരണം" എന്നാവശ്യപ്പെട്ടു. തുളസീദാസർ പറഞ്ഞു:—"മാന്യന്മാരേ! ദൈവം എല്ലാവക്കും ദശ്നം കൊടുക്കാറില്ല. മനോമാലിന്യങ്ങൾ നിശ്ശേഷം നീങ്ങിയ പരമജ്ഞാനികൾക്കുതന്നെയും ഈശ്വരദശ്നം അസുലഭമാണു്. ആ സ്ഥിതിക്കു് നിങ്ങൾക്കു ദശ്നം തരാനായി ഭഗവാൻ ഇവിടെ എഴുന്നള്ളണമെന്നു ഞാൻ ആവശ്യപ്പെട്ടാൽ അദ്ദേഹം അതുപോലെ ചെയ്യുമെന്നു ഞാൻ വിചാരിക്കുന്നില്ല."

സംഘക്കാർ:—നിങ്ങൾക്കു ദൈവം അടിക്കടി ദശ്നം തരാറുണ്ടല്ലോ; നിങ്ങൾ ആവശ്യപ്പെടുന്ന നിമിഷത്തിൽ അദ്ദേഹം നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷീഭവിക്കുക പതിവാണല്ലോ. അനേകായിരം ജനങ്ങൾ കൂടിനിൽക്കുന്ന സന്ദർഭത്തിലും അദ്ദേഹം നിങ്ങളുടെ മുമ്പിൽ ആഗമിച്ചിട്ടുണ്ടെന്നാണല്ലോ ലോകശ്രുതി. ആ സ്ഥിതിക്കു് ഇപ്പോൾ ഈ സ്ഥലത്തു വരണമെന്നു ആവശ്യപ്പെട്ടാൽ ദൈവം അതിനു വഴിപ്പെടാതിരിക്കുമോ?

തുളസീദാസർ:—എനിക്കു ഭഗവാന്റെ ദശ്നം ഉണ്ടായിട്ടുള്ളതു് കാശീപട്ടണത്തിൽവച്ചാണു്. ആ ദേശം ഭഗവത്സാന്നിധ്യത്തിനുചിതമായ ഒരു പാവനനഗരിയാണു്. സവ്വ മാലിന്യങ്ങളെ കഴുകിക്കളയുന്ന ഗംഗാനദി അതിന്റെ നടുക്കുകൂടെ ഒഴുകുന്നു. കൈലാസപതിയായ സാക്ഷാൽ പരമശിവൻ അവിടെ നൃത്തംചെയ്യുന്നു. തദന്തരീക്ഷപാപമാലിന്യങ്ങളെ യോഗാഗ്നിയിൽ ആഹുതിചെയ്തുകൊണ്ടു് അനേകം പുണ്യാത്മാക്കൾ ആ പട്ടണത്തിൽ വസിക്കുന്നു. അത്ര മഹത്വം ആ സ്ഥലത്തിനുള്ളതുകൊണ്ടാണു അവിടെ ഭഗവൽസാന്നിധ്യമുണ്ടാകുന്നതു്. ഇന്നാട്ടിലാണെങ്കിൽ ഗോവധം മുതലായ നീചകമ്മജങ്ങളായ പാപങ്ങൾ നൃത്തംചെയ്യുന്നു. ഇവിടെ ഈശ്വരസാന്നിധ്യം ഉണ്ടാകുന്നതല്ല.

സംഘക്കാർ:—താങ്കളുടെ സാന്നിധ്യം ഈശ്വരസാന്നിധ്യത്തിനുപയ്യാപ്തമായ വിധത്തിൽ ഈ നാട്ടിനെ പവിത്രീകരിച്ചിട്ടുണ്ടു്. ഇല്ലെങ്കിൽ ഈ മഠത്തെ മാത്രമെങ്കിലും അങ്ങയുടെ സാന്നിധ്യം പാവനമാക്കിച്ചെയ്തിരിക്കണം. അതുകൊണ്ടു് ഇവിടെ വരാൻ ഭഗവാൻ മടിക്കയില്ല.

തുളസീദാസർ:—നിങ്ങൾ കായ്യം അറിയാതെ നിർബന്ധിക്കുകയാണു്. ഈശ്വരദർശനം ആക്കു ലഭിച്ചിട്ടുണ്ടോ അവരെല്ലാം പുണ്യാത്മാക്കളും മോക്ഷത്തിനു് അവകാശികളുമാണു്. അന്യന്മാക്കു് അതിനവകാശമില്ല.

സംഘക്കാർ:—ഞങ്ങാം പാപികളാണോ? ഇസ്ലാംമതാനുയായികളായ ഞങ്ങാം മുക്തിക്ക് അവകാശികളല്ലേ?

തുളസീദാസർ:—നിങ്ങാം പാപികളോ മുക്തിക്ക് അവകാശമില്ലാത്തവരോ ആണെന്ന് എനിക്കഭിപ്രായമില്ല. ഏതു മതത്തെ ആശ്രയിക്കുന്നവരായാലും ശരി, അന്യമതത്തെ വെറുക്കാത്തവരും മദമാത്സര്യാദിമനോമാലിന്യങ്ങളെ ഈശ്വരഭക്തിയാകുന്ന അമൃതംകൊണ്ടു കഴുകിക്കളഞ്ഞവരും സമഭാവനന്മാരുമായിരിക്കണം. അവക്ക് ഈശ്വരദർശനം ലഭിക്കും.

സംഘക്കാർ:—നിങ്ങാംക്ക് ഈശ്വരദർശനം എങ്ങനെയാണു ലഭിച്ചതു്?

തുളസീ: - പന്ത്രണ്ടുകൊല്ലം ദൃഢമായഭഗവൽഭക്തിയോടുകൂടി തീവ്രമായതപസ്സ ഞാൻ അനുഷ്ഠിച്ചു. എന്നിട്ടും എനിക്കു ഈശ്വരനെ കാണാൻ കഴിഞ്ഞില്ല. അതിനുശേഷം വളരെവളരെ കഷ്ടതകളും ബുദ്ധിമുട്ടുകളും ശരീരപീഡകളുംമററുംസഹിച്ചതിൽ പിന്നെ—അഥവാ ഭഗവാൻ തന്നെ അത്രവളരെപരീക്ഷകാം നടത്തിയതിൻെറശേഷം—ഹനുമദ്ഭഗവാൻെറ കാരുണ്യാതിശയത്താലും അനുഗ്രഹവിശേഷത്താലും എനിക്കു് ഈശ്വരനെ ദശിക്കാൻകഴിഞ്ഞു.

അതുകേട്ടു്, ആ സംഘത്തിലുണ്ടായിരുന്ന സ്വമതപക്ഷപാതിയും പണ്ഡിതനുമായ ഒരു മനുഷ്യൻ ഇപ്രകാരം ചോദിച്ചു:—"ഹനുമാൻെറ ദശനം അങ്ങേയ്ക്കു ലഭിച്ചുവോ?"

തുളസീദാസർ:—ലഭിച്ചു: ഒരിക്കലല്ല, പലപ്രാവശ്യം. ആ ഭാഗ്യം എനിക്കുണ്ടായി.

പണ്ഡിതൻ:—ഞാൻ അതു വിശ്വസിക്കുന്നില്ല. ഹനുമാൻ എന്നൊരു മനുഷ്യനോ ദേവനോ ഉണ്ടായിട്ടില്ല. അങ്ങനെയൊരു സത്വമില്ല. ബുദ്ധിമാനായ വാല്മീകിമഹഷി. പാമരജനങ്ങളുടെ ഇടയിൽ തൻെറ മതപ്രകാരമുള്ള ഈശ്വരഭക്തി പ്രചരിപ്പിക്കണമെന്നു കരുതി, അയോദ്ധ്യയിലെ ഒരു രാജാവായ രാമചന്ദ്രൻ എന്ന ആളിനെ വിഷയമാക്കി ഒരു കെട്ടുകഥ നിർമ്മിച്ചു് രാമനു് ഈശ്വരത്വവും രാമപത്നിക്കു ഈശ്വരഭാര്യാത്വവും നൽകി അതിനെ ഒരു കാവ്യമാക്കിച്ചമച്ചു. കവിധർമ്മമർമ്മജ്ഞനായ വാല്മീകിയാൽ സൃഷ്ടമായ ആ കാവ്യത്തിനു കാവ്യലോകത്തിൽ അക്ഷയമായ ഒരു സ്ഥാനവും ലഭിച്ചു. ആ കാവ്യത്തിൽ പല പാത്രങ്ങളെയും അദ്ദേഹം സൃഷ്ടിച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ ഹനുമാൻ എന്നൊരു സൃഷ്ടികൂടി

സംഭവിക്കുകയും ഹിന്ദുക്കൾക്ക് ഒരു ഹനുമദ്ദേവതയെ ലഭിക്കുകയും ചെയ്തു. ഇതാണു പരമാത്ഥം. രാമായണകാവ്യത്തിൻെറ മെച്ചത്തിനു ഹേതുഭൂതമായ സൃഷ്ടികളിൽ പ്രഥമസ്ഥാനം ഹനുമൽസൃഷ്ടിക്കാണു്. ഹനുമൽപാത്രമില്ലെങ്കിൽ രാമായണത്തിൻെറ സ്വാരസ്യം പോയി. ഹനൂമാനില്ലാത്ത രാമായണം മധുരമൊഴിഞ്ഞ മധുപോലെയാണു്. ഹനുമദ്ദേവൻെറ പാരമാത്ഥ്യം ഈവിധമിരിക്കെ താങ്കൾ ഹനുമാനെക്കണ്ടു എന്നും മററും പ്രഖ്യാപനം ചെയ്താൽ ചിന്താപടുക്കളും സൂക്ഷ്മഗ്രാഹികളുമായ പണ്ഡിതന്മാർ അതു വിശ്വസിക്കുന്നതാണോ?

തുളസീദാസർ:—മാന്യപണ്ഡിതരേ! നിങ്ങളുടെ ബുദ്ധിപ്രാഭവത്തെ ഞാൻ അഭിനന്ദിക്കുന്നു. നിങ്ങൾ പറയുന്നതു പരമാത്ഥമായിരിക്കാം. ഹനുമാൻ വാല്മീകിമഹർഷിയുടെ ഒരു അമോഘസൃഷ്ടിയാണെന്നു വരാം. പക്ഷേ, ഞാൻ ആ വിധത്തിലല്ല, ഹനുമാനെ വിശ്വസിച്ചിട്ടുള്ളതു്. ഹനുമാൻ ആത്മജ്ഞാനിയും അഷ്ടൈശ്വര്യസിദ്ധനായ ഒരു മഹായോഗിയും ഈശ്വരനായ ശ്രീരാമൻെറ നിത്യദാസനും ചിരഞ്ജീവിയുമായിട്ടാണു ഞാൻ അദ്ദേഹത്തെ വിശ്വസിച്ചിരിക്കുന്നതു്. ഹനുമാൻ വാല്മീകിയുടെ സൃഷ്ടിമാത്രനാണെന്നു വിശ്വസിക്കുന്നതിനെക്കാൾ അദ്ദേഹം അന്നും ഇന്നുംഎന്നുമുള്ള ഒരു മഹാഭാഗവതനാണെന്നു വിശ്വസിക്കുന്നതാണു് എനിക്കു നല്ലതു്. ആ വിശ്വാസത്തിൻെറ ഫലം എനിക്കു ലഭിക്കുകയും ചെയ്തു.

പണ്ഡിതർ:—ഇല്ലാത്തആൾ ഉണ്ടെന്നു വിശ്വസിച്ചാൽ വിശ്വാസംഹേതുവാൽ ഉണ്ടാകുമോ?

തുളസീദാസർ.—ഉണ്ടാകും; നിശ്ചയമായും ഉണ്ടാകും. പക്ഷേ, ഉണ്ടാകുന്നതു വിശ്വാസത്തിൻെറ മാതിരിയെ അപേക്ഷിച്ചിരിക്കും.

പണ്ഡിതൻ:—അതെനിക്കു മനസ്സിലാകുന്നില്ല.

തുളസീദാസർ:—നിമ്മത്സരബുദ്ധ്യാ കേൾക്കാമെങ്കിൽ ആ ഭാഗം വെളിപ്പെടുത്തിത്തന്നെ പറയാം. ഹനുമാൻ എന്നൊരുദേവൻ ഇല്ലെന്നല്ലേ നിങ്ങളുടെ വാദം. അതു പരമാത്ഥമായിരിക്കട്ടെ. ആ പരമാർത്ഥസ്ഥിതിക്കു വിപരീതമായി മറെറാരാൾ ഹനുമാനുണ്ടെന്നു വിശ്വസിക്കുന്നു. അദ്ദേഹം ചിരംജീവിയാണെന്നും ഭഗവാനെ നിത്യംദശ്നം ചെയ്തുപോരുന്ന ഒരു മഹാത്മാവാണെന്നും അഷ്ടസിദ്ധികളും അദ്ദേഹത്തിനു ഹസ്താമലകസുലഭങ്ങളാണെന്നും ആ ആൾ ധരിക്കുകയും ചെയ്യുന്നു. ആ ധാരണയോടുകൂടി അയാൾ അദ്ദേഹത്തെ കാണ

ണമെന്നു് ഉദ്ദേശിക്കുന്നു. അചിരേണ ആ ഉദ്ദേശം ആശയായി രൂപാന്തരപ്പെടുന്നു. ആശ ഒടുവിൽ മോഹമായിത്തീരുന്നു. മോഹം പിന്നീടു് സ്നേഹമായും സ്നേഹം പ്രേമമായുംപരിണമിക്കുന്നു. പ്രേമമാകട്ടെ, ഒടുവിൽ ഭക്തിയായിത്തീരുന്നു. ഭക്തി കാലാന്തരത്തിൽ ആ മനുഷ്യന്റെമനസ്സിൽ ദൃഢവൽ വേരുറയ്ക്കുന്നു. അതോടുകൂടി ഹനുമാനെക്കാണണമെന്നുള്ള ഒരൊററ വിചാരത്തിൽ അയാളുടെ മനസ്സു പ്രവൎത്തിക്കുന്നു. അയാളുടെ ജീവിതോദ്ദേശ്യമേ ഹനുമദ്ദൎശനവിഷയമായിത്തീരുന്നു. തന്നിമിത്തം വിഷയാന്തരങ്ങളിൽനിന്നും മനസ്സു വേർപെട്ടു് ഹനുമദ്ദൎശനവിഷയത്തിൽ മാത്രം ഏകാഗ്രമായി ഭവിക്കുന്നു. നടക്കുമ്പോഴും ഇരിക്കുമ്പോഴും കുളിക്കുമ്പോഴും കിടക്കുമ്പോഴും, ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും എന്നുവേണ്ട ഏതുസമയത്തും ആ മനുഷ്യൻ ഹനുമാനെത്തന്നെ ചിന്തിക്കുന്നു. ഹനുമാന്റെവാനരമുഖവും രോമശശരീരവും നീണ്ടവാലുംഎന്നുവേണ്ട ഓരോ അവയവവും എപ്പോഴും അയാളുടെ ഓൎമ്മയിൽപ്പെടുന്നു. അതോടുകൂടി ഹനുമാനെ അയാൾ സ്വപ്നദൃഷ്ടിയിൽ കാണുന്നു. ആനന്ദം അനുഭവിക്കുന്നു. അയാളുടെ മനസ്സിൽനിന്നും വിഷയവിചാരമലിനതകൾ ഒഴിയുന്നു. അഹംഭാവം അയാളിൽനിന്നും വിട്ടുനീങ്ങുന്നു. അതോടുകൂടി അന്തഃകരണശുദ്ധി അയാൾക്കു ലഭിക്കുന്നു. അന്തഃകരണം ശുദ്ധിയാകുമ്പോൾ അന്തശ്ചക്ഷുസ്സു തുറക്കപ്പെടുന്നു ആ ദൃഷ്ടിക്കു് ഹനുമാൻ സൎവ്വദാ ഗോചരീഭവിക്കുന്നു. കാലപ്പഴക്കത്താൽ ബ്രഹ്മജ്ഞാനം അയാൾക്കു സിദ്ധിക്കുന്നു. ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതോടുകൂടി സൎവ്വഭൂതങ്ങളെയും അയാൾ ആത്മാവിനെപ്പോലെ കരുതുന്നു. അങ്ങനെ സമഭാവനനാകുന്നതോടുകൂടി തന്നിൽനിന്നും അന്യമായി മററൊന്നിനേയും അയാളുടെ മാംസചക്ഷുസ്സിനു കാണാതാകുന്നു. ബാഹ്യദൃഷ്ടിക്കു് ഈ ഘട്ടത്തിൽ സാധാരണ മനുഷ്യരുടെ ദൃഷ്ടിയിൽനിന്നും ഒരു വ്യത്യാസം സംഭവിക്കുന്നു. സാധാരണന്മാരുടെ കണ്ണുകൾക്കില്ലാത്ത ഒരു ശക്തിവിശേഷം ആ നയനങ്ങൾക്കുണ്ടാകുന്നു. അദൃശ്യാത്മാക്കളെക്കാണാനുള്ള ഒരുശക്തി ആ ദൃഷ്ടിക്കു ലഭിക്കുന്നു. സ്വപ്നത്തിൽ കണ്ടുതുടങ്ങിയ ഹനുമാനെ ഈഘട്ടത്തിൽ ബാഹ്യദൃഷ്ടികൊണ്ടു നോക്കിക്കാണുന്നു. ഇങ്ങനെ അയാൾക്കു ഹനുമദ്ദൎശനം സിദ്ധിക്കുന്നു. ഈശ്വരനെ ദൎശിക്കുന്നതും ഈവിധത്തിൽതന്നെ. ഇങ്ങനെ ഈശ്വരദൎശനം ലഭിക്കത്തക്കവണ്ണമുള്ള നിലയിലെത്താനുള്ള മാൎഗ്ഗങ്ങൾ പലേരൂപത്തിൽ ഞങ്ങളുടെ മതത്തിൽ വെളിപ്പെടുത്തിയിട്ടുണ്ടു്. അന്യമതങ്ങളിലും ഉണ്ടായിരിക്കുമെ

ന്നാണു് എന്റെ വിശ്വാസം. അതിനെ എല്ലാവർക്കും ഗ്ര ഹിക്കാൻ സാധിച്ചു എന്നു വരുന്നതല്ല. അപൂർവ്വം ചില പു ണ്യാത്മാക്കൾക്കു സാധിച്ചിട്ടുണ്ടെങ്കിൽ അവർ നിശ്ചയമായി ഈശ്വരനെ കണ്ടിട്ടുമുണ്ടായിരിക്കും. പണ്ഡിതരേ! ഈശ്വര ദർശനത്തിന്റെ രഹസ്യം ഇൗവിധമിരിക്കെ-ദൈവത്തെ കാ ണിച്ചുതരണമെന്നുംപറഞ്ഞു നിങ്ങൾ മർക്കടമുഷ്ടിപിടിച്ചാൽ അതും സാധിക്കുന്നതാണോ?

ആ മുഹമ്മദീയസംഘത്തിനു് അദ്ദേഹത്തിന്റെ വാക്കുകളിൽ വിശ്വാസവും ആദരവുമുണ്ടായില്ല. ഈശ്വരനെക്കണ്ടു എന്നു കള വുപറഞ്ഞു പരത്തിയിരിക്കുന്ന തുളസീദാസർ മുട്ടുസമാധാനങ്ങളെ ക്കൊണ്ടു തങ്ങളെക്കബളിപ്പിക്കുവാൻ ശ്രമിക്കുകയാണെന്നു് അവർ ധരിച്ചു. "ഹേ' നിങ്ങൾ ഈശ്വരനെക്കണ്ടിട്ടുണ്ടെന്നും മററും കള വുപറഞ്ഞു നിങ്ങളുടെ ജാതിക്കാരെ കണ്ണുമടച്ചു വിശ്വസിപ്പിക്കുന്നതു പോലെ, ഞങ്ങളെ കബളിപ്പിക്കാമെന്നു വിചാരിച്ചുപോകണ്ട. നി ങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടെങ്കിൽ ഞങ്ങളെക്കാട്ടിത്തരണം. ഇ ല്ലെങ്കിൽ നിങ്ങൾ ദൈവത്തെ കണ്ടിട്ടുണ്ടെന്നു കളവുപറഞ്ഞു ലോ കരെ വഞ്ചിച്ചു തെററിനു മാപ്പുപറയണം. അങ്ങനെയല്ലാതെ നി ങ്ങളെ ജീവനോടെ വിട്ടയയ്ക്കുകയില്ല. ഞങ്ങളുടെ ചക്രവത്തി ഒരു പൊള്ളയാണു്. അദ്ദേഹം ആരെയും എന്തിനെയും കണ്ണുമടച്ചു വിശ്വസിക്കുന്ന ഒരു ശുദ്ധനാണു്. പണ്ടു നിങ്ങൾ അദ്ദേഹത്തിന്റെ മന്ത്രിയായിരിക്കുമ്പോൾതന്നെ അദ്ദേഹത്തിന്റെ ആ ദുർബ്ബലമനഃ സ്ഥിതിയെ മനസ്സിലാക്കിയിട്ടുണ്ടു്. അന്നേതന്നെ അദ്ദേഹത്തെ വ ശപ്പെടുത്തണമെന്നു നിങ്ങൾ നിശ്ചയിച്ചിരുന്നു. ആ നിശ്ചയം ഫ ലവത്താക്കാനായി കുറേനാൾ ഈനാട്ടിൽനിന്നും പുറത്തുപോയി നി ങ്ങൾ മിരട്ടുവിദ്യകൊണ്ടു് ചക്രവത്തിയെ വശീകരിക്കയുംചെയ്തു. അ പ്രകാരം ചക്രവത്തി നിങ്ങൾക്കു വശപ്പെട്ടതോടുകൂടി ഞങ്ങൾക്കും ഞങ്ങളുടെ മതത്തിനും പലേ ഇടിവുകൾ പററിയിട്ടുണ്ടു്. ചെങ്കോൽ കാക്കാത്ത മതം അഭിവൃദ്ധിയെ പ്രാപിക്കുന്നതല്ല ചെങ്കോൽ ഇപ്പോൾ ഹിന്ദുമതത്തെ പാലിച്ചുപോരുന്നു. ഇസ്‌ലാംമതം നാ ട്ടിൽനിന്നും പലായനംചെയ്യാറായി. ഇതിനെല്ലാം നിങ്ങൾ ഒരുത്ത നാണു കാരണഭൂതൻ. അതുകൊണ്ടു് നിങ്ങളുടെ പുറംപൂച്ചു ലോക രെയും ചക്രവത്തിയേയും ധരിപ്പിച്ചു നിങ്ങളെ ലോകവഞ്ചനയാകുന്ന കുററം ചുമത്തി വധശിക്ഷ അനുഭവിപ്പിക്കണം. ഇതാണു ഞങ്ങളു ടെ ഉദ്ദേശം.

തുളസീദാസർ—മാന്യന്മാരേ! നിങ്ങളുടെ മതത്തെ വെറുക്കണമെന്നും ഹിന്ദുമതത്തെ പുലത്തണമെന്നും ഞാൻ ചക്രവത്തിയോടു്

ആവശ്യപ്പെട്ടിട്ടില്ല. അന്യമതമെന്നും എന്റേറമതമെന്നും ഉള്ള വ്യത്യാസംതന്നെ എനിക്കില്ല. മറെറാരുപ്രകാരത്തിൽ പറഞ്ഞാൽ എനിക്കു മതമേഇല്ല. ഈശ്വരാനുഭൂതിക്കു മുമ്പുവരെ മാത്രമേ മതം ഒരുത്തനെ സഹായിക്കുന്നുള്ളു. ആ അനുഭൂതിക്കുശേഷം മതം നിഷ്ഫലമാകുന്നു. അങ്ങനെ മതത്തെനിഷ്ഫലമാക്കിയ ഒരു സാധുവാണു ഞാൻ. ആ എനിക്കു മതദ്വേഷത്തിനും സ്നേഹത്തിനും കാരണമില്ല. പിന്നെ ചക്രവത്തിയെ വശപ്പെടുത്തി എന്നൊരു കുററം എന്നിൽ ചുമത്തിയിരിക്കുന്നു അതു നിങ്ങളുടെ തെററായ ധാരണയാണു്. എനിക്കു ചക്രവത്തിയും യാചകനും തുല്യം. ചക്രവത്തിയുടെ സ്നേഹംകൊണ്ടു് ലൌകികഭോഗങ്ങൾ യഥേഷ്ടം അനുഭവിക്കാൻ കഴിയുമായിരിക്കും എനിക്കു് അതിന്റെ ആവശ്യമില്ല. പ്രാപഞ്ചികഭോഗങ്ങളിൽ തീവ്രവിരക്തിയോടുകൂടിയ ഞാൻ എന്റെയും എന്റെ ഭാൎയ്യയുടെയും വമ്പിച്ച സ്വത്തുകളെക്കൊണ്ടു കാശപ്പട്ടണത്തിൽ ഒരു ധൎമ്മാലയം നടത്തിപ്പോരുന്നു. ഏതുകാലത്തും ക്ഷയിക്കാത്ത ആ സ്വത്തുകൊണ്ടു്, അനേകായിരം സാധുക്കൾ ഇന്നും നിത്യത കഴിച്ചുപോരുന്നു അവിടെ വരുന്ന എത്രായിരംപേൎക്കും അന്നവും വസ്ത്രവും ധനവും കൊടുക്കുകയാണു് ആ സ്ഥാപനത്തിന്റെ ഉദ്ദേശം. അത്രവലിയ ധനസ്ഥിതിയോടുകൂടിയ എനിക്കു് ഭോഗേച്ഛ ഉണ്ടെങ്കിൽ ആ ധനം എന്റെ ആവശ്യങ്ങൾക്കു മതിയാകുന്നതാണല്ലോ. ഈവിധത്തിൽ ധനേച്ഛയും മതമത്സരവുമില്ലാത്ത ഞാൻ ചക്രവത്തിയുടെ പ്രീതിയെ അഭിലഷിക്കുന്നില്ലെന്നു നിങ്ങൾ ധരിക്കേണ്ടതാണു്. എന്നുമാത്രവുമല്ല, ചക്രവത്തിമാരുടെയും രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും മററും സമ്പൎക്കം എന്റെ ആത്മവിഹാരത്തിനു വിഘാതമാണു്. ആരെയും വെറുപ്പിക്കാത്ത എന്റെ സ്വഭാവത്തെ മുന്നിത്തി, ചക്രവത്തിയുടെ ക്ഷണത്തെ സ്വീകരിച്ചു ഞാൻ ഇങ്ങോട്ടു പുറപ്പെട്ടെന്നേയുള്ളു. ചിലനാൾ കഴികെ, എനിക്കു കാശിയിലേക്കു പോകേണ്ട ആവശ്യത്തെ ചക്രവത്തിയെ വഴിപോലെ ധരിപ്പിച്ചു് അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി മടങ്ങിപ്പോകാമെന്നു കരുതിയിരിക്കുകയുമാണു്. നിങ്ങൾക്കു് അതു സമ്മതമല്ലെങ്കിൽ ഞാൻ ഈ നിമിഷത്തിൽ, പുറപ്പെടുന്നതിനു തയാറാണു്.

സംഘക്കാർ—അതു പാടില്ല. നിങ്ങളെ ഞങ്ങൾ ഉപദ്രവിച്ചു് അയച്ചതാണെന്നു ചക്രവത്തി ധരിക്കും; അദ്ദേഹം ഞങ്ങളെ ശിക്ഷിക്കുകയും ചെയ്യും. അതുകൊണ്ടു്, നിങ്ങൾ ഇപ്പോൾ പോ

കാൻ പാടില്ല. ഈശ്വരനെകണ്ടു എന്നുപറഞ്ഞതു തെററാണെന്നു പരസ്യമായി സമ്മതിച്ചാൽമതി.

തുളസീദാസർ—ഈശ്വരനെക്കണ്ടു എന്നു ഞാൻ ആരോടും പറഞ്ഞിട്ടില്ല. പക്ഷേ, കണ്ടതു പരമാൎത്ഥം; ഇനി കാണാനിരിക്കുന്നതും വാസ്തവം. ഞാൻ കണ്ടിട്ടുള്ളപ്പോഴൊക്കെ മററുപലരും കണ്ടിട്ടുമുണ്ടു്. അതുകൊണ്ടു് ഈശ്വരനെ കണ്ടില്ലെന്നു പറവാൻ ഞാൻ തയാറല്ല. ആരെങ്കിലും, കണ്ടിട്ടുണ്ടോ എന്നു ചോദിച്ചാൽ കണ്ടു എന്നുതന്നെ പറകയുംചെയ്യും. ചോദിക്കാതെ ഞാനാരോടും പറയുന്നുമില്ല.

സംഘക്കാർ - നിങ്ങൾ ഈശ്വരനെ കണ്ടിട്ടുള്ളപ്പോൾ മററുപലരും നോക്കിക്കൊണ്ടുനിന്നു എന്നു പറഞ്ഞുവല്ലോ. എന്നാൽ ഞങ്ങൾക്കുകൂടി കാണത്തക്കവണ്ണം ആ ഈശ്വരനെ ഇവിടെ വരുത്തിയാലെന്താണു്?

തുളസീദാസർ—നിങ്ങൾ അതിന്നു് അർഹന്മാരല്ല.

സംഘക്കാൎക്കു് അതു കേട്ടപ്പോൾ അസാമാന്യമായ കോപം ജനിച്ചു. മാൻകുട്ടിയെക്കണ്ട ചെന്നായ്ക്കളെപ്പോലെ അവരിൽ ചിലർ അദ്ദേഹത്തെ വളഞ്ഞു; ദേഹോപദ്രവം ഏല്പിക്കാനായിട്ടുള്ള ആരംഭമാണു് ദാസർ അതുകണ്ടു് കൂസലെന്നിയേ, "ഈ ദുർബലമായ ശരീരത്തെ നിങ്ങൾക്കു് എന്തുംചെയ്യാൻകഴിയും. ഒരുപ്രകാരത്തിൽ ഇതു് എൻെറ ശത്രുവുമാണു്. ഇതിൻെറ പതനത്തെ ഞാൻ സർവദാ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയുമാണു്. ഇതു നശിച്ചുകഴിഞ്ഞാൽ ഞാൻ ജയിച്ചുകഴിഞ്ഞു" എന്നിങ്ങനെ സമന്ദഹാസം അരുളിച്ചെയ്തിട്ടു് സച്ചരാചരഗുരുവായ സാക്ഷാൽ ശ്രീരാമചന്ദ്രൻെറ തിരുവടികളെ മനസ്സിൽ ചേൎത്തു നിരന്യചിന്തനായി തുരീയനിലയിൽ സ്ഥിതിചെയ്തു ദേഹോപദ്രവം ചെയ്യാനടുത്ത ചില കുബുദ്ധികൾ അദ്ദേഹത്തിൻെറ ശരീരത്തെ സ്പർശിക്കാററായ ഘട്ടത്തിൽ' ഒരുസംഘം വാനരപ്പട അവിടെ ആവിർഭവിക്കുകയും, ആ ദുർബുദ്ധികളെ കഠിനതരം ഉപദ്രവിക്കുകയും ചെയ്തു. വാനരരെക്കണ്ടു കുതിച്ചോടാൻഭാവിച്ചവരെയും വിടാതെ തടുത്തുനിൎത്തി പിടിപ്പിച്ചു തുടങ്ങി. അടിയും കടിയും കുത്തും ചവിട്ടും ഏററു പലൎക്കും പരുക്കുകൾ പററി. ചിലൎക്കു കൈയൊടിയുകയും ചിലരുടെ കാലൊടിയുകയും ചിലൎക്കു തലപൊട്ടുകയും ചിലൎക്കു കണ്ണു നഷ്ടപ്പെടുകയും ചെയ്തിട്ടുണ്ടു്. വാനരന്മാർ ചിലരുടെ മൂക്കും മററുചിലരുടെകാതും കടിച്ചുമുറിച്ചിട്ടുണ്ടു്. തുളസീദാസരുടെ മഠത്തിൽ ഈ അനിഷ്ടസംഭവത്തിൻെറ കോലാഹലം നാടടക്കം ജനങ്ങൾഅറിഞ്ഞു് കൂട്ടംകൂട്ടമായി അവിടെ എത്തി. വന്നെത്തിയവരെയെല്ലാം വാനരപ്പട

കൊല്ലാതെ കൊന്നുതുടങ്ങി. കുരങ്ങന്മാരുടെ ശിക്ഷാക്രമംകണ്ടാൽ യാതൊരുത്തരെയും ജീവഹാനിചെയ്യാൻ പാടില്ലെന്നു് വ്രതമുള്ളതു പോലെതോന്നും. അഥവാ, അവരെ ഇതിലേക്ക നിയോഗിച്ച നായകശക്തി അപ്രകാരം ചെയ്യാൻ അനുവദിച്ചിട്ടില്ലെന്ന വിശ്വസിക്കണം. ഏതൊന്നായാലും കണ്ണിൽക്കാണുന്നവരെയും കൈയിൽ കിട്ടുന്നവരെയും കണക്കിനു് അടിയും കടിയും മെതിയും മററുംകൊണ്ടു് അനേകവിധത്തിൽ ഹിംസിക്കുന്നതല്ലാതെ ഒരൊററആളിനെപ്പോലും നിഗ്രഹിക്കയുണ്ടായില്ല. ഇങ്ങനെ വാനരപ്പടയുടെ ശല്യംകൊണ്ടു പൊറുതിമുട്ടിയതിനാൽ കൂട്ടംകൂട്ടമായി മഠത്തിൽനിന്നും പുറത്തു ചാടിത്തുടങ്ങി അങ്ങനെ സകലരും വെളിയിലിറങ്ങിയതിനുശേഷം വാനരപ്പട അവരെ അനുഗമിച്ചു വീഥിയിലിറങ്ങി വീടുകളിൽ കയറി ക്രൂരകം പൊളിച്ചുതുടങ്ങി. സ്ത്രീകളെയോ കുഞ്ഞുങ്ങളെയോ തുളസീദാസർ വസിക്കുന്ന മഠത്തിൽകയറാത്ത പുരുഷന്മാരെയോ അവർ യാതൊരുപദ്രവവും ചെയ്തില്ല.

ഈ അവസരത്തിൽ പട്ടണത്തിനു വെളിയിൽ പോയിരുന്ന ചക്രവത്തി മടങ്ങിവന്നു. സകലവിവരങ്ങളും അദ്ദേഹം ഗ്രഹിച്ചു. പ്രകടമായ ഭീതിയും താപവും അദ്ദേഹത്തിനുണ്ടായി. മഹാത്മാക്കളുടെ അനിഷ്ടത്തെ ഭയപ്പെടുന്ന സ്വഭാവത്തോടുകൂടിയ ആ മഹാൻ അവിചാരിതമായി തൻെറ നാട്ടിനു നേരിട്ട അത്യാഹിതത്തെ ഓൎത്തു വിഷാദവിവശനായി നേരേ തുളസീദാസരുടെ മഠത്തിൽഎത്തി നിർവികല്പസമാധിയിലിരിക്കുന്ന ദാസരെക്കണ്ടു താണുവണങ്ങി ചക്രവത്തി ഇപ്രകാരം പരാതിപറഞ്ഞു:—"അല്ലയോ മഹാത്മൻ! അജ്ഞാനികളുടെ തെററിനെ ക്ഷമിക്കണേ! വാനരപ്പടയെ പിൻവലിക്കണേ! ഞാൻ നാട്ടിലില്ലാതിരുന്ന അവസരത്തിൽ സംഭവിച്ചുപോയ അനിഷ്ടതയെ പൊറുത്തരുളിയാലും!"

ചക്രവത്തിയുടെ പ്രാൎത്ഥന തുളസീദാസരെ ബഹിൎമ്മുഖനാക്കിച്ചെയ്തു അദ്ദേഹം കണ്ണുതുറന്നു് ചക്രവത്തിയെ വീക്ഷിച്ചു. അവിടെ നടന്ന യാതൊരുസംഭവവും അറിഞ്ഞിട്ടില്ലാത്ത ആ ആത്മാരാമൻ ചക്രവത്തിയെനോക്കി, "പ്രഭോ, താങ്കൾ ഏതു വാനരപ്പടയേക്കുറിച്ചാണു പരാതിപറയുന്നതു്? എന്നെ ശരീരപീഡ ഏല്പിക്കാൻ അടുത്ത സഹോദരന്മാരെവിടെ? താങ്കൾ ആ സാധുക്കളെ ശിക്ഷിച്ചുവോ?" എന്നു ചോദ്യംചെയ്തു. ചക്രവത്തി സകല സംഭവങ്ങളും അദ്ദേഹത്തെ ധരിപ്പിച്ചു. ദാസർക്കു് അതുകേട്ടപ്പോൾ സഹതാപം ജനിച്ചു എന്നെ ദുർബ്ബുദ്ധികളായ ആ സഹോദരന്മാരുടെ സാഹസത്തിൽനിന്നും രക്ഷിക്കാനായി ഭഗവാൻ ശ്രീരാമചന്ദ്രനാൽ നിയോഗിക്കപ്പെട്ടതായിരിക്കാം വാനരപ്പട എന്നു നിശ്ചയിച്ചു് അതിനെ തിരികെവിളിക്കുന്നതിനു് അദ്ദേഹം ഭഗവാനോടു പ്രാർത്ഥിച്ചു.

ആ അവസരത്തിൽ സാക്ഷാൽ ഹനുമദ്ദേവൻ ആകാശദേശത്തിൽ ആവിർഭവിച്ചു അദൃശ്യശരീരനായിനിന്നു് തുളസീദാസരെ അഭിസംബോധനംചെയ്തുകൊണ്ടു്, "ഈശ്വരദർശനം സിദ്ധിച്ചു എന്നു കളവുപറഞ്ഞതിനു പരസ്യമായി മാപ്പുചോദിക്കണമെന്നു നിന്നോടു നിർബന്ധിക്കുകയും അതിനുവഴിപ്പെടാഞ്ഞതിനു നിന്നെഹിംസിക്കാൻ തുടങ്ങുകയുംചെയ്തു ദുർജ്ജനങ്ങളെ ശിക്ഷിക്കുന്നതിനായി വാനരപ്പടയെ നിയോഗിച്ചതു ഞാനാണു്. നിൻെറ പ്രാർത്ഥന അനുസരിച്ചു ഭഗവാൻ അരുളിച്ചെയ്യുകയാൽ വാനരന്മാരെ ഞാൻ തിരിയെ വിളിക്കുന്നു. എൻെറപ്രീതി നിനക്കുള്ളതിനാൽ യാതൊരുത്തരുടെയുംഉപദ്രവം ഒരു കാലത്തും നിനക്കു നേരിടുന്നതല്ല" എന്നു് ഉദ്ബോധനം ചെയ്തുമറഞ്ഞു. അതേനിമിഷത്തിൽത്തന്നെവാനരന്മാരും തിരോധാനംചെയ്തു. ഇതുകണ്ടു ചക്രവത്തിക്കു സമാധാനംഉണ്ടായി. അദ്ദേഹം തുളസീദാസരുടെ മഹത്വത്തെ കീത്തിച്ചു വളരെ വളരെ പുകഴ്ത്തുകയും മേലാൽ ഇപ്രകാരമുള്ള അനിഷ്ടതകൾ തൻെറ നാട്ടുകാരിൽനിന്നും സംഭവിക്കാതിരിക്കുന്നതിനു് വേണ്ടതുപ്രവത്തിച്ചുകൊള്ളാമെന്നു സംവദിക്കുകയുംഇപ്പോൾ ഈ അനിഷ്ടസംഭവത്തിനിടയാക്കിയകുബുദ്ധികളെ യഥാവിധി ശിക്ഷിക്കുന്നതാണെന്നു് അഭിപ്രായപ്പെടുകയും ചെയ്തു. തുളസീദാസൻ അതുകേട്ടു്, അറിവില്ലാതെ ആ സാധുക്കൾ ചെയ്ത കുററത്തിനു വാനരന്മാർ തന്നെ വേണ്ടതിലധികം ശിക്ഷിച്ചിരിക്കണമെന്നും ഇനി ചക്രവത്തി അവരെ യാതൊരു പ്രകാരത്തിലും ശിക്ഷിക്കരുതെന്നും ഉദ്ബോധിപ്പിച്ചു ചക്രവത്തിയെ മടക്കിഅയച്ചു

ഈ സംഭവത്തിനുശേഷം അന്നാട്ടിലെ മുഹമ്മദീയസമുദായത്തിനു് തുളസീദാസരുടെ മാഹാത്മ്യം വെളിപ്പെടുകയും അവർ അദ്ദേഹത്തെ ബഹുമാനിക്കാൻ തുടങ്ങുകയും ചെയ്തു ചക്രവത്തി മടങ്ങിവന്നതിനുശേഷം, തുളസീദാസരുടെ അഭിപ്രായപ്രകാരം, തുളസീദാസരെ അവമാനിക്കാൻ അടുത്ത സംഘത്തെ ശിക്ഷിക്കാതിരുന്നുഎന്നുവരികിലും അവരിൽ പലരേയും വരുത്തി, ആ നിന്ദ്യകമ്മത്തിനു അവരെ സന്നദ്ധരാക്കിയ ചേതോവികാരത്തെക്കുറിച്ചു് അന്വേഷണംനടത്തി. അതിൻെറ ഫലമായി, തൻെറ മന്ത്രിമാരാണു് അതിനുകാരണഭൂതന്മാർ എന്നു ചക്രവത്തിക്കു തെളിവുകിട്ടി. പണ്ടു തുളസീദാസർ കാമലമ്പടനായിരുന്നകാലത്തു് അക്ബർപാദുഷാ ദാസരെ അഭിവീക്ഷിക്കുന്നതിനു് അദ്ദേഹത്തിൻെറ ഗൃഹത്തിലേക്കു് പോകണമെന്നു് അഭിപ്രായപ്പെട്ട ഘട്ടത്തിൽ അതിനു തടസ്സവാദം പുറപ്പെടുവിച്ചപ്പോൾതന്നെ മന്ത്രിമാക്കു തുളസീദാസരുടെപേരിൽ അസൂയയുണ്ടെന്നു് അദ്ദേഹത്തിനു മനസ്സിലായിട്ടുണ്ടു്. ഇന്നത്തെഅനി

ഷ്ടസംഭവങ്ങൾക്കും അവർ അപരാധികളായി ഭവിച്ചതിനാൽ അവരെ ജോലിയിൽ നിന്നും പിരിച്ചുവിട്ടു.

അകബർചക്രവത്തി അടിക്കടി തുളസീദാസരെച്ചെന്നുകാണുകയും ആത്മീയവിഷയമായി തനിക്കുള്ള സംശയങ്ങളെ നിവത്തിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഒരുദിവസം പതിവുപോലെ ചക്രവത്തിയും തുളസീദാസരും തമ്മിൽ ഈശ്വരാരാധനയെപ്പററി സംസാരിച്ചുകൊണ്ടിരിക്കെ സന്ദർഭവശാൽ ചക്രവത്തി ദാസരോടുചോദിച്ചു:- "മഹാത്മൻ! ഞാൻ ഒരുഇസ്‌ലാമാണെങ്കിലും അന്യമതങ്ങളേയും സ്നേഹിക്കുന്നുണ്ടെന്നു് അങ്ങു് ഇതിനകം മനസ്സിലാക്കിയിട്ടുണ്ടല്ലോ. അപ്രകാരം എന്നാൽ സ്നേഹിക്കപ്പെടുന്ന പരമതങ്ങളിൽ, എന്റെ പൂർണ്ണമായ ആദരത്തെ തികച്ചും അർഹിക്കുന്നതും എന്റെ സർവ്വദാ ശ്രദ്ധയ്ക്കു വിഷയീഭവിച്ചതുമായതു് ഹിന്ദുമതം മാത്രമാകുന്നു. എന്നാൽ അതിലെ വിഗ്രഹാരാധനക്രമത്തെ ഞാൻ തീരെ ബഹുമാനിക്കുന്നില്ല. സാധോ, അവിടുന്നു പരമജ്ഞാനിയാണല്ലോ. ആത്മീയതത്വങ്ങൾ സർവ്വവും അങ്ങു് ഗ്രഹിച്ചിട്ടുമുണ്ടല്ലൊ. ഈ വിഗ്രഹാരാധനകൊണ്ടു് എന്തൊരു പ്രയോജനമാണുള്ളതു്?"

തുളസീദാസർ:—ചക്രവത്തി വിഗ്രഹാരാധനയെ വെറുക്കുന്നുവോ? എന്നാൽ വിവേകിയായ താങ്കളോടു് അതിനെക്കുറിച്ചു സംസാരിക്കാൻ സന്തോഷമുണ്ടു്.

ചക്രവത്തി:—അവിടുന്നു് ഇജ്ജനത്തെക്കുറിച്ചു് അന്യഥാ ചിന്തിക്കരുതെന്നു പ്രാർത്ഥിക്കുന്നു. പരമാർത്ഥം പറഞ്ഞാൽ എനിക്കു ആ പ്രസ്ഥാനത്തോടു തീരെ വെറുപ്പുതന്നെയാണു്. പക്ഷേ, ഞാൻ ഈ അഭിപ്രായക്കാരനാണെന്നു മററുള്ളവർ ധരിക്കത്തക്കവണ്ണം ഇതിനെപ്പററി ആരോടും സംസാരിച്ചിട്ടില്ല. ഇന്നാട്ടിലെ ഹിന്തുക്കളുടെ ക്ഷേത്രങ്ങളെ ഞാൻ അനാദരിച്ചിട്ടില്ല. ആ ക്ഷേത്രസ്ഥാപനങ്ങളെ പലപ്പോഴും ഞാൻ സഹായിക്കുന്നുമുണ്ടു്. എന്റെ ഏതഭിപ്രായവും അങ്ങയോടു തുറന്നു പറവാൻ എനിക്കു മടിയില്ലാത്തതുകൊണ്ടു് ഇതിനെക്കുറിച്ചുള്ള അവിടുത്തെ വിലയേറിയ അഭിപ്രായമറിവാനായി ചോദിച്ചതാണു്. മഹാശയ! കല്ലും മണ്ണും തടിയും ലോഹങ്ങളും മററും അചേതനവസ്തുക്കളല്ലേ? അവററ ചൈതന്യാത്മകനായ ഈശ്വരനാണെന്നും മററും പറഞ്ഞു് അവയെ പൂജിക്കുന്നതു എത്രകണ്ടു പരിഹാസ്യമാണു്? ദൈവം മൺകട്ടയും കരിങ്കല്ലും മററുമാണെന്നു പറഞ്ഞാൽ ലോകപിതാവായ ആ ദൈവം എങ്ങനെ ക്ഷമിക്കും? പൂജ്യരേ! ഇങ്ങനെ ഈശ്വരൻ നിർജീവമായ ഒരു പദാർത്ഥമാണെന്നു് അറിവുള്ളവർ അഭിപ്രായപ്പെട്ടാൽ ജനസാമാന്യം അതിനെ വിശ്വസിക്കാതിരിക്കുമോ?

ആ വിശ്വാസം അവരിൽ നിലനിൽക്കുന്നിടത്തോളം നിർജ്ജീവമായ ദൈവത്തിനു്, ദുഷ്ടനിഗ്രഹശിഷ്ടപരിപാലനത്തിനുള്ള ശക്തിയില്ലെന്നു് അവർ ധരിച്ചുകൊണ്ടിരിക്കും. ആ ധാരണ അവരെ കുമാർഗ്ഗങ്ങളിലേക്കു ചരിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യും. പരമാർത്ഥത്തിൽ, അവർ ഈശ്വരനിൽ ഭയവും ഈശ്വരശക്തിയിൽ വിശ്വാസവുമില്ലാത്തവരായി ദുർജ്ജനങ്ങളായിത്തീരുന്നു. നമ്മുടെ ഭാരതത്തിൽനിന്നും ഇനിയും ദൈവീകത്വം അന്തർദ്ധാനംചെയ്യാതിരിക്കുന്നതു് ഈ വിഗ്രഹാരാധനപ്രസ്ഥാനം നിലനിൽക്കുന്നതുകൊണ്ടാണെന്നാണു് എന്റെ വിശ്വാസം.

തുളസീദാസർ:—താങ്കളുടെ അഭിപ്രായം ബുദ്ധിപൂർവകമായിരിക്കുന്നു. എന്നാൽ അതു് ആദരണീയമല്ല. അങ്ങു വിചാരിക്കുന്നതുപോലെ, നാട്ടിലെ ദൈവീകത്വത്തിനു് അഭാവം സംഭവിക്കാത്തതു് വിഗ്രഹാരാധന നിലവിലിരിക്കുന്നതുകൊണ്ടല്ല; നേരേമറിച്ചു് ഭാരതീയരിൽ ഒരു ഭാഗക്കാർക്കു വിഗ്രഹാരാധനയില്ലാത്തതുകൊണ്ടാണു്. ഈശ്വരവിശ്വാസം മനസ്സിൽ അങ്കുരിപ്പിക്കുന്നതിനു് വിഗ്രഹാരാധനയെക്കാൾ പററിയ വേറൊരു മാർഗ്ഗമില്ല. വിഗ്രഹത്തെ വിഗ്രഹബുദ്ധിയോടുകൂടി ആരാധന നടത്തുന്നില്ല. എന്തുവച്ചാൽ കല്ലുകൊണ്ടുണ്ടാക്കിയ വിഗ്രഹത്തെ കല്ലാണെന്നോ, കട്ടകൊണ്ടുണ്ടാക്കിയ പ്രതിമയെ കട്ടയാണെന്നോ തടികൊണ്ടോ ലോഹങ്ങൾകൊണ്ടോ നിർമ്മിച്ചിട്ടുള്ള രൂപങ്ങളെ തടിയോ ലോഹമോ ആണെന്നോ ആരും വിചാരിക്കുന്നില്ല. വിഗ്രഹം ഈശ്വരരൂപമാണു്; അതിൽ ഈശ്വരചൈതന്യം വിളങ്ങുന്നു; അതു് ഈശ്വരൻതന്നെ; ഈ ഉറപ്പോടുകൂടി വിഗ്രഹത്തെ ഈശ്വരനിർവ്വിശേഷം പൂജിക്കുന്നു. പരമാർത്ഥത്തിൽ, സർവാന്തര്യാമിയായ ഈശ്വരൻ എവിടെയും ഏതൊരു വ്യക്തിവസ്തുവിലും നിറഞ്ഞിരിക്കുന്നതിനാൽ അതിനെ ഈശ്വരനായി വിശ്വസിക്കുന്നതും തെററല്ല.

അക്ബർ:—മഹാത്മൻ! ഈശ്വരൻ സർവാന്തര്യാമിയാണെന്നും അതുകൊണ്ടു വിഗ്രഹങ്ങളിലും ഈശ്വരൻ അന്തർഭവിച്ചിരിക്കുന്നു എന്നുമുള്ള അഭിപ്രായമിരിക്കട്ടെ; ഈശ്വരൻ അരൂപിയാണല്ലോ രൂപരഹിതനായ ഈശ്വരനെ സരൂപനായി ആരാധിക്കുന്നതു തെററാണു്.

തുളസീദാസൻ:—ഈശ്വരൻ അരൂപിയാണു്. അരൂപത്തെ ധ്യാനിക്കാൻ പ്രയാസമാകുന്നു. അതുകൊണ്ടു് ആരംഭപ്പടിയിൽ ഈശ്വരനു രൂപംകല്പിച്ചു് ആ രൂപത്തെ ലക്ഷ്യമാക്കി ആരാധിക്കണം. മനസ്സു രൂപത്തിലല്ലാതെ അരൂപത്തിൽ ഉറച്ചു

നില്ക്കുകയില്ല. അങ്ങനെ രൂപത്തോടുകൂടിയ വിഗ്രഹത്തെ പൂജിച്ച് അതിൽ മനസ്സുറച്ചതിനുശേഷം വിഗ്രഹത്തെ വിട്ട്, ആ വിഗ്രഹരൂപത്തെ അന്തശ്ചക്ഷുസ്സിനു വിഷയമാക്കി ധ്യാനംനടത്തണം അങ്ങനെ ആ ധ്യാനത്തിലും മനസ്സു പഴകിയതിനുശേഷം, ആ രൂപത്തെയുംവിട്ടു ചിദാകാശത്തിൽ മനസ്സുനിർത്തിപ്പഴക്കണം. അതിന്റെ അവസാനപടിയിൽ ആ ചിദാകാശത്തെയുംകടന്നു് മനസ്സു നിർഗ്ഗുണബ്രഹ്മത്തിൽ പ്രവർത്തിക്കും. ഇതാണു് വിഗ്രഹാരാധനകൊണ്ടുള്ള പ്രയോജനം. ഇതിനെപ്പററി അങ്ങയേപ്പോലുള്ള പ്രഗത്ഭന്മാരോടു് കൂടുതൽ വിവരിക്കണമെന്നില്ലാത്തതുകൊണ്ടു ചുരുക്കിപ്പറഞ്ഞതാണു്.

അക്ബർ:—മഹാത്മൻ! അങ്ങിനെയാണെങ്കിൽ വിഗ്രഹപൂജകൊണ്ടു ഐശ്വര്യസമ്പത്തി മുതലായ ഗുണങ്ങൾ സിദ്ധിക്കുകയില്ലല്ലോ.

തുളസീദാസൻ:—ഇല്ലതന്നെ. അരൂപിയായ ഈശ്വരനും ഐശ്വര്യപ്രദനല്ല. ഐശ്വര്യാനൈശ്വര്യങ്ങൾ അവനവന്റെ സഞ്ചിതത്തെ അപേക്ഷിച്ചിരിക്കുന്നു. സൽക്കർമ്മങ്ങളെക്കൊണ്ടു സൽസഞ്ചിതത്തെ വർദ്ധിപ്പിച്ചാൽ അതിന്റെ ഫലമായി ഐശ്വര്യങ്ങളനുഭവിക്കാൻ സാധിക്കും. പാപസഞ്ചിതത്തെ വർദ്ധിപ്പിക്കുന്ന ദുർജ്ജനങ്ങൾ ലോകത്തിൽ ദുഷ്ടഫലങ്ങളെ അനുഭവിക്കുന്നു. മേല്പറഞ്ഞ ഐശ്വര്യഭോഗങ്ങളും ആത്മഗതിക്കു തടസ്സങ്ങളാണെന്നറിയണം. സഞ്ചിതം ദുഷ്ടമോ ശിഷ്ടമോ ആയിരിക്കട്ടെ. അതു ശേഷിച്ചിരിക്കുന്നിടത്തോളം ജനനമരണസാഗരത്തെ കടന്നു മുക്തിയെ പ്രാപിക്കാൻ സാധിക്കുന്നതല്ല. അതുകൊണ്ടു മോക്ഷേച്ഛുക്കൾ ഒരുകാലത്തും ഭോഗങ്ങളെ ആശിക്കുന്നില്ല.

അക്ബർ:—സഞ്ചിതത്തെ സംബന്ധിച്ച ചിന്ത പുനർജ്ജന്മവിഷയത്തിൽ കൊണ്ടുവിടുന്നു. മഹാത്മൻ! പുനർജ്ജന്മത്തെ ഞങ്ങളുടെ മതം അനുവദിക്കുന്നില്ല പരമാർത്ഥത്തിൽ അതു യുക്തിക്കു ചേരുന്നതുമല്ല. മരിച്ചവർ വീണ്ടും ജനിക്കുന്നു എന്ന വിശ്വാസം തെററാണു്.

തുളസീദാസർ:—അങ്ങയുടെ അഭിപ്രായപ്രകാരം അങ്ങും ഞാനും ഈ ലോകത്തു കാണുന്ന സർവ്വജനങ്ങളും ആദ്യമായി ജനിച്ചവരും ഇനി ജനിക്കാത്ത വിധത്തിൽ മരിക്കുന്നവരുമാണല്ലോ. കേൾക്കുക! അങ്ങു് ഒരു ചക്രവർത്തി, ഞാനൊരു സാധു; നമ്മുടെ രണ്ടുപേരുടേയും ലോകാനുഭവങ്ങൾ രണ്ടുവിധത്തിലാണു്; അതുപോലെതന്നെ ലോകത്തു യാചകന്മാരുണ്ടു്. അങ്ങു ലോകത്തിൽ ഏററവും ഉയന്നനിലയിൽ ഭോഗസുഖങ്ങൾ അനുഭ

വിക്കുമ്പോൾ ആ യാചകന്മാർ നിത്യദാരിദ്ര്യത്തെ അനുഭവിക്കുന്നു. അങ്ങു് ഹംസതൂലികാശയ്യയിൽ സുഖനിദ്രകൊള്ളുമ്പോൾ അവർ വെറും നിലത്തു കിടന്നു കഷ്ടപ്പെടുന്നു. നാമൊക്കെ യഥേഷ്ടം ലോകത്തു വിഹരിക്കുമ്പോൾ ഒരു കുരുടൻ ലോകത്തെ അറിയാതെ നിത്യനരകത്തെ അനുഭവിക്കുന്നു. അതുപോലെതന്നെ കൈയില്ലാത്തവരെയും കാലില്ലാത്തവരെയും മൂക്കില്ലാത്തവരെയും കുഷ്ഠം മുതലായ മഹാരോഗങ്ങൾ ബാധിച്ചവരെയും നാം കാണുന്നു നമുക്കു് അവരിൽ സഹതാപം ജനിക്കുന്നു. നാം നൂറുവയസ്സുവരെ ജീവിക്കുന്നുവെങ്കിൽ ചിലർ ജനിച്ചമാത്രയിൽ മരിക്കുന്നു. ഇങ്ങിനെ നോക്കിയാൽ ലോകത്തിൽ ചിലർ സുഖജീവികളും മററുചിലർ നിത്യകഷ്ടങ്ങളനുഭവിക്കുന്നവരുമായി കാണുന്നു ഹേ രാജരാജൻ! ആ വിധത്തിൽ നിത്യസുഖികളെയും നിത്യദുഃഖത്തെ അനുഭവിക്കുന്നവരെയും ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതോൎക്കുമ്പോൾ ചിലരിൽ അദ്ദേഹത്തിനു സ്നേഹവും ചിലരിൽ ദ്വേഷവും ഉണ്ടെന്നു വരുന്നുവല്ലോ; ആ ഭേദബുദ്ധിക്കു കാരണമെന്തായിരിക്കാം. ഒരു കൂട്ടർ എന്നും സുഖത്തെ അനുഭവിക്കുന്നതിനും മറെറാരു കൂട്ടർ നിത്യവും ദുഃഖം അനുഭവിക്കുന്നതിനും അവകാശികളായതെങ്ങനെ? അവരുടെ പൂൎവ്വജന്മത്തിലെ കൎമ്മഫലം അല്ലേ അവരെ ആ തരത്തിലുള്ള ജന്മത്തിനു കാരണമാക്കിയതു്. അതോ ദൈവം മനഃപൂൎവ്വം ഒരുകൂട്ടരെ കഷ്ടപ്പെടുത്തണമെന്നു കരുതി അങ്ങനെ സൃഷ്ടിച്ചുവോ? ഒടുവിൽപറഞ്ഞ അഭിപ്രായമാണു വാസ്തവമെങ്കിൽ, ദൈവം പക്ഷപാതിയാണെന്നു വരുന്നു. പക്ഷപാതിയായ ഈശ്വരനെ ആദരിക്കുന്നവരുണ്ടാകുമോ? ആദരിക്കേണ്ട ആവശ്യമുണ്ടോ?

ചക്രവൎത്തി:— അങ്ങു് അഭിപ്രായപ്പെടുന്നതുപോലെ, പുനൎജ്ജന്മമുണ്ടെന്നും മുമ്പുമുമ്പുള്ള ജന്മങ്ങളിലെ പുണ്യപാപകൎമ്മങ്ങളനുസരിച്ചാണു മനുഷ്യർ ജനിക്കുകയും സുഖദുഃഖങ്ങളനുഭവിക്കുകയും ചെയ്യുന്നതെന്നും ഞാൻ സമ്മതിക്കാമായിരുന്നു. പക്ഷേ അതിനു പ്രതിബന്ധമുണ്ടു്. പൂൎവ്വജന്മത്തിലെ സഞ്ചിതമാണു ജനനത്തിനു കാരണമെങ്കിൽ, മനുഷ്യനു് ആദ്യമായിട്ടു് ഒരു ജന്മമുണ്ടായിട്ടുണ്ടല്ലോ. ആ ആരംഭജന്മത്തിനു കാരണഭൂതമായ സഞ്ചിതം എവിടുന്നുണ്ടായി? എങ്ങനെ ഉണ്ടായി? ഈ ചോദ്യത്തിനു നിങ്ങളുടെ വേദാന്തം സമാധാനം പറയുന്നില്ല. പഞ്ചഭൂതപഞ്ചീകരണമെന്നും മററും ബുദ്ധിക്കും യുക്തിക്കും ചേരാത്ത ചില അവ്യക്തപ്രസംഗങ്ങളെക്കൊണ്ടു

അതിനു സമാധാനം സാധിച്ചിരിക്കുന്നു എന്നല്ലാതെ ശരിയായ സമാധാനം അതു നൽകുന്നില്ല.

തുളസീദാസർ:—പഞ്ചഭൂതപഞ്ചീകരണപ്രസംഗം ചക്രവൎത്തിക്കു ദുർഗ്രാഹ്യമായിതോന്നുന്നു എന്നുവച്ച് അതു യുക്തിക്കു ചേൎന്നതല്ലെന്നു വിധിക്കാൻ പാടില്ല. ചിന്താശീലന്മാൎക്ക്—തത്വചിന്തകന്മാൎക്ക് — പഞ്ചഭൂതപഞ്ചീകരണംപോലെ രസാവഹവും ബുദ്ധിവികാസത്തിനു പൎയ്യാപ്തവും ആയ മറെറാരു വിഷയം. വേറൊരു മതത്തിലാകട്ടെ, മറെറാരു ശാസ്ത്രത്തിലാകട്ടെ ഇല്ലെന്നു തീൎത്തുപറയാം. പഞ്ചീകരണക്രമം ശരിക്കുഗ്രഹിക്കാമെങ്കിൽ അതുകൊണ്ടുമാത്രം ജന്മോദ്ദേശ്യം സാധിക്കാവുന്നതാണ്. പക്ഷേ, അതു ശരിക്കു മനസ്സിലാകണമെങ്കിൽ ഒന്നാമതായി ആസ്തിക്യബുദ്ധിയുംരണ്ടാമതായി മഹദഭിപ്രായങ്ങളിൽ ആദരവും മൂന്നാമതായി കുശാഗ്രബുദ്ധിയുമുണ്ടായിരിക്കണം. ഇതുമൂന്നും തികഞ്ഞ ഒരു മഹാനോടായതുകൊണ്ട്, പഞ്ചീകരണത്തെപ്പററി ഞാനല്പം ചക്രവൎത്തിയോടു സംസാരിക്കാം എന്റെ സംസാരം നിങ്ങളുടെ മസ്താൻതങ്ങൾ എന്ന മഹാത്മാവിന്റെ അഭിപ്രായങ്ങളോടു യോജിച്ചിരിക്കും പരബ്രഹ്മത്തെപ്പററി ആദ്യം പറയട്ടെ; അഖണ്ഡവും പരിപൂൎണ്ണവും സച്ചിദാനന്ദനിൎമ്മലസ്വരൂപവും സക്ഷാൽക്കാരസ്വയംപ്രകാശവും അദ്വിതീയവുമായപരബ്രഹ്മത്തിനു നാമരൂപങ്ങളില്ലാത്തതിനാൽ പരബ്രഹ്മപ്രസംഗം സുസാധമല്ല ബ്രഹ്മശബ്ദത്തിന്റെ അൎത്ഥം തന്നെ പറയപ്പെടാൻ പാടില്ലാത്തതു എന്നാണ് അഹങ്കാരരഹിതമായ ബ്രഹ്മം, വൈദ്യുതദീപവും, തിരയടങ്ങിയ കടലും ചലനമില്ലാത്ത ചിത്രവും പോലെ നിശ്ചലമായിരിക്കുമ്പോൾ ചലനധൎമ്മത്തോടുകൂടിയ സത്വരജസ്തമോഗുണങ്ങളുടെ സാമാന്യാവസ്ഥയായ പ്രകൃതി ബ്രഹ്മത്തിൽ നിന്നും ഉണ്ടാകുന്നു. ആ പ്രകൃതിയുടെ സ്വഭാവം അജ്ഞാനമിശ്രമാണ്. സൂൎയ്യചന്ദ്രന്മാൎക്കു മുമ്പ് സൎവം അന്ധകാരമയമായിട്ടാണല്ലോ വൎത്തിച്ചിരുന്നതു്. ആ അന്ധകാരത്തെയാണു മായ എന്നു കല്പിച്ചിരിക്കുന്നതു്. അക്കാലത്തെ ജീവികൾക്കു കാഴ്ചയുണ്ടായിരക്കയില്ല. സൂൎയ്യചന്ദ്രന്മാരുണ്ടായി ആന്ധ്യം നീങ്ങിയതോടുകൂടി ത്രിഗുണാത്മകമായ പ്രപഞ്ചം തോന്നിച്ചുതുടങ്ങി. ആ തോന്നലിനു സാക്ഷിയായ ബ്രഹ്മാംശത്തിന് ഈശ്വരൻ എന്നു പേരുണ്ടായി. മായയിൽ പ്രതിബിംബിക്കപ്പെട്ട ഈശ്വരനു പലേപല രൂപനാമകല്പനകൾ ഏൾപ്പെട്ടു. അതിനുശേഷം മേല്പറഞ്ഞ പ്രകൃതിയിൽ നിന്നും ഈശ്വരനാകുന്ന പുരുഷന്റെ സമ്പൎക്കത്താൽ പഞ്ചഭൂതങ്ങൾ

ഉത്ഭവിച്ചു. എങ്ങനെയെന്നാണെങ്കിൽ ത്രിഗുണാത്മികയായ മൂലപ്രകൃതിയിൽ നിന്നും ത്രിഗുണാത്മകവും അരൂപവുമായ ആകാശമുണ്ടായി. ആ ആകാശത്തിൻെറ വിശിഷ്ടചൈതന്യപ്രകടനത്താൽ ത്രിഗുണാത്മകമായ വായുവും വായുവിൻെറ വിശിഷ്ടചൈതന്യപ്രകടനത്താൽ ത്രിഗുണാത്മകമായ തേജസ്സും ആതേജസ്സിൻെറ വിശിഷ്ടചൈതന്യപ്രകടനത്താൽ ത്രിഗുണാത്മകമായ അപ്പും അപ്പിൻെറ വിശിഷ്ടചൈതന്യപ്രകടനത്താൽ ത്രിഗുണാത്മകമായ പൃഥിവിയും ഉണ്ടായി. ഈപഞ്ചഭൂതങ്ങളാൽ സമഷ്ട്യാത്മകവും വ്യഷ്ട്യാത്മകവുമായ ലിംഗശരീരം ഉണ്ടായി. അങ്ങനെ ഉൽഭൂതമായ ലിംഗശരീരം പതിനേഴ തത്വങ്ങളോടു കൂടിയതാകുന്നു ശ്രോത്രേന്ദ്രിയം, ത്വഗിന്ദ്രിയം, ചക്ഷുരിന്ദ്രിയം, ജിഹ്വേന്ദ്രിയം, ഘ്രാണേന്ദ്രിയം എന്നീ ജ്ഞാനേന്ദ്രിയങ്ങളും വാക്പാണിപാദോപസ്ഥഗുദങ്ങളാകുന്ന കർമ്മേന്ദ്രിയങ്ങളും പ്രാണാപാനോദാനവ്യാനസമാനന്മാരാകുന്ന അഞ്ചു വായുക്കളും മനസ്സും ബുദ്ധിയും ചേൎന്നു് ആകെ പതിനേഴാകുന്നവ. ഇനി ഇവയുടെ ഉത്ഭവത്തെപ്പറയാം. ആകാശത്തിൻെറ സാത്വികാംശത്തിൽ നിന്നു ശ്രോത്രേന്ദ്രിയവും വായുവിൻെറ സാത്വികാംശത്തിൽനിന്നു ത്വഗിന്ദ്രിയവും അഗ്നിയുടെ സാത്വികാംശത്തിൽനിന്നു് ചക്ഷുരിന്ദ്രിയവും അപ്പിൻെറ സാത്വികാംശത്തിൽനിന്നു ജിഹ്വേന്ദ്രിയവും പൃഥിവിയുടെ സാത്വികാംശത്തിൽനിന്നു ഘ്രാണേന്ദ്രിയവും ആവിൎഭവിച്ചു. പിന്നെ ഇപ്പറഞ്ഞ സാത്വികപഞ്ചകത്തിൻെറ സമഷ്ടിയിൽനിന്നു് അന്തഃകരണങ്ങളുണ്ടായി. വൃത്തിഭേദം ഹേതുവാൽ, തദന്തഃകരണങ്ങൾ ചിത്തം, മനസ്സ്, ബുദ്ധി, അഹങ്കാരം ഇങ്ങനെ നാലായിപ്പിരിഞ്ഞു. അവയിൽ ചിത്തത്തെക്കൂടെ മനസ്സിൽ ഉൾപ്പെടുത്തിയും അഹങ്കാരത്തെ ബുദ്ധിയിൽഉൾപ്പെടുത്തിയുമാണു് പതിനേഴെന്നു വ്യവച്ഛേദിച്ചതു്. ആകാശത്തിൻെറ രാജസാംശത്തിൽ നിന്നുവാക്കും വായുവിൻെറ രാജസാംശത്തിൽ നിന്നു പാണിയും തേജസ്സിൻെറ രാജസാംശത്തിൽ നിന്നുപാദവും അപ്പിൻെറ രാജസാംശത്തിൽനിന്നു് ഉപസ്ഥവും പൃഥിവിയുടെ രാജസാംശത്തിൽ നിന്നു ഗുദവും ഉത്ഭവിച്ചു. ഈ രാജസഗുണസമഷ്ടിയിൽ നിന്നും പ്രാണൻെറ ആവിർഭാവമുണ്ടായി. തത്പ്രാണൻ വൃത്തിഭേദത്താൽ, പ്രാണനായും അപാനനായും ഉദാനനായും വ്യാനനായും സമാനനായും അഞ്ചായിപ്പിരിഞ്ഞു. ഈ പതിനേഴും ചേൎന്നുള്ള ലിംഗശരീരത്തിൽ മുൻചൊന്ന ഈശ്വരൻകുടികൊള്ളുന്നു. അവൻ തച്ഛരീരത്തിൽ അഭിമാനിയായി ഹി

രണ്യഗർഭനായി ഭവിക്കുന്നു. ആ ഈശ്വരനതന്നെ സൂത്രാത്മാവെന്നും പ്രാണനെന്നും രണ്ടു സംജ്ഞകൾ കൂടിയുണ്ട്. ഇങ്ങനെയാണു് ലിംഗശരീരമെന്നു പറയപ്പെടുന്ന സൂക്ഷ്മശരീരത്തിന്റെ സൃഷ്ടി. ഇനി സ്ഥൂലശരീരമെടുക്കാം. മായാസഹിതനായ ഈശ്വരന്റെ വിക്ഷേപണത്താൽതമോംശപ്രധാനങ്ങളായ അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങളിൽ നിന്നു് ആകാശം തുടങ്ങിയുള്ള സ്ഥൂലഭൂതങ്ങളുണ്ടായി. അവ ഒരോന്നും ഈരണ്ടായിപ്പിരിഞ്ഞു് അഞ്ചുവീതം രണ്ടുഭാഗമായിത്തിരിഞ്ഞു. ആ രണ്ടു ഭാഗത്തിലെ ഓരൊന്നും നന്നാലായിപ്പിരിഞ്ഞു്, അതതുഭാഗത്തിന്റെ നിജാംശത്തെ വെടിഞ്ഞു് ഇതരഭൂതങ്ങളോടു ചേർന്നവയ്ക്കാണു് പഞ്ചീകൃതസ്ഥൂലഭൂതങ്ങളെന്നു പറയുന്നതു. ഈശ്വരവിക്ഷേപണത്താൽ ഈ സ്ഥൂലഭൂതങ്ങളിൽ നിന്നും സ്ഥൂലശരീരം ഉണ്ടായി. ഇങ്ങനെ,ശുദ്ധസാത്വിക നിർമ്മല നിർവികാര നിരഹങ്കാര നിർഗ്ഗുണ നിഷ്പ്രപഞ്ചമത്തിന്റെ മൂലപ്രകൃതി സഹിതവിഭാഗത്തിന്റെവിജൃംഭണത്താൽ ആദ്യമുണ്ടാകുന്ന ജന്മത്തിൽ അവിദ്യാവാസനയാൽ അനന്തരജന്മങ്ങൾക്കു ഹേതുഭൂതമായ സഞ്ചിതം രൂപവല്ക്കരിക്കപ്പെടുന്നു. ആ സഞ്ചിതത്തെ അനേകകോടി ജന്മങ്ങൾക്കു ശേഷമുണ്ടാകുന്ന സദ്വാസനയാൽ ക്ഷയിപ്പിച്ചു് അതു നാമാവശേഷമായിത്തീരുമ്പോൾ ജന്മം ഒടുങ്ങുന്നു. അതേവരെ, ഒരുജന്മത്തിലെങ്കിലും മനുഷ്യൻ മരിക്കുന്നില്ല. മലിനവസ്ത്രം മാററി പുതിയ വസ്ത്രത്തെ ദേഹികൾ സ്വീകരിക്കുന്നതു പോലെ ശരീരം ജീവധാരണയോഗ്യമല്ലെന്നു വരുമ്പോൾ ജരാനരവാർദ്ധക്യാദികളാൽ പഴകിയ ആ ശരീരത്തെ ഉപേക്ഷിച്ചു ജീവൻ മറെറാരു ശരീരത്തെ സ്വീകരിക്കുന്നു. ഹേ രാജരാജൻ! ശരീരം നശിക്കുന്നതല്ലാതെ ജീവൻ ഒരിക്കലും മരിക്കുന്നില്ല. ശരീരപതനത്തെ നിങ്ങൾ മരണം എന്നു പറയുന്നു ഞങ്ങൾ ദേഹി ദേഹത്തെ വെടിഞ്ഞു എന്നു പറയുന്നു. പരമാർത്ഥവും അതാണു.

തുളസീദാസരുടെ പ്രസംഗത്തെ ഭക്തിശ്രദ്ധാപൂർവം ശ്രവിച്ച അക്ബർചക്രവർത്തിക്കു് ജന്മാന്തരവിഷയത്തിൽ വിശ്വാസം ജനിച്ചു അദ്ദേഹം ദാസരെ സാദരം വന്ദിച്ചു. തുളസീദാസരാകട്ടെ, അപ്പോൾതന്നെ ചക്രവർത്തിയോടു കാശിയിലേക്കു മടങ്ങാൻ യാത്ര ചോദിച്ചു. ചക്രവർത്തി സാദരം അതിനെ വിസമ്മതിച്ചു എങ്കിലും ഈ പട്ടണം തനിക്കു നിത്യവാസത്തിനു പററിയതല്ലെന്നും തീർത്ഥാടനം ചെയ്യേണ്ട ആവശ്യമുണ്ടെന്നും കാശിയിലെ ധർമ്മാലയകാര്യം

തന്റെ മേൽനോട്ടത്തിൽ നിന്നും വേർപെട്ടിട്ട വളരെ നാളായതിനാൽ അതിനെക്കുറിച്ചു വേണ്ട അന്വേഷണം നടത്താൻ ഇനിയും അമാന്തിക്കാൻ പാടില്ലെന്നും ചക്രവൎത്തിക്ക മേലും, തന്നെ കാണുന്നതിനു സംഗതിയാക്കാമെന്നും മററും ദാസർ ഉദ്ബോധിപ്പിക്കുകയാൽ ഗത്യന്തരമില്ലാതെ യാത്രയ്ക്കു് അനുവദിച്ചു. ഉടൻതന്നെ ദന്തപ്പല്ലക്കൊരുക്കി തന്റെ പരിവാരങ്ങളുടെ അകമ്പടിയോടുകൂടി ചക്രവൎത്തി തുളസീദാസമഹാത്മാവിനെ കാശിയിലേക്ക സബഹുമാനം യാത്രയാക്കി.

യഥാകാലം കാശിയിലെത്തിയ തുളസീദാസൻ പല്ലക്കും പരിവാരവും മടക്കി അയച്ചു. അനന്തരം തന്റെ മഠത്തിൽ സുരക്ഷിതമായ പലവ്യവസ്ഥകളും വരുത്തിയതിന്റെ ശേഷം ദേശാടനത്തിനുപുറപ്പെട്ടു തിരുപ്പതി, മധുര, ശ്രീരംഗം, പാപനാശം, രാമേശ്വരം മുതലായ പുണ്യക്ഷേത്രങ്ങളെദൎശിച്ചു് ഒടുവിൽ ഈശ്വരവിലാസത്താൽ പരിപാവനവും ശ്രീവാമനമൂൎത്തിയുടെ തപോഭൂമിയും ശത്രുഘ്നനാൽ സംസ്ഥാപിതവും ശ്രീകൃഷ്ണന്റെ ജന്മദേശവുമായ മധുരയിൽ എത്തി അതിനു സമീപമുള്ള വൃന്ദാവനം ഗോവൎദ്ധനഗിരി മുതലായ പുണ്യസ്ഥലങ്ങളെ ദൎശിച്ചു. കാളിന്ദിയിൽ സ്നാനംചെയ്തു. പലഭക്തന്മാരുടെയും മുഖപരിചയം സമ്പാദിച്ചു. ഒരുമാസത്തോളം അവിടെ വസിക്കാൻ നിശ്ചയിച്ചു. അങ്ങനെ പാൎത്തുവരവേ അവിടെ സമീപത്തായി പ്രിയദാസർ എന്ന ഒരു മഹാത്മാവുണ്ടെന്നും അദ്ദേഹം പരമസാധുവും ഹരിഭക്തന്മാരിൽ അഗ്രഗണ്യനും മഹാപണ്ഡിതനും കവികുലതിലകനുമാണെന്നു തുളസീദാസൻ കേട്ടു. ഉടനെ അദ്ദേഹത്തെ കാണണമെന്നും അദ്ദേഹം എഴുതിവച്ചിട്ടുള്ളതായി കേട്ടറിഞ്ഞ ഭക്തജനങ്ങളുടെ ചരിത്രം വായിച്ചുകേൾക്കണമെന്നും അഭിലാഷം ജനിച്ചു. അന്നുതന്നെ ദാസർ പുണ്യാത്മാവായ പ്രിയദാസരെ കാണ്മാൻ അദ്ദേഹത്തിന്റെ മഠത്തിൽ ചെന്നു. ജീവന്മുക്തനായ തുളസീദാസരെ പടിക്കൽ കണ്ടു് പ്രിയദാസർ വേഗം എഴുന്നേററു് ചെന്നു സാദരം അകത്തേക്ക ക്ഷണിച്ചുകൊണ്ടിരുത്തി താനും ഇരുന്നു കുശലപ്രശ്നം നടത്തി സംഭാഷണമദ്ധ്യേ തുളസീദാസർ അദ്ദേഹത്തെ നോക്കി, "പുണ്യാത്മൻ! അഗ്നിയുംസൂൎയ്യനും ബാഹ്യാന്ധകാരത്തെ നശിപ്പിക്കുന്നു. താങ്കളെപ്പോലുള്ള ഭഗവൽഭക്തന്മാരായ സൂൎയ്യന്മാരകട്ടെ അകത്തും പുറത്തുമുള്ള അന്ധകാരങ്ങളെ അകററുന്നു. പൂജ്യരേ, താങ്കളുടെ ദൎശനമാത്രത്താൽ എന്റെ അജ്ഞാനാന്ധകാരം നീങ്ങി ഞാൻ ധന്യനായി ഭവിച്ചിരിക്കുന്നു. അങ്ങയെ കേട്ടപ്പോൾതന്നെ അപ്രകാരമേ സംഭവിക്കുകയുള്ളുവെന്നു ഞാൻ കരുതിയതുമാണു്. കവീശ്വര! ജയദേവർ കബീർദാസർ മുതലായ സിദ്ധന്മാരുടെ പാവനചരിത്രം അങ്ങു ലേഖ

നം ചെയ്തിട്ടുണ്ടെന്നു കേട്ടു അതു് ഇജ്ജനത്തിനു വായിച്ചുകേൾക്കാൻ കൌതുകവും ആഗ്രഹവുമുണ്ടു്. അങ്ങേയ്ക്കു് അതിനു സൌകര്യമുണ്ടോഎന്നറിഞ്ഞില്ല എന്നിങ്ങനെ തന്റെ മനോഭാവത്തെ വെളിപ്പെടുത്തി.

പ്രിയദാസർ—പൂജ്യരേ! അങ്ങയെപ്പോലുള്ള ലോകാനുഗ്രഹനിരതന്മാരായ പുണ്യാത്മാക്കളുടെ അനുഗ്രഹവിശേഷത്താൽ യാവച്ഛക്യം ഭക്തിമാൎഗ്ഗത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഈ എളിയജനത്തെ കുറിച്ചു് അവിടുന്നു് ഇങ്ങനെ ഉപചാരവാക്കുകൾ ഉച്ചരിക്കുന്നുവല്ലോ. ഞാൻ എത്രനിസ്സാരൻ. ജയദേവപ്രഭൃതികളുടെ പാവനമായ ജീവചരിത്രം ഞാൻ ഏതാണ്ടു കുത്തിക്കുറിച്ചുവച്ചിട്ടുണ്ടു്. അതിൽ അവരുടെ യഥാൎത്ഥമഹത്വങ്ങളെ വെളിപ്പെടുത്താൻ ഈ കിഞ്ചിജ്ഞനു സാധിച്ചിട്ടില്ല. ശുഷ്കമായ ആ കവിത പണ്ഡിതാഗ്രഗണ്യനും കവീശ്വരനുമായ അങ്ങേയ്ക്കു കേൾക്കുന്നതിനു് ആഗ്രഹമുണ്ടെങ്കിൽ ഞാൻ വായിച്ചുകേൾപ്പിക്കാം. എന്നാൽ ആഗ്രന്ഥം സമ്പൂൎണ്ണമല്ല; തുളസീദാസമഹാത്മാവിന്റെ ചരിത്രം അതിൽ എഴുതി ചേൎത്തിട്ടില്ല. ആ പുണ്യചരിത്രവിഷയങ്ങൾ അന്വേഷിച്ചറിഞ്ഞുകൊണ്ടിരിക്കുകയാണു്

തുളസീദാസർ അതുകേട്ടു്, എഴുതിയിടത്തോളംഭാഗം വായിക്കണമെന്നാവശ്യപ്പെടുകയും പ്രിയദാസർ അപ്രകാരം വായിച്ചുതുടങ്ങുകയുംചെയ്തു. ഈ അവസരത്തിൽ ഭഗവാൻ കമലാസനൻ സരസ്വതീഭഗവതിയോടായി, "ദേവീ ഭൂലോകത്തിൽ പ്രിയദാസർ എന്ന പണ്ഡിതൻ തന്നാൽരചിക്കപ്പെട്ട ഭക്തന്മാരുടെ ചരിത്രങ്ങളടങ്ങിയ അപൂൎണ്ണകാവ്യത്തെ ഭാഗവതോത്തമനായ തുളസീദാസരെ വായിച്ചുകേൾപ്പിക്കുന്ന ആദ്യം മുതൽ ആരംഭിച്ചിട്ടേയുള്ളൂ. എഴുതിയിടത്തോളം വായിച്ചുതീരുംമുമ്പു്, ദേവി തുളസീദാസരുടെ ജീവചരിത്രം നിൎമ്മിച്ചു് ആ കാവ്യത്തിൽ നിബന്ധിച്ചു് അതിന്റെ അപൂൎണ്ണതയെ പരിഹരിച്ചാലും!" എന്നു കല്പിച്ചു. കല്പന അനുസരിച്ചു ദേവി തുളസീദാസചരിത്രം നിൎമ്മിച്ചു ഗ്രന്ഥപൂൎത്തിവരുത്തി.

പ്രിയദാസർ എഴുതിയിടത്തോളം വായിച്ചുതീൎന്നപ്പോൾ, അതിനെത്തുടൎന്നു് 'ശ്രീതുളസീദാസചരിതം' എന്നുതലക്കെട്ടു കണ്ടു്, അത്ഭുതപ്പെട്ടു. "പൂജ്യരേ, ഞാൻ എഴുതിയിട്ടില്ലാത്തതും വായിച്ചുതുടങ്ങുന്നതുവരെ ഈ ഗ്രന്ഥത്തിലില്ലാതിരുന്നതുമായ ഒരുഭാഗമാണിതു് തുളസീദാസരുടെ ചരിത്രം ഞാൻ ഇപ്പോഴും അന്വേഷിച്ചുകൊണ്ടിരിക്കുന്നതേയുള്ളൂ. നാം ഇതു വായിച്ചുതുടങ്ങുംമുമ്പു് ഈ ഭാ

ഗം കണ്ടിട്ടില്ല. ഇതു ദിവ്യനായ താങ്കളുടെ ചെയ്തനയായിരിക്കാമെന്നു ഞാൻ വിചാരിക്കുന്നു." എന്നു പണ്ഡിതർ പറഞ്ഞു തുളസീദാസർ കേട്ടു്, "മഹാത്മൻ! ഈശ്വരവിലാസമെന്നു വിശ്വസിച്ചാലും! അതുയുമല്ലാതെ മറെറാരറിവും എനിക്കില്ല" എന്നു പ്രവചിച്ചു

അനന്തരം തുളസീദാസരുടെ ആഗ്രഹപ്രകാരം പ്രിയദാസർ വാണീനിർമ്മിതമായ കാവ്യഭാഗം വായിച്ചു. പദസാരള്യം, രസസ്ഫൂർത്തി ആശയവിശുദ്ധി, ഭാവഗംഭീരത മുതലായ ഗുണങ്ങളാൽ ആ കൃതി അത്യന്തം ഹൃദയാവർജ്ജകമായിരുന്നു. തുളസീദാസർ ആ ഗ്രന്ഥഭാഗത്തിൻെറ ചമൽകാരവും സഹൃദയഹൃദയാഹ്ലാദിതയും കണ്ടു് അതിനെ പിന്നെയും പിന്നെയും പുകഴ്ത്തിപ്പറഞ്ഞു— അതിനുശേഷം, ആത്മീയവിഷയമായി ആ പുണ്യാത്മാക്കൾ പലതും സംസാരിച്ചുതുടങ്ങി. സന്ദർഭവശാൽ തുളസീദാസർ പറഞ്ഞു:—"ഭക്താവതംസമേ! വൈകുണ്ഠപതിയായ സാക്ഷാൽ നാരായണൻ താങ്കൾക്കു സർവ്വദാ അധീനനാണു്. അതുകാരണത്താൽ താങ്കൾ സർവ്വശക്തനാകുന്നു. താങ്കളെപ്പോലെ ധന്യനായ ഒരു ഭക്തൻ ലോകത്തു ജനിച്ചിട്ടില്ല" ഈ അവസരത്തിൽ പ്രിയദാസർ ഭക്തിപീയൂഷലഹരിയാൽ മതിമറന്നു് ഇങ്ങിനെ സ്തോത്രം ചെയ്തുതുടങ്ങി:—"അനന്തകോടിബ്രഹ്മാണ്ഡങ്ങൾ ആരുടെ ശക്തിയാൽ സൃഷ്ടിച്ചു കാത്തഴിക്കപ്പെടുന്നുവോ' ആ പരമാത്മാവിനായിക്കൊണ്ടു നമസ്കാരം! തിമിംഗലംമുതലായ ഭയങ്കരജന്തുക്കളാൽ സങ്കുലമായ മഹാസമുദ്രങ്ങൾ ആരുടെ ആജ്ഞാശക്തിക്കു് അധീനങ്ങളായി സീമകളെ ലംഘിച്ചു ഭൂമിയെ ആക്രമിക്കാതിരിക്കുന്നുവോ, ആ മഹാപുരുഷനു നമസ്കാരം! സൂര്യേന്ദുതാരാദിഗോളങ്ങൾ തത്തൽസ്ഥാനങ്ങളിൽനിന്നു വ്യതിചലിക്കാതെ അതിൻെറ ചംക്രമണധർമ്മത്തെ ശരിക്കു നിർവ്വഹിക്കുന്നതു് ആരുടെ ശക്തികൊണ്ടാണോ, ആ പ്രപഞ്ചനിയന്താവിനായിക്കൊണ്ടു നമസ്കാരം! ത്രിമൂർത്തികൾ സൃഷ്ടിസ്ഥിതിസംഹാരകർമ്മങ്ങളെ ആരുടെ ശക്തിക്കു കീഴ്പ്പെട്ടു ശരിവരെ നടത്തിക്കൊണ്ടിരിക്കുന്നുവോ ആ ചിത്സ്വരൂപനു നമസ്കാരം! ഏതൊരുശക്തി സർവ്വജീവരാശികളുടെയും ഉള്ളിൽ എള്ളിൽ എണ്ണപോലെ കുടികൊണ്ടു് അവയെ കർമ്മാനുകൂലം ചേഷ്ടിപ്പിക്കുന്നുവോ ആ ജീവസ്വരൂപനു് നമസ്കാരം! പ്രപഞ്ചനടത്തിപ്പു് ആരുടെ ലീലാലോലുപതാഫലമോ, ആ പുരുഷോത്തമനു നമസ്കാരം! താൻ സർവ്വത്തിനും ആധാരമായും സർവ്വവും തനിക്കാധാരമാക്കിയും യാതൊരാൾ വിളങ്ങുന്നുവോ ആ വിഷ്ണുഭഗവാനു നമസ്കാരം!.

തുളസീദാസൻ ഈ സ്തോത്രം കേട്ടു ഭക്തിസാഗരത്തിൽ മുഴുകി ആനന്ദനൃത്തം ചെയ്തു. ഈ ഘട്ടത്തിൽ കാശീവാസികളായ

ചില പാണ്ഡബ്രാഹ്മണർ തുളസീദാസർ പ്രിയദാസരുടെ മഠത്തിലു ണ്ടെന്നുകേട്ട അവിടെ കയറിച്ചെന്നു. മഹാത്മാക്കളായ ആ രണ്ടു ദാസന്മാരും അവരെ ഭക്തിപൂർവ്വം സ്വാഗതമരുളിആസനസ്ഥരാക്കി. അവർ തുളസീദാസരെ നോക്കി, "അല്ലയോ മഹാത്മൻ! താങ്കളുടെ ദിവ്യസാന്നിദ്ധ്യത്തിൻെറ അഭാവത്താൽ കാശിദേശം ഇപ്പോൾ ച ന്ദ്രനില്ലാത്ത ആകാശംപോലെ നിഷ്പ്രഭമായിഭവിച്ചിരിക്കുന്നു; ഭ ർത്താവില്ലാത്ത കുലസ്ത്രീയെപ്പോലെ കാശി അമംഗലയായിത്തീർന്നിരി ക്കുന്നു; ഐശ്വര്യമില്ലാത്ത വീട്ടിൻെറയും താമരയില്ലാത്തതടാകത്തി ൻെറയും ഭഗവാനില്ലാത്ത ഗർഭക്ഷേത്രത്തിൻേറയുംഅവസ്ഥയെ പ്രാ പിച്ചിരിക്കുന്നു. അതുകൊണ്ടു്, ഇപ്പോൾ അവിടുന്നു് അങ്ങോട്ടെ ഴുന്നുള്ളാൻ ദയവുണ്ടാകണം" എന്നപേക്ഷിച്ചു.

തുളസീദാസൻ:—ഹേ ബ്രാഹ്മണവര്യന്മാരേ! 'സർവ്വം വിഷ്ണുമയം ജ ഗത്' എന്ന മഹദ്വചനപ്രകാരം പ്രപഞ്ചംമുഴുവൻ ഈശ്വര വിലാസം കളിയാടുമ്പോൾ ഈ നിസ്സാരനായ ഒരുവൻ കാശി വിട്ടകാരണത്താൽ ആ പട്ടണം അശ്രീകരമായി ഭവിക്കുന്ന തല്ല. ഞാൻ ജനിക്കുന്നതിനുമുമ്പു് കാശിയുടെ മാഹാത്മ്യം അപൂർണ്ണമായിരുന്നുവോ? ഞാൻ കാലഗതിയടഞ്ഞാൽ അതി നുശേഷം കാശിക്കു ഐശ്വര്യക്കുറവു നേരിടുമോ? നിങ്ങ ളുടെ വാക്കുകൾ കേവലം മുഖസ്തുതിപരങ്ങളാണു്. എന്നി ലുള്ള സ്നേഹാധിക്യം നിങ്ങളെക്കൊണ്ടു് ആ വിധം പറയിച്ച താണു്. ഈശ്വരസാക്ഷാൽക്കാരംലഭിച്ച അനേകം താപ സന്മാർ ആ പുണ്യഭൂമിയിൽ തപസ്സുചെയ്തിന്നിടത്തോളം അ പ്പട്ടണത്തിൻെറ വിഭൂതിക്കു ക്ഷയം നേരിടുന്നതല്ല. അതു പോലെതന്നെ ഭഗവൽഭക്തനും ധർമ്മിഷ്ഠനുമായ രാജാവിൻെറ ഭരണത്തിൽ കാശിക്കു് എന്തൊരുകുറവുസംഭവിക്കാനാണു്?

ബ്രാഹ്മണൻ:—ഭക്തോത്തമ! താപസന്മാരുടെ അനുഗ്രഹത്തിനും രാജാവിൻെറ ധാർമ്മികഭരണത്തിനും യാതൊരു കുറവും സംഭ വിച്ചിട്ടില്ല. പക്ഷേ, ബ്രഹ്മതേജസ്സുജ്വലിക്കുന്ന തത്വജ്ഞാ നികളും തീവ്രമായ വിഷ്ണുഭക്തിയുള്ളവരും അങ്ങയെക്കഴികെ ആ നാട്ടിൽ ആരുമില്ല. ആ ന്യൂനത പരിഹരിക്കപ്പെട ണമെങ്കിൽ അങ്ങു കാശിയിലില്ലാതിരുന്നാൽ സാധിക്കുന്ന താണോ?

തുളസീദാസൻ—വിഷ്ണുഭക്തന്മാരില്ലെങ്കിൽ, ശിവഭക്തന്മാരുണ്ടല്ലോ.

ബ്രാഹ്മണർ:—മുക്തിപ്രദനായ മുകുന്ദഭഗവാനെ ഉപാസിക്കുന്നവ ർക്കും ക്ഷിപ്രപ്രസാദനായ കൈലാസപതിയെ സേവിക്കുന്നവ ർക്കുംതമ്മിൽ വളരെ അന്തരമുണ്ടെന്നാണു് ഞങ്ങളുടെ അഭി പ്രായം.

**തുളസീദാസർ:**—ഹാ! എന്തൊരജ്ഞാനമാണു് ഇപ്പറയുന്നതു്! വിഷ്ണുവും ശിവനും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ? വൈഷ്ണവഗ്രന്ഥങ്ങളിൽ വിഷ്ണു, ശിവനാൽ വന്ദ്യനെന്നും ശൈവഗ്രന്ഥങ്ങളിൽ ശിവൻ വിഷ്ണുവിനാൽ സേവ്യനെന്നും എഴുതിപ്പിടിപ്പിച്ചിരിക്കും. ആ കല്പനകൾ അതതു ഭക്തന്മാർ അവരവരുടെ ഇഷ്ടദേവതകൾക്കു പ്രാധാന്യം നൽകണമെന്നുള്ള ഉദ്ദേശത്തോടുകൂടി ചെയ്തിട്ടുള്ളതാണു്. ഒരു പ്രകാരത്തിൽ ആ കല്പനകൾ യുക്തിയുക്തമാണെന്നും സമ്മതിക്കണം. വിഷ്ണുവും ശിവനും തമ്മിൽ ഭേദമില്ലെന്നിരിക്കെ വിഷ്ണു ശിവനാലും ശിവൻ വിഷ്ണുവിനാലും വന്ദ്യന്മാരാണെന്നു പറയുന്നതിൽ തെററില്ല. ഈ പരമാൎത്ഥം മനസ്സിലാക്കാതെ ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ വാദകോലാഹലകലഹങ്ങൾ നടത്തുന്നതു് അയുക്തവും അജ്ഞാനലക്ഷണവുമാകുന്നു. ശിവനും വിഷ്ണുവും സൎവ്വചരാചരാന്തൎയ്യാമിയായ ബ്രഹ്മചൈതന്യത്തിൻെറ രണ്ടു വിഭിന്നപ്രവൃത്തിശക്തികളുടെ അപരാഭിധാനങ്ങളാകുന്നു. അതു കൊണ്ടു് വിഷ്ണുശക്തിയെ ഭജിച്ചാലും ശിവശക്തിയെ ഭജിച്ചാലും ഭജനനിൎവ്വഹണം നിഷ്കളങ്കഭക്തിയോടുകൂടിയാണെങ്കിൽ നിശ്ചയമായും ബ്രഹ്മൈക്യം ലഭിക്കും. ഈശ്വരൻെറ നാമവും രൂപവും ഏതൊന്നായിരുന്നാലും ഈശ്വരസങ്കല്പത്തോടുകൂടി അവയെ സ്വീകരിക്കുന്നു എങ്കിൽ ഇഷ്ടഫലം തീൎച്ചയായും ലഭിക്കും. അതിനൊരു ദൃഷ്ടാന്തം കേൾക്കുക. ഏകലവ്യൻ എന്നു പേരോടുകൂടിയ ഒരു കാട്ടാളൻ ഒരിക്കൽ ദ്രോണാചാൎയ്യരുടെ സന്നിധിയിൽ ചെന്നു തനിക്കു ധനുൎവ്വിദ്യ ഉപദേശിക്കണമെന്നു അപേക്ഷിച്ചു. ദ്രോണർ അവനെ ശിഷ്യത്വേന സ്വീകരിക്കാൻ പാടില്ലെന്നു പറഞ്ഞു തിരസ്കരിക്കുകയാൽ അവൻ വനാന്തരത്തിൽ കടന്നു താൻ ഗുരുവായി മനസാവരിച്ച ദ്രോണാചാൎയ്യരുടെ പ്രതിമ ഉണ്ടാക്കി അതിനെ ഗുരുവായി സങ്കല്പിച്ചു അതിൻെറ മുമ്പിലിരുന്നു് സ്വയം അസ്ത്രവിദ്യ അഭ്യസിച്ചു. അല്പകാലംകൊണ്ടു് അവൻ അൎജ്ജുനനെപ്പോലും അതിശയിക്കുന്ന വില്ലാളിയായിഭവിച്ചു. ദ്രോണരാകട്ടെ, ദ്രോണപ്രതിമയാകട്ടെ അവനു് ഒരു അക്ഷരം പോലും ഉപദേശിച്ചിട്ടില്ല. എന്നിരുന്നിട്ടും ദ്രോണരിൽനിന്നും താനുദ്ദേശിച്ച ഫലം അവനു ലഭിച്ചു. അതാണു് സങ്കല്പത്തിൻെറ ഫലമെന്നു പറയുന്നതു്. ദ്രോണപ്രതിമയെ തൻെറ ഗുരുവെന്നുസങ്കല്പിച്ചപ്പോൾ, ദ്രോണാചാൎയ്യമഹത്വശക്തി അവനു ഫലത്തെ നൽകി. അതുപോലെ നിങ്ങൾക്കിഷ്ടമുള്ള ദേവതയെ സ്വീകരിച്ചു് ആ ദേവത സൎവ്വാന്ത

യ്യാമിയായ പരമാത്മാവാണെന്നു വിശ്വസിച്ചു് ഭക്തിപൂർവ്വം ആരാധനനടത്തുവിൻ! നിസ്സാരനായ എന്റെ സാന്നിദ്ധ്യം കാശിയിലില്ലാത്തതുകൊണ്ടു് കാശിയുടെ മഹത്വത്തിനു് ഹാനി നേരിട്ടുമെന്നുള്ള തെററിദ്ധാരണയെ പരിഹരിക്കുവിൻ?

ബ്രാഹ്മണർ അതുകേട്ടു തങ്ങളുടെ മൌഢ്യത്തെ ഓർത്തു ലജ്ജിക്കുകയും തുളസീദാസരുടെ തത്വജ്ഞാനത്തെക്കുറിച്ചു പുകഴ്ത്തുകയും ചെയ്തു.

അനന്തരം തുളസീദാസർ പ്രിയദാസരെനോക്കി, "മഹാത്മൻ! താങ്കൾ കാശിദേശത്തിലെഴുന്നള്ളി അസ്മദീയന്മാരെ അനുഗ്രഹിപ്പാൻ ദയയുണ്ടാകണം" എന്നു് അപേക്ഷിച്ചു. പ്രിയദാസർ ആ അപേക്ഷയെ സ്വീകരിച്ചു തുളസീദാസരോടുകൂടി കാശിയിലെത്തി പല നാൾ അവിടെത്താമസിച്ചു അനലനും അനിലനും ഒന്നിച്ചുചേർന്നതുപോലെ തുളസീദാസരും പ്രിയദാസരുംകൂടി യോജിച്ചു പലേ പാമരന്മാരുടേയും പണ്ഡിതന്മാരുടേയും അജ്ഞാനാന്ധകാരത്തെനീക്കി പരിശുദ്ധന്മാരാക്കിച്ചെയ്യുകയും പലേ അത്ഭുതപ്രവൃത്തികൾ കാണിച്ചു തങ്ങളുടെ ദിവ്യപ്രാഭവത്തെ വെളിപ്പെടുത്തുകയും ചെയ്തു. തദനന്തരം പ്രിയദാസർ തുളസീദാസരുടെ അനുമതിയോടുകൂടി സ്വദേശത്തുചെന്നു യമുനാക്ഷേത്രത്തിൽ താമസമാക്കി.

തുളസീദാസരാകട്ടെ ഗുരുകുലാദ്ധ്യക്ഷനെന്നപോലെ, കാശിവാസികളുടെ പ്രിയംകരനായ ഉപദേഷ്ടാവായി പിന്നെയും വളരെക്കാലം ജീവിച്ചിരുന്നു് നിസ്തുലമായ ശിഷ്യസമ്പത്തോടുകൂടി തന്റെ അവതാരോദ്ദേശ്യത്തെ ശരിക്കു നിർവഹിച്ചു് ഒടുവിൽ ബ്രാമരന്ധ്രഭേദനത്താൽ ദേഹത്തെ ഉപേക്ഷിച്ചു കൈവല്യത്തെ പ്രാപിച്ചു.

---

# ൪. നാമദേവർ.

---

ശ്രീപണ്ഡരപുരത്തിൽ ചന്ദ്രഭാഗാനദിക്കു സമീപമായി ധാമാജി എന്ന പേരോടുകൂടി ഭഗവത്ഭക്തനും ജ്ഞാനവൃദ്ധനുംആയ ഒരു ചെട്ടിയാർ വസിച്ചിരുന്നു. അദ്ദേഹത്തിനു വയസ്സു അറുപതിനുമേലായി. ഗുണാഭായി എന്ന അയാളുടെ ഭാര്യയ്ക്കു് അൻപത്തഞ്ചിൽ കുറവില്ല. ഭർത്താവിനെപ്പോലെ ഭാര്യയും, ഗുണവതിയും ഭഗവത്ഭക്തയുമായിരുന്നു ഈ വൃദ്ധദമ്പതികൾ വലിയ ധനികന്മാരായിരുന്നു. പക്ഷേ, അവർ ആ ധനത്തേ അനാവശ്യമായ ആഡംബര

ങ്ങൾക്കോ, പേരിനും പെരുമയ്ക്കും വേണ്ടി ചെയ്യപ്പെട്ടോട്ടുകൂടിയ ദാന ധർമ്മങ്ങൾക്കോ ആ വിധത്തിലുള്ള ഭഗവൽകാര്യങ്ങൾക്കോ വൃഥാ വ്യയം ചെയ്തിരുന്നില്ല. സൽപാത്രങ്ങളിൽ ദാനംചെയ്കയും പുണ്യ കാര്യങ്ങൾക്കു ചെലവിടുകയും സാധുക്കളെ സംരക്ഷിക്കുകയുമാണു് അവർ ചെയ്തുവന്നതു്. തങ്ങളുടെ ആഹാരകാര്യങ്ങൾക്കുപോലും ആ ധനത്തിൽനിന്നും ചെലവു ചെയ്തിരുന്നില്ല. ദോഷരഹിതമായ തുന്നൽപണികൊണ്ടായിരുന്നു അവർ അവരുടെ സ്വന്തം ആവശ്യങ്ങൾ നിവൎത്തിച്ചുപോന്നതു്. ഏവംവിധം സവൈശ്വര്യ സന്തുഷ്ടിയോടുകൂടിയാണു് ആ ദമ്പതികൾ ജീവിച്ചുപോന്നതെങ്കിലും, ഗുണാഭായിയ്ക്കു് ഒരു വലിയ അന്തസ്താപം ഇക്കാലത്തു നേരിട്ടിട്ടുണ്ടു്. പുത്രഭാഗ്യമില്ലാത്തതുകൊണ്ടുള്ള ആ താപം അവധിയില്ലാത്ത പുണ്യകർമ്മങ്ങളെക്കൊണ്ടും പരിഹരിക്കാൻ സാധിച്ചില്ല. അങ്ങനെയിരിക്കെ ഒരു ദിവസം ആ സാധ്വി തന്റെ ഭൎത്താവിനെ വണങ്ങി ഇങ്ങനെ അഭ്യൎത്ഥിച്ചു: "പ്രാണേശ! നമുക്കു് ഭഗവാൻ പണ്ഡരനാഥന്റെ കൃപകൊണ്ടു് സകലൈശ്വര്യങ്ങളും തികഞ്ഞിരുന്നിട്ടും നമ്മുടെ അനപത്യദുഃഖത്തിനു ശാന്തി ഉണ്ടാകുന്നില്ലല്ലോ. പണ്ഡരേശൻ ആ സംഗതിയിൽ നമ്മേ അനുഗ്രഹിക്കുന്നില്ലല്ലോ. ഇതേവരെ സന്താനം ഉണ്ടാകും ഉണ്ടാകുമെന്നു് ഒരു ചെറിയ ആശയെങ്കിലും നമ്മുടെ ദുഃഖഭാരത്തെ ലഘൂകൃതമാക്കിച്ചെയ്തിരുന്നു. ഇനി ആ ആശയും നമ്മെ വിട്ടൊഴിഞ്ഞിരിക്കുന്നു;—വൃദ്ധയായ ഞാനിനി ഗൎഭംധരിക്കുമെന്നു വിശ്വസിക്കാൻ ന്യായമില്ല. പ്രാണനാഥ! ഈ വിധത്തിൽ അനപത്യദുഃഖത്തോടുകൂടി നാമൊടുവിൽ മരിക്കുന്നതായാൽ നമ്മുടെ ആത്മാവിനു ഗതികിട്ടുമോ? നമ്മുടെ പിൽകാലം ഈ വമ്പിച്ചസ്വത്തിനെ ഭരിക്കാനും അതിനെ സദ്വിഷയങ്ങൾക്കായി മാത്രം ചെലവിടാനും ആരാണുള്ളതു്? അവിടുന്നു് ഇതിനെപ്പററി അല്പംപോലും ചിന്തിക്കുന്നില്ലല്ലോ. ഭഗവാനോടു് ഈ സങ്കടത്തെ പറയുന്നുമില്ലല്ലോ. പ്രിയഭൎത്താവേ! പണ്ഡരസ്വാമി വിചാരിച്ചാൽ നമുക്കു പുത്രഭാഗ്യം തരാൻ സാധിക്കുന്നതാണല്ലോ. അവിടുന്നു് എന്തുകൊണ്ടു് നമുക്കു് ഒരു പുത്രനെങ്കിലും വേണമെന്നു ഭഗവാനോടു് അഭ്യൎത്ഥിക്കുന്നില്ല."

ധാമാജിച്ചെട്ടിയാർ പറഞ്ഞു:—"പ്രിയേ! നീ എന്തൊരു മൂഢയാണു്! നമുക്കു പുത്രനെക്കൊണ്ടാവശ്യമെന്തു്? നിന്റെ അഭീഷ്ടം പോലെ നമുക്കൊരു പുത്രനുണ്ടായി എന്നിരിക്കട്ടെ! അവനും നമുക്കും തമ്മിൽ എന്തൊരു ബന്ധമാണു? അവൻ ഇതിനു മുമ്പു് എത്രയോ മാതാപിതാക്കന്മാരുടെ പുത്രനായിരുന്നിരിക്കണം. പിന്നീടും എത്ര അധികം മാതാപിതാക്കന്മാരുടെ പുത്രനായിട്ടു ജനിക്കണം! നമുക്കുമാത്രം സ്വന്തപ്പെട്ടു ഒരു പുത്രനെ നമുക്കു കിട്ടുമോ?

ഇല്ലെന്നു തീർച്ചയാണെങ്കിൽ എല്ലാവർക്കും പുത്രനായി ജനിക്കുന്ന ഒരു ചപലനെ നമുക്കു പുത്രനായി കിട്ടിയതുകൊണ്ടു് എന്തൊരു പ്രയോജനമാണുള്ളതു്? കഷ്ടം! അനപത്യദുഃഖത്തെക്കുറിച്ചു നീ ദുഃഖിക്കുന്നുവല്ലോ! പരമാർത്ഥത്തിൽ അങ്ങനെയൊരു ചങ്ങലകൂടി ഭഗവാൻ നമ്മുടെ കാലിൽ പൂട്ടാതിരിക്കുന്നതിനെക്കുറിച്ചു സന്തോഷിക്കുകയാണു വേണ്ടതു്. പിന്നെ, നമ്മുടെ സ്വത്തിനെ ഭരിക്കാൻ ആളില്ലാത്തതുകൊണ്ടുള്ള ദുഃഖമല്ലേ? അതും അജ്ഞാനലക്ഷണമാണു്. നമ്മുടെ സ്വത്തു് നമ്മുടെ സ്വത്തെന്നു പലവുരു നീ പറയുകയുണ്ടായി. മൂഢേ! സ്വത്തു നമ്മുടേതല്ല. അതു സാധുക്കളുടെ വക. അവർക്കു കൊടുക്കുന്നതിനായി ദൈവം അതു നമ്മളെ ഏല്പിച്ചിരിക്കുന്നു. നാം അതിനെ ദുർവിനിയോഗംചെയ്കയില്ലെന്നുള്ളവിശ്വാസംകൊണ്ടു് നമ്മേ ഭഗവാൻ ഏല്പിച്ചതുമാണു്. നമുക്കുശേഷം അതിനെ ഭരിക്കാൻ ആരുമില്ലെന്നു നീ ഭയപ്പെടേണ്ടാ. നമ്മുടെ ജീവിതശേഷം തദർഹന്മാരെ ഭഗവാൻ ഏല്പിച്ചുകൊള്ളും. ഒരു പക്ഷേ, ഇപ്പോൾതന്നെ അദ്ദേഹം അതിനു് ആളിനെ നിശ്ചയിച്ചിട്ടുണ്ടെന്നുവരാം. അതുകൊണ്ടു നീ അതിനെക്കുറിച്ചു ഖേദിക്കേണ്ടാ"

ഉണാഭായി:—പ്രാണേശ! അവിടുന്നു് അരുളിച്ചെയ്തതുപരമാർത്ഥമാണു്. എന്നാൽ പുത്രലാഭത്തിലുള്ള കൊതി, യൗവനാരംഭംമുതൽ എന്റെ ഹൃദയത്തിൽ വേരുറച്ചതാണു്. ആ മോഹം എന്നെ വിട്ടുപിരിയണമെങ്കിൽ എനിക്കു് ഒരു കുട്ടിയെ കിട്ടുകതന്നെ വേണം. അല്ലെങ്കിൽ ഞാൻ മരിക്കണം. ഈ മോഹത്തോടുകൂടിയാണു മരിക്കുന്നതെങ്കിൽ അതിനായിട്ടു് ഒരു ജന്മം വീണ്ടും സ്വീകരിക്കേണ്ടിവരും ജനനമരണദുഃഖത്തിൽനിന്നും മുക്തി കിട്ടാനായി ഈശ്വരഭജനം നടത്തിവരുന്ന എനിക്കു ഈ വാഞ്ഛ ഇനി ഒരു ജന്മത്തിനിടയാക്കിയാൽ അതെത്രയോ കഷ്ടമാണു്! അതുകൊണ്ടു ഈ ജന്മത്തിൽതന്നെ പുത്രലാഭം ഉണ്ടായി ആ മോഹം പരിഹരിക്കപ്പെട്ടാൽ ഞാൻ ധന്യയായി. അവിടുന്നു അതിലേക്കു കൃപചെയ്യണമെന്നു താഴ്മയായി പ്രാർത്ഥിക്കുന്നു.

ധാമാജി:—നിനക്കു സന്താനം ഉണ്ടായിക്കൂടെന്നു എനിക്കു നിർബന്ധമില്ല. എന്നാൽ എന്നെക്കൊണ്ടു ഒരു നിവൃത്തിയുമില്ല. നിനക്കു സന്താനം ഉണ്ടാകണമെങ്കിൽ ഭഗവാന്റെ കൃപയാണു വേണ്ടതു്. പക്ഷേ, ഭഗവൽകൃപയുണ്ടായാലും ഇനി അതു സാദ്ധ്യമാണെന്നു ഞാൻ വിചാരിക്കുന്നില്ല. വൃദ്ധയായ നിന്റെ ഗർഭപാത്രത്തിനു സന്താനോല്പാദനശക്തി നശിച്ചിരിക്കു

ന്നു. ഇനി നിന്റെ ഗർഭത്തിൽ സന്താനം ഉണ്ടാകുന്നതല്ല. പ്രകൃതിധൎമ്മം മറിച്ചാവാൻ സംഗതിയില്ല.

ഗുണാഭായി:—പ്രാണേശ! അങ്ങു് ഇങ്ങനെ കല്പിക്കുന്നതു സങ്കടമാണു്. "ദൈവം മറിച്ചുകരുതീടിലരക്ഷണത്താൽ ദേവൻ വെറുംപുഴമഹാബ്ധി മരുപ്രദേശം" എന്നുണ്ടല്ലോ. ഭഗവാന്റെ കൃപയുണ്ടെങ്കിൽ എനിക്കു ഷഷ്ടിപൂൎത്തിയുംകഴിഞ്ഞു ശതാഭിഷേകംനടന്നാലും ഗർഭോല്പാദനമുണ്ടാകും. അതിനു സംശയമില്ല. അതുകൊണ്ടു ഇന്നു അവിടുന്നു പണ്ഡരനാഥനെ പൂജിക്കാൻചെല്ലുമ്പോൾ നമ്മുടെ സങ്കടത്തെ ഭഗവാനോടു പറയണം. ഭഗവാൻ നിവൃത്തിയുണ്ടാക്കും.

ധാമാജിച്ചെട്ടിയാർ അപ്രകാരം, സമ്മതിച്ചു, 'നിനക്കുവേണ്ടി ഞാൻ ഭഗവാനോടു പ്രാൎത്ഥിക്കാം' എന്നു അദ്ദേഹം ഭാൎയ്യയെ സമാധാനപ്പെടുത്തി. അന്നു വൈകുന്നേരം ചെട്ടിയാർ പണ്ഡരനാഥനെ ഭജിക്കാൻ ചെന്നിരുന്നപ്പോൾ, "സ്വാമിൻ! എന്റെ ഭാൎയ്യയുടെ അനപത്യദുഃഖത്തെ പരിഹരിക്കാൻ തിരുവുള്ളമുണ്ടാകണേ!" എന്നു പ്രാൎത്ഥിച്ചു.

അന്നുരാത്രിയിൽ തന്റെ ഭാൎയ്യ ഒരാൺകുട്ടിയെ പ്രസവിച്ചതായി അദ്ദേഹം സ്വപ്നം കണ്ടു. അടുത്തദിവസം രാവിലെ ഗുണാഭായി ഭർത്തൃസമീപത്തിൽ ചെന്നു വണങ്ങി, "പ്രാണേശ! ഞാനിന്നലെ ഒരു സ്വപ്നം കണ്ടു. തേജോമയനായ ഒരു പുത്രനെ ഞാൻ ഇന്നു പ്രസവിക്കുമെന്നാണു സ്വപ്നം" എന്നുപറഞ്ഞു ചെട്ടിയാർ അതുകേട്ടു്, "നീ ഇന്നലെ പ്രസവിച്ചതായി ഞാനും ഒരു സ്വപ്നംകണ്ടു. പക്ഷേ, നമ്മുടെ മനസ്സിൽ കുടികൊള്ളുന്ന സന്താനലാഭമോഹം നമ്മുടെ സ്വപ്നത്തിനു കാരണമായി എന്നല്ലാതെ മറ്റൊന്നും അതിനെക്കുറിച്ചു സംശയിക്കാനില്ല" എന്നു സമാധാനം പറഞ്ഞു. ഗുണാഭായി പറഞ്ഞതു്: "അവിടുന്നു അങ്ങനെ ധരിക്കണ്ടാ; സ്വപ്നം ചിലൎക്കു ചിലകാലമൊക്കണം' എന്നുണ്ടല്ലോ. വിശേഷിച്ചും ഞാൻ ഇന്നു പ്രസവിക്കുമെന്നു സ്വപ്നത്തിൽ വന്നു പറഞ്ഞതു പണ്ഡരനാഥനായിരുന്നു. അതുകൊണ്ടു നമുക്കു അടുക്കൽതന്നെ പുത്രലാഭമുണ്ടാകുമെന്നു എനിക്കു ഭ്രുതോദയം ഉണ്ടാകുന്നു" എന്നായിരുന്നു. "എങ്കിൽ നമുക്കതുകൊണ്ടു തൃപ്തിപ്പെടാം" എന്നുപറഞ്ഞിട്ടു് ചെട്ടിയാർ സ്നാനത്തിനായി ചന്ദ്രഭാഗാതീരത്തിലേക്കു തിരിച്ചു. അദ്ദേഹം നദീതീരത്തുചെന്നു്, ദന്തശോധന നടത്തിക്കൊണ്ടിരിക്കവേ, ഭഗവാൻ ധാമാജിച്ചെട്ടിയാരുടെ മനസ്സിൽ പുത്രവാഞ്ഛ ജനിപ്പിച്ചു. ആ നിമിഷത്തിൽ ചെട്ടിയാർ പുത്രനില്ലാത്തതിനെ ഓൎത്തു ദുഃഖിക്കുകയും പുത്രൻ ഉണ്ടായാലത്തെ അവസ്ഥയോൎത്തു സന്തോഷിക്കുകയും സൎവ്വഗുണസംയുക്തനായ ഒരു പുത്രനെ നൽകണ

മെന്നു ഭഗവാനോടു പ്രാൎത്ഥിക്കുകയുംചെയ്തു. ഈ അവസരത്തിൽ ഒരു വൃദ്ധബ്രാഹ്മണൻ ചെട്ടിയാരുടെ സമീപത്തുചെന്നു്, “ഹേ, ചെട്ടിയാരെ നിങ്ങളുടെഭാൎയ്യ പ്രസവിച്ചു. നല്ലൊരാൺകുട്ടിയാണു കിട്ടിയിരിക്കുന്നതു്” എന്നു പറഞ്ഞു. ചെട്ടിയാർ കേട്ടു്, “നിങ്ങൾ എന്തൊരസംബന്ധമാണു പറയുന്നതു്? എന്റെ ഭാൎയ്യ പ്രസവിക്കുകയോ? ചെറുപ്പകാലത്തുതന്നെ പ്രസവിക്കാത്തവളാണോ ഷഷ്ടിപൂൎത്തി അടുത്തിരിക്കുന്ന ഈ വയസ്സുകാലത്തു പ്രസവിക്കുന്നതു്?” എന്നു പുച്ഛസ്വരത്തിൽ ചോദിച്ചു.

വൃദ്ധബ്രാഹ്മണൻ—ഹേ, നിങ്ങളെന്താ എന്നെ അവിശ്വസിച്ചതു്? ഞാനൊരു മററാബ്രാഹ്മണനല്ലേ, ഞാൻ കളവു പറയുമോ? നിങ്ങളുടെ ഭാൎയ്യ പ്രസവിച്ചതു ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടതല്ലേ?

ചെട്ടിയാർ—ഇതേവരെ ബ്രാഹ്മണർ കളവു പറയുകയില്ലെന്നാണു ഞാൻ വിശ്വസിച്ചിരുന്നതു്. ഇപ്പോൾ ആ വിശ്വാസത്തിനു ഭംഗം നേരിട്ടു. എന്റെ വൃദ്ധയായ പത്നി ഇനി പ്രസവിക്കുകനില്ല. അതു നിശ്ചയമാണു്. അഥവാ പ്രസവിക്കുമെന്നിരുന്നാൽതന്നെ ഗൎഭോല്പാദനമുണ്ടായി പത്തുമാസംകൊണ്ടു ഗൎഭം പൂൎത്തിയായി അതിനുശേഷമല്ലേ അതു സംഭവിക്കൂ? അവൾക്കാണെങ്കിൽ ഇന്നലെവരെ ഗൎഭം ധരിച്ചിട്ടില്ലല്ലോ. പിന്നെ നിങ്ങൾ പറയുന്നതു എങ്ങനെയാണു സത്യമാവുക?

വൃദ്ധബ്രാഹ്മണൻ—ഹേ, ചെട്ടിയരെ! ഞാൻ കള്ളം പറഞ്ഞതല്ല. എന്റെ ഒന്നിച്ചു വരൂ! ഞാൻ ഇപ്പോൾ പരമാൎത്ഥം ബോദ്ധ്യപ്പെടുത്തിത്തരാം.

ചെട്ടിയാർ—നിങ്ങളുടെ ഒന്നിച്ചുവരാതെതന്നെ പരമാൎത്ഥം എനിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ടു്.

വൃദ്ധബ്രാഹ്മണൻ—ഹേ, നിങ്ങൾ എന്തൊരു മനുഷ്യനാണു്! ഭാൎയ്യ പ്രസവിച്ചെന്നറിഞ്ഞാൽ ആരെങ്കിലും ഇങ്ങനെ തൎക്കുത്തരവും പറഞ്ഞു സമയം കളയുമോ? ഏതായാലും ജാതകൎമ്മം എന്നേക്കൊണ്ടു നടത്തിക്കുക! ആ ദക്ഷിണ എനിക്കുകിട്ടട്ടേ! കുട്ടിക്കു് എന്റെ പേരിടുക.

ചെട്ടിയാർ—നിങ്ങൾ എന്താണു് എന്നെ പരിഹസിക്കുന്നതു്? ഇതേവരെ യാതൊരു പരിചയവുമില്ലാത്ത നിങ്ങൾ എന്നെ പരിഹസിക്കുന്നതു ശരിയല്ല. നിങ്ങളുടെ പാട്ടിനു പോവുക.

വൃദ്ധബ്രാഹ്മണൻ—അല്ല! എന്നെ പരിചയമില്ലെന്നോ. പറഞ്ഞുപറഞ്ഞുഅത്രത്തോളമായോ? നിത്യംരണ്ടുപ്രാവശ്യം—കാലത്തും വൈകിട്ടും നാം തമ്മിൽ ഇടപെടുന്നില്ലേ? പോരെങ്കിൽ സ

ട്ടാ നിങ്ങൾ എന്നെനിനയ്ക്കുന്നുമില്ലേ? എന്നിട്ടും ഞാൻ നിങ്ങൾക്കു അപരിചിതനോ?

ചെട്ടിയാർ:—നിങ്ങൾ നാക്കെടുത്താൽ സത്യം ഒന്നു പറയുകയില്ല. ഞാൻ നിങ്ങളെ ഒരിക്കൽപോലും കണ്ടിട്ടില്ല വെറുതേപൊളിപറയാതെ നിങ്ങളുടെ പാട്ടിനു പോകണം.

വൃദ്ധബ്രാഹ്മണൻ—ഭാര്യ പ്രസവിച്ച ശുഭവാർത്ത അറിവിച്ചതിനു ദക്ഷിണ എടുക്കൂ! എന്നിട്ടു പോകാൻപറയൂ!

ചെട്ടിയാർ—ഇതെന്തൊരു ഉപദ്രവമാണു്. ഹേ, വൃദ്ധബ്രാഹ്മണ! നിങ്ങൾ എന്നെ അലട്ടണ്ടാ. നിങ്ങളുടെ പാട്ടിനുപോവുക! അതാണു നല്ലതു്. അല്ലെങ്കിൽ ചീത്തയ്ക്കു ഇടയാകും.

വൃദ്ധബ്രാഹ്മണൻ—നല്ല നയമാണു നിങ്ങൾ എടുത്തിരിക്കുന്നതു്. സന്താനലാഭവാർത്ത അറിവിച്ചതിന്റെ ദക്ഷിണ ചോദിച്ചാൽ അതുമിതും പറഞ്ഞു മിരട്ടി അയയ്ക്കാമെന്നാണോ വിചാരം? എനിക്കു ന്യായമായിട്ടു വരുവാനുള്ള ദക്ഷിണ തന്നില്ലെങ്കിൽ ഞാനിപ്പോൾ നാലു മദ്ധ്യസ്ഥന്മാരെ വിളിച്ചുകൂട്ടും. നിങ്ങളുടെ പൂച്ചസന്ന്യാസിത്വം അവരെ അറിയിക്കയും ചെയ്യും. "കണ്ണുമടച്ചുവിചാരിക്കുന്നതു പെണ്ണുള്ളേടം പണമുള്ളേടം" എന്നു പറഞ്ഞതുപോലെയാണു നിങ്ങളുടെ സന്ന്യാസം. വേഷവും ഭാവവും കണ്ടാൽ പരമയോഗി. ഉള്ളുതുറന്നു നോക്കിയാൽ അസ്സൽഭോഗി. കണ്ണുമടച്ചു 'പുത്രൻ പുത്രൻ' എന്നു ധ്യാനിക്കുന്നതാണോ സന്ന്യാസിത്വം? ഇതൊക്കെ മററാരുംധരിച്ചിട്ടില്ലെന്നോ? പൂച്ച പാലുകുടിക്കുന്നതു മററാരും അറിയുന്നില്ലെന്നാണു് അതിന്റെ വിചാരം.

ധാമാജിച്ചെട്ടിയാക്കു വൃദ്ധബ്രാഹ്മണന്റെ വാക്കുകൾ മമ്മങ്ങളിൽകൊണ്ടു. തന്റെ ആയുഷ്കാലത്തിൽ ഇന്നു് ഈ ഒരുപ്രാവശ്യമേ പുത്രലാഭാർത്ഥം ഭഗവാനെ പ്രാർത്ഥിച്ചിട്ടുള്ളു. ഈ വൃദ്ധബ്രാഹ്മണനോ; ഞാൻ പ്രതിദിനം പുത്രപ്രാർത്ഥന നടത്തുന്നുണ്ടെന്നു പറഞ്ഞു് അധിക്ഷേപിക്കുന്നു. എനിക്കും എന്റെ ഭാര്യയ്ക്കും പുത്രമോഹമുണ്ടെന്നു് ഒരു മനുഷ്യരും ധരിച്ചിട്ടില്ല. ഇന്നുരാവിലെ, ഞങ്ങൾ കണ്ട സ്വപ്നത്തെപ്പററി സംസാരിച്ചതും ആരുംകേട്ടിട്ടില്ല. എന്നിട്ടും കിഴവൻ ഇതൊക്കെ ധരിച്ചിരിക്കുന്നു. ഇതുപോലെ ഇനി എത്രപേർ ധരിച്ചിട്ടുണ്ടായിരിക്കണം. ആകപ്പാടെ വലിയ കുറച്ചിലായി. 'പെൺപുത്തി പിൻപുത്തി' എന്നു പണ്ടേ തമിഴക്കൊരു ചൊല്ലുണ്ടു്. അവരുടെ വാക്കു കേൾക്കുന്നവക്കു് അപകടമേ സംഭവിക്കൂ! ഇങ്ങനെ ഓരോന്നു ചിന്തിച്ചുകൊണ്ടിരിക്കെ, വീണ്ടും വൃദ്ധബ്രാഹ്മണൻപറഞ്ഞു:—"ഹേ,എന്താ ചിന്തിക്കുന്നതു്? കിഴവൻ ഈ രഹസ്യമൊക്കെ എങ്ങനെ അറിഞ്ഞു എന്നുള്ള ചിന്തയായിരിക്കാം. അതൊ

ക്കെ ഒടുവിൽ മനസ്സിലാകും. വേഗംഎഴുന്നേററു എൻെറകൂടേ വരിക! ആ ഓമനക്കുട്ടിയെ കൺകുളിരെക്കണ്ടു നയനസാഫല്യം വരുത്തി പിതൃക്കളോടുള്ള ഋണത്തിൽനിന്നും മുക്തനാവുക! എന്നിട്ടു് എനിക്കു സമ്മാനം തന്നു് അയയ്ക്കുക! ഒന്നുകൂടി ഓർമ്മപ്പെടുത്താനുണ്ടു്. ശിശുവിൻെറ ജാതകർമ്മം എന്നെക്കൊണ്ടു നടത്തിക്കണം. കുട്ടിക്കു് എൻെറ പേരിടുകയുംവേണം."

ചെട്ടിയാർ:—ഹേ, ഞാൻ നിങ്ങളെ നമസ്കരിക്കാം, എന്നെ ഇങ്ങനെപരിഹസിക്കരുതു്. മററുള്ളവർ അറിഞ്ഞാൽ എനിക്കു വലിയ കുറവാണു്. നിങ്ങൾക്കു പണം വേണമെങ്കിൽ വേണ്ടുവോളം തരാം. ഞാൻ സ്നാനംകഴിഞ്ഞു ഭഗവൽഭജനംനടത്തി വീട്ടിൽചെന്നതിനുശേഷം അവിടെ വന്നാൽമതി.

ബ്രാഹ്മണൻ:—നിങ്ങൾ ഒരു പഠിച്ചകള്ളനാണെന്നു തോന്നുന്നു. എനിക്കു ന്യായമായിക്കിട്ടേണ്ട ദക്ഷിണയ്ക്കു് നിങ്ങളുടെ സമയം നോക്കി വീട്ടിൽവരണമെന്നോ? ബ്രാഹ്മണദക്ഷിണയ്ക്കു കടം പറയുകയോ? അതൊരിക്കലും സാധിക്കുന്നതല്ല. ഇപ്പോൾ തന്നെ വീട്ടിൽവന്നു് എൻെറ ഏർപ്പാടുതീർക്കു! അതിനുമുമ്പു കുളിക്കാനുംമററും ഞാൻ സമ്മതിക്കയില്ല. മാത്രമല്ല, ഇനി എനിക്കു് നിന്നു താമസിക്കാൻ സമയവുമില്ല.

ചെട്ടിയാർ:—നിങ്ങളോടു് ഇവിടെനിൽക്കണമെന്നു് ആരുപറഞ്ഞു? നിങ്ങളുടെ പാട്ടിനുപോകണം. ഞാൻ സ്നാനംചെയ്യാതെയും ഈശ്വരനെ ഭജിക്കാതെയും വീട്ടിൽവരികയില്ല. നിങ്ങൾ കുറെ കഴിഞ്ഞു് എൻെറ വീട്ടിൽവന്നാൽ നിങ്ങൾക്കു വേണ്ട ധനം ഞാൻ തരാം

ബ്രാഹ്മണൻ:—ഹെയ് നിങ്ങളുടെവാക്കുകേട്ടാൽ എനിക്കുദാനംതരികയാണെന്നു തോന്നുന്നുവല്ലോ. നിങ്ങളുടെ സമയംനോക്കി വരേണ്ട ആവശ്യം എനിക്കില്ല. എനിക്കു ന്യായപ്രകാരം വരേണ്ടപണം തരൂ! എന്നിട്ടു നിങ്ങളുടെ ജോലിനോക്കണം.

ചെട്ടിയാക്കു കോപം ജനിച്ചു. "ഞാൻ എൻെറ ജോലി തീർത്തിട്ടേ വരുന്നുള്ളു" എന്നുപറഞ്ഞു് നദിയിൽ ചെന്നിറങ്ങാനായി വേഗത്തിൽ അങ്ങോട്ടുനടന്നു. ബ്രാഹ്മണൻ പെട്ടെന്നു് അയാളുടെ ഉത്തരീയത്തിൽ കടന്നുപിടിച്ചു "എടോ, എൻെറ പണം തന്നേച്ചുപോകൂ! അല്ലാതെ ഞാൻ വിടുകയില്ല." എന്നു ശാഠ്യംതുടങ്ങി. ഭഗവൽപൂജനത്തിനുള്ള തൻെറ പതിവുസമയം അതിക്രമിച്ചതിനാലും ബ്രാഹ്മണൻെറ ഉപദ്രവം സഹിക്കാൻ പാടില്ലാതെ വർദ്ധിച്ചതിനാലും ചെട്ടിയാരുടെ കോപം ദ്വിഗുണിതമായി ഭവിച്ചു. അയാൾ കിഴവനെ കണക്കിനു നാലഞ്ചുപ്രഹരിച്ചു. കിഴവൻചെട്ടിയാരെ കടന്നുപിടിച്ചു നെഞ്ഞോടുചേർത്തു ഞെരിച്ചു താഴെമറിച്ചിട്ടു. എന്നി

ട്ടു് "എടാ, പോക്കിറി! മര്യാദയ്ക്കു് എന്റെ പണം തരുന്നോ, ഞാൻ നാലുമദ്ധ്യസ്ഥന്മാരെ വിളിച്ചു കൂട്ടട്ടേ? വേഗംപറ! ഇല്ലെങ്കിൽ നിന്റെ കഴുത്തിനു ഞാനിപ്പോൾ അമർത്തിപ്പിടിക്കും. എന്നെത്തല്ലി വശംകെടുത്തിയുംവച്ചു് ഓടിപ്പോകാമെന്നാണു നീ ധരിച്ചതു്. അതു നിന്റെ വ്യാമോഹം മാത്രമാണു്. ഞാൻ കിഴവനാണെങ്കിലും നിന്നെപ്പോലെ നാലഞ്ചുപേർ വന്നാൽ എന്നെ തോല്പിക്കാൻ സാധിക്കയില്ല, എന്നുപറഞ്ഞു.

ധാമാജിച്ചെട്ടിയാർക്കു് ഒരു നിവൃത്തിയുമില്ലാതെ ആയി. കിഴവന്റെ പിടി വിടുവിക്കാനും കുളിച്ചുഭഗവൽഭജനം നടത്താനും സാധിക്കുന്നില്ല. പണം കൊടുത്തു ബാധ ഒഴിക്കാമെന്നുവച്ചാൽ വീടുവരെപ്പോകണം. ഭഗവദ്ഭജനം നടത്താതെ വീട്ടിലേക്കു മടങ്ങാനും പണപ്പെട്ടിതുറക്കാനും വിഷമവുമാണു്. കിഴവൻ തന്നെ മറിച്ചിട്ടു മാറിൽ കാലൂന്നി നിൽക്കുന്നതു മററു വല്ലവരും കണ്ടാൽ അതുവളരെ കുറവുമാണു്. അയാൾ ആകപ്പാടെ ധർമ്മസങ്കടത്തിൽ അകപ്പെട്ടു. "രാധാപതേ! ഗോപതേ! ഗോവർദ്ധനോദ്ധാരക! കാളിയമർദ്ദന! പണ്ഡരനാഥ! ഹരേ, ശ്രീകൃഷ്ണ! ഭഗവാനേ! ഈ വൃദ്ധബ്രാഹ്മണന്റെ ഹിംസയിൽ നിന്നും എന്നെ രക്ഷിക്കണേ! ഞാൻ ഈ ബ്രാഹ്മണനു യാതൊരു കുററവും ചെയ്യുവനല്ലേ! അകാരണമായി ധിക്കാരപൂർവ്വം ഇയാൾ എന്നെ ഉപദ്രവിക്കുകയാണേ! അല്ലയോ ഭക്തവത്സല! പതിവുപോലെ അങ്ങയെ ഭജിക്കാനുള്ള സമയം കഴിഞ്ഞിരിക്കുന്നുവല്ലോ. ദേവദേവ! ആപൽബാന്ധവ! കരുണാനിധേ! കാത്തരുളണേ! കാത്തരുളണേ!" എന്നിങ്ങനെ ഭഗവാനെവിളിച്ചു പരിദേവനംചെയ്തു. ഈ അവസരത്തിൽ ചെട്ടിയാരുടെ നെഞ്ചിൽ നിന്നും വൃദ്ധബ്രാഹ്മണന്റെ കാലൊഴിഞ്ഞു. വൃദ്ധൻ ആനന്ദാശ്രുപൂർണ്ണനായിഏകപാദനൃത്തംതുടങ്ങി. ധാമാജി ഇതുതന്നെ തരമെന്നുകണ്ടു് പെട്ടെന്നു് എഴുന്നേററു് ഓടിച്ചെന്നു നദിയിലിറങ്ങി യഥാവിധി സ്നാനത്തിനു് ആരംഭിച്ചു. ചതുഷ്കോണം വരച്ചു "ഗംഗാചയമുനാചൈവേ"ത്യാദിമന്ത്രം ചൊല്ലി സപ്തതീർത്ഥങ്ങളെ ആവാഹിച്ചു മുങ്ങിനിവന്നു. അതേമാത്രയിൽ, അതികോമളനായ ഒരു ശിശു കൈകാൽ കുടഞ്ഞു കളിച്ചു് ആഹ്ലാദശബ്ദം പുറപ്പെടുവിച്ചു് വെള്ളത്തിന്മീതേ തന്റെ നേരിൽ ഒഴുകി വരുന്നതു ചെട്ടിയാർകണ്ടു. അയാൾ വേഗം മുമ്പോട്ടുചെന്നു ശിശുവിനെ എടുത്തു മാറിൽ അണച്ചു. പണ്ഡരനാഥൻ തന്റെ അപുത്രതാദുഃഖത്തെ നീക്കാനായിത്തന്നരുളിയതാണു് ഈ ശിശുവെന്നു ചെട്ടിയാർ വിശ്വസിച്ചു്, അതിവാത്സല്യത്തോടെ പലവുരു അതിനെ ചുംബിച്ചു. ശിശുവിനെക്കൊണ്ടുചെന്നു ഗുണാഭായിയുടെ കൈയിൽ കൊടുത്തുംവച്ചു മടങ്ങിവന്നു സ്നാനം പൂർത്തിയാക്കി പണ്ഡരനാഥനെ പൂജിക്കാമെന്നു നിശ്ചയിച്ചു

കധാമാജി രയിൽകയറി. ആ അവസരത്തിൽബ്രാഹ്മണൻെറ നൃത്തം അവസാനിക്കുകയും അദ്ദേഹം ശിശുവിനെക്കാണുകയും ചെയ്തു. വേഗം ചെട്ടിയാരുടെ സമീപത്തുചെന്നു, "എടാ, കള്ളാ! നീ എൻെറ കുഞ്ഞിനെ അപഹരിച്ചുകൊണ്ടു പോകുന്നുവോ? മര്യാദയ്ക്കു എൻെറ കുഞ്ഞിനെ എൻെറകൈയിൽ തരിക!" എന്നുപറഞ്ഞു ശിശുവിനെ പ്പിടികൂടി. ചെട്ടിയാർ, "ഹേ' മാറിനിൽക്കു; എൻെറ ശിശുവാണിതു്. എനിക്കു് ഒരു കുഞ്ഞിനെത്തരണമെന്നു ഞാൻ പ്രാർത്ഥിച്ചതിനാൽ പണ്ഡരനാഥൻ എനിക്കു തന്നതാണു്. വൃദ്ധാ! ശണ്ഠയ്ക്കു വരാതെ തൻെറ പാട്ടിനു പോക്കൂ!" എന്നു പറഞ്ഞു ചെട്ടിയാർ കിഴവനെ പ്പിടിച്ചൊരു തള്ളുകൊടുത്തു. കിഴവൻ തള്ളുകൊണ്ടു നിലത്തു മറിഞ്ഞുവീണു ആ തക്കം കണ്ടു ചെട്ടിയാർ കുഞ്ഞിനെയും കൊണ്ടു വീട്ടിലേക്കു് ഒരോട്ടം കൊടുത്തു. കിഴവൻ ഉരുണ്ടു പിരണ്ടെഴുന്നേററു നോക്കിയപ്പോൾ ചെട്ടിയാർ വളരെ ദൂരത്തിൽ എത്തിയിരിക്കുന്നു. അതുകണ്ടു എടോ, ചെട്ടിയാരെ! എൻെറ കുട്ടിയെ ത്തന്നേച്ചു പോകൂ!" എന്നു് ഉറക്കെ വിളിച്ചു പറഞ്ഞും കൊണ്ടു് വൃദ്ധൻ അയാളുടെ പിറകേ ഓടി. ചെട്ടിയാർ പടിക്കൽ എത്തിയപ്പോൾ വൃദ്ധബ്രാഹ്മണനും അടുത്തു. ബ്രാഹ്മണൻ കുട്ടിയെക്കടന്നു പിടിച്ചു. "എടാ' പോക്കിറി! നീ എൻെറ കുഞ്ഞിനെത്തട്ടിക്കൊണ്ടു പോകുന്നോ? നിൻെറ പല്ലടിച്ചു താഴത്തിടും. മര്യാദയ്ക്കു കുഞ്ഞിനെ ഇങ്ങുതന്നേരെ!'' എന്നു പറഞ്ഞു കുഞ്ഞിനെ പിടിച്ചുവാങ്ങിക്കാനായി ബലം പ്രയോഗിച്ചുതുടങ്ങി. ഈ ബഹളം കേട്ടു ചെട്ടിയാരുടെ ഭാര്യ വീട്ടിൽ നിന്നുംപുറത്തുവന്നു. ചെട്ടിയാർ നടന്ന സംഭവം മുഴുവൻ തൻെറ ഭാര്യയോടു പറഞ്ഞു. ഗുണാഭായി അതുകേട്ടു, ഹേ ബ്രാഹ്മണ! മാറിനിൽക്കു! എൻെറ ഭർത്താവിനു നദിയിൽനിന്നും കിട്ടിയ കുട്ടിയെ നിങ്ങളെന്തിനു പിടിക്കുന്നു? അതു ഞങ്ങളുടെ കുട്ടിയാണു്. ഞാൻ തരികയില്ല" എന്നു പറഞ്ഞു വൃദ്ധൻെറ കൈപിടിച്ചു മാററി ശിശുവിനെവാങ്ങി സ്വവക്ഷസ്സിൽ ചേർത്തണച്ചു് പേർത്തും പേർത്തും ചുംബിച്ചു. വൃദ്ധബ്രാഹ്മണൻ തൻെറ സർവ്വശക്തിയും പ്രയോഗിച്ചു ശിശുവിനെത്തട്ടിപ്പറിച്ചു ക്ഷേത്രത്തെ ലക്ഷ്യമാക്കി ഓടി. ചെട്ടിയാരും ഗുണാഭായിയും നിലവിളിച്ചും കൊണ്ടു വൃദ്ധനെ അനുധാവനം ചെയ്തു. ഗോപുരത്തെ സമീപിക്കാറായപ്പോൾ ചെട്ടിയാർ ബ്രാഹ്മണനെ പിടികിട്ടി. ഗുണാഭായി കുട്ടിയെക്കടന്നുപിടിച്ചു; വൃദ്ധൻ കുട്ടിയെ വിട്ടുകൊടുക്കാതിരിക്കുന്നതിനായി പിടിമുറുക്കി; ശിശു ശ്വാസം മുട്ടി കണ്ണുമിഴിച്ചു. ഗുണാഭായിയും ധാമാജിയും അതുകണ്ടു വാവിട്ടു നിലവിളിച്ചു. ശിശുവിനെ കൊല്ലാതിരിക്കാൻ ബ്രാഹ്മണനോടു പ്രാർത്ഥിച്ചു. വൃദ്ധൻ ഉടനേ ശിശുവിനെ നിലത്തിട്ടും വച്ചു്. "പിശാചീ! നീ എൻെറ ശിശുവിനെ നിഗ്ര

ഷിച്ചുവോ? എന്നു ചോദിച്ചുംകൊണ്ടു ഗുണാഭായിയുടെ ചെകിട്ടിന്ന് ഒരടികൊടുത്തു. ഗുണാഭായി അടിയുടെ വേദന സഹിച്ചും കുട്ടിയെ വാരിയെടുത്തു മാറിൽ അണച്ചു തലോടി. തൽക്ഷണം ശിശു കൈ കാൽകുടഞ്ഞു കരയുകയും ഗുണാഭായിയുടെ സ്തനങ്ങളിൽ പാൽ ചുരക്കുകയും ചെയ്തു. ഗുണാഭായി വേഗം ശിശുവിനെത്തഴുകി തലോടി മൂർദ്ധാവിൽ ചുംബിച്ചു പാൽ കൊടുത്തു. ധാമാജിച്ചെട്ടിയാരാകട്ടെ, തന്റെ മുമ്പിൽ വച്ച് അന്യനായ ഒരാൾ തന്റെ ഭാൎയ്യയെ താഡിക്കകയാൽ അത്യന്തം കോപാവിഷ്ടനായി ഭവിച്ചു. ഇനി ജീവിച്ചിരുന്നിട്ടു ഫലമില്ലെന്നു നിശ്ചയിച്ചു ബ്രാഹ്മണന്റെ കഴുത്തിനു കുത്തിപ്പിടിച്ചു നിലത്തു മറിച്ചിട്ട് അടി ഏഴെട്ടുകൊടുത്തു. ബ്രാഹ്മണനാകട്ടെ, ചെട്ടിയാരെത്തള്ളിനിലത്തിട്ടു നെഞ്ചത്തു ചവിട്ടി നിന്നു. ധാമാജിച്ചെട്ടിയാർ കഴിയുന്നത്ര ശ്രമിച്ചിട്ടും വൃദ്ധന്റെ കാലിളക്കാൻ സാധിച്ചില്ല. ആകപ്പാടെ അയാൾ ലജ്ജാഭരിതനായിത്തീൎന്നു. ഒരു വൃദ്ധബ്രാഹ്മണൻ നിമിത്തം ഈ അപമാനങ്ങൾ സഹിക്കേണ്ടിവന്നതിനെക്കുറിച്ച് അതിയായ സങ്കടം അയാൾക്കുണ്ടായി അ കിടപ്പിൽ ഇപ്രകാരം ഭഗവൽസ്തോത്രം ചെയ്തു:—"പണ്ഡരനാഥ! രാധാകൃഷ്ണ! കാൎവ്വണ്ണ! കൈടഭാരേ! ഹരേ ഭക്തവത്സല! ഈ വൃദ്ധബ്രാഹ്മണൻമൂലം എനിക്ക് ഇന്നു നേരിട്ട അപമാനങ്ങൾ അങ്ങ് അറിയുന്നില്ലേ? ഭഗവാനേ! എന്റെ കൺമുമ്പിൽ, എന്റെ ധൎമ്മപത്നിയുടെ ചെകിട്ടിൽ ഒരന്യപുരുഷൻ അടിക്കാനിടയായല്ലോ! ദേവേശ! ഈ അപമാനം ഞാനെങ്ങനെ സഹിക്കേണ്ടു? ജഗൽപതേ! കരുണാനിധേ! ഈ വിധം ഒരു വൃദ്ധബ്രാഹ്മണനെക്കൊണ്ട് എന്നെ അപമാനിക്കത്തക്കവണ്ണം ഈയുള്ളവൻചെയ്ത അപരാധം എന്തോ? അങ്ങയുടെ കോപത്തിനു പാത്രമാകത്തക്കവണ്ണം ഞാൻ ചെയ്ത പാപം എന്തോ? പരമപുരുഷ! പാൎത്ഥസൂത! പരബ്രഹ്മസ്വരൂപിൻ! പണ്ടു കുട്ടിക്കാലത്തു പോലും പാപം ചെയ്തിട്ടുള്ളതായി ഈയുള്ളവൻ ഓൎക്കുന്നില്ലല്ലോ! ഗോവിന്ദ! ഗോപാലബാലക! ഗോപികാവല്ലഭ! നിൎദ്ദയനായ ഈ ബ്രാഹ്മണന്റെ പാദം അടിയന്റെ വക്ഷസ്സിനെ വല്ലാതെ വേദനിപ്പിക്കുന്നുവല്ലോ! കംസാരേ! കാത്തരുളണേ! കാത്തരുളണേ!"

ഈ അവസരത്തിൽ ചെട്ടിയാർ വൃദ്ധബ്രാഹ്മണന്റെ മുഖത്ത് ദയനീയമാംവണ്ണം വീക്ഷിച്ചു അഹോ! ശ്യാമളവൎണ്ണനായി, വേണുപാണിയായി ചലിതനൂപുരപാദനായി, ശ്രീവത്സാങ്കിതവക്ഷസ്സായി, കൌസ്തുഭധരനായി, മയിൽപ്പീലി മുടിയിൽ തിരുകിയവനായി, എളിയിൽ ധ്വനിത കിങ്കിണിയോടുകൂടിയവനായിരിക്കുന്ന ബാലഗോപാലനെയാണ് വൃദ്ധബ്രാഹ്മണന്റെ സ്ഥാനത്തു ഭക്താഗ്രഗണ്യനായ ചെട്ടിയാർ വീക്ഷിച്ചത്. അത്ഭുതാനന്ദഭരിതനായി ഭയവിഹ്വ

ലനായ ധാമാജി സംഭ്രമത്തോടെ പിടച്ചെഴുന്നേററു് ഭഗവൽപാദ ങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു് "ഈശ്വര! കരുണാകര! ശ്രീധര! രാധാവര! പരാപര! പരമേശ്വര! പണ്ഡരേശ്വര! ഭഗവൻ! വെറും ഒരു വൃദ്ധബ്രാഹ്മണനെന്നു തെററിദ്ധരിച്ചു നിന്തിരുവടിയെ ഈ പാപി പ്രഹരിച്ചുവല്ലോ! ശകാരിച്ചുവല്ലോ! നിലത്തുമറിച്ചിട്ടുവല്ലോ! നിന്ദ്യമായി പലതും പറഞ്ഞുപോയല്ലോ. സ്വാമിൻ! ഈ പാപം ഏതൊരു പുണ്യകർമ്മത്താലാണു പരിഹരിക്കപ്പെടുന്നതു്? എത്ര കോടിജന്മംകൊണ്ടാണു് അനുഭവിച്ചുതീക്കുന്നതു്? ഭഗവാനേ! അജ്ഞാനിയായ ഈയുള്ളവനെ അവിടുന്നു് ഈ വിധത്തിൽ പരീക്ഷിച്ചുവല്ലോ! സ്വാമിൻ! മഹാപാപിയായ ഇജ്ജനത്തിനുവേഷപ്രച്ഛന്നനായ ഭഗവാനെ തിരിച്ചറിവാനുള്ള മനോനൈർമ്മല്യമുണ്ടോ? അയ്യോ! ഞനെത്രമഹാപാപി! ഭഗവാനേ! ഏറിയകാലമായി അടിയൻ ഭഗവൽസേവചെയ്തതു് ഒടുവിൽ ഈ പാപസഞ്ചിതത്തെ ചുമക്കുന്നതിനായിട്ടാണോ? ഈശ്വര! അവിടുത്തെ തൃപ്പാദപൂജനത്താൽ സമ്പാദിച്ച പുണ്യമെല്ലാം ഇന്നു് ഒരു നാഴികകൊണ്ടു നശിപ്പിച്ചുവല്ലോ! ജഗദീശ! അടിയനുനിശ്ചയിച്ചിരിക്കുന്ന നരകമേതോ? ഈ നിമിഷത്തിൽതന്നെ അടിയനെ ആ നരകക്കുണ്ടിൽ തള്ളണേ!' എന്നിങ്ങനെ ദീനദീനമായി തൊഴുതുണത്തിച്ചു. ഉണാഭായിയാകട്ടെ തനിക്കു ഭഗവാൻെറ കൈകൊണ്ടു പ്രഹരം ഏല്ക്കാനിടയായതിനെക്കുറിച്ചു സന്തോഷിച്ചും ഭഗവാനോടു പരുഷം പറഞ്ഞതിനെപ്പററി പശ്ചാത്തപിച്ചും ഉചിതവാക്കുകൾ ഉച്ചരിച്ചതിൻെറശേഷം നിഷ്കളങ്കഭക്തിയോടുകൂടി ഭഗവാനെ സ്തോത്രം ചെയ്തു.

ഭഗവാൻ സമന്ദഹാസം ധാമാജിച്ചെട്ടിയാരെ സ്വഹസ്തത്താൽ പിടിച്ചെഴുന്നേല്പിച്ചു വക്ഷസ്സിൽചേത്തു തലോടിക്കൊണ്ടു്, "ഭക്ത, ഹേ, ധാമാജി! നിൻെറയും നിൻെറ ഭാര്യയുടെയും അകളങ്കമായ ഭക്തികണ്ടു ഞാൻ അത്യന്തം പ്രസന്നനായിരിക്കുന്നു. നീ എന്നെ പ്രഹരിച്ചതിനെക്കുറിച്ചു പശ്ചാത്തപിക്കണ്ടാ. നിങ്ങൾ രണ്ടുപേരും എന്നെ ശകാരിച്ചതിനെ ഓത്തു് ഖേദിക്കയുംവേണ്ടാ വത്സ! ഭക്തന്മാരുടെ ശകാരവുംതാഡനവും ഏല്ക്കുന്നതിനെക്കാൾ ആനന്ദം എനിക്കു മറെറാന്നിനാലും ലഭിക്കുന്നതല്ല. കോടാനുകോടിജന്മങ്ങളിൽ ചെയ്ത പുണ്യംകൊണ്ടുമാത്രമേ, എൻെറ ഭക്തനായിത്തീരാൻ സാധിക്കുകയുള്ളു. അപ്രകാരം യഥാത്ഥഭക്തന്മാർ ലോകത്തിൽ കോടിജനങ്ങളിൽ ഒന്നുവീതമേ ഉണ്ടാകാറുള്ളു. അങ്ങനെയുള്ള യഥാത്ഥഭക്തന്മാരിൽ ആയിരത്തിൽ ഒരാൾക്കുമാത്രമേ, എന്നെ ശകാരിക്കാനും പ്രഹരിക്കാനും ഭാഗ്യമുണ്ടാകുകയുള്ളു. അപ്രകാരമുള്ള അപൂവ്വഭക്തന്മാരിൽ നിങ്ങൾ രണ്ടുപേരും അഗ്രസ്ഥാനത്തിനു് അഹരാകുന്ന ഭക്തദമ്പതികളേ! നിങ്ങളുടെ പുത്രപ്രാത്ഥന എന്നാൽ സ്വീകരിക്ക

പ്പെട്ടതിൻെറ ഫലമായി നിങ്ങൾക്ക് ഈ ശിശുവിനെലഭിച്ചതാണ്. ഈ ശിശു ഭാവിയിൽ അത്യുൽകൃഷ്ടനായ മഹാഭക്തനായിഭവിക്കുന്നതാണ്. ലോകത്തു് ഭഗവൽഭക്തിയെ പ്രചരിപ്പിക്കുന്നതിനായി എൻെറ നിയോഗപ്രകാരം ജനനമെടുത്തിരിക്കുന്ന ഉദ്ധവസിദ്ധനത്രെ ഈ ശിശു. നിങ്ങൾക്കു പുത്രനായിജനിച്ചു് നിങ്ങളുടെ അനപത്യതയെ പരിഹരിക്കുന്നതിനു് ഞാൻ അവനോടു് ആവശ്യപ്പെട്ടതിൽ, യോനിജനാകാൻ വൈമനസ്യം പ്രകടിപ്പിക്കയാൽ അവൻെറ ഇഷ്ടപ്രകാരം അയോനിജനായ ഒരു ശിശുവാക്കി ഞാനവനെ നദിയിൽഒഴുക്കിയത്രേ. എന്നാൽഅയോനിജരെഎൻെറമായബാധിക്കുന്നതല്ലാത്തതിനാൽ മായയിൽകുടുക്കാനായി ഞാൻ അവനെ ഗുണാഭായിയുടെ കൈയിൽനിന്നും തട്ടിപ്പറിച്ചു നെഞ്ചിൽചേൎത്തു ഞെരിച്ചു മായാവലയിൽ തള്ളിക്കടത്തിയതാണ്. മായയിൽകുടുങ്ങിയതിനുശേഷമാണ് അവൻ നിലവിളിച്ചതു്. ഇങ്ങനെ യഥാവിധി ജാതകൎമ്മംനടത്തിച്ചു മുമ്പുപറഞ്ഞതുപോലെ "നാമദേവൻ" എന്നു് നാമകരണംചെയ്തു വളൎത്തിക്കൊൾവിൻ! ഇവൻെറജനനത്താൽ നിങ്ങൾക്കും വംശത്തിനും ഒരുകാലത്തും അഴിയാത്ത കീൎത്തിലഭിക്കുന്നതാണ്." എന്നു് അരുളിച്ചെയ്തു ശിശുവിനെയും മാതാപിതാക്കന്മാരെയും അനുഗ്രഹിച്ചു മറഞ്ഞു.

ധാമാജിയും ഗുണാഭായിയും ഈശ്വരദൎശനലാഭത്താലും അതിനു സംഗതിയാക്കിയ ശിശുലാഭത്താലും ആനന്ദതുന്ദിലരായി, ഈശ്വരദൎശനത്തിനിടയാക്കിയ ശിശുവിനെ ഒരമോഘനിധിയായി കരുതി, അതിനെയുംകൊണ്ടുമടങ്ങി വീട്ടിൽചെന്നു. ഭഗവാൻ അരുളിച്ചെയ്തതുപോലെ ശിശുവിനു വിധിപ്രകാരം ജാതകൎമ്മംനടത്തി "നാമദേവൻ" എന്നുപേർവിളിച്ചു. ഈശ്വരാനുഗ്രഹലബ്ധമായ ആ ശിശുവിനെ ഈശ്വരനെപ്പോലെ വിചാരിച്ചു് അത്യന്തം വാത്സല്യത്തോടും ശ്രദ്ധയോടും ഓമനിച്ചുവളൎത്തിവന്നു

വളർപിറപോലെ അനുദിനം അഭിവൃദ്ധിയെ പ്രാപിച്ചു വന്ന ആ ദിവ്യശിശുവിനു അഞ്ചുവയസ്സു പ്രായമായി. അവൻ തൻെറ ബാലലീലകളാൽ മാതാപിതാക്കന്മാരുടെയുംമററുള്ളവരുടെയും മനസ്സിനെ രസിപ്പിച്ചും ആനന്ദിപ്പിച്ചും വരവേ, ഒരുദിവസം, ചെട്ടിയാക്കു വിദേശത്തു താമസിക്കുന്ന തൻെറ സഹോദരൻെറ ഗൃഹത്തിലേക്കുപോകേണ്ടിവന്നു. പോകുന്ന അവസരത്തിൽ താൻ മടങ്ങിവരാൻ താമസിച്ചാൽ പണ്ഡരനാഥനു നിവേദിക്കാനുള്ള നിവേദ്യം കൊടുത്തു നാമദേവനെ ക്ഷേത്രത്തിലേക്കു പറഞ്ഞയയ്ക്കണമെന്നു ഭാൎയ്യയോടു ശട്ടം കെട്ടിയിട്ടുണ്ടായിരുന്നു. സൂൎയ്യാസ്തമയമായിട്ടും ഭൎത്താവുമടങ്ങിവരാത്തതുകൊണ്ടു് ഗുണാഭായി മകനെത്തന്നെ ഭഗവൽപൂജയ്ക്കയയ്ക്കാൻ നിശ്ചയിച്ചു. നിവേദ്യത്തിനുവേണ്ട സാധനങ്ങൾ ഒരു

വെള്ളിത്താമ്പാളത്തിൽ ഒരുക്കി മകനെക്കുളിപ്പിച്ച് പട്ടുടുപ്പിച്ച് അവന്റെ കൈയിൽകൊടുത്തു. എന്നിട്ട്, "മകനെ! നീ ഈ നിവേദ്യം കൊണ്ടുചെന്നു പണ്ഡരനാഥനു നിവേദിക്കുക! പണ്ഡരനാഥ! രാധാകൃഷ്ണ! കുലദൈവമേ! എന്നെല്ലാം ഭഗവാനെ ഭക്തിയോടുകൂടി പ്രാർത്ഥിക്കുകയും വേണം" എന്നു ശട്ടംകെട്ടി അയച്ചു. അവൻ അതുകേട്ട് അത്യന്തസന്തോഷത്തോടുകൂടി തട്ടുമെടുത്തുക്ഷേത്രത്തിലേക്കു തിരിച്ചു. വഴിമദ്ധ്യേ, സമവയസ്കന്മാരായ ചില കുട്ടികൾ പന്തുകളിച്ചുകൊണ്ടു നിൽക്കുന്നുണ്ടായിരുന്നു. നാമദേവനെക്കണ്ടപ്പോൾ അവരെല്ലാവരുംകൂടി പന്തുകളിക്കാൻ അവനെ നിർബന്ധിച്ചു. അവൻ അതിന്, താൻപണ്ഡരനാഥനു നിവേദ്യം നടത്തിയുംവച്ച് ഉടനേമടങ്ങിവരാമെന്നും നിവേദ്യംമുടക്കി പന്തുകളിക്കാൻ നിവൃത്തിയില്ലെന്നുംമററുംപറഞ്ഞു തന്റെ അസൌകര്യത്തെ വെളിപ്പെടുത്തിയിട്ടും അവർ അതിനെ ഗണ്യമാക്കാതെ. "എടാ, നീ വല്യപൂജാരിയായിപ്പോയോ? എന്നാൽ നീ പൂജനടത്തുന്നതു കാണണം"എന്നുപറഞ്ഞു് അവരെല്ലാംചുററിവളഞ്ഞുനിവേദ്യത്തട്ടത്തിൽ പിടികൂടി. നാമദേവൻ സാമർത്ഥ്യപൂർവം താമ്പാളത്തിന്റെ പിടിവിടുവിച്ച് അതു് ഒരററത്തുമാററിവച്ചിട്ടു് തററുടുത്ത് അവരുടെ നേക്കുപറഞ്ഞു. "എടാ! അറിവില്ലാത്ത കഴുതകളേ! പണ്ഡരനാഥനുനിവേദിക്കാൻ കൊണ്ടുപോകുന്ന പാൽച്ചോറുതൊട്ട് അശുദ്ധമാക്കിയോ? നിങ്ങളെ ഞാനിപ്പോൾ നല്ലപാഠംപഠിപ്പിച്ചേക്കാം" എന്നുപറഞ്ഞു കൈയിൽക്കിട്ടിയവരെയൊക്കെ കണക്കിനു പ്രഹരിച്ചുതുടങ്ങി അടികൊണ്ടു് ഓടിപ്പോയ ചില ബാലന്മാർ ഗുണാഭായിയുടെ അടുക്കൽചെന്നു വിവരം അറിയിച്ചു. ഗുണാഭായി അതുകേട്ട് ചൂരലും എടുത്തു മകനെ ശിക്ഷിക്കാനായിപുറപ്പെട്ടു. മാതാവിനെ കമ്പും കൈയുമായി അകലെക്കണ്ടു് നാമദേവൻ തട്ടമെടുത്തുംകൊണ്ടു ക്ഷേത്രത്തിലേക്കു ഓടി. "എടാ! പലരുംതൊട്ട നിവേദ്യം ഭഗവാനു നിവേദിക്കാൻ പാടില്ല. തട്ടം ഇവിടെക്കൊണ്ടുപോരെ! എന്നു മാതാവു വിളിച്ചുപറഞ്ഞതു വകവയ്ക്കാതെ അവൻ ക്ഷേത്രത്തിനകത്തു കയറി. "ആട്ടെ, നിന്നെ കണക്കിനു ശിക്ഷിച്ചേയ്ക്കാം" എന്നു പറഞ്ഞു ഗുണാഭായി മടങ്ങിപ്പോയി.

നാമദേവൻ ശ്രീകോവിലിനുള്ളിൽചെന്നു്, തനിക്കുംമുമ്പു നിവേദ്യത്തട്ടങ്ങളും കൊണ്ടു കാത്തു നിൽക്കുന്ന ആൾക്കൂട്ടം കണ്ടു് ഒരു ഭാഗത്തു് ഒഴിഞ്ഞുനിന്നു. എല്ലാവരും നിവേദിച്ചു പുറത്തുപോയതിന്റെശേഷം നാമദേവൻ ഭഗവത്സന്നിധിയിൽചെന്നു്, തട്ടം ഭഗവാന്റെ മുമ്പിൽവച്ചു; പൂമാലയെടുത്തു ഭഗവദ്ഗളത്തിൽ അണിഞ്ഞു; തേങ്ങാ ഉടച്ചുവച്ചു; പഴം തൊലിച്ചുവച്ചു, പാൽപ്പായസം തുറന്നുവച്ചു, സാമ്പ്രാണിപുകച്ചു; സാമ്പ്രാണിത്തിരി കത്തിച്ചുവ

ച്ചു; കർപ്പൂരം കൊളുത്തി പൂജനടത്തി. എന്നിട്ട് ചോറുരുട്ടി ഭഗവാൻെറ നേക്കുനീട്ടി. ഭഗവാൻ അതുഭക്ഷിക്കാഞ്ഞതുകൊണ്ടു്, പഴമെടുത്തു നീട്ടി. അതും വാങ്ങിക്കാഞ്ഞതിനാൽ തേങ്ങാമുറി എടുത്തുകൊടുത്തു. അതും ഭഗവാൻ സ്വീകരിച്ചില്ല, ആ കൊച്ചുപൂജാരിക്കു സങ്കടംതോന്നി. "ഭഗവാനെ എൻെറ അച്ഛൻ കൊണ്ടുവരുന്ന നിവേദ്യം അവിടുന്നു് എന്നും ഭക്ഷിക്കുന്നുണ്ടല്ലോ. ഞാൻ കൊച്ചനായതുകൊണ്ടാണോ ഈ നിവേദ്യം അവിടുന്നു സ്വീകരിക്കാത്തതു്?. അതോ നേരം താമസിച്ചു പോയതുകൊണ്ടോ? അതോ, ആ കുസൃതികൾ തൊട്ടശുദ്ധമാക്കിയതുകൊണ്ടോ? ഭഗവാനേ! എല്ലാമനുഷ്യരും അവിടുത്തെസൃഷ്ടികളാണല്ലോ; അവരിൽ ശുദ്ധന്മാരും അശുദ്ധന്മാരുമുണ്ടോ? അല്ലെങ്കിൽ ഭഗവാനു ശുദ്ധിയും അശുദ്ധിയുമുണ്ടോ? ഭഗവാനു ശുദ്ധിയും അശുദ്ധിയും നല്ലതും ചീത്തയും എന്നുള്ള വ്യത്യാസങ്ങളൊന്നുമില്ലെന്നു് എൻെറ അച്ഛൻ പറഞ്ഞിട്ടുണ്ടല്ലോ. പിന്നെന്താണു് അവിടുന്നു് ഈ നിവേദ്യം ഭക്ഷിക്കാത്തതു്? സ്വാമി, മററുള്ളവർ തന്ന നിവേദ്യങ്ങളെല്ലാം ഭക്ഷിച്ചതുകൊണ്ടു് അവിടുത്തേക്കു് വിശപ്പില്ലയോ? എന്നാൽ അല്പം ഭക്ഷിച്ചാൽ മതി. ഒരുരുളച്ചോറു തിന്നാൽ മതി. ഭഗവാൻ കുറച്ചെങ്കിലും തിന്നില്ലെങ്കിൽ അമ്മ എന്നെ അടിക്കും. ആ കുട്ടികൾതൊട്ടു് അശുദ്ധമാക്കാനിടയാക്കിയതുകൊണ്ടു് ഭഗവാൻ ഭക്ഷിക്കാഞ്ഞതാണെന്നും പറഞ്ഞു് അമ്മ എന്നെ ഒരുപാടു തല്ലും. അതുകൊണ്ടു ഭഗവാൻ ഭക്ഷിച്ചില്ലെങ്കിൽ ഞാൻ വീട്ടിൽ പോവുകയില്ല. ഇവിടെ പട്ടിണികിടന്നു മരിച്ചാലും, അടികൊണ്ടുമരിക്കാൻ ഞാൻ തയാറില്ല." എന്നിങ്ങനെ പരിദേവനംചെയ്തു് ഭഗവാൻെറ പാദങ്ങളിൽ കെട്ടിപ്പിടിച്ചു തേങ്ങിത്തേങ്ങിക്കരഞ്ഞു. കരുണാനിധിയും ഭക്തവത്സലനുമായ ഭഗവാൻ, ശ്രീകൃഷ്ണൻ തൽക്ഷണം ബാലൻെറ മുമ്പിൽ പ്രത്യക്ഷീഭവിച്ചു് 'ഹേ ബാലഭക്ത! ഖേദത്തെ അടക്കുക. നിവേദ്യംതരിക! എനിക്കുവളരെവിശപ്പുണ്ടു്. നിന്നെ ഒന്നു പരീക്ഷിക്കാനായിട്ടുമാത്രം ഞാൻ നിവേദ്യം സ്വീകരിക്കാതിരുന്നതാണു്; എന്നുപറഞ്ഞു ബാലനെ തൃക്കൈകൊണ്ടു പിടിച്ചരികിൽ അണച്ചുതലോടി. സമവയസ്യന്മാരുമായുണ്ടായ ശണ്ഠയിൽ ശരീരത്തിൽ പററിയ മണ്ണും പൊടിയും അവൻെറ പട്ടഴിച്ചു ഭഗവാൻതന്നെ തുടച്ചു. എന്നിട്ടു് അതു താൻധരിച്ചുകൊണ്ടു് തൻെറ പീതാംബരംഅഴിച്ചു അവനെ ഉടുപ്പിച്ചു. അനന്തരം "അപ്പനേ! നാമദേവ! വഴിനടന്നും കുട്ടികളോടു ശണ്ഠപിടിച്ചും വളരെക്ഷീണവും വിശപ്പും നിനക്കുനേരിട്ടിട്ടുണ്ടു്" എന്നുപറഞ്ഞു് പാൽച്ചോറുരുട്ടി അവനുകൊടുത്തു. എന്നിട്ടു് അവൻെറ കൈകൊണ്ടുവാങ്ങി താൻ ഭക്ഷിച്ചു. ഇങ്ങനെ താമ്പാളത്തിലുണ്ടായിരുന്ന സകലപദാത്ഥവും

രണ്ടുപേരും കൂടിതീൎത്തു. അതിന്റെ ശേഷം കളഭക്കൂട്ട് അവന്റെ ദേഹത്തു പൂശി. അവനെക്കൊണ്ടുതന്റെ ശരീരത്തിലും പൂശിച്ചു പിന്നെയും അരികിലണച്ചുതലോടി. താമ്പാളവും കൈയിൽ കൊടുത്തു് റോഡിൽകാലിടറി വീഴാതെയും വണ്ടിയും മററും വരുന്നതുനോക്കി ഒഴിഞ്ഞുമാറിയും സൂക്ഷിച്ചുപോകണമെന്നുശട്ടംകെട്ടി ഭഗവാൻ ആ കൊച്ചുഭക്തനെ യാത്രയാക്കി.

അവൻ ചെന്നു വീട്ടിൽകയറി; കുട്ടികളുമായി തമ്മിലടിച്ചു നിവേദ്യം അശുദ്ധപ്പെടുത്തിയതുകൊണ്ടും അശുദ്ധനിവേദ്യം ഭഗവാനു നിവേദിക്കാൻ കൊണ്ടുപോകരുതെന്നു പറഞ്ഞതു് അനുസരിക്കാഞ്ഞതിനാലും കോപഭരിതയായിരുന്ന ഗുണാഭായി തന്റെആജ്ഞാനുസരണയില്ലാത്ത മകൻ ഒഴിഞ്ഞ താമ്പാളവുമായി വരുന്നതു കണ്ടപ്പോൾ പൂൎവാധികം കോപാക്രാന്തയായിഭവിച്ചു. "എടാ, കൊച്ചുകള്ളാ, ഭഗവാനു നിവേദിക്കാൻ തന്നയച്ച സാധനങ്ങളെവിടെ?"എന്നു കോപസ്വരത്തിൽ ചോദിച്ചു. "നിവേദ്യം ഭഗവാൻ ഭക്ഷിച്ചു. എനിക്കും കുറെ ഭഗവാൻ തന്നു" എന്നു മകൻ പറഞ്ഞു. "കള്ളാ നീ ഇത്ര ചെറുപ്പത്തിലേ കള്ളംപറഞ്ഞു ശീലിക്കുന്നുവോ? നീയും നിന്റെ കൂട്ടുകാരുംകൂടി, ഭഗവാനു നിവേദിക്കാൻ കൊണ്ടുപോയ പായസച്ചോറും മററും തിന്നുതീൎത്തുംവച്ചു വെറും തട്ടവുമായി വന്നു കളവു പറയുന്നുവോ? എന്നു ചോദിച്ചു മാതാവു തല്ലാനടുത്തു. മകൻ ഉടുത്തിരിക്കുന്ന പീതാംബരം മാതാവു കണ്ടു. "എടാ! അസത്തേ! നീ പണ്ഡരനാഥന്റെ പീതാബരം മോഷ്ടിച്ചു ഉടുത്തുവോ? നീ ഉടുത്തിരുന്ന പട്ടു് എവിടെ? അതു കൂട്ടുകാർ കീറിക്കളഞ്ഞിരിക്കണം. അതാണു ഭഗവന്റെ പട്ടു കട്ടുടുത്തുംകൊണ്ടു വന്നതു്. കഴുതേ! ഈ ധിക്കാരം കാണിക്കാൻ നിന്നോടാരുപറഞ്ഞു?"എന്നു ചോദിച്ചുകൊണ്ടു കൈയ്ക്കു കടന്നുപിടിച്ചു വടി ഓങ്ങി. നാമദേവൻ അതുകണ്ടു കിടുകിട വിറച്ചു. "അമ്മേ! കാൎയ്യം അറിയാതെ അമ്മ എന്നെ തല്ലണ്ടാ. ഈ പട്ടു ഭഗവാൻ എന്നെ ഉടുപ്പിച്ചതാണു്. എന്റെ പട്ടു ഭഗവാനും വാങ്ങിച്ചുടുത്തു. നിവേദ്യം ഭഗവാനാണു ഭക്ഷിച്ചതു്—കുറച്ചെനിക്കും തന്നു. ഭഗവാൻതന്നെ എനിക്കുതന്നതാണു്. ഞാൻ പറയുന്നതു പരമാൎത്ഥമാണു് എന്നിങ്ങനെ ഗദ്ഗദത്തോടെ പറഞ്ഞു. ഈ അവസരത്തിൽ ധാമാജിച്ചെട്ടിയാർ മടങ്ങിവന്നു. തന്റെ ജീവിതസൎവ്വസ്വമായ പ്രിയപുത്രനെ ഗുണാഭായിതല്ലാൻഭാവിക്കുന്നതും പുത്രൻ സങ്കടപരിദേവനം ചെയ്യുന്നതും കണ്ടു ചെട്ടിയാർ കാരണം ചോദിച്ചു. ഗുണാഭായി അതുകേട്ടു, പണ്ഡരനാഥനു നിവേദിക്കാനായി പാൽച്ചോറുംമററും കൊടുത്തയച്ചതും, മകൻ അതുംകൊണ്ടു വഴിയിലിറങ്ങി കൂട്ടുകാരുമായി ശണ്ഠകൂടി നിവേദ്യം അശുദ്ധപ്പെടുത്തിയതും നിവേദ്യം മുഴുവൻ കൂട്ടുകാൎക്കു കൊടുത്തുംവച്ചു വെറും തട്ടവുമാ

യി വന്നതും താനുടുപ്പിച്ചയച്ച പട്ടു എവിടെയോ കളഞ്ഞുംവച്ചു ഭഗവാൻെറ പീതാംബരം എടുത്തുടുത്തുംകൊണ്ടുവന്നതുംമററുമായ മകൻെറ മഹാപരാധങ്ങളെ ഭത്താവിനെധരിപ്പിച്ചു മാത്രമല്ല, ഇത്രത്തോളം ണ്ടിയുംകള്ളനുമായപുത്രനെ നല്ലപോലെ ശിക്ഷിക്കണമെന്നു് അഭിപ്രായപ്പെടുകയുംചെയ്തു. ചെട്ടിയാർ അതുകേട്ടു ഭായ്യയുടെമൊഴിയിൽ വിശ്വസിച്ചു മകനു കുററപത്രം, കൊടുത്തു. നാമദേവനാകട്ടെ "അമ്മപറയുന്നതു പരമാത്ഥമല്ല. നിവേദ്യം ഭഗവാനാണു് ഭക്ഷിച്ചതു്. ഭഗവാനു തന്നയച്ചു പായസച്ചോറു ഭഗവാനു കൊടുക്കാതെ തിരികെ കൊണ്ടുപോരാൻ പാടുണ്ടോ? ഭഗവാനുകൊടുക്കാതെ, കാണിച്ചുംവച്ചു് കൊണ്ടുപോരണമെന്നു അമ്മ പറഞ്ഞയച്ചുമില്ല. ചോറും പഴവും തേങ്ങയും ഭഗവാൻ തന്നെ കുറേശ്ശെ എനിക്കും തന്നു. ഈ പട്ടു ഭഗവാൻതന്നെ എന്നെ ഉടുപ്പിച്ചതാണു്. എൻെറ പട്ടു ഭഗവാനും വാങ്ങിഉടുത്തു. ഇതാണു് പരമാത്ഥം എന്നുപറഞ്ഞു. ചെട്ടിയാർ കേട്ടു്, "ഭഗവാൻ നിവേദ്യം ഭക്ഷിച്ചു എന്നും നിന്നെ പട്ടുടുപ്പിച്ചുവെന്നും മററും പറഞ്ഞാൽ അതു് എങ്ങനെവിശ്വസിക്കാനാണു്?. ഏതായാലും നിന്നെ ഇപ്പോൾ ശിക്ഷിക്കുന്നില്ല. നാളെയും നീതന്നെ നിവേദ്യം കൊണ്ടുപോകണം. ഞാനും ഒന്നിച്ചുവരും. ഭഗവാൻ അതൊക്കെ ഭക്ഷിച്ചുകണ്ടാൽ നീ പറഞ്ഞതു സത്യമാണെന്നു വിശ്വസിക്കാം. ഇല്ലെങ്കിൽ അടിച്ചു നിൻെറ തുടപൊട്ടിക്കും" എന്നു താക്കീതുചെയ്തു. നാമദേവൻ അപ്രകാരം സമ്മതിച്ചു.

അടുത്തദിവസം നിവേദ്യവും കൊടുത്തു നാമദേവനെ ക്ഷേത്രത്തിലേക്കയച്ചു ചെട്ടിയാരും അവനെ അനുഗമിച്ചു. തലേന്നാളത്തെപ്പോലെ നമ്മുടെ കൊച്ചുഭക്തൻ നിവേദ്യത്താമ്പാളം ഭഗവൽസന്നിധിയിൽ വച്ചു പൂജ കഴിച്ചു; നിവേദ്യം ഭക്ഷിക്കാനപേക്ഷിച്ചു. തൽക്ഷണം വിഗ്രഹത്തിൽ നിന്നു് ഒരു ദിവ്യതേജസ്സ് ആവിർഭവിച്ചു ഭഗവദ്രൂപത്തിൽ പ്രത്യക്ഷീഭവിച്ചു. ഭഗവദ്ദശനമാത്രയിൽ ആനന്ദാമൃതവാരിധിയിൽ മുങ്ങിക്കളിച്ച ബാലൻ ദണ്ഡനമസ്കാരംചെയ്തു പ്രാത്ഥിച്ചതാവിതു്:—"ഭഗവൻ, പണ്ഡരേശ! യദുകുലനാഥ! ഗോകുലപാല! നവനീതചോര! യശോദാകിശോര! ഭക്തവത്സല! അവിടുന്നു ഇന്നലെ നിവേദ്യം ഭക്ഷിച്ചതും എന്നെ പട്ടുടുപ്പിച്ചതും എൻെറ മാതാപിതാക്കന്മാർ വിശ്വസിച്ചില്ല. ഭഗവാനെ! എൻെറ അച്ഛനിതാ, കാത്തുനില്ക്കുന്നു. അദ്ദേഹം കാൺകെ ഇന്നും നിവേദ്യം ഭക്ഷിക്കാൻ തിരുവുള്ളമുണ്ടാകണേ!.

ഭഗവാൻ, ബാലഭക്തൻെറ പ്രാത്ഥന കേട്ടു, പ്രസന്നനായി അവനെ തൃക്കൈകൊണ്ടു പിടിച്ചെഴുന്നേല്പിച്ചു മാറിൽ അണച്ചു തലോടി. അനന്തരം നിവേദ്യം എടുത്തു് ആ കൊച്ചുപൂജാരിയെ

ഭക്ഷിപ്പിക്കുകയും അവനെക്കൊണ്ടു എടുപ്പിച്ചു താൻ ഭക്ഷിക്കുകയും ചെയ്തു. എന്നിട്ടു തലേദിവസത്തെപ്പോലെ അവൻെറ പട്ടഴിച്ച് താൻ ധരിച്ചുകൊണ്ട് തൻെറ പീതാംബരം അവനെ ഉടുപ്പിച്ച് അന്തർദ്ധാനംചെയ്തു

ദിവ്യവും അത്യത്ഭുതകരവുമായ ഈ കാഴ്ച ദാമാജിച്ചെട്ടിയാരെ ഇതികർത്തവ്യതാമൂഢനാക്കിച്ചെയ്തു. ആ വൃദ്ധഭക്തൻ ദിവ്യപ്രഭാവനായ തൻെറ പുത്രനെ അവിശ്വസിക്കുകയും ഭഗവാൻെറ ഭക്തവാത്സല്യത്തെ ഉള്ളതുപോലെ ഗ്രഹിക്കാതെ തെററിദ്ധരിക്കുകയും ചെയ്തുപോയതിനെക്കുറിച്ചു പശ്ചാത്തപിച്ചും സ്വപുത്രനെ പേർത്തും പേർത്തും അഭിനന്ദിച്ചും ക്ഷമാപണരൂപേണ നാമദേവനോടു പലതും പറഞ്ഞു. അനന്തരം മകനെ കൂട്ടിക്കൊണ്ടു ഗൃഹത്തിൽ മടങ്ങിവന്നു നടന്നവിവരം മുഴുവൻ ഗുണാഭായിയെ ധരിപ്പിച്ചു. ആ സാധ്വി അതുകേട്ട് അത്യത്ഭുതപരവശയായി ചില നിമിഷങ്ങൾ അതേനിലയിൽ തറയ്ക്കപ്പെട്ടതുപോലെനിന്നുപോയി. അനന്തരം മകനെ വാരിഎടുത്തു എളിയിലിരുത്തി പലപ്രാവശ്യം ചുംബിച്ചുംതലോടിയും മാതൃവാത്സല്യത്തെ വെളിപ്പെടുത്തി. തൻെറ പുത്രൻ കേവലം ഈശ്വരനോ ഈശ്വരതുല്യനോ ആണെന്ന് ആ മാതാവു അഭിപ്രായപ്പെട്ടു. ആ വിശിഷ്ടനായ പുത്രനെ തന്നരുളിയ ഭഗവാനെ പിന്നെയും പിന്നെയും വാഴ്ത്തിസ്തുതിച്ചു. അന്നുമുതൽ നിത്യവും പണ്ഡരനാഥപൂജനത്തിനു നിവേദ്യവും കൊടുത്തു നാമദേവനെത്തന്നെ അയയ്ക്കുക പതിവായിത്തീൎന്നു. നാമദേവനാകട്ടെ മുടങ്ങാതെ ഭഗവൽപൂജനം നടത്തുകയാൽ അകളങ്കവിശുദ്ധമായ ഭക്തിയെ പ്രാപിച്ചുംവന്നു.

ഇങ്ങനെഇരിക്കെ, നാമദേവൻെറ ബാല്യപ്രായംമാറി യൗവനം അവനെ തഴുകിത്തുടങ്ങി. അവനു വിവാഹം നടത്തണമെന്നു ഈ ഘട്ടത്തിൽ അവൻെറ മാതാപിതാക്കന്മാർ അഭിലഷിച്ചു. പക്ഷേ, അവരുടെ വമ്പിച്ച സമ്പാദ്യംമുഴുവൻ നാമദേവൻ ഇതിനകം അതിഥിസല്ക്കാരം, ദാനധർമ്മം, അന്നവസ്ത്രാദിദാനങ്ങൾ മുതലായവ നടത്തി നിശ്ശേഷം നശിപ്പിച്ചിരിക്കയാണ്. വിവാഹച്ചിലവുകൾക്കും കന്യകാദാനത്തിനുപോലും കാശില്ലാതെ പുത്രനു പെണ്ണന്വേഷിക്കാൻ അവൎക്കു നിവൃത്തിയില്ല. തന്നിമിത്തം ദുഃഖാബ്ധിയിൽ മുങ്ങി ആ വൃദ്ധദമ്പതികൾ പണ്ഡരനാഥനെ ഭജിച്ചും സ്തുതിച്ചും കഴിഞ്ഞുവന്നു. ഒരുദിവസം ഭഗവാൻ പണ്ഡരനാഥൻ ദാമാജിച്ചെട്ടിയാരുടെ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു "ഇന്നാട്ടിൽ നിൻെറ സമുദായത്തിൽ ഒരു കോടീശ്വരൻെറ മകളായി രാജാഭായിഎന്നൊരു കന്യക, നിൻെറ പുത്രനു കളത്രമായി ജീവിച്ചുപോരുന്നു. നീ ചെന്നു്

അവളെ അവളുടെ അച്ഛനോടു ചോദിക്കുക!" എന്നു ശബ്ദംകേട്ടി മറഞ്ഞു

അടുത്തദിവസം രാവിലെ സ്വപ്നസംഗതി ഭാര്യയെ ധരിപ്പിച്ചു ഭാര്യയുടെയും സമ്മതത്തോടുകൂടി, ധാമാജിച്ചെട്ടിയാർ കോടീശ്വരനെ ചെന്നുകണ്ടു. അഹോ! ചെട്ടിയാക്കു അവിടെ നേരിട്ട ഇച്ഛാഭംഗം അതിനുമുമ്പു് ഒരു കാലത്തുമുണ്ടായിട്ടില്ല. മകളെ തന്റെ പുത്രനായി ആവശ്യപ്പെട്ടപ്പോൾ ആ കോടീശ്വരൻ പറഞ്ഞതു്, "നിങ്ങൾ ഇത്ര വിചാരശൂന്യനാണോ? എന്റെ മകളെ ചോദിക്കത്തക്ക ധനസ്ഥിതി നിങ്ങൾക്കുണ്ടോ? 'നിശ്ചയ' ച്ചടങ്ങിനുമാത്രം ആയിരം സ്വർണ്ണനാണയത്തിന്റെ ചെലവുണ്ടു്. സാധിക്കുമെങ്കിൽ അനന്തരവ്യയങ്ങൾക്കുവേണ്ട ഇരുപതിനായിരം നാണയംകൂടെ കരുതിക്കൊൾക!" എന്നായിരുന്നു.

ചെട്ടിയാർ ഒരക്ഷരം മറുപടിപറയാതെ ലജ്ജിച്ചു തലകുനിച്ചു മടങ്ങിവന്നു വിവരം ഭാര്യയെ ധരിപ്പിച്ചു. രണ്ടുപേരും ആശാഭംഗത്തോടെ സമയം നയിച്ചു. അടുത്തദിവസം രാവിലെ ഭൃത്യവേഷനായ ഒരു ബ്രാഹ്മണൻ ഒരു കാളയുടെ മുതുകിൽ ഒരു ചാക്കുചുമടുമായി ചെട്ടിയാരുടെ ഗൃഹത്തിൽച്ചെന്നു. ചെട്ടിയാർ ബ്രാഹ്മണനെക്കണ്ടു്, താങ്കൾ ആരാണെന്നുംമററും ഊരുംപേരും ചോദിച്ചു. ബ്രാഹ്മണൻ അതുകേട്ടു"കേശവപ്രഭുവിന്റെ കാര്യസ്ഥനാണുഞാൻ. ഈ കാളപ്പുറത്തിരിക്കുന്ന ചാക്കിൽ അൻപതിനായിരം സ്വർണ്ണനാണയമുണ്ടു്. സജ്ജനങ്ങളായ നിങ്ങൾക്കു സമ്മാനിക്കാനായി പ്രഭു ഇതു് എന്നെ ഏല്പിച്ചയച്ചിരിക്കുന്നു. ഇതിൽനിന്നും നാമദേവന്റെ കല്യാണച്ചെലവിനു് ആവശ്യമുള്ളതു് എടുത്തുകൊണ്ടു് ശേഷംതുക ഉപജീവനത്തിനായി സൂക്ഷിച്ചുകൊള്ളാൻ അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നു. വിവാഹകാര്യം ഭംഗിയായി നിർവഹിച്ചതിനു ശേഷമേ ഞാൻ മടങ്ങിപ്പോകുന്നുള്ളു. അങ്ങനെ ചെയ്യണമെന്നാണു പ്രഭു എന്നോടു കല്പിച്ചിരിക്കുന്നതു്" എന്നു പറഞ്ഞു.

ധാമാജിച്ചെട്ടിയാക്കും ഭാര്യയ്ക്കുമുണ്ടായ ആനന്ദത്തിനു അളവില്ല. കേശവപ്രഭുവിനെപ്പററി ചെട്ടിയാക്കു കേട്ടു പരിചയം പോലുമില്ല. അപരിചിതനായ ഒരാളിന്റെ ധനസഹായത്തെ സ്വീകരിപ്പാൻ അല്പം അസുഖം തോന്നിയെങ്കിലും താൻ ആവശ്യപ്പെടാതെകൊടുത്തയച്ചതിനാലും വേറെ ഉപായംവഴിയില്ലാത്തതുകൊണ്ടും ബ്രാഹ്മണനു നന്ദിവാക്കുകൾ പറഞ്ഞു നാണയച്ചുമടിറക്കി പുരയ്ക്കകത്തു സൂക്ഷിച്ചു അനന്തരം അന്നുതന്നെ, ചെട്ടിയാർ ആയിരം സ്വർണ്ണനാണയവുംകൊണ്ടു ബ്രാഹ്മണനോടുകൂടി മുൻചൊന്ന കോടീശ്വരഗൃഹത്തിൽ ചെന്നു നിശ്ചയച്ചടങ്ങു നടത്തി മടങ്ങിപ്പോന്നു. അടുത്ത സുമുഹൂർത്തത്തിൽ നാമദേവനെക്കൊണ്ടു യ

ഥാവിധി രാജാഭായിയെ വിവാഹം ചെയ്യിച്ചു. വിവാഹാനന്തരം വധുവിനെ വരഗൃഹത്തിൽ കൊണ്ടുചെന്നാക്കുന്നതിനായി കോടീശ്വരൻ ബന്ധുമിത്രാദികളോടുകൂടി യാത്രയായി. കോടീശ്വരൻ ധാമാജിച്ചെട്ടിയാരുടെ ഗൃഹത്തിലെ അനാഡംബരത്വവും തദ്വിപരീതമായ ധനധാരാളത്വവും വിവാഹകർമ്മത്തിനു ലോഭലേശമെന്നിയേ പണം വാരിച്ചെലവുചെയ്ത മനഃസ്ഥിതിയും കണ്ടു്, ചെട്ടിയാർ വലിയപ്രഭുവാണെന്നും താൻ അദ്ദേഹത്തെ നിർദ്ധനനാണെന്നുകരുതിയതു തെററാണെന്നും, ആ കോടീശ്വരനു തോന്നി. ഉടനേ അദ്ദേഹംചെട്ടിയാരെ ബഹുമാനപൂർവ്വം അരികിലിരുത്തി ഇപ്രകാരം ധന്യവാദംചെയ്തു: "മഹാത്മൻ! ഞാൻ അങ്ങയെ നിർദ്ധനനെന്നു തെററിദ്ധരിച്ചകുററം ക്ഷമിക്കണം താങ്കളുടെ അനാഡംബരത്വവും വിനീതത്വവും എന്നെ ആവിധം ധരിപ്പിച്ചതാണു്. പ്രഭോ! ആ രണ്ടുഗുണങ്ങളും മനുഷ്യത്വത്തിൻെറ മഹത്വമേറിയ അടയാളങ്ങളാണെങ്കിലും പ്രഭുത്വത്തിനും ആ ഗുണങ്ങൾക്കും തമ്മിൽ അജഗജാന്തരമുണ്ടു്. എന്നേപ്പോലുള്ള അജ്ഞാനികൾ പണച്ചോരുക്കിനാൽ ഡാംഭികന്മാരും അഹങ്കാരികളും മിക്കവാറും നാസ്തികന്മാരുമായിത്തീരുന്നു. താങ്കളാകട്ടേ, കുബേരത്വത്തോടുകൂടി കുചേലത്വത്തെഘടിപ്പിക്കുന്നു. പ്രഭോ! അങ്ങു ധനത്തിൻെറയഥാർത്ഥസ്ഥിതിഗ്രഹിച്ച മഹാനാണു്. പരമാർത്ഥത്തിൽ പണത്തിനും പണക്കാരനായമനുഷ്യനും തമ്മിൽ യാതൊരു സംബന്ധവുമില്ല ലോകത്തിലുള്ളസകലപണവും ഒന്നിച്ചുകൂട്ടി ലോകത്തിലുള്ള സകലമനുഷ്യർക്കുമായി 'ആളോഹരി' നടത്തിയാൽ ഓരോ ഓഹരിയും ഓരോരുത്തൻെറആവശ്യത്തിനുവേണ്ടതിൽ കുറഞ്ഞോ കൂടിയോ കാണപ്പെടുകയില്ല. അതുകരുതലോടുകൂടിയാണു് ഈശ്വരൻ ധനത്തെ സൃഷ്ടിച്ചിട്ടുള്ളതു്. എന്നാൽ പാപാത്മാക്കളുടെഓഹരി അവരിൽനിന്നെടുത്തു പുണ്യാത്മാക്കളുടെ കൈയിൽ ഏല്പിക്കുന്നു. എന്നാൽ ആ പുണ്യാത്മാക്കളിൽ അപൂർവ്വം ചിലർ ആ പരമാർത്ഥം അറിഞ്ഞു് അവരുടെ ഓഹരിമാത്രം സ്വന്തംവകയ്ക്കു ചെലവുചെയ്കയും ശേഷം അതിൻെറ അവകാശികളായ അഗതികൾക്കായി വിനിയോഗിക്കുകയുംചെയ്യുന്നു. അങ്ങിനെയുള്ളപുണ്യാത്മാക്കളിൽ ഒരാളാണു് അവിടുന്നു്. താങ്കളുടെബന്ധുത്വം ഞാൻ ഒരുമഹാഭാഗ്യമായിക്കരുതുന്നു, അതുപോലെതന്നെ സദ്ഗുണസമ്പന്നനും സൌന്ദര്യസമന്വിതനും സർവ്വേശ്വരഭക്തനുമായ താങ്കളുടെ വത്സലപുത്രൻെറ ശ്വശ്രുരത്വം ഒരു വലിയ സമ്പാദ്യമായും ഞാൻ വിശ്വസിക്കുന്നു."

ഇതിനിടയ്ക്കു് 'നിശ്ചയച്ചടങ്ങു'ദിവസംമുതൽ കന്യകയുടെ പതിഗൃഹപ്രവേശമുഹൂർത്തംവരെ' സകലകാര്യങ്ങൾക്കും മുന്നിട്ടുനിന്നും സർവ്വകർമ്മങ്ങളിലും ഭാഗഭാക്കായും വിവാഹച്ചെലവിനു വേണ്ടപ

ണം കൈവശംവെച്ചു ചെലവുചെയ്യും സവ്വവ്യാപിയായി സവ്വദൃഷ്ടികളം വിഷയീഭവിച്ചിരുന്ന ബ്രാഹ്മണൻ പെട്ടെന്നു കാണാതായി. എപ്പോൾപോയി എങ്ങോട്ടുപോയി എന്നിങ്ങനെ എല്ലാവരുടെയും പരസ്പരാന്വേഷണത്തിൽ "ഇപ്പോഴിവിടെക്കണ്ടു; കുറച്ചുമുമ്പവിടെക്കണ്ടു; അരനാഴികയ്ക്കുമുമ്പു അപ്പുറത്തുകണ്ടു; അരയ്ക്കാൽനാഴികയ്ക്കുമുമ്പകത്തുകണ്ടു" എന്നി തൃപ്തികരമായസമാധാനങ്ങൾ ലഭിച്ചു എന്നല്ലാതെ ബ്രാഹ്മണൻപോയതു് ഒരാളെങ്കിലും കണ്ടിട്ടില്ല. ആ അന്തർദ്ധാനം ചിലക്കു് ഇച്ഛാഭംഗത്തിനും മററു ചിലക്കു സംശയത്തിനും ചെട്ടിയാക്കു പ്രകടമായ അന്തസ്താപത്തിനും കാരണമായി. ബ്രാഹ്മണനെ വേണ്ടവിധം സമ്മാനിച്ചു കൈമടക്കുംകൊടുത്തു് കേശവപ്രഭുവിനായുള്ളനന്ദിവാക്കുകളുംപറഞ്ഞു് അയയ്ക്കണമെന്നും മററും താനുദ്ദേശിച്ചിരുന്നതുപോലെ സാധിക്കാതെവന്നതാണു് ചെട്ടിയാരുടെ മനസ്താപത്തിനു കാരണം. നല്ലചൊടിയും ചുണയും അഭിപ്രായധീരതയും കാര്യശേഷിയും സുമുഖതയുമുള്ള ആ ബ്രാഹ്മണനെ സസന്തോഷം യാത്രഅയയ്ക്കാനിടയാകാഞ്ഞതിനെക്കുറിച്ചാണു്, അല്പദിവസത്തെ പഴക്കത്താൽ അദ്ദേഹത്തിന്റെ സുഹൃത്തുക്കളായിഭവിച്ച ഭൂരിപക്ഷം ജനങ്ങളുടെയും ഇച്ഛാഭംഗം. ഈ വിവാഹാലോചനദിനംമുതൽ നാളിതുവരെ ഇത്രവമ്പിച്ചതുക കൈവശംവച്ചിരുന്നു ചെലവുചെയ്യുകരാൾ പെട്ടെന്നുകടന്നുകളഞ്ഞതു തക്കതായകാരണത്തോടുകൂടിയായിരിക്കുമെന്നാണു ചിലർ സംശയിച്ചതു്.

കൊല്ലം ഒന്നുരണ്ടു കഴിഞ്ഞു. നാമദേവന്റെ കൊട്ടപ്പിൽ പഴകിയ കൈ, കോട്ടമില്ലാതെ പ്രവർത്തിച്ചുകൊണ്ടിരുന്നു. കേശവപ്രഭുവിന്റെ സംഭാവനയിൽ വിവാഹാവശ്യത്തിനു ചെലവായതുപോകെ ബാക്കിയുള്ള തുക അതിഥിപൂജയ്ക്കും അഗതിരക്ഷണത്തിനും വാരി ചെലവു ചെയ്കയാൽ നിത്യവൃത്തിയ്ക്കു മുട്ടിത്തുടങ്ങിയിരിക്കുന്നു. നാമദേവന്റെ വന്ദ്യമാതാപിതാക്കന്മാർ വാർദ്ധക്യാധിക്യത്താൽ തുന്നൽപ്പണിയിൽ അശക്തരായിഭവിച്ചിരിക്കുന്നു. രാജാഭായി ഗർഭക്ലേശത്താൽ ഗൃഹജോലികൾ ശരിക്കു നിവ്വഹിക്കുന്നതിനും ഭർത്താവിന്റെ വൃദ്ധമാതാപിതാക്കളെ ശുശ്രൂഷിക്കുന്നതിനുപോലും അസമർത്ഥയായി തീന്നിരിക്കുന്നു. നാമദേവനാണെങ്കിൽ, പണ്ഡരനാഥന്റെ നിനവു വിട്ടു ഒരു വിനാഴികയിപ്പെന്ന നിലയിലുമെത്തിയിരിക്കുന്നു. ഈഘട്ടത്തിൽ തന്റെ വൃദ്ധമാതാപിതാക്കളെയുംപ്രഭുകുടുംബജാതയായ കളത്രത്തെയും പട്ടിണിയിട്ടുന്നതു് അനൗചിത്യമാണെന്നു കരുതി, പിതാവിന്റെവക, തൽക്കാലം താമസിച്ചിരിക്കുന്ന വീട്ടും പുരയിടവും തീറുകൊടുത്തു വിലമേടിച്ചു. ആ സ്വത്തു് ഒരു മാസത്തേയ്ക്കു തികച്ചും വീട്ടുചെലവും ദാനധമ്മവും ചെയ്യാനുണ്ടായിരുന്നി

ല്ല. അതുകൂടി അവസാനിച്ചപ്പോൾ, പുതിയ വീട്ടുടമസ്ഥൻ വീടൊഴിഞ്ഞുകൊടുക്കണമെന്നാവശ്യപ്പെട്ടു. തൽക്ഷണം ചന്ദ്രഭാഗാനദിയുടെ തീരത്തു് നാലു തൂണു കുഴിച്ചുനിർത്തി പുല്ലുകൊണ്ടു മേഞ്ഞു് ഒരു പന്തൽപ്പുര നിർമ്മിച്ചു മാതാപിതാക്കളെയും ഗർഭിണിയായ തന്റെ കളത്രത്തെയും കൂട്ടിക്കൊണ്ടു് അതിൽ താമസമാക്കി. ഒരുനേരത്തെ ആഹാരത്തിനുപോലും വകയില്ലാതിരിക്കുന്ന നാമദേവൻ പണ്ഡരനാഥനെ സേവിച്ചു രാപകൽ ക്ഷേത്രത്തിനുള്ളിൽ കഴിഞ്ഞുകൂടുന്നു. വയസ്സുചെന്ന മാതാപിതാക്കന്മാരെ പട്ടിണിയിടരുതെന്നോ ഗർഭിണിയായ ഭാര്യയെ കഷ്ടപ്പെടുത്തരുതെന്നോ അയാൾക്കു് ഉദ്ദേശമില്ല. ആ നിനവുപോലും അയാൾക്കുണ്ടോ എന്നു സംശയമാണു്. ചെട്ടിയാർ രാജാഭായിയുടെ കഷ്ടതകണ്ടു കരൾനൊന്തു്, നയനസൂക്ഷ്മതയില്ലാത്ത ആ വയസ്സുകാലത്തു്, കൈവിറയൽകൊണ്ടു സൂചി പിടിക്കാൻ കഴിവില്ലാത്ത ആ ഘട്ടത്തിലും പഴയ കുപ്പായങ്ങളുടെയും മറ്റും അററകുററപ്പണി തുടങ്ങിയ ചില ചില്ലറജോലികൾ ചെയ്തും അതിൽക്കിട്ടുന്ന ആദായം രാജാഭായിയെ ഏല്പിച്ചുംവന്നു.

രാജാഭായിക്കു ഗർഭം പൂർണ്ണമായി; പ്രസവകാലമടുത്തു. നാലുപുറവും തുറന്നുകിടക്കുന്ന ആ പന്തലിൽ പ്രസവകാര്യം നിർവഹിക്കാൻ നിവൃത്തിയില്ല; വേറേ ഗൃഹവുമില്ല; ഒന്നന്വേഷിച്ചുനോക്കാമെന്നുവച്ചാൽ ആളുമില്ല. നാമദേവനാണെങ്കിൽ പണ്ഡരനാഥനെയും വിളിച്ചു ക്ഷേത്രത്തിന്നുയിൽ കിടക്കുന്നു. കിഴവൻചെട്ടിയാക്കുണ്ടായ മനോദുഃഖത്തിനു കണക്കില്ല. ആ വൃദ്ധൻ പെട്ടിയിൽസൂക്ഷിച്ചിരുന്ന ചില പഴയ മുണ്ടുകളും മററും എടുത്തു് പന്തലിനകത്തു് ഒരററം ഒന്നു വളച്ചു മറച്ചു. അങ്ങനെ പ്രസവം നടന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഈ ഘട്ടത്തിൽ ആ വയോവൃദ്ധൻ വടിയുമിടിച്ചു ചുവടളന്നു നടന്നു ക്ഷേത്രത്തിൽച്ചെന്നു വിവരം നാമദേവനെ അറിയിച്ചു വീട്ടിലേക്കു ക്ഷണിച്ചു. നാമദേവൻ അതുകേട്ടു് "രാജാഭായി പ്രസവിച്ചതിനു ഞാൻ അവിടെവന്നിട്ടെന്തുവേണം? എനിക്കു ഭഗവാനെ ഭജിക്കണം ഞാൻ വരുന്നില്ല" എന്നു പറഞ്ഞു വൃദ്ധൻ വളരെയൊക്കെ നിർബന്ധിച്ചിട്ടും മകന്റെ ശാഠ്യത്തെ ശമിപ്പിക്കാൻസാധിച്ചില്ല. ആ സമയത്തു് അവിടെ കൂടിയ ചിലർ, വൃദ്ധന്റെ വാക്കിനെ നിരസിക്കരുതെന്നും ഭാര്യ പ്രസവിച്ചെന്നുകേട്ടാൽ വീട്ടിൽ ചെല്ലാതിരിക്കുന്നതു ശരിയല്ലെന്നും വൃദ്ധനായ പിതാവിനെ നിരാശനായി മടക്കി അയയ്ക്കുന്നതു പാപമാണെന്നും മററും ന്യായബോധനംചെയ്തു. നാമദേവൻ അതു കേട്ടഭാവംപോലും നടിച്ചില്ല. അതുകണ്ടു ചിലക്കു കോപം ജനിച്ചു. "നീ ഒരു നാട്ട്യനാണു് മൂഢനുമാണു്. ഭാര്യ പ്രസവിച്ചാൽ വീട്ടിൽപ്പോകാത്തവരുണ്ടോ? വൃദ്ധനായ പിതാവിന്റെ വാക്കിനെ അനുസരി

ക്കാത്തവരുണ്ടോ?" എന്നും മററും അവർ ഭർത്സിച്ചുതുടങ്ങി അതിന്ന് നാമദേവന്ന് ഉത്തരമില്ല. കിഴവൻ മകൻെറ മനസ്സിനെ നേർവഴിക്കു തിരിക്കാൻ പണ്ഡരിനാഥനോട് പ്രാർത്ഥിച്ചിട്ടു മടങ്ങിപ്പോയി. അന്നു രാത്രിയിൽ നാമദേവൻ ഉറങ്ങിക്കിടക്കുമ്പോൾ ഭഗവാൻ സ്വപ്നത്തിൽ പ്രത്യക്ഷനായി, "നീ വീട്ടിൽപോയി പുത്രനെ ദർശിക്കുക! നിൻെറ നിർദ്ദയത്വം ഹേതുവാൽ ദുഃഖാക്രാന്തരായിരിക്കുന്ന മാതാപിതാക്കന്മാരെയും ഭാര്യയെയും സമാധാനപ്പെടുത്തുക! മേലാൽ പകലും രാത്രിയും നീ ഇവിടെയിരുന്ന് എന്നെ ഭജിക്കേണമെന്നില്ല. പകൽ ഇവിടെയും രാത്രിയിൽ വീട്ടിലുമായി കഴിഞ്ഞുകൂടിയാൽമതിയാകും. നിൻെറ പുത്രന്ന് വിഷ്ണുദാസ് എന്നു നാമകരണം ചെയ്യുക!" എന്നരുളിച്ചെയ്തു മറഞ്ഞു നാമദേവൻ ഭഗവദാജ്ഞ അനുസരിച്ച് അപ്പോൾതന്നെ വീട്ടിൽ എത്തി. മാതാപിതാക്കന്മാരെ കണ്ടു വണങ്ങി അവരുടെ മനസ്സിനെ സമാധാനപ്പെടുത്തി അനുഗ്രഹം വാങ്ങിയതിനുശേഷം പുത്രനെ ദർശിച്ചു ഭാര്യയെ കൃതകൃത്യയാക്കിച്ചെയ്തു. തൽക്ഷണം വർഷം ഉണ്ടാവുകയും പന്തലിനുള്ളിൽ കഴിഞ്ഞുകൂടാൻ നിവൃത്തിയില്ലാത്തവണ്ണംമേല്പുര ചോർന്നൊലിക്കുകയും ചെയ്തു. ഈ സംഭവം നാമദേവൻെറ മനസ്സിനെ അത്യധികം പിടിപ്പിച്ചു. പ്രസവിച്ചുകിടന്ന ഭാര്യയും ശിശുവും വയോവൃദ്ധരായ മാതാപിതാക്കന്മാരും മഴവെള്ളത്തിൽ കിടന്നു കഷ്ടപ്പെടുന്ന ആ കാഴ്ച അയാളുടെ ഹൃദയത്തെ എത്രകണ്ടു തപിപ്പിച്ചിരിക്കണമെന്നു പറഞ്ഞറിവിക്കാൻ പ്രയാസം.

ഈ അവസരത്തിൽ നാലഞ്ചു മുളയും കുറേ പരമ്പും പുല്ലുമായി ഒരു മനുഷ്യൻ അവിടെ വന്നുചേർന്ന "നാമദേവ! നാമദേവ!" എന്നിങ്ങനെ ധൃതഗതിയിൽ ഉറക്കെ വിളിച്ചു. വിളികേട്ടു നാമദേവൻ പുറത്തുചെന്ന് അന്വേഷിച്ചപ്പോൾ, തന്നെ സഹായിക്കാനായി അപരിചിതനായ ഒരു മനുഷ്യൻ പുരയ്ക്കു വേണ്ട ഉപകരണങ്ങളോടുകൂടി വന്നു നിൽക്കുന്നതുകണ്ടു്, "താങ്കൾ ആരാണ? ഞങ്ങളെ സഹായിക്കാൻ ആരാണ് ശട്ടംകെട്ടി അയച്ചതു്?" എന്നു ചോദിച്ചു. ആഗതനായ മനുഷ്യൻ അതുകേട്ടു്, "കേശവപ്രഭുവാണു് എന്നെ അയച്ചതു്. ഞാൻ അദ്ദേഹത്തിൻെറ ഭൃത്യനാണു്." എന്നുപറഞ്ഞു "ആ പ്രഭു ആരാണു്? എൻെറ വിവാഹച്ചെലവിന്ന് ഒരു വമ്പിച്ച തുക സംഭാവനചെയ്ത ആ ഉദാരമനസ്കനെ എനിക്കൊന്നു കാണാൻ കഴിഞ്ഞില്ലല്ലോ. അന്ന് അദ്ദേഹം അയച്ചിരുന്ന ആ ബ്രാഹ്മണൻ യാത്രപോലും ചോദിക്കാതെ ഓടിപ്പൊയ്ക്കളഞ്ഞതുകൊണ്ടു് അതു സാധിച്ചില്ല. ഇത്തവണ നിങ്ങളെങ്കിലും എന്നെ അദ്ദേഹത്തിൻെറ അടുക്കൽ കൂട്ടിക്കൊണ്ടുപോകണേ!" എന്നപേക്ഷിച്ചു. ആഗതനായ മനുഷ്യൻ, "അതൊക്കെ പിന്നീടു നി

ശ്ചയിക്കാം. എനിക്ക മഴനനഞ്ഞു കുളിർ സഹിക്കാൻ വയ്യാ. വേഗത്തിൽ മേല്പുരമേഞ്ഞു് നാലുചുററും കെട്ടിമറയ്ക്കുന്നതിന്നു് എന്നെ സഹായിക്കുക!" എന്നു പറഞ്ഞു പുരമേയാൻ ഭാവിച്ചു. വളരെ വേഗത്തിൽ മേച്ചിൽ കഴിഞ്ഞു ചുററും കെട്ടിമറച്ചുതുടങ്ങി. നാമദേവർ അകത്തും കേശവപ്രഭുവിൻെറ ഭൃത്യൻ പുറത്തും നിന്നാണു് ആ ജോലി നിർവ്വഹിച്ചതു്. യഥാസമയം ചുററും മറച്ചു കെട്ടിയതിനു ശേഷമാണു് പുറത്തേക്കിറങ്ങാൻ വഴിയിടാതെ ആകെ മറച്ചുകെട്ടുകയാണുണ്ടായതെന്നു നാമദേവനു മനസ്സിലായതു്. വിചാരശ്ശൂന്യമായ ആ പ്രവൃത്തി അയാളെ ലജ്ജിതനും വിഷണ്ണനുമാക്കിച്ചെയ്തു. അയാൾ അകത്തിരുന്നുകൊണ്ടു കേശവപ്രഭുവിൻെറ ഭൃത്യനെ വിളിച്ചു; വിളി കേൾക്കുന്നില്ല. വീണ്ടും ഉറക്കെ വിളിച്ചു; ഫലം മേല്പടിതന്നെ. പിന്നെയും പിന്നെയും വിളിച്ചു; വിളി കേൾക്കാൻ ആളില്ല. ആ ശബ്ദം കേട്ടു ധാമാജിച്ചെട്ടിയാരും ഗുണാഭായിയും ഉണന്നു. കാര്യം അറിഞ്ഞു് അവർ മകൻെറ മൌഢ്യത്തെക്കുറിച്ചു ശാസിച്ചു. അനന്തരം മകനും പിതാവുംകൂടി ഒരുവശം ഭേദിച്ചു പുറത്തിറങ്ങാൻ വളരെ ശ്രമിച്ചു. യാതൊരു ഫലവുമുണ്ടായില്ല. കേശവപ്രഭുവിൻെറ ഭൃത്യൻ തങ്ങളെ വലയ്ക്കാനായി മനഃപൂർവ്വം ഇങ്ങനെ പ്രവൃത്തിച്ചതാണെന്നും അന്നു വന്ന ബ്രാഹ്മണനെപ്പോലെ ഇയ്യാൾ യോഗ്യനല്ലെന്നും കേശവപ്രഭുവിനെ ഒരുനോക്കു കാണാനിടയാകുമെങ്കിൽ ഈ വിവരം അദ്ദേഹത്തെ ധരിപ്പിക്കണമെന്നും ധാമാജിച്ചെട്ടിയാർ നിശ്ചയിച്ചു.

നേരംവെളുത്തു; ആ കൊച്ചുകുടിലിനകത്തുനിന്നും പുറത്തിറങ്ങാൻ അവൎക്കു സാധിക്കുന്നില്ല. ചന്ദ്രഭാഗാനദിയിൽ പ്രഭാതസ്നാനത്തിനെത്തിയ ജനങ്ങൾ നദീതീരത്തു്, തലേദിവസംവരെ ധാമാജിച്ചെട്ടിയാരുടെ കുടിൽനിന്ന സ്ഥാനത്തു് ഒരു സ്വൎണ്ണഗൃഹം നില്ക്കുന്നതുകണ്ടു് എല്ലാവരും അത്ഭുതപരതന്ത്രരായി അതിനു ചുററും വളഞ്ഞു. വെളിയിൽ ജനങ്ങളുടെ കാൽപ്പെരുമാററം കേട്ടു് അതിനുള്ളിലിരുന്ന വൃദ്ധനും മകനും തങ്ങളെ സഹായിക്കണമെന്നു വിളിച്ചപേക്ഷിച്ചു. വല്ലജാതിയും ഒരു പഴുതുണ്ടാക്കി തങ്ങളെ പുറത്തിറക്കണമെന്നു വിളിച്ചുപറഞ്ഞു. അതുകേട്ടു്, അവരെ സഹായിക്കണമെന്നും ഈ അത്ഭുതസംഭവത്തിൻെറ പൂൎണ്ണവിവരം അറിയണമെന്നുമുള്ള താല്പൎയ്യത്തോടുകൂടി പലരും ശ്രമിച്ചുനോക്കി. അവരുടെ ശ്രമങ്ങൾ നിഷ്ഫലങ്ങളായി ഭവിച്ചതേയുള്ളു. ഈ അവസരത്തിൽ മലിനവേഷനായ ഒരുവൻ ഒരു മഴവും കൊണ്ടു് ആൾക്കൂട്ടത്തിൽനിന്നും മുമ്പോട്ടുചെന്നു് ആരോടും ഒരക്ഷരവും പറയാതെ ആ സ്വൎണ്ണക്കുടിലിൻെറ ഒരുവശത്തെ ഭിത്തിയിൽ കണക്കനെ നാലുവെട്ടുകൊടുത്തു. വെട്ടിയഭാഗത്തുനിന്നും ഒരു സ്വൎണ്ണപ്പലക അട

ന്നു മുമ്പോട്ടു വീഴുകയും ആ മലിനവേഷൻ ആൾക്കൂട്ടത്തിൽ കയറി മറയുകയും ചെയ്തു. ആളറിയാനായി അവനെക്കണ്ടുപിടിക്കുവാൻ അവർ ചെയ്ത ശ്രമങ്ങളെല്ലാം വിഫലങ്ങളായി ഭവിച്ചു.

കെട്ടിടത്തിനു വെളിയിലിറങ്ങിക്കണ്ടപ്പോഴാണു്, സൂര്യപ്രകാശംതട്ടി 'പളപളാ'യമാനമായിത്തിളങ്ങുന്ന തങ്ങളുടെ സ്വർണ്ണക്കൂടിലിന്റെ യാഥാർത്ഥ്യവും കേശവഭൃത്യന്റെ മാഹാത്മ്യവും അവർക്കു മനസ്സിലായതു്. സർവ്വം പണ്ഡരനാഥന്റെ കളികളാണെന്നു് അവർ ധരിക്കുകയും ഭഗവന്മാഹാത്മ്യത്തെ കീർത്തിച്ചു സ്തുതിക്കുകയുംചെയ്തു.

നാമദേവർ അന്നുതന്നെ ആ സ്വർണ്ണക്കൂടിലിനെ ലേലത്തിൽ വിററു. ഒരുലക്ഷം സ്വർണ്ണനാണയത്തിനു് ഒരു ധനികൻ അതു ലേലത്തിൽ വിളിച്ചെടുത്തു. നാമദേവൻ ആ നാണയം വാങ്ങി തന്റെ നഷ്ടപ്പെട്ട വീടും പുരയിടവും തിരികെ വിലയ്ക്കുമേടിച്ചു് എല്ലാവരുമായി അതിൽ താമസം മാററുകയും ശേഷിച്ചധനംകൊണ്ടു് ചുരുങ്ങിയനിലയിൽ തങ്ങളുടെ ആഹാരാദ്യാവശ്യങ്ങളെ നിർവ്വഹിക്കുകയും പൂർവ്വവൽ അതിഥിപൂജയും ദാനധർമ്മങ്ങളും അനുഷ്ഠിക്കുകയും ചെയ്തുവന്നു. അങ്ങനെ ഇരിക്കെ, ഒരുദിവസം ധാമാജിച്ചെട്ടിയാർ നാമദേവരെ അരികിൽ വിളിച്ചു് "മകനേ! നിന്റെ ദാനനിഷ്ഠ കർക്കശമായിരിക്കുന്നു. ഇങ്ങനെ കണ്ണുമടച്ചു കൊടുത്തുതുടങ്ങിയാൽ അവസാനത്തിൽ നമ്മുടെ ഗതി വല്ലരെ കഷ്ടത്തിലാകും നമുക്കു് അതു് അനുഭവപ്പെട്ടിട്ടും നീ അറിയുന്നില്ല. നമ്മുടെ കഷ്ടതകണ്ടു കനിവുതോന്നി ഭഗവാൻ നമുക്കു തന്നതാണു് ഈ സ്വത്തു്. അതിനെ ബുദ്ധിപൂർവ്വം വിനിയോഗിച്ചില്ലെങ്കിൽ ഭഗവാന്റെ കോപത്തിനു പാത്രമാകും. അങ്ങനെ വന്നാൽ ഒരു പൈസയുടെ സഹായം പിന്നീടു ഭഗവാനിൽനിന്നും ഉണ്ടാവുകയില്ല. അതുകൊണ്ടു് നിനക്കായിട്ടല്ലെങ്കിലും നിന്റെ ഈ വൃദ്ധമാതാപിതാക്കൾക്കും ഈ പെൺകുട്ടിക്കും അവളുടെ കുട്ടികൾക്കുമായി ഒരു ചെറിയ ധനം പ്രത്യേകം കരുതിവച്ചിട്ടു ശേഷമെല്ലാം ചെലവുചെയ്തുകൊൾക." എന്നീവിധം ഉദ്ബോധനം ചെയ്തു. അതിനു നാമദേവർ പറഞ്ഞ സമാധാനമാവിതു്:—"അച്ഛ! അച്ഛൻ പറയുന്നതുപോലെ നമുക്കു് ഒടുവിൽ കഷ്ടതനേരിട്ടേയ്ക്കാം പക്ഷേ, പണം കരുതിവച്ചിരുന്നാൽ ആ പണം കഷ്ടതയെ പരിഹരിക്കുമെന്നു വിശ്വസിക്കുന്നതു തെററാണു്. ആരുടേയും കഷ്ടതയെ പരിഹരിപ്പാൻ ഭഗവാൻ പണ്ഡരനാഥനുമാത്രമേ സാധിക്കൂ! അതുകൊണ്ടു ഭഗവത്ഭക്തിയാകുന്ന ധനത്തെ അവിടുന്നു സമ്പാദിക്കുക! ഈ സ്വർണ്ണനാണയം നമുക്കു യാതൊരു സഹായവും ചെയ്യുന്നതല്ല. അഥവാ അച്ഛൻ വിചാരിക്കുന്നതുപോലെ ദാരിദ്ര്യക്ലേശത്തെ —അതായ

ളു് ആഹാരത്തിനു വകയില്ലാതെ കഷ്ടപ്പെടുമ്പോൾ ആ കഷ്ടത യെ—ഈ ധനം ഒട്ടുമവു സഹായിച്ചേയ്ക്കാം. അച്ഛനോ എനി ക്കോ മററാക്കെങ്കിലുമോ, ഒരു കൈയൊടിഞ്ഞോ കാലൊടിഞ്ഞോ ചികിത്സകൊണ്ടു ഭേദമാകാത്ത മറെറാരു വ്യാധി പിടിപെട്ടിട്ടോ, കഷ്ടപ്പെടുന്നു എന്നു വിചാരിക്കുക! ആ കഷ്ടതയിൽനിന്നും ഈ പ ണം നമ്മേ രക്ഷിക്കുമോ? അല്ലെങ്കിൽ വീട്ടിനു തീ പിടിച്ചു വെളി യിലിറങ്ങാൻ നിവൃത്തിയില്ലാതെ അകത്തുകുടുങ്ങി കഷ്ടപ്പെടുന്നതി നോ, സമുദ്രമദ്ധ്യത്തിൽ വീണു രക്ഷാമാർഗ്ഗമില്ലാതെ കഷ്ടണിക്കു ന്നതിനോ സംഗതിയായി എന്നിരിക്കട്ടേ; ആ കഷ്ടതകളിൽനിന്നു രക്ഷിക്കാൻ പണത്തിനു കഴിയുമോ? കഴിയുകയില്ലെങ്കിൽ അത്ര നി സ്സാരമായ ഒരു സാധനത്തെ നാമെന്തിനു വച്ചു സൂക്ഷിക്കണം? അ ഥവാ, അച്ഛൻെറ അഭിപ്രായത്തിനിണങ്ങി കുറേ നാണയം സൂക്ഷി ച്ചുവച്ചു എന്നിരിക്കട്ടെ; ബാക്കി ധനമെല്ലാം ദാനംചെയ്തു തീരു മ്പോൾ പിന്നീടു വരുന്നവരോടു് എന്തുപറയും? ഇല്ലെന്നു പറ ഞ്ഞാൽ അതു അസത്യവാദം അല്ലേ? 'കുറേഉണ്ടു', അതു തരികയി ല്ല' എന്നു പറയുകയാണെങ്കിൽ ലോഭി എന്ന അപഖ്യാതി സമ്പാ ദിക്കുകയല്ലേ? അപഖ്യാതി മോക്ഷലാഭത്തിനു വിഘാതമാണെന്നു് അച്ഛനു് അറിഞ്ഞുകൂടേ? അല്ലയോ വന്ദ്യപിതാവേ! ഇപ്രകാരമുള്ള തരങ്ങൾ ഈ നിസ്സാരൻെറ മുഖത്തുനിന്നും കേട്ടിട്ടുവേണോ അ ങ്ങു മനസ്സിലാക്കാൻ എല്ലാം അറിവുള്ള അവിടുന്നു് എൻെറ അറി വിനെ പരീക്ഷിക്കുകയായിരിക്കാം."

നാമദേവരുടെ ഉദ്ദേശം സാധിച്ചു കൈവശമുണ്ടായിരുന്ന ധ നം മുഴുവൻതീർത്തു ഒടുവിൽ വീടും പുരയിടവുംകൂടെ ദാനംചെയ്യാൻ മുതിർന്നുകണ്ടു്. പട്ടിണിയായാലും കിടന്നുറങ്ങാൻ വീടുവേണമെ ന്നും അതുവില്ക്കാൻ പാടില്ലെന്നും പറഞ്ഞു് മാതാപിതാക്കന്മാർ തടഞ്ഞതിനാൽ ആ ഉദ്യമത്തിൽനിന്നും പിന്മാറി. അതിനു ശേഷം നാമദേവർ ഗൃഹജീവിതത്തെ വെറുത്തു് പണ്ഡരനാഥൻെറ ചേവടികളെ അഹോരാത്രം ഭജിക്കുന്നതിനായി ക്ഷേത്രത്തെ അഭയം പ്രാപിച്ചു. തദനന്തരം ആഹാരച്ചെലവുകൾക്കായി ധാമാജിച്ചെ ട്ടിയാർ പഴയ തുന്നൽപ്പണിയെ ശരണംപ്രാപിച്ചു.

വിഷ്ണുദാസ്സനു വയസ്സു രണ്ടുകഴഞ്ഞു; ചൗളകർമ്മത്തിനു കാ ലമായി. ഈ ഘട്ടത്തിൽ അവൻെറ മാതൃജനകനായ കോടീശ്വ രൻ മകളേയും പൌത്രനേയും കാണുന്നതിനും ബന്ധുജനങ്ങളുടെ സുഖക്ഷേമാദികളെ അന്വേഷിക്കുന്നതിനുമായി പണ്ഡരപുരത്തുവ രുന്നതിനിടയായി. ആ കുബേരനു തൻെറ ജാമാതാവിൻെറ തൽക്കാ ലനിർദ്ധനസ്ഥിതി മനസ്സിലായ്കയാൽ മകളേയും പൌത്രനേയും കു റേനാൾ സ്വഗൃഹത്തിൽ കൊണ്ടുപോയി താമസിപ്പിക്കണമെന്നു്

അഭിനിവേശംജനിച്ചു. വിവരം ധാമാജിച്ചെട്ടിയാരേയും ഗുണാഭായിയേയും ധരിപ്പിക്കുകയും അവർ വൈമനസ്യം പ്രകടിപ്പിക്കാതായപ്പോൾ അപ്പോൾത്തന്നെ കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു.

എട്ടുപത്തു മാസംകഴികേ, പൌത്രന്റെ ചൌളകർമ്മം നടത്താൻ നിശ്ചയിച്ചിരിക്കുന്നുവെന്നും അതിലേക്കു വന്നുചേരണമെന്നും പറഞ്ഞു് രാജാഭായിയുടെ പിതാവു് ധാമാജിച്ചെട്ടിയാക്കു ക്ഷണംഅയച്ചു. വിവരം അറിഞ്ഞപ്പോൾ നിർദ്ധനനായ ചെട്ടിയാക്കു് അത്യന്തം മനസ്താപം ഉണ്ടായി. "അന്നു കുറച്ചു പണമെങ്കിലും നാമദേവനറിയാതെ സൂക്ഷിച്ചുവയ്ക്കാഞ്ഞതു ബുദ്ധിഹീനത്വമായിപ്പോയി. ഇനി ഇപ്പോൾ എന്താ ചെയ്ക! ശിശുവിന്റെ ചൌളകർമ്മത്തിനു ബന്ധുക്കൾ പല ആഭരണങ്ങളും സംഭാവനചെയ്ക പതിവുണ്ടു്. ആ സ്ഥിതിക്കു്, ആ അടിയന്തിരം നടത്താൻ കടപ്പെട്ടവരായ നാം എങ്ങനെയാണു വെറുംകൈയോടെ കയറിച്ചെല്ലുക?" എന്നിങ്ങനെ സഖേദം ഗുണാഭായിയോടു് അഭിപ്രായപ്പെട്ടു ആ സാധ്വിയും ഭർത്താവിന്റെ ദുഃഖത്തിൽ സഹഭാവം പ്രകടിപ്പിച്ചു

അന്നുരാത്രിയിൽ ഭഗവാൻ നാമദേവരുടെ സ്വപ്നത്തിൽപ്രത്യക്ഷനായി, "നിന്റെ മകനു ചൌളകർമ്മം നടത്താൻ അവന്റെ മാതാപിതാക്കൾ നിശ്ചയിച്ചിരിക്കുന്നു നിന്റെ പിതാവിനും ക്ഷണക്കത്തു വന്നിട്ടുണ്ടു്. പോകാൻ നിവൃത്തിയില്ലാതെ ദുഃഖിച്ചുകൊണ്ടിരിക്കുന്ന ആ വൃദ്ധപിതാവിനെ നീ ചെന്നു സമാധാനപ്പെടുത്തുക!" എന്നാജ്ഞാപിച്ചു. നാമദേവർ അതുകേട്ടു്, വളരെ സന്തോഷത്തോടുകൂടി പിതൃസന്നിധിയിൽ ചെന്നു വണങ്ങി ദുഃഖകാരണം അന്വേഷിച്ചു. ആ സന്ദർഭത്തിൽ, ഒരു വർത്തകൻ അവിടെ എത്തുന്നതിനിടയായി രത്നാഭരണവ്യാപാരിയായ ആ മനുഷ്യൻ വൃദ്ധനെക്കണ്ടു്, "മാന്യരേ, താങ്കളുടെ പൌത്രന്റെ ചൌളകർമ്മം മററന്നാളല്ലേ? പൌത്രനു സംഭാവനചെയ്വാൻ ആഭരണങ്ങളാവശ്യമില്ലേ? പലതരത്തിലുള്ള ആഭരണങ്ങൾ എന്റെ പക്കലുണ്ടു്. ആവശ്യമുള്ളതു തിരഞ്ഞെടുക്കാം" എന്നുപറഞ്ഞു് കൈവശമുണ്ടായിരുന്ന ആഭരണസഞ്ചി അഴിച്ചു ഒന്നൊന്നായി നിരത്തിവച്ചു. വൃദ്ധൻ അതുകണ്ടു്, "ഹേ, വ്യാപാരി! പൌത്രനു സംഭാവനചെയ്വാൻ ആഭരണങ്ങൾ ആവശ്യമാണു്. പക്ഷേ, കൈവശം പണമില്ല. സകലതും ദാനംചെയ്തു നശിച്ചു" എന്നു സമാധാനംപറഞ്ഞു.

വ്യാപാരി:—അതുകൊണ്ടു ഖേദിക്കണ്ടാ. വില പിന്നീടു തന്നാൽമതി. ആഭരണം കടം എടുത്തുകൊള്ളണം

ധാമാജിച്ചെട്ടിയാർ:—പിന്നീടു തരാമെന്നുപറഞ്ഞാൽ പറയുന്ന അവധിക്കു തരണ്ടേ? അങ്ങനെ ഒരവധിപറവാൻ നിവൃത്തിയില്ല.

വ്യാപാരി:—അവധി പറയണ്ടാ. കൈവശം ഉണ്ടാകുമ്പോൾ തന്നാൽ മതി. പണമില്ലാത്തപ്പോൾ ഞാൻ വന്നു് ഉപദ്രവിക്കയില്ല.

ധാമാജിച്ചെട്ടിയാർ:—കൈവശം ഉണ്ടാകുന്നതെപ്പോഴാണെന്നു് എങ്ങിനെ അറിയാം? പണം ഉണ്ടാകാൻ മാർഗ്ഗമുണ്ടെങ്കിലല്ലേ, എപ്പോഴെങ്കിലും ഉണ്ടാകുമെന്നു വിശ്വസിക്കാൻ? തുന്നൽപ്പണിയാണു ഞങ്ങളുടെ തൊഴിൽ. അതിൽ കിട്ടുന്ന ആദായം ഉപജീവനത്തിനുതന്നെ മുഴുക്കുന്നില്ല.

വ്യാപാരി:— എന്നാൽ നിങ്ങൾ വിലതരണ്ടാ ആവശ്യമുള്ള ആഭരണങ്ങളെടുത്തുകൊള്ളണം

ധാമാജിച്ചെട്ടിയാർ:—അതുപാടില്ല. പരധനം സ്വീകരിക്കുന്നതു പാപകരമാണു്.

വ്യാപാരി:—അങ്ങനെ സംശയിക്കണ്ടാ. എന്റെ മുതൽ താങ്കൾക്കു പരധനമല്ല. ഇതു നിങ്ങളുടെ മുതൽതന്നെയാണു്. രണ്ടു കൊല്ലത്തിനുമുമ്പു ഞാൻ വെറും നിർദ്ധനനായിരുന്നു. അന്നു് ഞാൻ ഈ നിൽക്കുന്ന നിങ്ങളുടെ പുത്രനോടു് വല്ലതും ഒരു സഹായം ചെയ്യണമെന്നാവശ്യപ്പെട്ടു. ഇദ്ദേഹം എനിക്കു അയ്യായിരം സ്വർണ്ണനാണയം ദാനംചെയ്തു. അതുകൊണ്ടു തൊഴിൽനടത്തി സമ്പാദിച്ചതാണു് ഈ ആഭരണങ്ങളെല്ലാം. മാത്രമല്ല, എനിക്കിപ്പോൾ പത്തുലക്ഷം സ്വർണ്ണനാണയത്തിന്റെമുതലുണ്ടു്. അതുകൊണ്ടു ഇതിൽനിന്നും ആവശ്യംപോലെ എടുത്തുകൊള്ളാൻ നിങ്ങൾക്കും അതിലേക്കു സമ്മതിക്കാൻ എനിക്കും അവകാശമുണ്ടു്.

വൃദ്ധൻ അതിനു സമാധാനമൊന്നുംപറയാതെ നാമദേവന്റെ മുഖത്തുനോക്കി. നാമദേവൻ പിതാവിനെ വണങ്ങി ഇപ്രകാരമുണർത്തിച്ചു: “നാം ദാനംചെയ്ത മുതൽകൊണ്ടു ഈ മനുഷ്യൻ ധനികനായി എന്നു പറയുന്നു. അതുകൊണ്ടു നമുക്കു ആവശ്യമുള്ളതു തരാൻ മടിയില്ലെന്നു് അയാൾ അഭിപ്രായപ്പെടുന്നു. അയാളുടെ ആ മനുസ്ഥിതി വാസ്തവത്തിൽ അനുമോദനാർഹംതന്നെ. എന്നാൽ ഇയാളുടെ ആഭരണം നാം വിലകൂടാതെ വാങ്ങുന്നതു് ദാനം ചെയ്തതിനെ തിരിയെ വാങ്ങുന്നതുപോലെയാണു് ദാനംകൊടുത്തതു തിരികെ സ്വീകരിക്കുന്നവനു പരഗതിയില്ലെന്നു സ്മൃതികൾ വിധിക്കുന്നു. നമ്മുടെ നിസ്സാരമായ തല്ക്കാലാവശ്യത്തെക്കരുതി നമ്മുടെ പരഗതിയെ പണയപ്പെടുത്തണമെന്നു അച്ഛനു വിചാരമുണ്ടോ?”

ധാമാജിച്ചെട്ടിയാർ—ദാനം കൊടുത്തതു തിരികെ വാങ്ങിയാൽ, നീ പറയുന്നപോലെ, അതു പാപകരമാണു്. പക്ഷേ, നാം ദാനംകൊടുത്ത മുതൽകൊണ്ടു തൊഴിൽചെയ്തു കുബേരതുല്യനാ

യിഭവിച്ച ഒരാളിൻെറ ഒരു ചെറിയ സംഭാവന സ്വീകരിക്കുന്ന തു കുററമല്ല. അങ്ങനെ ചെയ്തുകൂടെന്നു യാതൊരു സ്മൃതിയും വിധിച്ചിട്ടില്ല. നിൻെറ ദുരഭിമാനമാണു് ആ സംഭാവന സ്വീകരിക്കാൻ പാടില്ലെന്നു തടയുന്നതു്.

നാമദേവൻ—അച്ഛാ! നാമിപ്പോൾ നിർദ്ധനാവസ്ഥയിൽ കഴിയുന്നതുകൊണ്ടു് അച്ഛനു തോന്നുന്ന മുട്ടുന്യായമാണിതു്. നാമിപ്പോഴും ധനികന്മാരാണെന്നും നമ്മുടെ ഏതാവശ്യത്തിനും എത്രധനം വേണമെങ്കിലും ചെലവുചെയ്യാൻ നമ്മുടെ പണപ്പെട്ടി തയാറാണെന്നുംവിശ്വസിച്ചു്, ആവിധം ഒരു കുബേരൻെറ മനഃസ്ഥിതിയോടുകൂടി ഈ സംഭാവന സ്വീകാര്യമാണോ എന്നോക്കണം. അപ്പോൾ യഥാൎത്ഥമായ ന്യായം അങ്ങേയ്ക്കു തോന്നും. വന്ദ്യപിതാവേ! ഈ മനുഷ്യനു നാം ദാനം ചെയ്തിട്ടുണ്ടല്ലോ. അതിൽനിന്നും അയാൾ സമ്പാദിക്കുകയോ നശിപ്പിക്കുകയോ ചെയ്തതെന്നുള്ളതിരിക്കട്ടെ. ഏതവസ്ഥയിലായാലും അയാളിൽനിന്നും ഒരു പൈസ എങ്കിലും നാം സംഭാവനവാങ്ങിയാൽ നമുക്കു് അതു്, ദാനമൂല്യത്തിൻെറ ഓഹരിതന്നെയാണു്. അതുകൊണ്ടു ഈ മനുഷ്യൻെറ സംഭാവന സ്വീകരിക്കാൻ പാടില്ലതന്നെ.

ധാമാജിച്ചെട്ടിയാർ—ശരി; നിൻെറ ന്യായവാദത്തെ ഞാൻ സ്വീകരിക്കുന്നു. നാളെ നിൻെറ ഭാൎയ്യാഗൃഹത്തിൽ നിൻെറ പുത്രനു് ആഭരണവുംകൊണ്ടു പോകണമല്ലോ. അതിനു കഴിവെന്തു്?

നാമദേവൻ—ആഭരണവുംകൊണ്ടേ ചെല്ലാൻ പാടുള്ളു എന്ന നിർബന്ധമെന്തിനു്? ആഭരണം ഉണ്ടെങ്കിൽ കൊണ്ടുപോകണം. ഇല്ലെങ്കിൽ വെറുതേപോവുകതന്നെ; ആഭരണമില്ലാതെചെന്നാൽ രാജാഭായിയുടെ അച്ഛൻ നമ്മേ അകത്തു കടത്തുകയില്ലെന്നുണ്ടോ? എന്നാൽ നമുക്കു മടങ്ങിപ്പോരാം

ധാമാജിച്ചെട്ടിയാർ—അദ്ദേഹം നമ്മേ അകത്തു കടത്താതിരിക്കുമെന്നു് എനിക്കു അഭിപ്രായമില്ല. എന്നാൽ നിൻെറ സീമന്തപുത്രൻെറ ചൌളകൎമ്മം സകലചെലവുമിട്ടു് അക്കർമ്മം ആഘോഷപൂൎവ്വം നടത്താൻ കടപ്പെട്ടവരാണു നാം. ആ നമ്മൾ ഒരു പൈസയുടെആഭരണംപോലുമില്ലാതെ വെറുംകയ്യോടെ അവിടെ— മററുപലബന്ധുക്കളും ആഭരണങ്ങളുംകൊണ്ടു ചെന്നിരിക്കുന്ന ആ സദസ്സിൽ —കയറിച്ചെല്ലുന്നതെങ്ങനെ? അതോൎക്കുമ്പോൾ നമ്മുടെ മനസ്സിനു് എന്തൊരു സമാധാനമുണ്ടു്? നാം ആഭരണമില്ലാതെചെന്നാൽ ആ പെൺകുട്ടി രാജാഭായിക്കു് എത്ര സന്തോഷമുണ്ടായിരിക്കും? മററുള്ളവരുടെ പ

രിഹാസങ്ങൾ നാമെങ്ങനെ സഹിക്കും? ഇതൊന്നും സമുദായ മൎയ്യാദയും ലോകനടപ്പും അറിഞ്ഞുകൂടാത്ത നീ ഓൎക്കുന്നില്ല.

നാമദേവൻ—അച്ഛന്റെ വിചാരങ്ങൾ ഈവിധത്തിലാണോ? ധനം ഉണ്ടെങ്കിൽ, അതിനെ ഇങ്ങനെയുള്ള ആവശ്യങ്ങൾക്കു ചെലവുചെയ്യണമെന്നല്ലാതെ ധനമില്ലാത്തപ്പോൾ അതിനെക്കുറിച്ചു ദുഃഖിക്കുന്നതു തെററാണ്. ധനമില്ലാത്തതുകൊണ്ടു നാം ആഭരണം കൊണ്ടുചെല്ലാത്തതാണെന്നു് അവിടെയുള്ളവൎക്കു് അറിഞ്ഞുകൂടേ? പിന്നെന്തിനു് അവർ നമ്മെ പരിഹസിക്കുന്നു? ധനമില്ലാത്തവരാണോ ലോകത്തു പരിഹാസ്യന്മാർ? ധനികന്മാരൊക്കെ അപരിഹാസ്യന്മാരുമാണോ? ധനത്തിനും മനുഷ്യനുംതമ്മിൽ എന്തു സംബന്ധം? ധനികൻ മരിക്കുമ്പോൾ അവന്റെ ധനത്തേ ഒന്നിച്ചുകൊണ്ടുപോകുന്നോ? നിൎദ്ധനൻ മരിക്കുമ്പോൾ ധനമില്ലാത്തതുകൊണ്ടു് അവൻ വെറും കൈയോടെ പോകുന്നതാണോ? അച്ഛ! ധനം, പ്രാപഞ്ചികന്മാൎക്കു അവർ പ്രപഞ്ചത്തോടു സംബന്ധിച്ചു ജീവിക്കുന്നവരായതുകൊണ്ടു് ആ ജീവിതനിൎവ്വഹണകാൎയ്യാൎത്ഥം പരസ്പരം കൈമാറാനുള്ള ഒരു സാധനം മാത്രമാണെന്നു ഞാൻ പറഞ്ഞിട്ടുവേണോ അവിടുന്നു ധരിക്കാൻ? ആവിധത്തിലുള്ള ഒരു കൈമാററവസ്തു ഒരാളിനു കുറേ കൂടുതലായും മറെറാരാളിനു കുറേ കുറവായും ഉണ്ടെന്നുവച്ചു് കൂടുതലുള്ളവർ നന്ദ്യനും മറേറയാൾ നിന്ദ്യനുമാകുന്നതല്ല. അഥവാ, ആ മനഃസ്ഥിതി ആരെയെങ്കിലും ബാധിക്കുന്നുണ്ടെങ്കിൽ അവർ ആ പ്രാപഞ്ചികന്മാരിലാരെങ്കിലുമായിരിക്കും. നാമോ? അനിത്യമായപ്രപഞ്ചത്തെ വെറുത്തവരും നിത്യമായ പ്രപഞ്ചാതീതപരമാൎത്ഥവസ്തുവിനെ തിരയുന്നവരുമല്ലേ? ഈ വസ്തുത വേണ്ടപോലെ ധരിച്ചിട്ടുള്ള രാജാഭായി, നാം ആഭരണംകൂടാതെ ചെന്നാൽ മനസ്താപിക്കുമെന്നു് അച്ഛൻ വിശ്വസിക്കണ്ടാ. അവൾ എന്നെയല്ലാതെ മാടോടിനു തുല്യമായ പൊൻവെള്ളിനാണയങ്ങളെ സ്നേഹിച്ചിട്ടില്ല. ഇനിയും അച്ഛനു്, ആഭരണമില്ലാതെ അടിയന്തിരത്തിനുപോകാൻ സങ്കോചമോ സങ്കടമോ തോന്നുന്നുണ്ടെങ്കിൽ, ആ തോന്നൽ ഏതെങ്കിലും ഒരു ന്യായത്തെക്കൊണ്ടു സാധൂകരിക്കപ്പെടാവുന്നതാണെങ്കിൽ, നമ്മുടെ രക്ഷാകൎത്താവായ ഭഗവാൻ പണ്ഡരനാഥൻ അച്ഛനു് ആഭരണം തരും. ഈ വ്യാപാരിയെ സസന്തോഷം യാത്രയയച്ചാലും!

നാമദേവരുടെ ന്യായവാദം കേട്ടു് ആനന്ദപുളകാഞ്ചിതനായ രത്നവ്യാപാരി കാൎമേഘവൎണ്ണനായ ബാലഗോപാലനായി നിലകൊണ്ടു. നാമദേവരെ മാറോടുചേൎത്തണച്ചു തലോടിക്കൊണ്ടു" "മ

ക്തനാമദേവ! നിൻെറ ധനവിരക്തിയോടുകൂടിയ മനോഭാവവും എന്നിലുള്ള ദൃഢഭക്തിയും എന്നെ അതീവ പ്രസന്നനാക്കിച്ചെയ്തിരിക്കുന്നു. ഈ ആഭരണങ്ങൾ മുഴുവൻ ഞാൻ നിനക്കായിട്ടു കൊണ്ടുവന്നിട്ടുള്ളവയാണു്. കേശവപ്രഭുവിൻെറ പേരുപറഞ്ഞു പല ഘട്ടങ്ങളിലും നിന്നെ സഹായിച്ചിട്ടുള്ളതു ഞാനാണു്. ഈ അവസരത്തിലും ഭക്തശിരോരത്നമായ നിന്നെ സഹായിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആഭരണങ്ങളുംകൊണ്ടു ഞാൻ ഇവിടെ ആഗമിക്കുകയത്രേ ചെയ്തതു്. നീയും നിൻെറ പിതാവും നാളെത്തന്നെ രാജാഭായിയുടെ പിതൃഗൃഹത്തിൽ ചെന്നു് നിൻെറ പുത്രൻെറ ചൌളകർമ്മത്തിൽ സസന്തോഷം പങ്കുകൊള്ളുക! മേലും ഇതുപോലെ നിനക്കു നേരിടുന്ന ഞെരുക്കിയ ഘട്ടങ്ങളിലെല്ലാം ഞാൻ നിന്നെ സഹായിച്ചുകൊള്ളാം." എന്നരുളിച്ചെയ്തു് രണ്ടുപേരെയും അനുഗ്രഹിച്ചു മറഞ്ഞു

നാമദേവരും പിതാവും ആഭരണങ്ങൾ ഇരുന്ന സഞ്ചി പരിശോധിച്ചു. അതിനുള്ളിൽ വിലമതിക്കാൻ പാടില്ലാത്ത അനവധി ആഭരണങ്ങൾക്കു പുറമേ, അമോഘങ്ങളായ ഒട്ടുവളരെ രത്നങ്ങളുമുണ്ടായിരുന്നു. ധാമാജിച്ചെട്ടിയാർക്കു് അതു കണ്ടപ്പോഴുണ്ടായ ആശ്ചര്യത്തിനു് അളവില്ലായിരുന്നു.

അടുത്ത ദിവസം രാവിലെ നാമദേവർ തൻെറ മാതാപിതാക്കന്മാരോടുകൂടി ആഭരണസഞ്ചിയും എടുത്തു പുത്രൻെറ ചൌളകർമ്മത്തിനു തിരിച്ചു. യഥാകാലം രാജാഭായിയുടെ പിതൃഗൃഹത്തിൽ ചെന്നു് വിലമതിക്കാൻ പാടില്ലാത്ത നവരത്നങ്ങൾ പതിച്ച പലതരം ആഭരണങ്ങൾ പുത്രനെ അണിയിച്ചു രാജാഭായിക്കും വേണ്ടതിലധികം ആഭരണങ്ങൾ സമ്മാനിച്ചു. അവളുടെ മാതാവിനു് അതിവിശിഷ്ടമായ ഒരുരത്നമാല ഗുണാഭായിയെക്കൊണ്ടു സമ്മാനിപ്പിച്ചു. അനന്തരം ഒരു നവരത്നമാല തൻെറ പിതാവിനെക്കൊണ്ടു്, രാജാഭായിയുടെ പിതാവായ കോടീശ്വരൻെറ ഗളത്തിൽ ധരിപ്പിച്ചു. അവിടെയുണ്ടായിരുന്ന പല ബന്ധുക്കൾക്കും യഥായോഗ്യം ഒന്നും അതിലധികവും ആഭരണങ്ങൾവീതം സമ്മാനിച്ചു് അവരെയെല്ലാം സന്തോഷിപ്പിച്ചു എന്നിട്ടു വിഷ്ണുദാസിൻെറ ചൌളകർമ്മം സംബന്ധിച്ച സകലചെലവുകളും താൻതന്നെ നിർവഹിക്കുകയും അടുത്ത ദിവസം ഭാര്യയേയും പുത്രനേയും കൂട്ടിക്കൊണ്ടു തൻെറ മാതാപിതാക്കന്മാരോടുകൂടി വീട്ടിലേക്കു മടങ്ങുകയുംചെയ്തു. മടങ്ങുന്ന അവസരത്തിൽ രാജാഭായിയുടെ പിതാവു് ധാമാജിച്ചെട്ടിയാരെ അഭിവാദ്യം ചെയ്തു് "പ്രഭോ! താങ്കൾ ഇത്രവലിയ ധനികനാണെന്നു ഞാൻ വിചാരിച്ചില്ല. നിങ്ങളുടെ ധനസ്ഥിതി അല്പസാരമായ എൻെറ ധനസ്ഥിതിയിൽനിന്നും താണുനില്ക്കുകയേ ഉള്ളുവെന്നു ഞാൻ

തെററിദ്ധരിച്ചുപോയി. യാതൊരുത്തരാലും യാതൊരുപ്രകാരത്തിലും നിണ്ണയിക്കാൻ നിവൃത്തിയില്ലാത്ത അക്ഷയസമ്പത്തോടുകൂടിയ താങ്കളുടെ അനാഡംബരവും വിനയസമന്വിതവുമായ ജീവിതരീതി എന്നെപ്പോലുള്ള ഡാംഭികന്മാക്ക് ഒരു മാതൃകയായി ഞാൻ കരുതുന്നു." എന്നങ്ങനെ ധന്യവാദങ്ങളാൽ യാത്രപറയുകയുണ്ടായി.

നാമദേവൻ തന്റെ മാതാപിതാക്കന്മാരോടും ഭാൎയ്യയോടും പുത്രനോടുംകൂടി മടങ്ങിവന്നതിനുശേഷം, പൂൎവ്വവൽ പണ്ഡരനാഥക്ഷേത്രത്തിൽത്തന്നെ സ്ഥിരതാമസമാക്കി രാത്രിയും പകലും സൎവ്വദാ ഭഗവാനെ സേവിച്ചും പൂജിച്ചും ഭഗവാനെ അടിക്കടി നേരിൽ ദശിച്ചും പരമാനന്ദം അനുഭവിച്ചും കഴിഞ്ഞുവരവേ, അദ്ദേഹത്തിന്റെ മാഹാത്മ്യവും കീൎത്തിയും ക്രമേണ വിദേശങ്ങളിലും വ്യാപിച്ചുതുടങ്ങി. അങ്ങനെയിരിക്കെ ഭഗവദ്ഭക്തന്മാരിൽവച്ച് അഗ്രഗണ്യനും പുണ്യവാനും ജ്ഞാനികളിൽവച്ചു മുമ്പനും, ഭഗവാനുമായി നേരിട്ട് ഇടപെട്ടുകൊണ്ടിരിക്കുന്ന മഹാഭാഗവതനുമായ ജ്ഞാനേശ്വരൻ ഒരുദിവസം നാമദേവരെ കാണുന്നതിനായി പണ്ഡരപുരത്തിൽ ആഗതനായി. നാമദേവൻ അദ്ദേഹത്തെക്കണ്ടു നമസ്കരിച്ചു ധന്യവാദങ്ങൾ ഉച്ചരിച്ചു വിനയാന്വിതനായിനിന്ന് ആഗമനകാരണം ചോദിച്ചു. ജ്ഞാനേശ്വരൻ അതു കേട്ട് "മഹാത്മൻ അങ്ങയുടെ യശശ്ചന്ദ്രിക പണ്ഡരപുരസീമകളെലംഘിച്ചു വിദേശങ്ങളിലും വ്യാപിക്കുകയാൽ അങ്ങയെ നേരിൽ കാണണമെന്നുള്ള അഭിലാഷത്തോടുകൂടി ഇങ്ങോട്ടു തിരിച്ചതാണ്. ഭക്താവതംസമേ! അങ്ങയുടെ അപൂൎവ്വദശനം ഈശ്വരാനുഗ്രഹലബ്ധമായി ഞാൻ കരുതുന്നു അങ്ങയെക്കാൾ പുണ്യാത്മാക്കൾ വേറെയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. മഹാശയ! എനിക്കൊരഭിപ്രായമുണ്ട്. നമുക്കു രണ്ടാൾക്കും ഒന്നിച്ച് ഒരു തീൎത്ഥയാത്ര നടത്തണമെന്നു ഞാൻ വിചാരിക്കുന്നു അങ്ങയുടെ അഭിപ്രായമെന്താ?" എന്ന് അറിവിച്ചു. നാമദേവക്ക് ആ അഭിപ്രായത്തോട് അനുകൂലിക്കാൻ വൈമനസ്യം ഉണ്ടായി 'എന്റെ പണ്ഡരേശ്വരനെ പിരിഞ്ഞുപോരാൻ എനിക്കു സങ്കടമുണ്ട്' എന്നാണു ആ ഭക്തോത്തമൻ പറഞ്ഞ സമാധാനം. ജ്ഞാനദേവരാകട്ടേ, ആ മനോഭാവം ശരിയല്ലെന്നും ഭഗവാൻ സൎവ്വാന്തൎയ്യാമിയാകയാൽ അദ്ദേഹം പണ്ഡരക്ഷേത്രവളപ്പിനുള്ളിൽമാത്രം വസിക്കുന്നു എന്ന തോന്നൽ തെററാണെന്നും തീൎത്ഥാടനത്താൽ മനസ്സിനുനൈൎമ്മല്യവും ഭക്തിക്കുവൈപുല്യവും വരുത്തേണ്ടതാണെന്നുംമററും പല ന്യായങ്ങൾ പറഞ്ഞിട്ടും നാമദേവർ തീൎത്ഥാടനത്തിനു വഴിപ്പെട്ടില്ല. അനന്തരം ജ്ഞാനേശ്വരൻ പണ്ഡരനാഥനെ പ്രത്യക്ഷമാക്കി നാമദേവക്കു തീൎത്ഥാടനത്തിന് അഭിലാഷം ജനിപ്പിച്ചു തന്നോടൊന്നിച്ചു അയയ്ക്കണമെന്നു പ്രാൎത്ഥിച്ചു. ഭഗ

വാൻ പ്രാൎത്ഥനയുണ്ടിണങ്ങി; നാമദേവരെ തഴുകി അണച്ചു്, "വത്സ! ഭക്താത്തമനായ നാമദേവ, ജ്ഞാനേശ്വരൻ കേവലം ഒരു ഭക്തനല്ല, അവൻ ഞാൻതന്നെയാണു്. അവന്റെ അഭിപ്രായത്തെസ്വീകരിച്ചു തീർത്ഥാടനത്തിനു പുറപ്പെടുക! ഞാനും നിന്റെ ഒന്നിച്ചുണ്ടായിരിക്കും. ഏതൊരിടത്തുവച്ചു് എന്നെ കാണണമെന്നു നീ ആഗ്രഹിക്കുന്നുവോ അവിടെ ആ നിമിഷത്തിൽ എന്റെ ദൎശനം നിനക്കു ലഭിക്കും" എന്നരുളി അനുഗ്രഹിച്ചു മറഞ്ഞു.

അനന്തരം നാമദേവർ മാതാപിതാക്കന്മാരുടെ അനുവാദവും രാജാഭായിയുടെ സമ്മതവും വാങ്ങി ജ്ഞാനേശ്വരനോടുകൂടി യാത്രതിരിച്ചു. പലസ്ഥലങ്ങളിലും സഞ്ചരിച്ചു് അനവധി പുണ്യസ്ഥലങ്ങളും പുണ്യക്ഷേത്രങ്ങളും സന്ദൎശിച്ചും പുണ്യതീർത്ഥങ്ങളിൽ കുളിച്ചും സന്തൃപ്തന്മാരായി ഹസ്തിനപുരത്തിൽ എത്തി. അന്നു് അവിടെ ഭരണം നടത്തിയിരുന്ന മുഗൾവംശജനായ ചക്രവൎത്തി, പുണ്യാത്മാക്കളായ ഈ രണ്ടു ഹൈന്ദവസാധുക്കളുടെ ആഗമനത്തെക്കുറിച്ചു കേൾക്കുകയും പരമതദ്വേഷിയായ അദ്ദേഹം അവരെ ഒന്നുപരീക്ഷിക്കണമെന്നും പരീക്ഷയിൽ പരാജിതരായാൽ ശരിക്കു ശിക്ഷിച്ചു തന്റെ നാട്ടിനു പുറത്തു പായിക്കണമെന്നും നിശ്ചയിക്കുകയും ചെയ്തു. ഉടൻതന്നെ അദ്ദേഹം ഒരു മരിച്ച പശുവിനെയും എടുപ്പിച്ചുകൊണ്ടു ജ്ഞാനേശ്വരനാമദേവന്മാർ ഇരുന്നരുളുന്ന സ്ഥലത്തുചെന്നു് ആദരവ്യാജേന അഭിവാദ്യംചെയ്തു്, "പുണ്യാത്മാക്കളേ! എന്റെ ഏററവുംപ്രിയപ്പെട്ട ഈ പശുവിനെ നിങ്ങൾ ജീവിപ്പിച്ചുതരണം. ഈശ്വരതുല്യന്മാരായ നിങ്ങൾക്കു സാധിക്കാത്തതായി യാതൊന്നുമില്ല. എന്റെ ആഗ്രഹത്തെ നിറവേററാൻ കൃപയുണ്ടാകണം" എന്നപേക്ഷിച്ചു. ജ്ഞാനേശ്വരൻ അതുകേട്ടു് നാമദേവരുടെ മുഖത്തു് നോക്കി പുഞ്ചിരിതൂകി. നാമദേവർ കമണ്ഡലുജലം മരിച്ച പശുവിന്റെ മുഖത്തു തളിച്ചു് യോഗദണ്ഡുകൊണ്ടു പതുക്കെ ഒരടികൊടുത്തു. മരിച്ചുകിടന്ന പശു ചാടിഎഴുന്നേററു് ആൾത്തിരക്കുകണ്ടു ഭയപ്പെട്ടു് തലയും വാലും ഉയൎത്തിപ്പിടിച്ചു് കുതിച്ചു് ഒരോട്ടംകൊടുത്തു. അത്ഭുതപരവശനായിത്തീൎന്ന ചക്രവൎത്തി ആ ദിവ്യന്മാരെക്കുറിച്ചു തനിക്കുണ്ടായ അധിക്ഷേപബുദ്ധി അവർ ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞു തന്നെ ശപിച്ചേയ്ക്കാമെന്നു ഭയന്നു് അവരുടെ പാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു മാപ്പപേക്ഷിച്ചു നാമദേവർ അദ്ദേഹത്തെ പിടിച്ചെഴുന്നേല്പിച്ചു സാന്ത്വനപ്പെടുത്തി അനുഗ്രഹിക്കുകയത്രേ ചെയ്തതു്. ചക്രവൎത്തി പിന്നെയും തൊഴുതുനിന്നു്, കുറേനാൾ തന്റെ നാട്ടിൽ വസിക്കണമെന്നും അതിലേക്കു വേണ്ട സകലസൗകൎയ്യങ്ങളും ഭക്തശ്രദ്ധാപൂർവം ചെയ്തുകൊടുക്കാമെന്നും മററും വളരെ വളരെ അപേക്ഷിച്ചുപറഞ്ഞു. എന്നാൽ തങ്ങൾക്കു ആവ

ധം ഒരിടത്തു വളരെദിവസം താമസിക്കാനിടയില്ലെന്നും, പക്ഷേ, മടക്കത്തിൽ ഇതുവഴി വരികയാണെങ്കിൽ അന്നു ചക്രവത്തിയുടെ അഭിലാഷം പൂർത്തീകരിക്കാമെന്നും മററും സമാധാനം പറഞ്ഞു് ആ ഭക്താഗ്രഗണ്യന്മാർ അപ്പോൾത്തന്നെ തങ്ങളുടെവഴിക്കുതിരിച്ചുവത്രേ. യഥാകാലം അവർ കാശിയിലെത്തി ആ ഭൂലോകകൈലാസത്തിലെ മണിദീപമായ വിശ്വനാഥക്ഷേത്രത്തിൽചെന്നു് ഈശ്വരഭജനം നടത്തി. അനന്തരം, ശുകബ്രഹ്മർഷിയുടെ അവതാരമായി വിളങ്ങുന്ന കബീർദാസഭക്തൻ കാശിയിൽ വസിക്കുന്ന വിവരം അറിഞ്ഞു് അദ്ദേഹത്തിൻെറ വസതിയിൽ ചെന്നു.

ജ്ഞാനേശ്വരനാമദേവന്മാരെക്കണ്ടു് കബീർദാസർ എഴുന്നേററു പടിക്കൽവന്നു് അഭിവാദ്യംചെയ്തു് ആ ഭക്തന്മാരെ സബഹുമാനം എതിരേററുകൊണ്ടുപോയി സാദരം പീഠം നൽകി സൽക്കരിച്ചു എന്നിട്ടു് കുശലപ്രശ്നാനന്തരം ഭക്തിമാഹാത്മ്യത്തെപ്പററി സംഭാഷണം നടത്തുകയും ജ്ഞാനേശ്വരൻെറ തദ്വിഷയകമായ അഗാധജ്ഞാനത്തെയും അനുഭൂതിയേയുംകുറിച്ചു നാമദേവരും കബീർദാസരും നിതരാംവാഴ്ത്തിസ്തുതിക്കുകയുംചെയ്തു അതിൻെറശേഷം ജ്ഞാനദേവർ നാമദേവരുടെയും കബീർദാസരുടെയും പൂർവ്വജന്മവൃത്താന്തത്തെയും അവതാരോദ്ദേശ്യത്തെയും അവരെ ധരിപ്പിക്കുകയും അവതാരോദ്ദേശ്യസാദ്ധ്യത്തിനു സർവാത്മനാ അനുഗ്രഹിക്കുകയും ചെയ്തു.

തദനന്തരം നാമദേവരും ജ്ഞാനേശ്വരനും കബീർദാസരോടു യാത്രപറഞ്ഞു പുറപ്പെട്ടു. അയോദ്ധ്യ, മഥുര, വൃന്ദാവനം, ബുദ്ധഗയ, മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചുവരവേ, മറാട്ടിദേശത്തിൽ എത്തുന്നതിനിടയായി. അവിടെ വിജനമായ ഒരു സ്ഥലത്തുവച്ചു് ആ പുണ്യാത്മാക്കൾക്കു വെള്ളദ്ദാഹമുണ്ടാവുകയും ജ്ഞാനദേവൻ സമീപത്തു കണ്ട ഒരു കിണററിൽ ഇറങ്ങി ദാഹശാന്തിവരുത്തുകയും ചെയ്തു. കിണററിലിറങ്ങാൻ വശമില്ലാത്ത നാമദേവർ അതുകണ്ടു് പണ്ഡരനാഥനെ സ്തുതിച്ചു ജലലാഭത്തിനുപ്രാർത്ഥിച്ചു തൽക്ഷണം കിണററിലെവെള്ളം പെരുകി ഉയൎന്നു വെളിയിൽ ഒഴുകുകയും നാമദേവർ അതിൽനിന്നും ദാഹശാന്തിവരുത്തുകയുംചെയ്തു. ഇന്നും ആ കിണററിലെ വെള്ളം അതേമട്ടിൽ കരകവിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നു. തീർത്ഥയാത്രക്കാർ ആ മഹാകൃപതീർത്ഥത്തെ പാനം ചെയ്തുംവരുന്നു.

അതിനുശേഷം ജ്ഞാനേശ്വരനും നാമദേവനും ഹരിദ്വാരത്തിലെത്തി, ഗംഗാസ്നാനം നടത്തി. ഹിമാലയത്തിനു മുകളിലുള്ള കേദാരഘട്ടം. ബദരീനാഥംമുതലായ ദിവ്യക്ഷേത്രങ്ങളെ ദശിച്ചു. എന്നിട്ടു താഴത്തുഭാഗത്തിറങ്ങി സാളഗ്രാമം, നൈമിശാരണ്യം മുതലായ

പുണ്യസ്ഥലങ്ങളെ സന്ദർശിച്ചു. അനന്തരം ഗയാക്ഷേത്രദർശനവും നടത്തിയിട്ട്, വൈദ്യേശ്വരം, ശ്രീവർദ്ധം, ഭീമേശ്വരം, രാജമഹേന്ദ്രം, സിംഹാചലം, മംഗളഗിരി, ശ്രീശൈലം, ദ്രാക്ഷാരാമം, വിരൂപാക്ഷം, അഹോബിലം, വെങ്കിടാചലം തുടങ്ങിയുള്ള ഭാരതത്തിലെ സുപ്രസിദ്ധ പുണ്യസ്ഥലങ്ങളിലെല്ലാം സഞ്ചരിച്ച് ഈശ്വരഭജനം നടത്തി പ്രസിദ്ധശിവക്ഷേത്രമായ നാഗനാഥപുരത്തിൽ ശിവരാത്രിനാളിൽ എത്തി. അവിടെ ശിവരാത്രിവ്രതക്കാരായി കൂടിയിരുന്ന ശിവഭക്തന്മാരുടെ കൂട്ടത്തിൽ ചേർന്ന് മുഖമണ്ഡപത്തിൽ കയറിയിരുന്ന് രണ്ടുപേരും ഈശ്വരഗാനം നടത്തിത്തുടങ്ങി. അതുകേട്ട് ഭക്തജനങ്ങൾ ആ പുണ്യാത്മാക്കളുടെ ചുററും കൂടി, ആ ദിവ്യഗീതശ്രവണരസത്തിൽ മുഴുകി മെയ്മറന്നു നിലകൊണ്ടു. ഈ അവസരത്തിൽ ക്ഷേത്രത്തിലെ മേശാന്തിപ്പോററി കുളിച്ചു ശുദ്ധനായി പൂജനടത്തുന്നതിനു ശ്രീകോവിലിലേക്കു വരവെ, ആൾത്തിരക്കുമൂലം ഗർഭക്ഷേത്രത്തിൽ പ്രവേശിക്കാൻ വിഷമിച്ച്, "ഇവിടെ ഇതെന്തൊരു തിരക്കാണു്? പാട്ടും കൂത്തുമൊക്കെ വെളിയിൽ. ഇതിനകത്തു് ആവകയൊന്നും പാടില്ല." എന്നു പരുഷസ്വരത്തിൽ ഉറക്കെ വിളിച്ചുപറഞ്ഞു. നാമദേവരും ജ്ഞാനേശ്വരനും അതുകേട്ട്, മേശാന്തിക്കു വിഷമം നേരിടുവിക്കുന്നതു തെററുതന്നെയാണെന്നു കരുതി മുഖമണ്ഡപത്തിൽ നിന്നുമിറങ്ങി ഗർഭക്ഷേത്രത്തിന്റെ പിന്നിൽ, ശാന്തിക്കാരന് സഞ്ചരിക്കേണ്ട ആവശ്യമില്ലാത്ത ഒഴിഞ്ഞ സ്ഥലത്തുചെന്നിരുന്നു് ഈശ്വരഗാനം ആരംഭിച്ചു. ക്ഷേത്രത്തിനുള്ളിൽ കൂടിയിരുന്ന സകല ജനങ്ങളും അവരെത്തുടർന്നുചെന്നു് ചുററും കൂടിയിരുന്നാസ്വദിച്ചും തുടങ്ങി. മേശ്ശാന്തി സംതൃപ്തനായി ശ്രീകോവിലിൽ കടന്നു. അഹോ! അദ്ദേഹം ആർത്തു, സംഭ്രാന്തനായി തിരികെ പുറത്തു ചാടി ഓടിച്ചെന്നു ജ്ഞാനേശ്വരനാമദേവന്മാരുടെ പാദങ്ങളിൽ വീണു മാപ്പപേക്ഷിക്കുന്നു. "പുണ്യാത്മാക്കളേ! നിങ്ങളുടെ മാഹാത്മ്യത്തെ അജ്ഞാനിയായ എനിക്കറിവാൻകഴിഞ്ഞില്ല. ഞാൻ നിങ്ങളെ അപമാനിച്ച കുററത്തിനു് മാപ്പുതരണം. നിങ്ങൾ ഈ സ്ഥലത്തു പോരികയാൽ കിഴക്കോട്ടഭിമുഖമായിരുന്ന ഭഗവദ്വിഗ്രഹം ഇതാ നിങ്ങളുടെ വശത്തോട്ടു തിരിഞ്ഞിരിക്കുന്നു. മഹാത്മാക്കളേ! ഭക്താഗ്രഗണ്യന്മാരേ! ഈശ്വരതുല്യന്മാരേ! എനിക്കു ജ്ഞാനോപദേശം നൽകി അനുഗ്രഹിക്കേണമേ! എന്റെ അജ്ഞാനത്തെ ഒഴിച്ചരുളേണമേ!" എന്നിങ്ങനെ ദീനദീനമായി പ്രാർത്ഥിച്ചു. ജ്ഞാനേശ്വരൻ അതുകേട്ട്, മേശ്ശാന്തിയെ സ്വഹസ്തത്താൽ പിടിച്ചെഴുന്നേല്പിച്ചു ജ്ഞാനോപദേശം നൽകി അനുഗ്രഹിച്ചതിനുശേഷം; "സുകൃതിയായ നാമദേവരും ഞാനും ഈ ക്ഷേത്രത്തെ ദർശിച്ച സംഭവത്തിന്റെ സ്മാരകമായി ഭഗവാൻ ഇനി അതേസ്ഥിതിയിൽത്തന്നെ നിന്നരുള

ട്ടെ!" എന്ന് അഭിപ്രായപ്പെട്ടു എല്ലാവരേയും അനുഗ്രഹിച്ചതിനു ശേഷം അവിടെനിന്നും തിരിച്ചു.

യഥാകാലം പണ്ഡരപുരത്തിൽ മടങ്ങിഎത്തി. പട്ടണത്തിൽ കയറുന്നതിനുമുമ്പ് അകലെവച്ചു തന്നെ, പണ്ഡരക്ഷേത്രത്തിലെ താഴികക്കുടം നാമദേവരുടെ ദൃഷ്ടിക്കു വിഷയീഭവിച്ചു അഹോ! ഭക്തജനാവതംസമായ ആ പുണ്യപുരുഷൻ, പലനാൾ വേർപെട്ടിരുന്ന പ്രിയപിതാവിൻെറ ദർശനലാഭമാത്രയിൽ ഒരു ബാലനായ പുത്രനുണ്ടാകുന്ന മനോവികാരത്തോടുകൂടി ആ രാജപാതയിൽ വീണു നമസ്കരിച്ചു് ആനന്ദക്കണ്ണീരൊഴുക്കി മെയ്മറന്നു നൃത്തംവച്ചു. നാമദേവരുടെ ഭക്തിപ്രകർഷംകണ്ടു് ആനന്ദതുന്ദിലനായ ജ്ഞാനദേവർ അദ്ദേഹത്തെപ്പിടിച്ചു മാറിൽ ചേർത്തു തഴുകി ധന്യവാദങ്ങളാൽപുകഴ്ത്തിസ്തുതിക്കുകയും മംഗലവചസ്സുകളാൽ അനുഗ്രഹിക്കുകയും ചെയ്തു അനന്തരം ജ്ഞാനദേവരുടെ പിടിവിട്ടമാത്രയിൽ അദ്ദേഹത്തെ പിന്നിട്ടു ക്ഷേത്രത്തെലക്ഷ്യമാക്കി ഭഗവൽകീർത്തനങ്ങൾ ഉറക്കെ പാടി ഓട്ടം തുടങ്ങി; ഓടിക്കിതച്ചു് ഭഗവൽപാദങ്ങളിൽ ചെന്നുവീണു വളരെ നാളായി പ്രിയപുത്രനെപ്പിരിഞ്ഞിരുന്ന പുത്രവാത്സല്യാന്ധനായ പിതാവിനെപ്പോലെ ഭഗവാൻ പ്രത്യക്ഷനായി നാമദേവരെ പിടിച്ചെഴുന്നേല്പിച്ചു മാറിൽ ചേർത്തണച്ചു. ശരീരസ്മരണയററ മനുഷ്യനെപ്പോലെ പല നിമിഷം അങ്ങനെ നിലകൊണ്ടു. ഒടുവിൽ ആ പാദമസ്തകം തലോടി മനുഷ്യോചിതവചസ്സുകളാൽ വിരഹകാലത്തെ ദുഃഖസ്ഥിതിയെ അറിവിച്ചിട്ടു്, "വത്സാ, നീ നിയിനി ഒരുനിമിഷംപോലും എന്നെ പിരിഞ്ഞിരിക്കരുതു്. നിൻെറ വിരഹത്തെ സഹിക്കാൻ എനിക്കു ശക്തിയില്ല നിനക്കു് എന്തു വരമാണു് വേണ്ടതു്? അഭീഷ്ടംപോലെ ചോദിച്ചുകൊള്ളുക." എന്നരുൾ ചെയ്തു നാമദേവൻ അതുകേട്ടു്.

"നാസ്ഥാ ധർമ്മേ ന വസുനിചയേ നൈവ കാമോപഭോഗേ
യദ്ഭവ്യം ഭവതു ഭഗവൻ! പൂർവ്വകർമ്മാനുരൂപം
ഏതൽ പ്രാർത്ഥ്യം മമ ബഹുമതം ജന്മജന്മാന്തരേപി
ത്വൽപാദാംഭോരുഹയുഗഗതാ നിശ്ചലാ ഭക്തിരസ്തു"

(ഭഗവാനേ എനിക്കു ധർമ്മത്തിലോ സമ്പൽസമൃദ്ധിയിലോ കാമോപഭോഗങ്ങളിലോ ആഗ്രഹമില്ല പൂർവജന്മങ്ങളിലെ കർമ്മങ്ങളനുസരിച്ചു എന്തൊക്കെ ഭവിക്കാനിരിക്കുന്നുവോ അതൊക്കെ ഭവിച്ചുകൊള്ളട്ടെ! എനിക്കുവേണ്ടതു്, ജന്മജന്മാന്തരങ്ങളിലും നിന്തിരുവടിയുടെ തൃപ്പാദപങ്കജങ്ങളെ സംബന്ധിച്ച അചഞ്ചലയായ ഭക്തി ഒന്നുമാത്രമാണു്. അതൊന്നേ ഞാൻ പ്രാർത്ഥിക്കുന്നുള്ളു.)

എന്നു തൊഴുതുണർത്തിച്ചു. ഭഗവാൻ അതുകേട്ട് അത്യന്തപ്രസന്നനായി "അപ്രകാരംസംഭവിക്കട്ടെ!" എന്നനുഗ്രഹിച്ചിട്ട് "വത്സാ! നീ തീർത്ഥാടനം കഴിഞ്ഞു വന്നിരിക്കയാണെല്ലോ. അതിന്റെ ഫലസിദ്ധിക്ക് ബ്രാഹ്മണഭോജനം നടത്തേണമെന്നു വിധിയുണ്ട്. അതിലേക്ക് ഇന്നാട്ടിലെ സകലബ്രാഹ്മണരെയും ക്ഷണിച്ചുകൊണ്ടുവരിക! ഇവിടെ വച്ചുതന്നെ സദ്യ നടത്തുന്നതിനു സൌകര്യമായവിധത്തിൽ വേണ്ടതു തയാറാക്കാൻ ശാന്തിക്കാരനോടു ശട്ടംകെട്ടിക്കൊള്ളാം" എന്നരുളിച്ചെയ്തു. ഭഗവദാജ്ഞയെ ശിരസാവഹിച്ചു നാമദേവർ നാട്ടിലുള്ള സകല ബ്രാഹ്മണരെയും ക്ഷണിച്ചുകൊണ്ടുവന്നു ഇതിനകം ഭഗവാൻ ഒരു ബ്രാഹ്മണപാചകന്റെയും രാധാരുഗ്മിണീദേവികൾ രണ്ടു ബ്രാഹ്മണസ്ത്രീകളുടേയുംവേഷത്തിൽ മാപ്പുള്ളയിൽ സദ്യയ്ക്കു വേണ്ട വിഭവങ്ങൾ തയാറാക്കി കാത്തുനിൽക്കുന്നുണ്ടായിരുന്നു. ബ്രാഹ്മണരെ കണ്ടിട്ടു ഉടനെ ഭഗവദ്പാചകൻ അവരെ എതിരേററ് എല്ലാവരേയും പന്തിനിരത്തി ഇരുത്തി. ആദ്യപന്തിയിൽ തന്നെ നാമദേവരെയും കുലാലവംശജനായ ഗോരാകുംഭർ എന്ന മഹാഭക്തനെയും ബ്രാഹ്മണരുടെ ഇടയ്ക്കു പിടിച്ചിരുത്തി. ആ അവസരത്തിൽ ജാത്യാചാരനിരതന്മാരായ ബ്രാഹ്മണർ ക്ഷോഭിച്ച്, "ഹയ്! ഇതെന്തൊരു മര്യാദകേടാണ്. ചെട്ടിയാരെയും കുശവനെയും ബ്രാഹ്മണപന്തിയിൽ ഇരുത്തിയ താൻ ബ്രാഹ്മണനാണോ? യജ്ഞോപവീതം ധരിച്ചു ബ്രാഹ്മണ്യം അഭിനയിക്കുന്ന താനൊരു മുഠാളനാണ്. ഞങ്ങൾക്കു ചോറും വേണ്ടാ കറിയും വേണ്ട; ഞങ്ങളിതാ പോകുന്നു" എന്നു പറഞ്ഞു കൂട്ടത്തോടെ എഴുന്നേററു.

മായാബ്രാഹ്മണൻ അതുകേട്ട, "ഹേ! ബ്രാഹ്മണോത്തമന്മാരേ! നിൽക്കിൻ! ഞാനൊന്നു പറഞ്ഞുകൊള്ളട്ടെ! ജാത്യാചാരങ്ങളും മററും ഗൃഹസ്ഥാശ്രമികൾക്കല്ലേ? സന്യാസിവര്യന്മാരായ നാമദേവർക്കും ഗോരാകുംഭർക്കും ജാതിയുണ്ടോ? വർണ്ണാശ്രമവിധികൾ അവരെബാധിക്കുമോ? "അതിവർണ്ണാശ്രമീയോഗീ അവധൂതസ്സ ഉച്യതേ" എന്ന ലക്ഷണം തികച്ചും സിദ്ധിച്ചിട്ടുള്ള ഈ പാവന ഭക്തന്മാരെ പന്തിയിലിരുത്ത ഊണുകഴിക്കയില്ലെന്നു പറയുന്നതുശരിയോ? സർവ്വചരാചരങ്ങളെയും മണിമാലയിലെ ചരടെന്നപോലെ കോർത്തുനിർത്തി ചേഷ്ടിപ്പിക്കുന്നതു് ഒരേ പരമാത്മാവല്ലേ? ആ പരമാത്മാവായ പരബ്രഹ്മത്തെ അറിയാത്തവൻ ബ്രാഹ്മണനാണോ? "ബ്രഹ്മജ്ഞാനേനബ്രാഹ്മണഃ"എന്നല്ലേ ശ്രുതി വിധിക്കുന്നതു്? തച്ഛ്രുതിവാക്യത്തെ നിങ്ങൾ അനാദരിക്കുമോ? അനാദരിക്കയില്ലെങ്കിൽ, ബ്രഹ്മജ്ഞാനികളായ നാമദേവരെയും ഗോരാകുംഭരെയും മഹാബ്രാഹ്മണരെന്നു നിങ്ങൾ സമ്മതിക്കേണ്ടതല്ലേ? ഈ വക രഹസ്യങ്ങൾനല്ലപോലെ ഗ്രഹിച്ചിട്ടുള്ളശാസ്ത്രവേദികളായ നിങ്ങൾ ഇങ്ങനെക്ഷോ

ഭിച്ച് പന്തിവിട്ടെഴുന്നേററതു് നന്നോ? എന്താ നിങ്ങൾ ഉത്തരം പറയാത്തതു്?" എന്നു സയുക്തികം ചോദ്യംചെയ്തു. അതുകേട്ടു് ഒരു വൈദികബ്രാഹ്മണൻ മുമ്പോട്ടുകയറിനിന്നു് "ഹേ! ബ്രാഹ്മണ! ഇതാണോ നിങ്ങളുടെന്യായം? ബ്രാഹ്മണർ ഇതരവർഗ്ഗക്കാരുമായിപന്തിഭോജനം ചെയ്തു നിങ്ങൾ കേട്ടിട്ടുണ്ടോ? ഏതുനാട്ടിലാണു് അങ്ങനെ സംഭവിച്ചിട്ടുള്ളതു്? വർണ്ണാശ്രമവിധികളെ ലംഘിക്കുന്നവർ രൗരവാദിനരകങ്ങൾ അനുഭവിക്കുമെന്നാണു് സ്മൃതികൾവിധിക്കുന്നതു്. അതിനെ സാധൂകരിക്കാൻ ശ്രുതി വാക്യങ്ങൾ എത്രവേണമെങ്കിലും ചൊല്ലിക്കേൾപ്പിക്കാം. പക്ഷേ, നിങ്ങളെപ്പോലുള്ളകിഞ്ചിജ്ഞന്മാരോടു് എന്തെല്ലാം പറഞ്ഞാലും അനുസരിക്കയില്ല. കേൾക്കുക! നിങ്ങളുടെ ന്യായത്തെക്കൊണ്ടുതന്നെ നിങ്ങളുടെ വാദത്തെഅവസാനിപ്പിക്കാം. വർണ്ണാശ്രമങ്ങളും ജാതിവിധികളും മററും ഗൃഹസ്ഥാശ്രമികൾക്കല്ലാതെ സന്യാസിമാർക്കുണ്ടോ എന്നുംമററുമാണെല്ലോനിങ്ങളുടെ വാദങ്ങൾ. എന്റെ ചോദ്യവും അതുതന്നെയാണു് ഗൃഹസ്ഥാശ്രമികൾ ജാത്യാചാരങ്ങളെ ലംഘിക്കാൻ പാടുണ്ടോ? അതിവർണ്ണാശ്രമിയായി അവധൂതനായിത്തീരുവോളം, എന്നുവച്ചാൽ ഗൃഹസ്ഥാശ്രമിയായിരിക്കുന്നിടത്തോളം, വർണ്ണാശ്രമവിധികളെയും ജാതിമര്യാദകളെയും ലംഘിച്ചുക്രൂടതന്നെ. അതുകൊണ്ടാണു് ഗൃഹസ്ഥാശ്രമികളായ ഞങ്ങൾ താഴ്ന്ന ജാതിക്കാരെ പന്തിയിലിരുത്തി പന്തഭോജനം നടത്തുകയില്ലെന്നു തീർത്തുപറഞ്ഞതു്. ഞങ്ങളിതാപോകുന്നു. നിങ്ങളുടെ നയത്തെ അനുകൂലിക്കുന്ന വല്ല ബ്രാഹ്മണരുമുണ്ടെങ്കിൽ അവരെ ക്ഷണിച്ചു വരുത്തി നിങ്ങളുടെ അഭീഷ്ടത്തെ സാധിച്ചുകൊൾക!"എന്നുപറഞ്ഞു് എല്ലാവരും പുറത്തിറങ്ങാനായി ഭാവിച്ചു.

ഭഗവാൻ ആ സമയത്തു് തന്റെ വ്യാജവേഷംമാററി ശ്യാമളകോമളകളേബരനായ സാക്ഷാൽനന്ദനന്ദനസുന്ദരരൂപനായി മന്ദഹാസാനന്ദിതനായി നിന്നരുളി. മടപ്പള്ളിയിൽ പഴകിക്കൊണ്ടിരുന്ന ബ്രാഹ്മണസ്ത്രീകൾ തൽക്ഷണം രാധാരുഗ്മിണീദേവിമാരായി ഭഗവാന്റെ ഉഭയവശവും നിലകൊണ്ടു അത്യത്ഭുതകാഴ്ചകണ്ടു വിഭ്രാന്തരായബ്രാഹ്മണർ'ഹരഹര! കൃഷ്ണകൃഷ്ണ'തി ശബ്ദകോലാഹലത്തോടെ ഭഗവൽപാദങ്ങളിൽവീണു ദണ്ഡനമസ്കാരം ചെയ്യുന്നതിനിടയ്ക്കു്, ഭക്തിലഹരിയിൽമുഴുകി ശരീരപ്രജ്ഞയററു് ആനന്ദനൃത്തം ചെയ്യുന്ന നാമദേവഗോരാമകുംഭന്മാരെ തൃക്കൈകൊണ്ടു കടന്നുപിടിച്ചു സ്വവക്ഷസ്സിൽ ചേർത്തണച്ചു ആപാദമസ്തകം തലോടി ഭക്തവാത്സല്യത്തെ സർവ്വജനസമക്ഷം വെളിപ്പെടുത്തി. എന്നിട്ടു ആ സദസ്യരെ നോക്കി, "ഭക്തജനങ്ങളെ! പണ്ഡരപുരത്തിൽ ജനിക്കാനിടയായ ആ ഒരു സംഗതികൊണ്ടുമാത്രം നിങ്ങൾ പരിശുദ്ധന്മാരായി

ഭവിച്ചിരിക്കുന്നു: ആ പരിശുദ്ധതയാണ് എൻെറ ദർശനത്തിനു നിങ്ങളെ അർഹന്മാരാക്കിച്ചെയ്തതു്. ഭക്തന്മാരേ! ഈ നില്ക്കുന്ന നാമദേവൻെറയും ഗോരാമകുംഭൻെറയും ഒന്നിച്ചുരുന്നു പന്തിഭോജനം നടത്തുന്നതിനു നിങ്ങൾ മടിക്കണ്ടാ. ഇവർ രണ്ടുപേരും കേവലം മനുഷ്യരല്ല, അവർ ഞാൻതന്നെയാണെന്നു വിശ്വസിക്കുവിൻ! അവരുമായി മിശ്രഭോജനത്തിടയാകുന്നതു് ആത്മഗതിക്കുപോലും ഹേതുവാണെന്നു ദൃഢമായി വിശ്വസിക്കുക! നിങ്ങൾക്കു നല്ലതു ഭവിക്കട്ടെ, എന്നരുളി അന്തർദ്ധാനംചെയ്തു. ഭഗവദ്ദർശനലാഭത്താൽ ജന്മസാഫല്യം സിദ്ധിച്ച ആ പുണ്യാത്മക്കളായ ബ്രാഹ്മണർ അതിനിടയാക്കിയ നാമദേവരെയും ഗോരാമകുംഭരെയും പേർത്തുംപേർത്തും അഭിനന്ദിക്കുകയും സ്തുതിക്കുകയും ചെയ്തു. അനന്തരം ആ രണ്ടു മഹാത്മാക്കളെയും തങ്ങളുടെ പന്തിയിൽ മാന്യസ്ഥാനം നൽകി ഇരുത്തി ബ്രാഹ്മണരെല്ലാവരും ഒന്നിച്ചിരുന്നു പന്തിഭോജനം നടത്തി സംതൃപ്തന്മാരായി പിരിഞ്ഞു.

അടുത്തദിവസം ജ്ഞാനേശ്വരൻെറ അഭിപ്രായപ്രകാരം ഗോരാമകുംഭർ അദ്ദേഹത്തിൻെറ ഗൃഹത്തിൽ വച്ചു് ഒരു സാധുഭോജനം നടത്താൻ തീച്ചപ്പെടുത്തി, സാധുക്കളെന്നു തോന്നിയ സകല ജനങ്ങളെയും വിളിച്ചുകൂട്ടി. ആ അവസരത്തിൽ, എല്ലാവരും കൂടിയിരിക്കുന്ന ആ വലിയ സദസ്സിൽവച്ചു് ജ്ഞാനദേവർ ഗോരാമകുംഭരോടായി "ഹേ! കുംഭരേ! അങ്ങയുടെ പുരയിലിരിക്കുന്ന ഈ കുംഭങ്ങളിൽ പാകമാകാത്ത ഒരു കുംഭമെങ്കിലുമുണ്ടായിരിക്കുമോ?" എന്നു ഫലിതഭാഷയിൽ ചോദിച്ചു. കുംഭർ അതുകേട്ടു് "മഹാത്മൻ! എന്നാൽ സൃഷ്ടിക്കപ്പെട്ട കുംഭങ്ങളുടെ പാകത്തെപ്പററിയാണെങ്കിൽ പരിശോധിക്കാതെ തന്നെ പറവാൻ കഴിയുമായിരുന്നു. ഈശ്വരസൃഷ്ടങ്ങളായ ഇക്കുംഭങ്ങളിൽ പാകമാകാത്ത വല്ലതുമുണ്ടോ എന്നു പരിശോധിച്ചിട്ടു പറയാം." എന്നുപറഞ്ഞു ഒരു വലിയ വടിഎടുത്തു് ഓരോരുത്തരുടേയും തലയിൽ ഉറക്കെ ഓരോ അടികൊടുത്തു. എല്ലാവരും മഹാത്മാവായ കുംഭരുടെ പ്രഹരത്തെ സാദരം ശിരസ്സിൽഏററു. എന്നാൽ നാമദേവരുടെ സമീപത്തുചെന്നു വടിഓങ്ങിയപ്പോൾ, അദ്ദേഹം ശിരസ്സൊഴിച്ചുമാററി, "എന്നെ വൃഥാ പ്രഹരിക്കുന്നതെന്തിനു ?" എന്നുചോദിച്ചു. കുംഭർ അതുകണ്ടു്, "ഇതൊന്നുമാത്രമേ പാകംവരാനുള്ളൂ " എന്നു സമന്ദഹാസം ജ്ഞാനേശ്വരനോടു പറഞ്ഞു. ഉടനേ ആ സദസ്സിലുണ്ടായിരുന്ന സാധുക്കളെല്ലാം പൊട്ടിച്ചിരിക്കുകയും നാമദേവരെ പരിഹസിക്കുകയും ചെയ്തു പരപരിഹാസത്തിനു പാത്രമായ മനഃഖേദത്തോടുകൂടി നാമദേവർ സദസ്സിൽനിന്നു് എഴുന്നേററു പാണ്ഡുരനാഥൻെറ സന്നിധിയിൽ ചെന്നു ദണ്ഡവൽപതിച്ചു, "ഭഗവാനേ! എന്നേ ഈ വിധം

അവിടുന്നു് അന്യന്മാരുടെ പരിഹാസത്തിനു പാത്രമാക്കിയതെന്തു കൊണ്ടാണു? ഞാൻ അതിനുതക്ക കുററം വല്ലതും ചെയ്തുവോ? ഞാൻ ആ സദസ്സിലിരുന്നു എത്രവളരെ ലജ്ജിച്ചുവെന്നു് അവിടുന്നു് അറിയുന്നുണ്ടോ? ഞാനിനി മനുഷ്യരുടെ മുഖത്തു നോക്കുന്നതെങ്ങനെ പരന്മാരുടെ മുഖത്തുനോക്കാൻ യോഗ്യനല്ലാത്ത ഞാൻ എന്തിനു ജീവിച്ചിരിക്കുന്നു?" എന്നിങ്ങനെ പരിദേവനം ചെയ്തു ഭഗവാൻ ആ വത്സലഭക്തൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു് അംഗ്രഹത്തെ പിടിച്ചെഴുന്നേല്പിച്ചു തലോടിക്കൊണ്ടു് മന്ദഹാസപൂർവ്വം ഇപ്രകാരം അരുളിച്ചെയ്തു " "പ്രിയഭക്ത! ഗോരാമകുംഭൻെറ വസതിയിൽ നടന്ന സംഭവം മുഴുവൻ ഞാൻ അറിഞ്ഞിരിക്കുന്നു; നീ മഹാഭക്തനാണു്. ഭക്തികൊണ്ടു് എന്നെ നീ നിനക്കു് അധീനനാക്കിച്ചെയ്തിരിക്കുന്നു. ഞാനും നീയും തമ്മിൽ അന്തരമില്ല. എന്നാൽ ഇനിയും നിനക്കു ശരീരവാസനാശേഷിച്ചുകിടക്കുന്നു. അതു നിശ്ശേഷം നീങ്ങിയിരുന്നെങ്കിൽ ഗോരാമകുംഭൻെറ ഭണ്ഡതാഡനത്തെ നീ തടയുകയില്ലായിരുന്നു ഇപ്രകാരം നിൻെറ ശരീരവാസനവിട്ടിട്ടില്ലെന്ന വിവരം നിന്നെ മനസ്സിലാക്കണമെന്ന ഉണബുദ്ധിയോടുകൂടി ജ്ഞാനേശ്വരൻ എടുത്ത വിദ്യയാണു അവിടെ നടന്നതു്.

നാമദേവർ— ഭഗവാനേ! അങ്ങനെയാണെങ്കിൽ ആ സദസ്സിലിരുന്ന സകലരും ശരീരവാസനയററ മഹാത്മക്കളാണോ?

ഭഗവാൻ—അതേ; നീ ഒഴിച്ചു മററുള്ളവരെല്ലാം ശരീരവാസനയില്ലാത്തവരാണു്. പക്ഷേ, നിന്നോളം ഭക്തിയുള്ള ഒരാളെങ്കിലും അവിടെയില്ലെന്നുള്ളതും നിന്നെ ധരിപ്പിക്കേണ്ട പരമാർത്ഥങ്ങളിൽ ഒന്നാകുന്നു.

നാമദേവർ—ഭഗവൻ പണ്ഡരനാഥ! എൻെറ ശരീരവാസന നിശ്ശേഷം വിട്ടുമാറുന്നതെങ്ങനെ?

ഭഗവാൻ— സദ്ഗുരുവിൻെറ ഉപദേശം വാങ്ങണം.

നാമദേവർ— നിന്തിരുവടിയുടെ അരുളപ്പാടുകേട്ടു് എനിക്കു ചിരിവരുന്നു. സ്വർഗ്ഗത്തിൻെറ വാതുക്കലോളം പ്രവേശം ലഭിച്ചവൻ ആ വാതിൽകടന്നു് അകത്തുചെല്ലണമെങ്കിൽ ഒരു വനാന്തരത്തിനുള്ളിൽ കയറിയിറങ്ങിത്തിരികെച്ചെല്ലണമെന്നു പറയുന്നതുപോലെയിരിക്കുന്നു നിന്തിരുവടിയുടെ അഭിപ്രായം ഭഗവാൻെറ ദർശനം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുകയാണല്ലോ സദ്ഗുരുചെയ്യുന്നതു്. അപ്രകാരമുള്ള ഭഗവദ്ദർശനം ലഭിച്ച എനിക്കു് ഇനി സദ്ഗുരുവിൻെറ പ്രയോജനമെന്താണു്? അർത്ഥം തിരിയാത്ത ചില വേദാന്തസാങ്കേതികപദങ്ങളുടെ ചെപ്പ-വിദ്യകൊണ്ടു മുമുക്ഷുക്കളെ വലയ്ക്കുന്ന ആ നിർദ്ദയന്മാരെ ഞാനിനി ആശ്രയിക്കുന്നതല്ല.

ഭഗവാൻ—വത്സാ! നിന്റെ ധാരണ തെറ്റാണ്. നീ പറയുന്നതു ചില കാര്യഗുരുക്കന്മാരെപ്പററിയാണ്. അവരുടെ ആവശ്യം നിനക്കില്ല. കാരണഗുരുക്കന്മാരായ സദ്ഗുരുദേവന്മാരെപ്പററിയാണ് ഞാൻ പറയുന്നതു് 'അജ്ഞാനതിമിരാന്ധ'ത്വത്തിനു 'ജ്ഞാനാഞ്ജനശലാക'ന്മാരായ സദ്ഗുരുലാഭം എന്റെ ദർശനലാഭത്തെക്കാളും അപൂർവ്വമാകുന്നു. കാമക്രോധാദി മനോമാലിന്യങ്ങളോടു് അസദ്വാസനനീങ്ങി സദ്വാസനയുദിച്ചു മനസ്സു നിർമ്മലമായി ആത്മദർശനം സിദ്ധിക്കുന്നതിനും, നിർഗ്ഗുണബ്രഹ്മജ്ഞാനം ഉദിക്കുന്നതിനും, സദ്ഗുരുദേവന്റെ കൃപ വേണ്ടതാണ്. സദ്ഗുരു ആത്മസ്ഥാനംതൊട്ടുപദേശിക്കുന്ന മാത്രയിൽ അദ്വൈതജ്ഞാനം ലഭിക്കുമത്രേ. അപ്രകാരമുള്ള സദ്ഗുരുദേവനെ ലഭിക്കുന്നതുവരേ, എന്റെ ദർശനം സിദ്ധിച്ചാലും ദ്വൈതഭാവം നീങ്ങുന്നതല്ല. ദ്വൈതഭാവന നീങ്ങാതെ ജീവബ്രഹ്മൈക്യമാകുന്ന നിർവ്വാണപ്രാപ്തിയുണ്ടാകുന്നതുമല്ല.

നാമദേവർ:—ഭഗവാനേ! ആ വിധത്തിലുള്ള സദ്ഗുരുക്കന്മാരെ എങ്ങനെ ദർശിക്കാൻ കഴിയും?

ഭഗവാൻ:—നാഗനാഥക്ഷേത്രത്തിൽ സിദ്ധയോഗീശ്വരനായ ഒരു മഹാത്മാവുണ്ടു്. 'വിശോഭാകേശൻ' എന്നാണു പേരു്. വിശോഭാകേശനെ ചെന്നുകണ്ടു നിന്റെ അഭിലാഷം അറിയിക്കുക! നിനക്കു് ഉപദേശം നൽകും.

നാമദേവർ തൊഴുതു വിടവാങ്ങി അപ്പോൾതന്നെ നാഗനാഥക്ഷേത്രത്തിലേക്കു തിരിച്ചു. യഥാകാലം നാമദേവർ ക്ഷേത്രസന്നിധിയിലെത്തിയപ്പോൾ, ഭ്രാന്തവേഷനായി ദിഗംബരനായ ഒരു മനുഷ്യൻ വിഗ്രഹസന്നിധിയിൽ മലർന്നുകിടന്നു് കാൽ എടുത്തു ശിവലിംഗത്തിന്റെ ശിരസ്സിൽവച്ചു സുഖനിദ്ര ചെയ്യുന്നതു കണ്ടു. നാമദേവൻ അതുകണ്ടു ഞെട്ടിവിറച്ചു ഭയവിഹ്വലനായി ആ അധർമ്മിഷ്ഠനായ മനുഷ്യൻ ആരാണെന്നന്വേഷിച്ചു. വിശോഭാകേശനാണെന്നറിഞ്ഞു് അത്ഭുതരോമാഞ്ചകഞ്ചുകമണിഞ്ഞു് നാമദേവർ അദ്ദേഹത്തിന്റെ അരികിലണഞ്ഞു തൊഴുതുരച്ചു:—"മഹാത്മൻ! അവിടുന്നു് എത്ര അനാദരമാണീകാണിക്കുന്നതു്? ഭഗവദ്വിഗ്രഹത്തിൽ കാൽതൊടുവിച്ചു കിടക്കുന്നതു് അധർമ്മമാണെന്നു് അറിയുന്നില്ലേ?" വിശോഭാകേശൻ അതുകേട്ടു് "കുഞ്ഞേ! ഞാനതു് അറിയാതിരിക്കുന്നില്ല. എന്റെ കാൽ കഴച്ചു മുറിയുന്നു എന്നു തോന്നുകയാൽ അല്പം ഉയർത്തി വച്ചതാണ്. എന്റെ കുഞ്ഞു ദയചെയ്തു ആ കാലിളക്കി അവിടെ നിന്നും മാററി വയ്ക്കുക:" എന്നു പറഞ്ഞു. നാമദേവർ വേഗത്തിൽ അക്കാലുകൾ താങ്ങി ഭഗവദ്വിഗ്രഹത്തിൽനിന്നുമിളക്കി മറെറാരുഭാഗത്തുവച്ചു അതേനിമിഷത്തിൽ അവിടെ ശിവ

ലിംഗമുണ്ടായി ആ കാലുകൾക്കു താങ്ങായിക്കാണപ്പെട്ടു. നാമദേവർ അതുകണ്ടു മറെറാരിടത്തേക്കു കാലുകൾ മാററി. അവിടെയു മുണ്ടായി ശിവലിംഗം. വേറൊരിടത്തേക്കു മാററി. അവിടെയും ശിവലിംഗം കണ്ടു. പിന്നെയും മാററി; അപ്പോഴും കണ്ടു. എന്തിന്? നാമദേവർ ആ കാലുകൾ മാററിവയ്ക്കുന്നിടത്തെല്ലാം അവയെത്താങ്ങുന്നതിനായി ശിവലിംഗങ്ങളും പൊട്ടിമുളയ്ക്കുന്നു. ഒടുവിൽ ഗത്യന്തരമില്ലാതെ, മഹാത്മൻ! അവിടുത്തെ ദിവ്യപാദം മാററുന്നിടത്തെല്ലാം ശിവലിംഗങ്ങളുണ്ടാകുന്നല്ലോ! ഞാനിനി എന്താണു വേണ്ടുന്നതു്?" എന്നുചോദിച്ചു. ശിവലിംഗമില്ലാത്ത സ്ഥലം നോക്കി കാൽ മാററിവയ്ക്കുക!" എന്നു് അദ്ദേഹം സമാധാനം പറഞ്ഞു അതു കേട്ടപ്പോൾ നാമദേവർക്കു കാര്യം മനസ്സിലായി. ഭഗവാനില്ലാത്ത സ്ഥലമോ സ്ഥാനമോ യാതൊന്നുമില്ലെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. തൽക്ഷണം അപ്പുണ്യപാദങ്ങളെ പൂർവ്വസ്ഥിതിയിൽ മൂലവിഗ്രഹത്തിൽ കൊള്ളിച്ചുവച്ചിട്ടു് ആ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു്, "സദ്ഗുരോ! ഈശ്വരനും അവിടുന്നും തമ്മിൽ ഭേദമില്ല. അജ്ഞാനിയായ ഞാൻ അതു് ആദ്യം ധരിക്കാത്ത അപരാധത്തെ പൊറുത്തരുളേണമേ! ജ്ഞാനോപദേശം നൽകി ഇജ്ജനത്തെ അനുഗ്രഹിക്കേണമേ!" എന്നിങ്ങനെ പ്രാർത്ഥിച്ചു.

പ്രാർത്ഥനകേട്ടു് ആ ദിവ്യാത്മാ തൻെറ പാദപ്പൂക്കളെ നാമദേവരുടെ ശിരസ്സിൽ കൊള്ളിച്ചുകൊണ്ടു്, "വത്സാ! നിനക്കു വേണ്ടതൊക്കെ കിട്ടിക്കഴിഞ്ഞു. ദ്വൈതഭാവന ഒന്നു മാത്രമേ വിട്ടുനീങ്ങേണ്ടതായിട്ടുള്ളു. ഭഗവാൻ നിന്നെ ഇങ്ങോട്ടു പറഞ്ഞയച്ചതു് അതു സാധിക്കുന്നതിനായിട്ടാണു്. ദ്വൈതഭാവനയാണു് സംസാരാമകുംഭൻെറ ദണ്ഡതാഡനത്തിൽ നിന്നും നിന്നെ ഒഴിച്ചുമാററിയതു്. നീ ഈ ലോകത്തു നിന്നെയല്ലാതെ നിന്നിൽനിന്നും അന്യമായി യാതൊന്നിനേയും കാണുകയോ കേൾക്കുകയോ അറിയുകയോ അനുഭവിക്കുകയോ സ്പർശിക്കുകയോ ചെയ്യുന്നില്ലെന്നറിയുക! നീയല്ലാതൊന്നും ലോകത്തില്ലെന്നു വിശ്വസിക്കുക! നിന്നെ ഉപദേശിക്കുന്ന ഞാനും എൻെറ പാദംതാങ്ങിയിരുന്ന ഭഗവദ്വിഗ്രഹവും നിൻെറ ഉണ്ഡരനാഥനും എല്ലാം നീതന്നെ. പരമാത്മാവും നീതന്നെ. സഗുണബ്രഹ്മവും നീതന്നെ നിർഗ്ഗുണബ്രഹ്മവും നീയത്രേ. നിന്നിൽ നിന്നു അന്യമായി യാതൊന്നും യാതൊരുകാലത്തുമില്ല. എന്നിങ്ങനെ ജ്ഞാനോപദേശം നൽകി അന്തർദ്ധാനം തൊട്ടനുഗ്രഹിച്ചു യാത്രപറഞ്ഞു.

ആ പുണ്യപാദങ്ങൾ ശിരസ്സിൽ താങ്ങിയമാത്രയിൽ, നാമദേവർക്കു ജ്ഞാനോദയം ഉണ്ടാവുകയും തന്നിൽനിന്നും അന്യമായി യാതൊന്നും കാണപ്പെടാതാവുകയും ചെയ്തു. തൽക്ഷണം മടങ്ങി

പണ്ഡരപുരത്തിൽ വന്നുചേന്നു. ആദ്യമായി ഗോരാമകുംഭരുടെ വസതിയിൽ ചെന്നു. ജ്ഞാനേശ്വരൻ തുടങ്ങിയുള്ള സിദ്ധന്മാരും മറ്റു പല ഭക്തന്മാരും അവിടെ ഉണ്ടായിരുന്നു. നാമദേവരെക്കണ്ടപ്പോൾ അദ്ദേഹത്തിന്റെ മുഖത്തു പുറത്തായി പ്രകാശിക്കുന്ന ബ്രഹ്മവർച്ചസ്സു കണ്ടു് സഭാവാസികളെല്ലാം എഴുന്നേററു് ആദരിച്ചു അഗ്രിമപീഠം നൽകി സൽക്കരിച്ചു. അതേ, നിമിഷത്തിൽ ഭഗവാൻ പണ്ഡരനാഥൻ സവ്വജനദൃഷ്ടിക്കു വിഷയമാകത്തക്കവണ്ണം അവിടെ ആവിർഭവിച്ചു. എന്നിട്ടു നാമദേവരെ മാറിൽ ചേത്തു തലോടി ആനന്ദാശ്രു പൊഴിച്ചുകൊണ്ടു വത്സ! നിനക്കു സദ്ഗുരുലാഭം ഉണ്ടായതിനുശേഷം നീ ആദ്യമായി എന്നെ വന്നുകാണാതെ ഇവിടെ ആഗതനായതെന്തുകൊണ്ടു്? സദ്ഗുരുദേവനെ ലഭിക്കയാൽ എന്നെ വിസ്മരിച്ചുവോ? എന്നു ചോദ്യം ചെയ്തു. നാമദേവൻ അതുകേട്ടു്; ഭഗവാനെ സവ്വചരാചരാത്മകമായി സവ്വത്ര വിളങ്ങുന്ന നിന്തിരുവടി ആ ക്ഷേത്രവളപ്പിനുള്ളിൽ മാത്രം വസിക്കുന്നവനാണെന്നു് അവിടുന്നു് ഭാവിച്ചുവല്ലോ! ഭഗവാനേ! അവിടുന്നില്ലാത്ത സ്ഥലവും അവിടുന്നല്ലാത്ത വസ്തുവുമുണ്ടോ പരമേശ! ഞാൻ കാണുന്നതെല്ലാം നിന്തിരുവടിയേയും കേൾക്കുന്നതെല്ലാം നിന്തിരുവടിയുടെ ചരിത്രങ്ങളും പറയുന്നതെല്ലാം അവിടത്തെ ലീലകളുമാകുന്നു. ആ സ്ഥിതിക്കു് അവിടത്തെ അന്വേഷിച്ചു് ഞാനൊരു പ്രത്യേകസ്ഥലത്തു പോകുന്നതെന്തിനു്? എന്നിങ്ങനെ പറഞ്ഞു തൊഴുതുനിന്നു.

അന്നുമുതൽ നാമദേവർ, ഗോരാമകുംഭരുടെയും ജ്ഞാനേശ്വരന്റെയും സമ്പക്കത്തോടുകൂടി പലേപ്രകാരത്തിലുള്ള സാധനകളഭ്യസിച്ചും സമാധിശീലിച്ചും ഗുരൂപദേശത്തെ മനനംചെയ്തും അവിടെ താമസിച്ചു. അചിരേണ മാതാപിതാക്കന്മാരെന്നും ഭാര്യയെന്നും പുത്രനെന്നും വീടെന്നുമുള്ള വിചാരങ്ങളെല്ലാം വിട്ടു് അർഹവും മമതയും നശിച്ചു ജീവബ്രഹ്മൈക്യം സമ്പാദിച്ചു. ആ നിലയിൽ സവ്വജനപൂജ്യനായി ശിഷ്യസമ്പൽസമൃദ്ധിയോടുകൂടി അനേകകാലം ജീവിച്ചിരുന്നു് ലോകത്തിനു ഭക്തിമാർഗ്ഗത്തെ ഉപദേശിച്ചു പണ്ഡരപുരത്തിനു മണിവിളക്കായി ശോഭിച്ചു; അങ്ങനെ തന്റെ ജന്മോദ്ദേശ്യത്തെ ശരിക്കു നിവ്വഹിച്ചതിനുശേഷം ഒടുവിൽ ബ്രഹ്മരന്ധ്രദ്വാരാ ജീവാത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു.

---

# ൫. കബീർദാസർ.

ഭൂലോകത്തിലെ അക്ഷയമോക്ഷസാമ്രാജ്യമായി പരിലസിക്കുന്ന സാക്ഷാൽ വാരാണസിയിൽ മുസ്‌ലീംവംശജനായി തമാൽ എന്ന നാമധേയത്തോടുകൂടി ഒരു പുണ്യപുരുഷൻ ജീവിച്ചിരുന്നു. നിർഗ്ഗുണോപാസകനായ ആ മഹാൻ നിത്യാനിത്യവസ്തുവിവേകസമ്പന്നനും അഹിംസാവ്രതത്തെ മോക്ഷസാധനമായി സ്വീകരിച്ചിട്ടുള്ളവനുമായിരുന്നു. ധനസമൃദ്ധനായിരുന്നിട്ടും നിർദ്ദോഷവും പാപലേശരഹിതവുമായ നെയ്ത്തുതൊഴിലിനെ നിത്യോപജീവനമാർഗ്ഗമായി അദ്ദേഹം അംഗീകരിച്ചിരുന്നു. ആ തൊഴിലിൽനിന്നും ലഭിക്കുന്ന ആദായം വൃദ്ധനായ തന്റെയും വൃദ്ധയായ തന്റെ സഹധർമ്മചാരിണിയുടെയും നിത്യചെലവുകൾ ഹിതമായും മിതമായും നിർവഹിച്ചും സാധുജനങ്ങൾക്ക് അന്നവസ്ത്രാദികളെ ദാനംചെയ്തും സംതൃപ്തിയോടുകൂടി ജീവിക്കുന്നതിനു ധാരാളം മതിയായിരുന്നു.

ഒരുദിവസം ആ പുണ്യവൃദ്ധദമ്പതികളുടെ ആദരപുരസ്സരമായ അന്നദാനത്തെ സ്വീകരിച്ച സാധുക്കളുടെ കൂട്ടത്തിലുണ്ടായിരുന്ന ഒരു വൃദ്ധദേഹം അത്യന്തപ്രസന്നനായി ജിജ്ജാബീബിയെ (അതായിരുന്നു തമാലിന്റെ ഭാര്യയുടെ നാമധേയം) നോക്കി "അല്ലയോ സാധ്വീരത്നമേ! സർവ്വലക്ഷണസംയുക്തനും സർവ്വഥാ സർവ്വജനാരാധ്യനുമായ പുത്രൻ ഭവതിക്കു ലഭിക്കട്ടെ!" എന്നനുഗ്രഹിക്കുകയുണ്ടായി. സന്താനപ്രാപ്തിയെങ്കിലും സങ്കടലേശമില്ലാതിരുന്ന ആ പുണ്യവതി അതുകേട്ടു കുതൂഹലചിത്തയായി സ്വഭർത്തൃസന്നിധിയെ പ്രാപിച്ചു വണങ്ങി വിവരംഉണർത്തിച്ചു. തമാൽ അതുകേട്ടു ചിരിച്ചുപറഞ്ഞു:—"സാധുസ്ത്രീയേ! അദ്ദേഹം ഒരുമഹാത്മാവായിരിക്കാം. പക്ഷേ അദ്ദേഹത്തിനു തെററിപ്പോയി എന്നാണു ഞാൻ വിചാരിക്കുന്നതു്. വാർദ്ധക്യത്തിന്റെ ഉന്നതപടിയിൽ എത്തിയിരിക്കുന്നതു മാത്രമല്ല, ഗ്രാമ്യധർമ്മാദ്യനുഷ്ഠാനങ്ങളേയും തജ്ജന്യങ്ങളായ അനിത്യാനന്ദങ്ങളേയും വെറുത്തവരുമായ—നമുക്കിനി പുത്രസമ്പത്തു സംഭവ്യമല്ല."

ജിജ്ജാബീബി—പ്രാണേശ! അവിടുന്നു പറയുന്നതു പരമാർത്ഥമാണു്. എന്നാൽ മഹാത്മാക്കളുടെ വാക്കുകൾ വന്ധ്യങ്ങളാകുമോ.

തമാൽ—ആ വിഷയത്തെപ്പററി നാമൊരഭിപ്രായം പുറപ്പെടുവിക്കേണ്ടാ. വാർദ്ധക്യത്താൽ പുത്രോല്പാദനശക്തി ക്ഷയിച്ച

നിന്റെ ഗർഭപാത്രത്തിൽനിന്നും ഇനി സന്താനം ജനിക്കയില്ലെന്നുമാത്രം വിശ്വസിക്കുക!

ജിജ്ജാബീബി—ജീവനാഥ! നമ്മുടെ മരണശേഷം നമുക്കുള്ള വമ്പിച്ച സ്വത്തുക്കൾക്കു് അവകാശിയായി ഒരു സന്താനമെങ്കിലും ജനിക്കാതെപോയതു കഷ്ടംതന്നെ. സർവൈശ്വര്യങ്ങളും തന്നരുളിയ ദൈവത്തിനു് അതിലേക്കു കരുണയുണ്ടായില്ലല്ലോ. നമ്മുടെചുററും സദാ പെരുമാറിക്കൊണ്ടിരിക്കുന്ന സകല മനുഷ്യർക്കും സന്താനസമ്പത്തിനെ ഈശ്വരൻ പ്രദാനംചെയ്യുമ്പോൾ, നമുക്കുമാത്രം അതിനു് സംഗതിയാകാതിരിക്കുമാറു നാം എന്തെങ്കിലും പാപം ചെയ്തിട്ടുണ്ടോ?

തമാൽ—എന്തൊക്കെയായാലും 'പെൺബുദ്ധി, പിൻബുദ്ധി' എന്ന പഴമൊഴി പരമാർത്ഥമാണു്, അനിത്യമായ പ്രപഞ്ചത്തെ അറിഞ്ഞു നിത്യമായ വസ്തുവിനെ ഉണന്നു്, ആശാപാശങ്ങളറുത്തു, വിഷയസുഖങ്ങളെ വെറുത്തു പരബ്രഹ്മധ്യാനമൊന്നിൽമാത്രം പ്രവർത്തിക്കുന്നതായ അലൗകികജീവിതപഥത്തിൽ എത്തിയതിനുശേഷം അതിന്റെ അടിപ്പടിയിൽപോലും കാലൂന്നാൻ കഴിഞ്ഞിട്ടില്ലാത്ത ക്ഷുദ്രസാധാരണന്മാർക്കുണ്ടാകാവുന്ന സന്താനാശ നിന്നെ ബാധിച്ചുവല്ലോ? ആശ്ചര്യം! ഹേ! സാധുസ്ത്രീയേ! കൈലാസം ഇളക്കിട്ടുവേണോ എലിയെപ്പിടിക്കാൻ? മതിമതി! നിന്റെ സംഭാഷണമേ എനിക്കു കേൾക്കണ്ട.

ജിജ്ജാബീബി — പ്രാണവല്ലഭ! സർവ്വലോകനിയന്താവായ ദൈവം,മാതാപിതാക്കന്മാരെന്നും മകനെന്നും മകളെന്നും മററുമുള്ള ബന്ധങ്ങൾ ലോകത്തിൽ ഏർപ്പെടുത്തി ആ പ്രസ്ഥാനത്തെ നിലനിറുത്തിപ്പോരുന്നതു് അവിഘാതമായ പ്രപഞ്ചവർത്തിപ്പിനെ ഉദ്ദേശിച്ചാണല്ലോ. ഈശ്വരോദ്ദേശ്യം ആ വിധത്തിലിരിക്കെ, നാം അതിനെ വെറുക്കുന്നതു ശരിയാണോ? ഈശ്വരന്റെ ഉദ്ദേശ്യത്തെ അനുകൂലിച്ചു യാവശ്യകം അതിനു സഹായിക്കുകയല്ലേ മനുഷ്യന്റെ ധർമ്മം? അങ്ങനെ വേണ്ടതാണെന്നു ഞാനും വിശ്വസിക്കുന്നു. ആ വിശ്വാസം തെററാണെങ്കിൽ,ആ ഒരുവിഷയത്തിൽമാത്രം ഈശ്വരന്റെ അഭിപ്രായത്തോടനുകൂലിക്കാൻ പാടില്ലെങ്കിൽ അതിനുള്ള ന്യായമെന്താണു്. അജ്ഞയായ ഇവളെ ഗ്രഹിപ്പിക്കാൻകൃപയുണ്ടാകണം. അടിയാളുടെ വിനയഭയാന്വിതമായ ഈ ചോദ്യത്തിൽ അനാദരശങ്കതോന്നാതിരിപ്പാൻ ദയവുണ്ടാവുകയുംവേണം.

തമാൽ—ജിജ്ജാബീബി! നിന്റെ ചോദ്യം യുക്തിയുക്തമാണെന്നു്

പ്രഥമതൃവന്നത്തിൽ തോന്നിയേക്കാം. പക്ഷേ, വക്രബുദ്ധിയുടെ ഫലമാണെന്നു്, അന്ത്യനിമിഷത്തിൽ ബോദ്ധ്യപ്പെട്ടന്നതാണു്. മീൻകൊത്തി എന്നൊരു പക്ഷിയെ നീ കണ്ടിട്ടുണ്ടല്ലോ? അതു താനേയിരുന്നു കുലുങ്ങുന്നതും നീ കണ്ടിരിക്കാം. തന്നെത്താൻകുലുങ്ങുന്ന ആ ചെറുപക്ഷികരുതോന്നുന്നതു ഭൂലോകത്തെ താനിട്ടുകുലുക്കി തകിടംമറിക്കുന്നുവെന്നാണു്. ആ വിശ്വാസത്തോടുകൂടി അതു ചാരിതാൎത്ഥ്യത്തെ അടയുന്നമുണ്ടു്. ഏതാണ്ടു് ആ മനഃസ്ഥിതിയാണു് പ്രപഞ്ചപ്രവൎത്തനത്തെപ്പററിയുള്ള നിന്റെ പ്രസംഗത്തിലും നിഴലിക്കുന്നതു്. പ്രപഞ്ചകാൎയ്യത്തിൽ കൈകടത്താൻ മനുഷ്യനവകാശമില്ല. അവൻ അതിനു ശക്തനുമല്ല. അതിനെ സൃഷ്ടിച്ചവൻ യഥാവിധി രക്ഷിച്ചുകൊള്ളും. അതെങ്ങനെ സാധിക്കുന്നുവെന്നം മററും നമ്മുടെ അല്പബുദ്ധികൊണ്ടാലോചിച്ചു തലച്ചോറിനെ ചൂടുപിടിപ്പിക്കണ്ടാ. ഈശ്വരൻ നമ്മോടു കല്പിക്കുന്നതും അതുതന്നെയാണെന്നു്. പൊന്നാശ, മണ്ണാശ, മക്കളാശ ഈ മൂന്നിനെയും വെടിയാൻ അദ്ദേഹം അരുളിച്ചെയ്തിട്ടുള്ളതിൽനിന്നും തെളിയുന്നുമുണ്ടു്. ഹേ സ്ത്രീയേ! നീ പുത്രനെ ആശിക്കുന്നുവല്ലോ? പുത്രനെക്കൊണ്ടു മോക്ഷം കിട്ടുമോ? ജന്മസാഫല്യം ലഭിക്കുമോ? പാപം തുലയുമോ? സംസാരമോചനമുണ്ടാകുമോ? നീ മോക്ഷത്തെ പ്രാപിക്കേണ്ടവളല്ലേ? പുത്രവിഷയകമായിത്തോന്നിയിരിക്കുന്ന ഈ ആശ, പുത്രനുണ്ടായിക്കഴിഞ്ഞാൽ അവനെ സംരക്ഷിക്കുന്നതിലും അവനെ ശുശ്രൂഷിക്കുന്നതിലും അവനെ ഓമനിക്കുന്നതിലും പ്രവൎത്തിച്ചുകൊണ്ടിരിക്കയില്ലേ? അങ്ങനെ പുത്രനും ആശയും യഥാക്രമം വളൎച്ചയെ പ്രാപിച്ചു ഒടുവിൽ അവന്റെ വിദ്യാഭ്യാസവിഷയത്തിലും അവന്റെ വിവാഹകാൎയ്യത്തിലും അവനുവേണ്ടി പണം ചേൎത്തുവയ്ക്കണമെന്നും അതിനെ കള്ളന്മാർ അപഹരിച്ചുകൊണ്ടുപോകാതെ സുരക്ഷിതമാക്കി വയ്ക്കണമെന്നും മററുമുള്ള ഓരോ വിഷയങ്ങളിലുമായിവ്യാപിച്ചു വൎദ്ധിച്ചു മുഴുത്തസംസാരത്തിനു് ആളാക്കി മോക്ഷത്തിനു വിഘാതത്തെ വരുത്തുന്നു. ഇതാണു് പുത്രാശയുടെ ഫലം. അങ്ങനെയുള്ള ആ ഭയങ്കരമായ ആശ നിന്നെ പിടികൂടിയിരിക്കുന്നുവോ? "ആശാഹി പരമംദുഃഖം നൈരാശ്യംപരമംസുഖപ്രദം" എന്ന അഭിയുക്തവചനത്തെ ആദരിച്ചു് നിന്റെ ആശ അസ്തംഗതമായി ഭവിക്കട്ടെ!.

തമാൽ അപ്പോൾതന്നെ തക്ലിയുംകയ്യിലെടുത്തു ഗംഗാനദീതീരത്തേ പ്രാപിച്ചു നൂലുണ്ടാക്കിക്കൊണ്ടിരുന്നു. ഒരു പ്രാവശ്യം കറ

ക്കിവിട്ട തക്ലിയാകട്ടെ പൊട്ടി ഗംഗയിൽ വീഴുകയും അതിനെ ഒഴുക്കു് കീഴ്പോട്ടു കൊണ്ടുപോകയും ചെയ്തു. ഏതെങ്കിലുമൊരിടത്തു വച്ചു വല്ലവൃക്ഷക്കൊമ്പിലും കുടുങ്ങി തക്ലി തിരികെ കിട്ടുമെന്നുള്ള ഉദ്ദേശത്തോടുകൂടി, അദ്ദേഹം നദീതീരത്തിൽകൂടി ഒഴുക്കുവാക്കിനു നടന്നുപോയി. ഒട്ടധികംനടന്നിട്ടും ഉദ്ദേശം സഫലമായില്ലെന്നു മാത്രമല്ല, ഒടുവിൽ ഒരു വൻകാട്ടിൽ ചെന്നു മുട്ടാനിടയാവുകയുംചെയ്തു. "ഹേയ്! ഇതെന്തൊരു കഥയില്ലായ്കയാണ്? തക്ലി നിസ്സാരമായ ഒരു ചെറിയ സാധനം. അതു നഷ്ടമായാൽ നിഷ്പ്രയാസം പകരമൊന്നു സമ്പാദിക്കാൻ സാധിക്കും. അങ്ങനെ സമാധാനപ്പെടാതെ ഞാനതിനെ ആശിച്ചു് ഇങ്ങനെ വളരെ ദൂരം നടന്നുപോന്നതു് എത്ര വിചാരഹീനത്വമാണ്! ആശയാണല്ലോ എന്നെ ഇത്ര വിഷമിപ്പിച്ചതു്. ഈ വങ്കാടു് ഭയങ്കരമായ സംസാരത്തിനു തുല്യമാണ്. ആശയെ പിന്തുടന്നാൽ വമ്പിച്ചസംസാരത്തിൽ കുടുങ്ങി നട്ടം തിരിയാനിടയാകുമെന്ന ഒരുപാഠം ഈശ്വരൻ എനിക്കു കാട്ടിത്തന്നിരിക്കുന്നു. ആശ വിട്ടുമാറിയെന്നു തെററിദ്ധരിച്ച എന്നിൽ ഇനിയും അതു് അല്പം ശേഷിച്ചു കിടക്കുന്നുണ്ട്. തപസ്സുകൊണ്ടല്ലാതെ അതിൻെറ വേരറുക്കാൻ സാധിക്കുന്നതല്ല. തപസ്സിനു് യോഗ്യമായ ഒരു സ്ഥലത്താണ് ഈശ്വരൻ കൊണ്ടുവിട്ടിരിക്കുന്നതു്. ഈ വനത്തെ ഉപേക്ഷിച്ചു മടങ്ങിപ്പോകുന്നതു് ബുദ്ധിഹീനത്വമാകുന്നു, ഇവിടെ തപസ്സുചെയ്യുകതന്നെ!" ഈ നിശ്ചയത്തോടുകൂടി, തന്മാൽ ആ കാട്ടിൽ ഗംഗാനദീതീരത്തിലായി തപോവൃത്തിയിൽ ഏപ്പെട്ടു.

ഈഘട്ടത്തിൽ വൈകുണ്ഠത്തിൽ അനന്തശയനനാകുന്ന മഹാവിഷ്ണു, നിത്യമുക്തനായ ശുകബ്രഹ്മഷിയെ നോക്കി പുഞ്ചിരിതൂകി ഫലിതഭാഷയിൽ അരുളിച്ചെയ്തു:—"ശുക! നീ ഒരു സ്വാത്ഥനാണ്, സ്വാത്ഥികം നിഷ്കരുണന്മാരാണെന്ന പറയുന്നതും പരമാത്ഥമാണെന്ന തോന്നുന്നു. നീ ഇങ്ങനെ സനാതനലോകമാകുന്ന ഈ വൈകുണ്ഠത്തിൽ നിത്യാനന്ദത്തെ അനുഭവിച്ചു സംതൃപ്തനായി വാഴുന്നുവല്ലോ; ഇതേസമയത്തുതന്നെ അനന്തകോടി മനുഷ്യജീവികൾ മായാസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി നട്ടംതിരിയുന്നവരായി ഭൂലോകത്തിൽ കഷ്ടപ്പെടുന്നു! നിനക്കു് അവരിൽ ലേശംപോലും കരുണതോന്നാത്തതു് കഷ്ടമാണ്. അവരെ രക്ഷിക്കാൻ കഴിവുള്ളവനായ നീ ഇത്ര സ്വാത്ഥനായിപ്പോയല്ലോ."

ഫലിതഭാഷയിൽ അരുളിച്ചെയ്ത ആ വാക്കുകളിൽ നിഴലിച്ച ഭഗവദിംഗിതം മനസ്സിലാക്കിയ മഹാത്മാവായ ശുകമഹഷി അതു കേട്ടു്; "ഭഗവാനെ! അടിയൻ അതോക്കാത്തതുതെററുതന്നെ. അടിയൻെറ ഏതൊരു തെററിനെയും ക്ഷമിച്ചരുളുക ശീലത്തോടുകൂടിയ

ഭഗവാൻ അടിയൻെറ ആ കുററത്തേയും ക്ഷമിക്കുമാറാകണം. അതോടുകൂടി, അവിടുന്നു് ആ ഭൂലോകവാസികളെ അടക്കി വീശിയിരിക്കുന്ന ആ മായയാകുന്ന വലയെ ആ സാധുക്കളിൽനിന്നും പിൻവലിച്ചു് അവരെ അനുഗ്രഹിപ്പാൻ തിരുവുള്ളമുണ്ടാകണേ!" എന്നു പ്രാർത്ഥിച്ചു.

ശുകരുടെ പ്രശസ്തതയെ മനസാ അഭിനന്ദിച്ചുകൊണ്ടു ഭഗവാൻ അരുളിച്ചെയ്തു "വത്സ! ആ വല എൻെറ പിടിയിൽ അടങ്ങാത്ത വിധം കർമ്മശക്തിയെ പ്രാപിച്ചിരിക്കുന്നു. അതിലെ ചില കണ്ണികളും പൊട്ടിക്കാൻ നിന്നെപ്പോലുള്ള എൻെറ ഭക്തന്മാരായ ബ്രഹ്മജ്ഞാനികൾക്കു സാധിക്കാം ആവിധത്തിൽ ചിലരെ എങ്കിലും സഹായിപ്പാൻ നീ തയാറാകണമെന്നാണു് ഞാൻ പറയുന്നതു്. നിത്യാനന്ദത്തിനു് അധികാരികളായി ചില പാപാത്മാക്കൾ അതിനകത്തു കുടുങ്ങിക്കിടന്നു പരിതപിക്കുന്നു. നീ ചെന്നു് അവരെ മോചിപ്പിക്കണം. അതു നിൻെറ ധർമ്മമാകുന്നു."

ഭഗവാൻ സേങ്ഗിതം തുറന്നു പറഞ്ഞതു കേട്ടു മഹർഷി അത്യന്തഭീതനായി പ്രാർത്ഥിച്ചതാവിതു:— "ഭഗവാനേ! അസ്വതന്ത്രനായ അടിയനെ ഭൂലോകത്തിലേക്കു തള്ളാൻ തിരുമനസ്സു തോന്നരുതേ! അവിടുത്തെ ഭയങ്കരമായ മായയിൽ അടിയൻ അറിയാതെ കുടുങ്ങിപ്പോകും".

ഭഗവാൻ:—വത്സ! നീ ഭയപ്പെടേണ്ടാ. ഇനി നിന്നെ മായ പീഡിപ്പിക്കുകയില്ല. ബ്രഹ്മജ്ഞാനികൾ മായാതീതന്മാരാകുന്നു.

ശുകമഹർഷി.—ഭഗവാനെ! പണ്ടു തപോവൃത്തിയെ അവലംബിക്കവേ, ആ വേശ്യയായ രംഭയാൽ ഞാൻ അനുഭവിച്ച മായാപീഡകളോക്കുമ്പോൾ എനിക്കിപ്പോഴും നടുക്കമുണ്ടാകുന്നു.

ഭഗവാൻ:— അന്നു നീ ബ്രഹ്മജ്ഞാനത്തെ അറിഞ്ഞിട്ടുള്ളതല്ലാതെ ബ്രഹ്മജ്ഞാനത്തെ അനുഭവിച്ചിട്ടില്ല. ആ നിലയിൽ മായ നിന്നെ ജയിച്ചു. ഇന്നു നീ ആ മായയെ ജയിച്ചിരിക്കുന്നു. അതുകൊണ്ടു നീ ഇപ്പോൾതന്നെ ലോകാനുഗ്രഹാർത്ഥം കാശിവാസിയും പരിശുദ്ധനും ആയ തമാലിന്റെപുത്രനായി അവൻെറ കളത്രമായ ജിജ്ജാബീബിയുടെ ഗർഭത്തിൽ ജനിക്കണം.

ശുകമഹർഷി:— (കിടുകിട വിറച്ചുകൊണ്ടു്) ഭഗവാനെ! ഗർഭപാത്രമാകുന്ന നരകക്കുഴിയിൽ പതിക്കാൻ അടിയനോടു കല്പിക്കണ്ടാ. ആ സങ്കടം ഇനിയും ഞാനനുഭവിക്കണമെന്നു തിരുവുള്ളമുണ്ടാകത്തക്കവണ്ണം ഞാനെന്തു കുററം ചെയ്തു? എന്തൊക്കെയായാലും ആ ഒരു സംഗതി അടിയനു പ്രയാസം തന്നെ. ഞാൻ ഭൂലോകവാസികളെ സഹായിക്കണമെങ്കിൽ,ഈ നിലയിൽ തന്നെ അങ്ങോട്ടു തിരിക്കാം.

ഭഗവാൻ:—(പൊട്ടിച്ചിരിച്ചുകൊണ്ടു്) ശുക! നിന്നെ ലോകർ കൊട്ടിക്കൊല്ലും ദിഗംബരനായ നിന്നെക്കണ്ടാൽ. അവർ വെറുതേ വിടുമോ? മായാമോഹിതരായ ലോകവാസികൾ ദിഗംബരത്വത്തെ നഗ്നതയായിക്കരുതുന്നവരാണു് ആ രൂപം അവക്കു് അറപ്പും വെറുപ്പുമുണ്ടാക്കും. അവർ നിന്നെ നിർദ്ദയം പരിഹസിക്കയും പരുഷമായി ശകാരിക്കുകയും കല്ലും മണ്ണും വാരി എറിയുകയും തടിയെടുത്തു് അടിക്കുകയും മററു നാനാപ്രകാരത്തിൽ പീഡിപ്പിക്കുകയും ചെയ്യും. ദുസ്സഹമായ ആ പീഡകളേററു, നീ എന്നെ പഴിക്കുന്നതിനും അവരെ ശപിക്കുന്നതിനുമൊക്കെ ഇടയാകും അങ്ങനെ നിന്റെ ധർമ്മം വിരളത്വത്തെ പ്രാപിക്കാൻ സംഗതിയാകും. അതുകൊണ്ടു നീ ജിജ്ജാംബിബിക്കു പുത്രനായി ജനിക്കുന്നതാണു നല്ലതു്.

ശുകമഹർഷി:—അങ്ങനെയാണെങ്കിൽ, ഈ വൈഷമ്യങ്ങൾക്കെല്ലാം അടിയനെ എന്തിനാളാക്കണം? ഭവാന്റെ ശ്രീപാദസേവനമാകുന്ന സഗുണോപാസനകർമ്മത്താൽ നിത്യതൃപ്തനായി ശാന്തനായും നിർമ്മമനായും കഴിയുന്ന ഈയുള്ളവൻ ഇവിടെത്തന്നെ ഇങ്ങനെ കഴിയത്തക്കവണ്ണം അനുഗ്രഹിക്കരുതോ?

ഭഗവാൻ:—വത്സ! മായയെ പിൻവലിച്ചു ലോകരെ മുക്തരാക്കാൻ ഞാൻ ഒന്നു നിനയ്ക്കേണ്ട താമസമേയുള്ളു എന്നാൽ ആ മാത്രയിൽ, പ്രപഞ്ചകാര്യം അസ്തമിക്കും അതോടുകൂടി എന്റെ ലീലയും അവസാനിക്കും. അങ്ങനെ വരുമ്പോൾ, നിർഗ്ഗുണബ്രഹ്മഭേദമായ സഗുണബ്രഹ്മത്വത്തിനു് അഭാവം സംഭവിക്കും. ഭേദാവസ്ഥയിൽ ഞാനില്ലാതാകും. ആ നിലയിൽ നിന്നെപ്പോലുള്ള ബ്രഹ്മാനന്ദലോലുപന്മാർക്കും അഭാവം സംഭവിക്കും. അങ്ങനെ നിർഗ്ഗുണബ്രഹ്മമായ ശൂന്യത മാത്രം ശേഷിക്കും. ആ അവസ്ഥ പ്രളയകാലോചിതസംഭവമാണു്. ആ സംഭവം അനവസരത്തിൽ ഉണ്ടായാൽ ബ്രഹ്മാത്മകമായ ധർമ്മത്തിനു ച്യുതി നേരിടുന്നു. അതുകൊണ്ടാണു്, ലോകാനുഗ്രഹത്തിനു പര്യാപ്തമായ ഘട്ടങ്ങൾ നേരിടുമ്പോൾ, ഞാനും അർദ്ധനാരീശ്വരനായ ഉമാപതിയും പലപല അവതാരങ്ങളെ സ്വീകരിക്കുകയും എന്നിൽ നിന്നും അഭേദന്മാരായി വിളങ്ങുന്ന നിന്നെപ്പോലുള്ള ബ്രഹ്മജ്ഞാനികളെ അതിനു ഈക്കു നിയോഗിക്കുകയും ചെയ്യുന്നതു്. ഈ പരമാർത്ഥം നീ ഇതേവരേ മനസ്സിലാക്കാഞ്ഞതിൽ ഞാൻ അത്ഭുതപ്പെടുന്നു. വത്സ! നീ വൃഥാ ഭീതിയെ അവലംബിക്കണ്ട. മായ നിന്നെ അലട്ടുക ഇല്ല. നിനക്കു യോനിജനാകാൻ മടിയുണ്ടെങ്കിൽ നീ ഒരു ശിശുവായിഭവിച്ചു

ഗംഗാപ്രവാഹത്തിൽ പതിച്ചു്, ഗംഗാനദീതീരത്തിൽ തപസ്സുചെയ്യുന്ന നമാലിനെ വ്യാമോഹിപ്പിച്ചു്, അവൻെറ ധർമ്മപത്നിയും പരിശുദ്ധയുമായജിജ്ഞാബായിയുടെ അനപത്യ ദുഃഖത്തെ പരിഹരിച്ചു്, ലോകവാസികളിൽ മോക്ഷാധികാരികളായ പകപാത്മാക്കളെ രക്ഷിച്ചു മടങ്ങിപ്പോരുക! എൻെറ അനുഗ്രഹം നിനക്കുണ്ടായിരിക്കും.

ശുകമഹർഷി:—ഭഗവാനേ! ഭൂലോകത്തിൽ ചെന്നു നിർഗ്ഗുണബ്രഹ്മത്തേയോ സഗുണബ്രഹ്മത്തേയോ ഉപദേശിക്കേണ്ടതു്?

ഭഗവാൻ:—രണ്ടും നിൻെറ കർത്തവ്യകർമ്മമാകുന്നു. വിഗ്രഹാരാധകന്മാരായ ഹിന്തുക്കൾക്കു സഗുണബ്രഹ്മത്തെയും തദിതരവർഗ്ഗക്കാർക്കു നിർഗ്ഗുണബ്രഹ്മത്തെയും ഉപദേശിക്കണം.

ശുകമഹർഷി:—ഭഗവാൻ! നിർഗ്ഗുണബ്രഹ്മത്തെ കിഞ്ചിജ്ഞനായ അടിയൻ ഏതു വിധത്തിൽ ഉപദേശിക്കേണ്ടു?

ഭഗവാൻ:—വത്സ! നിർഗ്ഗുണബ്രഹ്മം, കല്ലുപോലെയോ കട്ടപോലെയോ മണ്ണുപോലെയോ പൊന്നുപോലെയോരൂപമുള്ളതല്ല; അതുകൊണ്ടു്, അതു് നിരുപമമാകുന്നു. മററൊന്നിനോടു് ഉപമിക്കാവുന്നതല്ല; അതുകൊണ്ടു് നിരുപമമാകുന്ന അതു് ഒരുകാലത്തും അഴിച്ചില്ലാത്തതാകയാൽ നിത്യമാകുന്നു. അതിനുയാതൊന്നിനോടും സംബന്ധമില്ലാത്തതിനാൽ നിസ്സംഗമാകുന്നു. യാതൊന്നിൽനിന്നും ഭേദമില്ലാത്തതിനാൽ നഭേദവുമാകുന്നു നിർവികല്പവും അതു തന്നെയത്രേ നിഷ്കളവും അതുതന്നെയാണു്. നിരഹങ്കാരവും മററൊന്നല്ല. നിർന്നാമവും അതുതന്നെ. കിം ബഹുനാ? നിരാകാരവും നിരഞ്ജനവും നിഷ്കാമ നഃശ്ചേദ നിശ്ശങ്കനിഷ്പ്രപഞ്ച നിർബദ്ധാനിർബന്ധവും ആ നിർഗ്ഗുണബ്രഹ്മം തന്നെയാകുന്നു. പ്രപഞ്ചത്തിൽ എവിടെയും നിറഞ്ഞിരിക്കുന്ന ചൈതന്യം അതു് ഒന്നു മാത്രമാകുന്നു. പ്രപഞ്ചം കവിഞ്ഞുനിൽക്കുന്ന ചൈതന്യവും അതുതന്നെയത്രേ ആ ചൈതന്യമില്ലെങ്കിൽ പ്രപഞ്ചമില്ല; നീയുമില്ല, ഞാനുമില്ല; ഈ വൈകുണ്ഠവുമില്ല; മായയുമില്ല; സത്വരജസ്തമോഗുണങ്ങളുമില്ല; യാതൊന്നുമില്ല. അഖണ്ഡാനന്ദസ്വയംപ്രകാശമായിരിക്കുന്ന ആ ചൈതന്യമത്രേ പരബ്രഹ്മമെന്നും ആ പരബ്രഹ്മമത്രേ ആദിദൈവമെന്നും അതിൽ ഐക്യംപ്രാപിച്ചവർക്കു നിത്യമായസനാതനമുക്തിയുള്ളുവെന്നും വിശ്വസിക്കുക! ഇന്ദ്രിയങ്ങളെനിഗ്രഹിച്ചു്, നടക്കുക, ഇരക്കുക, എഴുന്നേൽക്കുക, മുതലായ ശരീരവ്യാപാരങ്ങൾ നശിച്ചു്, പരിപൂർണ്ണാനന്ദ വസ്തുമയമായി പ്രപഞ്ചസംബന്ധമില്ലാതെ, ജാഗ്രസുഷുപ്തിയിൽ

പരിലസിക്കുന്ന അവസ്ഥയേതോ, ആ അവസ്ഥയിൽ നിർഗ്ഗുണബ്രഹ്മജ്ഞാനം വിളങ്ങുന്നു. അഥവാ, ആ അവസ്ഥ നിർഗ്ഗുണബ്രഹ്മജ്ഞാനമയമാകുന്നു വത്സ! നിർഗ്ഗുണബ്രഹ്മത്തെ അധികരിച്ചു ഈ ജ്ഞാനം തത്വാൽ തത്വവും അത്യന്തഗുപ്തവുമാകുന്നു. ഈ രഹസ്യത്തെ പക്വതയെ പ്രാപിച്ച മുമുക്ഷുക്കൾക്കു ഉപദേശിക്കുകയല്ലാതെ, അപക്വന്മാൎക്കും അഹങ്കാരികൾക്കും, അജ്ഞാനികൾക്കും, ആസ്തിക്യബുദ്ധിയില്ലാത്തവൎക്കും, കുവാദികൾക്കും, കിഞ്ചിജ്ഞന്മാൎക്കും മറന്നിട്ടുപോലും ഉപദേശിക്കാൻ പാടില്ല.

ഭഗവാനെ ദണ്ഡനമസ്കാരംചെയ്തു് അനുഗ്രഹാശിസ്സും അനുവാദവും വാങ്ങി ശുകബ്രഹ്മമഹർഷി ഭൂലോകത്തിലേക്കു പോയി.

തമാൽ അനന്യചിന്തമായ മനസ്സിനെ പരബ്രഹ്മലക്ഷ്യമാക്കിച്ചെയ്തു ദേഹസ്മരണയററു നില്ക്കെ, ഒരു ശിശുവിൻെറ ദയനീയമായ രോദനം തപോവിഘ്നത്തെ വരുത്തുകയാൽ ബഹിർമ്മുഖനായി തദ്രോദനസ്ഥാനത്തെ ലക്ഷ്യമാക്കി കണ്ണോടിച്ചു. ഗംഗാനദീപ്രവാഹത്തിൽപെട്ടു കൈകാൽ കുടഞ്ഞു കരഞ്ഞു വെള്ളത്തിൻമീതെ മലന്നമട്ടിൽ കരയോടു ചേൎന്നൊഴുകുന്ന ഒരു ശിശുവിനെക്കണ്ടു് അദ്ദേഹം ഓടിച്ചെന്നു വെള്ളത്തിൽ ചാടി എടുത്തു കരയിൽകൊണ്ടുവന്നു. മുപ്പത്തിരണ്ടു സാമുദ്രികലക്ഷണങ്ങളുമൊത്തു തേജോമയനായി വിളങ്ങുന്ന ഓമനബാലൻ തമാലിൻെറ മുഖത്തു നോക്കി പൂവായു് തുറന്നു കളഹാസം ചെയ്തമാത്രയിൽ, പുത്രവിഹീനനായ ആ തപോനിഷ്ഠൻെറ ഹൃദയം, കേവലം പുത്രവാത്സല്യത്താൽ പരിപൂൎണ്ണമായിച്ചമഞ്ഞു ശിശുവിനെ തഴുകിച്ചുംബിച്ചു മാറിലണച്ചു നേരവുതട്ടാത്തവിധം വികസിതപുഷ്പംപോലെ കരുതലോടെ പൊതിഞ്ഞുപിടിച്ചു നേരേ ഗൃഹത്തിലേക്കു തിരിച്ചു ഭൎത്തൃവിരഹദുഃഖത്തോടുകൂടിയിരിക്കുന്ന ജിജ്ജാബീബിയെ ഗൃഹത്തിനുള്ളിൽ ദൂരെക്കണ്ട മാത്രയിൽത്തന്നെ, ഒരിക്കലുമുണ്ടായിട്ടില്ലാത്തസന്തോഷമുഖഭാവത്തോടെ മധുരസ്വരത്തിൽ അഭിസംബോധനംചെയ്തുംകൊണ്ടടുത്തുചെന്നു് ആ അത്ഭുതശിശുവിനെ കൈയിലേല്പിച്ചു.

അമോഘമായ ആ പാരിതോഷികവസ്തുവിനെ ഒരു നോക്കു കണ്ടു് ആ സാധ്വീമണി ആഹ്ലാദപുഷ്ടമായ ഹൃദയത്തോടേ ആനന്ദതുന്ദിലനായ പ്രിയഭൎത്താവിനു കൃതജ്ഞത പ്രദൎശിപ്പിച്ചു ശിശുലാഭവൃത്താന്തമറിവാൻ ഉൽക്കണ്ഠ പ്രകടിപ്പിച്ചു ഭൎത്താവിൽനിന്നും വിവരം മുഴുവൻ ഗ്രഹിച്ചതിനുശേഷം ശിശുവിൻെറ ആപാദമസ്തകം പലവുരു ചുംബനംചെയ്തു ഒരുദിവസത്തെ ഉച്ചു് സംഭവിച്ചിട്ടില്ലാത്ത ആ ശിശു ആ ദത്തമാതാവിൻെറ മുഖത്തുനോക്കി പൊട്ടിച്ചിരിച്ചു; താൻ പ്രസവിച്ച ശിശുവിനു് എന്നപോലെ ആ മാതാവിനു്

ഹൃ

ആ ശിശുവിൽ പ്രേമവും വാത്സല്യവും ഉദിക്കുകയും മാറിൽ പാൽ ചുരക്കുകയുംചെയ്തു.

ശിശുവിനു കബീർ എന്നു നാമകരണം ചെയ്തു. അബീർ (ധൂളിമയമായ ഒരുമാതിരി സുഗന്ധവസ്തു) എന്ന സാധനത്തിന്റെ സുഗന്ധം അതിന്റെ ശരീരത്തിൽ വീശുകയാൽ അങ്ങനെ നാമകരണം ചെയ്തതാണു്. ശിശുവിനെ സർവ്വാഭരണങ്ങളും അണിയിച്ച് അത്യന്തവാത്സല്യത്തോടെ വളർത്തിവന്നു. അഞ്ചാമത്തെ വയസ്സുകഴിഞ്ഞു. ഹിന്തുക്കളുടെ ഉപനയനംപോലെ, മുഹമ്മദീയരുടെ ഇടയിൽ സുന്നത്തു് എന്നൊരു കർമ്മം നടപ്പുണ്ടു്. കബീറിനു സുന്നത്തുചെയ്യുന്നതിനു് അവന്റെ മാതാപിതാക്കന്മാരും ബന്ധുജനങ്ങളും ഒരു ശുഭദിനം നിശ്ചയിച്ച് അതിനു വേണ്ട ഒരുക്കങ്ങൾചെയ്തു. എന്നാൽ കർമ്മം നടത്തുന്നതിനു തയാറായ പുരോഹിതനോടു്, സിക്കുമതസ്ഥാപകനായ ഗുരുനാനാക്കു് എന്ന മഹാൻ ഉപനയനം ചെയ്യാനുദ്യമിച്ച ബ്രാഹ്മണനോടെന്നപോലെ, യുക്തിവാദംചെയ്തു വിസമ്മതം പ്രദർശിപ്പിക്കുകയാൽ പുരോഹിതൻപിണങ്ങിപ്പിരിഞ്ഞുപോവുകയും കബീർ സർവ്വജനങ്ങളുടേയും പ്രത്യേകിച്ചു മാതാപിതാക്കന്മാരുടേയും അതൃപ്തിയെ സമ്പാദിക്കുകയുമാണുണ്ടായതു്. തന്നിമിത്തം മാതാപിതാക്കന്മാർ അവനെ വെറുക്കുകയും അവന്റെ ആഹാരച്ചിലവിനു നെയ്ത്തുതൊഴിൽകൊണ്ടു പണമുണ്ടാക്കാതെ ആഹാരം കൊടുക്കുകയില്ലെന്നു് അനുശാസിക്കുകയുംചെയ്തു. തന്നിമിത്തം അഞ്ചുവയസ്സുമാത്രം പ്രായമുള്ള ആ പിഞ്ചുബാലൻ അവന്റെ കുടുംബത്തൊഴിലായ കൈത്തൊഴിൽവ്യവസായത്തിൽ ഏർപ്പെടാൻ നിർബ്ബന്ധനായി ഭവിച്ചു. സുന്നത്തുകർമ്മം മുടങ്ങിയതിന്റെ അടുത്തദിവസംതന്നെ അവൻ നെയ്ത്തിൽ ഏർപ്പെട്ടു. വളരെപ്പണിപ്പെട്ടു പാഠമില്ലാത്ത ആ തൊഴിൽ വൈകുന്നേരംവരെ നിർവ്വഹിച്ചിട്ടും ഒരു മുഴം വസ്ത്രംപോലും നെയ്തുതീർക്കാൻ അവനു സാധിച്ചില്ല. അതുതന്നെയും നൂലടുക്കാതെയും ഇടയ്ക്കിടയ്ക്കു് ഇഴകൾ പൊട്ടിയും നിരുപയോഗമായിരുന്നു. വൈകുന്നേരം അനിഷ്ടനായ പുത്രന്റെ ജോലി പരിശോധിക്കാൻചെന്ന മാതാവതുകണ്ടു കുപിതയായി അവനെ വളരെ വളരെ കുററപ്പെടുത്തുകയും നാലഞ്ചുപ്രഹരിക്കുകയുംചെയ്തു. മാത്രമല്ല, രണ്ടുമുഴംവസ്ത്രമെങ്കിലും ശരിക്കു നെയ്തുതീർത്തു കമ്പോളത്തിൽകൊണ്ടുചെന്നു വിററു ഉട്ടുകൊണ്ടുവരാതെ രാത്രിയിൽ ആഹാരം കൊടുക്കയില്ലെന്നു തീർത്തുറയ്ക്കുകയും ഉണ്ടായി. കബീറാകട്ടെ, അത്യന്തഖേദത്തോടെ, തേങ്ങിത്തേങ്ങിക്കരഞ്ഞുകൊണ്ടു തറിയിൽത്തന്നെ ജോലിചെയ്യാതെ നിശ്ചേഷ്ടനായി ഇരുന്നു; അങ്ങനെ ഉറക്കം പിടിക്കുകയുംചെയ്തു. ഏതാണ്ടു സന്ധ്യയോടടുത്തു മാതാവു വീണ്ടും വന്നുനോക്കുമ്പോൾ മകനിരുന്നു് ഉറങ്ങുന്നതുകണ്ടു്, ചെവിക്കുപിടി

ച്ചാട്ടി രണ്ടടികൊടുത്തു താഴത്തിറക്കി ശകാരവഷം ചെയ്തു "എടാ! കഴുതേ! മടിയാ! മഠയാ! നീ വലിയ അഭിജ്ഞനെപ്പോലെ, മഹാനായ പുരോഹിതനോട് ഇന്നലെ എതിർവാദം ചെയ്തവനല്ലേ? വേല ചെയ്ത് ആഹാരത്തിനു പണമുണ്ടാക്കാൻ വശമില്ലാത്ത നീയാണോ മിടുക്കനടിക്കുന്നവൻ? ഇന്നിതേവരെ രണ്ടുമുഴംമുണ്ടല്ലേ നിനക്കു നെയ്തുതീക്കാൻ കഴിഞ്ഞുള്ളു എന്നിങ്ങനെ കുററപ്പെടുത്തി. രണ്ടുമുഴമെന്നു കേട്ടപ്പോൾ കബീർതറയിൽ നോക്കി; അവൻ ഒരുമുഴം തികച്ചു നെയ്തിട്ടില്ലായിരുന്നു. മാതാവു മുമ്പു താക്കീതുചെയ്തതുപോലെ രണ്ടുമുഴം നെയ്തിരിക്കുന്നു എന്നുമാത്രമല്ല, താൻ നെയ്തതിലുണ്ടായിരുന്ന അററകുററങ്ങൾ തീർത്തു് ആ ഭാഗം ഭംഗിയാക്കുകയും ചെയ്തിരിക്കുന്നു. താൻ ഇരുന്നുറങ്ങിയ വേളയിൽ ഇപ്രകാരം തന്നേ സഹായിച്ചതാരാണെന്നു കബീർ അത്ഭുതത്തോടെ പകച്ചുനിന്നു. മാതാവു് അതുകണ്ടു്, "എടാകള്ളാ! മിണ്ടാതെ നിൽക്കുന്നോ? വേഗം ഇതു കീറിക്കൊണ്ടുചെന്നു കമ്പോളത്തിൽ വിററു കാശുവാങ്ങിക്കൊണ്ടുവാ. ഇല്ലെങ്കിൽ നിന്നേ ഇന്നു പട്ടിണിയിട്ടേയ്ക്കുന്നുണ്ടു്" എന്നുപറഞ്ഞു് അവർ ഗൃഹത്തിനുള്ളിൽ കയറി. കബീർ ആ രണ്ടുമുഴം മുണ്ടു കീറി എടുത്തുംകൊണ്ടു കമ്പോളത്തിലിറങ്ങി. കമ്പോളക്കാര്യം അറിഞ്ഞിട്ടില്ലാത്ത ആ സാധുക്കുട്ടി, "മുണ്ടുവേണോമുണ്ടു ? രണ്ടുമുഴം മുണ്ടു്. ഇതു വിററുകൊണ്ടുചെന്നില്ലെങ്കിൽ അമ്മ എന്നെ തല്ലും. പട്ടിണിയിടുകയു ചെയ്യും. ആക്കുവേണം? വേണ്ടവർ എടുത്തു ചക്രം തരീൻ!" എന്നിങ്ങനെ കരഞ്ഞുപറഞ്ഞു കമ്പോളത്തിൽ അലഞ്ഞുനടന്നു ചിലർ അവൻെറ സമീപത്തുചെന്നു, "ചെക്കാ! നീ ഇതു വെറുതേ കൊണ്ടുനടക്കണ്ടാ. രണ്ടുമുഴംമുണ്ടു് ആരും വാങ്ങിക്കയില്ല. ഒരു കപ്പായത്തിനുപോലും തികയാത്ത ഈ തുണ്ടുമുണ്ടിനു വിലകിട്ടാൻ പ്രയാസം നേരമിരുട്ടുന്നതിനുമുമ്പു നീ വീട്ടിൽപോ!" എന്നിങ്ങനെ ഗുണദോഷിച്ചു. "മുണ്ടുവിൽക്കാതെ ചെന്നാൽ അമ്മതല്ലും" എന്നുപറഞ്ഞു് അവൻ വീണ്ടും ചുററിനടന്നു.

ആ അവസരത്തിൽ, മലിനവസ്ത്രധാരിയായ ഒരു ബ്രാഹ്മണൻ അവൻെറസമീപത്തുചെന്നു്, "ഉദാരശീലനായകുഞ്ഞേ! നീഒരുദാനപ്രഭുവാണെന്നു നിൻെറ മുഖലക്ഷണം വിളിച്ചുപറയുന്നു! ഹാ! ദാനമുദ്ര ഈ മുഖത്തു് എത്രതെളിഞ്ഞു വിളങ്ങുന്നു! കുഞ്ഞേ! ഇതുനോക്കു; ഈ കീറിപ്പറിഞ്ഞുമുഷിഞ്ഞ മുണ്ടു് എൻെറ നഗ്നത മറയ്ക്കാൻ മതിയാകുന്നില്ല. ദയവുണ്ടായി നിൻെറ കൈയിലിരിക്കുന്ന മുണ്ടു് എനിക്കു തന്നാലും! വസ്ത്രദാനത്തോളം മോക്ഷകർമ്മം മററൊന്നുമില്ല" എന്നിങ്ങനെ യാചിച്ചുചോദിച്ചു. കബീർഅതുകേട്ടു്, "ആർദ്രചിത്തനായി, മുണ്ടുകൊടുത്താൽഅമ്മ തല്ലും; ചോറും കിട്ടത്തില്ല അതുരണ്ടും സഹിക്കാം. ശകാരം സഹിക്കാൻവയ്യാ, കഷ്ടം! ഈ വൃദ്ധൻ എത്ര

വലിയ ദാരിദ്ര്യദുഃഖം അനുഭവിച്ചിട്ടാണു് ഈ വേഷത്തിൽ നടക്കുന്നതു്! അതോപോകട്ടെ; ഒരു നിവൃത്തിയുമില്ലാഞ്ഞിട്ടാണല്ലോ എന്നോടു നേരിട്ടു യാചിച്ചതു്! ഇതു കണ്ടുംകേട്ടും മിണ്ടാതെപോയാൽ, ഞാനെത്ര നിഷ്ഠുരനാണു്! എന്നേപ്പോലെ ലോഭികളുണ്ടോ? ലോഭി പാപിയാണെന്നല്ലേ പറയുക! പാപി നരകത്തിൽ വീഴുമെന്നു വിധിയുണ്ടല്ലോ! ഏതായാലും ഇതു് ഇദ്ദേഹത്തിനു സമ്മാനിക്കുകതന്നെ, എന്നിങ്ങനെ തീർച്ചപ്പെടുത്തി, ആദരത്തോടെ രണ്ടുകൈകൊണ്ടും 'ബിസ്മില്ലാഹി' എന്നുചൊല്ലി വസ്ത്രം നീട്ടി. വൃദ്ധബ്രാഹ്മണൻ അതുകേട്ടു ഞെട്ടി, "ആഹാ! നീ തുലുക്കനാണോ? നിന്റെ ദാനം എനിക്കുവേണ്ടാ. നീ എന്തൊരു വാക്കാണു പറഞ്ഞതു്!" എന്നു പറഞ്ഞു നീരസഭാവത്തോടെ തിരിഞ്ഞുനടന്നു. കബീർ ഓടിച്ചെന്നു തടുത്തുനിർത്തി, സാദരം ഇങ്ങനെ ഉണർത്തിച്ചു:—"വന്ദ്യരേ! താങ്കൾ പരിഭവിച്ചു പോകരുതു്. വസ്ത്രം വാങ്ങിക്കൊണ്ടുവേണം പോകേണ്ടതു്."

ബ്രാഹ്മണൻ:—പോടാ ചെക്കാ! എനിക്കു കേട്ടുകൂടാത്ത വാക്കു നീ ഉച്ചരിച്ചു. നിന്റെ മുണ്ടെനിക്കുവേണ്ടാ.

കബീർ:—അങ്ങു് ഈ വിധം ശഠിക്കരുതു്. ഞാൻ ഈ മുണ്ടു് അങ്ങയുടെ കൈയിൽ തന്നില്ലെങ്കിലും തരാൻ മനസ്സുകൊണ്ടു തീർച്ചപ്പെടുത്തിയതാണു്. മനസ്സുകൊണ്ടു കൊടുക്കാൻ തീർച്ചപ്പെടുത്തിയതു കൊടുത്തതിനു തുല്യമാണു്. കൊടുത്തതുതൽ തിരികെ സ്വീകരിക്കുന്നതു് പാപമാണെന്നു ഞങ്ങളുടെ വേദം വിധിക്കുന്നു. വേദവിരുദ്ധമായി പ്രവർത്തിച്ചാൽ നരകമുണ്ടു് അതുകൊണ്ടു് അവിടുന്നു് ഇതു വാങ്ങിച്ചുകൊണ്ടുതന്നെ പോകണമെന്നു ഞാൻ അപേക്ഷിക്കുന്നു.

ബ്രാഹ്മണൻ:—എന്തു്? നിങ്ങളുടെ വേദത്തിൽ അത്രത്തോളം അമോഘമായ തത്വങ്ങൾ അടങ്ങിയിട്ടുണ്ടോ? മനസ്സുകൊണ്ടു ദാനം ചെയ്യാൻ നിശ്ചയിച്ചാൽ അതുകൊണ്ടു ദാനം ചെയ്തതിനു തുല്യമാണെന്നും അങ്ങനെയുള്ള ദാനവസ്തു തിരികെ സ്വീകരിക്കുന്നതു പാപമാണെന്നും മററും നിങ്ങളുടെ വേദം വിധിക്കുന്നുണ്ടോ? ഹെയ്! നീ കള്ളം പറയുകയാണു്. നിന്റെ സഹവാസം ഹിന്തുക്കളോടായിരിക്കാം. അവർ ഞങ്ങളുടെ വേദങ്ങളിലും സ്മൃതികളിലും മററുമുള്ളതു പറഞ്ഞുനീ കേട്ടതായിരിക്കാം.

കബീർ.—അങ്ങു് ഈവിധത്തിലാണോ പരിശുദ്ധമായ ഞങ്ങളുടെ വേദത്തെപ്പററി ഗ്രഹിച്ചിട്ടുള്ളതു്? പരമപുരുഷാർത്ഥപ്രാപ്തിക്കുള്ള പരിശുദ്ധമാർഗ്ഗങ്ങൾ ഞങ്ങളുടെ വേദത്തിലെപ്പോലെ

മററൊന്നിലും വിധിച്ചിട്ടില്ല. അതൊക്കെ വിസ്തരിച്ചു പറവാനിപ്പോൾ വിഷമമാണ്.

ബ്രാഹ്മണൻ.— അങ്ങനെയോ? എന്നാൽ നീ ആ അയുക്തമായ വാക്കുച്ചരിച്ചതെന്താണ്?

കബീർ:—അതു് അയുക്തമായ വാക്കാണെന്നു പറയുന്നതു് അറിവുകേടാണ്. പരിശുദ്ധമായ ആ വാക്കിൻെറ അൎത്ഥം അങ്ങേയ്ക്കു് അറിഞ്ഞുകൂടാ. അറബിഭാഷ അങ്ങു ധരിച്ചിരുന്നാൽ അതിൻെറ അൎത്ഥഗൌരവവും മാഹാത്മ്യവും അങ്ങേയ്ക്കു മനസ്സിലാകും. ഈശ്വരനാമം ഏതുഭാഷയിൽ കേട്ടാലും അതിനെ നിന്ദിക്കുന്നതു പാപമാണ്. അതെല്ലാമിരിക്കട്ടെ! നേരം ഇരുട്ടുന്നു എനിക്കു വീട്ടിൽ പോകണം. അങ്ങയുടെ ഈ വസ്ത്രം വാങ്ങി എന്നെ അനുഗ്രഹിച്ചയയ്ക്കുക!

ബ്രാഹ്മണൻ:—വേണ്ടാ വേണ്ടാ എനിക്കു കൎണ്ണശല്യമായ വാക്കുച്ചരിച്ചുംകൊണ്ടു നീ തന്നാൽ ഞാൻ വാങ്ങുമോ?

കബീർ:—ശരി, ഞാൻ ഒന്നും ശബ്ദിക്കാതെ തരാം.

ബ്രാഹ്മണൻ:—അതുപോരാ! ഒന്നുംപറയാതെതരുന്നതു്, അനാദരമാണ്. ആദരബുദ്ധിയില്ലാത്തവൻെറ ദാനം വാങ്ങാമോ? "സീതാറാം." എന്നു പറഞ്ഞുതന്നാൽ ഞാൻ മേടിക്കാം.

കബീർ:—എന്നുവച്ചാലെന്താണ്?

ബ്രാഹ്മണൻ:—സഗുണബ്രഹ്മാത്മകനായ മഹാവിഷ്ണു ലോകരക്ഷാൎത്ഥം ശ്രീരാമനായും മഹാലക്ഷ്മി സീതാദേവിയായും അവതരിച്ചു. ആ ഭഗവതീഭഗവാന്മാരുടെ പേരാണ് അതു്. അതുച്ചരിച്ചും കൊണ്ടു തന്നാൽ ഞാൻ വാങ്ങാം.

കബീർ:—അതു പ്രയാസമാണ്. അന്യഭാഷയിലുള്ള ഈശ്വരനാമം ഞങ്ങൾ പറയുക പതിവില്ല.

ബ്രാഹ്മണൻ:—ഏ്ാ ചെക്കാ! ഈശ്വരനാമം ഏതുഭാഷയിൽകേട്ടാലും അതു സ്വീകരിക്കണമെന്നു നീ അല്ലേ ഇപ്പോൾ അഭിപ്രായപ്പെട്ടതു്. അതിത്രവേഗം മറന്നുവോ? അതോ, നിൻെറ ഭാഗത്തേക്ക് എന്തു ന്യായവും പറഞ്ഞു് ഈ കിഴവനെ പററിക്കാമെന്നു കരുതിയോ? (എന്നുപറഞ്ഞു തലയ്ക്കൊരു കിഴുക്കു കൊടുത്തു.)

കബീർ:—ശരി, 'സീതാറാം' എന്നു പറയുന്നു. വസ്ത്രം വാങ്ങുക!

ബ്രാഹ്മണൻ:—അതുപോരാ. നീ ഇനിമേൽ ആൎക്ക് എന്തുകൊടുത്താലും 'സീതാറാം' എന്നുതന്നെ പറഞ്ഞുകൊടുക്കണം. അങ്ങനെയാകാമെന്നു സമ്മതിച്ചാൽ ഞാൻ മുണ്ടുമേടിക്കാം.

കബീർ:—(വളരെ വിഷമിച്ചുനിന്നിട്ടു ഗത്യന്തരമില്ലാതെ) അങ്ങനെയാവാം. ഇതാ മുണ്ടു്!

"സീതാറാം" എന്നു ശബ്ദിച്ചുകൊണ്ടു കിഴവന്റെ നേർക്കുമുണ്ടു നീട്ടി. കിഴവൻ അതുകണ്ടു്, "ഈ രണ്ടുമുഴം വസ്ത്രം എനിക്കാവശ്യമില്ല. പകുതിഎനിക്കുതന്നിട്ടു പകുതി നീ കൊണ്ടുപോ! പക്ഷേ അതു നീഉപയോഗിക്കരുതു്. മററാരെങ്കിലും വസ്ത്രമില്ലാതെ യാചിച്ചാൽഅവൎക്കു കൊടുക്കണം" എന്നഭിപ്രായപ്പെട്ടു. കബീർ അതിൻ പ്രകാരം പകുതി കീറി എടുത്തുംകൊണ്ടു ശേഷം അദ്ദേഹത്തിനു ദാനംചെയ്തു. വൃദ്ധബ്രാഹ്മണൻ അതുമേടിച്ചു തന്റെ പാട്ടിനുപോയി. കബീർ പകുതിവസ്ത്രവും കൊണ്ടു വീട്ടിലേക്കു തിരിക്കവേ, ഒരു ഫക്കീർ (മുസ്ലീംസാധു) കബീറിന്റെ മുമ്പിൽ ചെന്നു്, "കുഞ്ഞേ! എനിക്കു് ഉടുക്കാൻ മുണ്ടില്ല. കുഞ്ഞിന്റെ കൈയിലിരിക്കുന്നതു് എനിക്കു തരണം" എന്നുയാചിച്ചു. കബീർ അതുകേട്ടു് ചാരിതാൎത്ഥ്യത്തോടെ, "സീതാറാം" എന്നു ശബ്ദിച്ചുകൊണ്ടു വസ്ത്രം നീട്ടി. കോപാന്ധനായ ഫക്കീർ കബീരിന്റെ കഴുത്തു കുനിച്ചു മുതുകിൽ നാലഞ്ചു പ്രഹരിച്ചു. "എടാ പോക്കിരി! കാഫരികളുടെ വാക്കു പറയുന്നുവോ? നിന്നെ വെറുതേവിടാൻപാടില്ല. ഞാനീനിമിഷത്തിൽ നിന്റെ അമ്മയെക്കണ്ടു്, സ്വമതദ്രോഹിയായ നിന്നെ കണക്കിനു ശിക്ഷിപ്പിച്ചേയ്ക്കാം" എന്നു പറഞ്ഞു് അവനെയും പിടിച്ചിഴച്ചുംകൊണ്ടു ജിജ്ജാബീബിയുടെ അടുക്കൽ ചെന്നു. ജിജ്ജാബീബിയെക്കണ്ടു കോപാന്ധനായ ഫക്കീർ, "ഇവൻ നിങ്ങളുടെ മകനല്ലേ? ഇങ്ങനെയാണോ മക്കളെ വളൎത്തുന്നതു്? ഈചെക്കൻ കാഫരികളുടെ വാക്കുകളും പറഞ്ഞു് എനിക്കു ദാനംനീട്ടിയതു നിങ്ങൾ അറിഞ്ഞുവോ? ഇവൻ എത്രയധികാരത്തോടുകൂടിയാണു് അങ്ങനെപറഞ്ഞതു്? 'ബിസ്മില്ലാഹി' എന്നു പറയാതെ നരകത്തിൽ വീഴിക്കുന്ന വാക്കു് ഇവൻ പറഞ്ഞതു നിങ്ങൾ പഠിപ്പിച്ചിട്ടാണോ? ഞാൻആ വാക്കുകേട്ടു ഞെട്ടിപ്പോയി. അതു് എന്റെ കാതിൽ വീഴാൻ സംഗതിയായ പാപം തീരണമെങ്കിൽ ഞാനിനി എത്ര കലിമാചൊല്ലണം?" എന്നിങ്ങനെ ചോദ്യവൎഷം ചെയ്തു.

ജിജ്ജാബീബി അതുകേട്ടു്, മകനോടു് ഒരക്ഷരം ചോദിക്കാതെ ഫക്കീറിന്റെ കൈയിലിരുന്ന കമ്പുമേടിച്ചു തന്റെ സൎവ്വശക്തിയും പ്രയോഗിച്ചു് ഓങ്ങി രണ്ടടികൊടുത്തു. അടി രണ്ടും കബീറിന്റെ ശരീരത്തിലാണു കൊണ്ടതെങ്കിലും ഫക്കീർവേഷധാരിയും സകലചരാചരഗുരുവുമായ ഭഗവാന്റെ തിരുമേനിയിലാണു് വേദനയുടെ വിറയൽ കണ്ടതു്. തൽക്ഷണം ഫക്കീറിന്റെസ്ഥാനത്തു ശംഖചക്രഗദാപത്മധാരിയായി കൌസ്തുഭരത്നവിഭൂഷിതനായി ശ്രീവത്സാങ്കിതവക്ഷസ്സായി ശ്യാമളകോമളവിഗ്രഹനായിവിളങ്ങുന്ന സാക്ഷാൽമഹാവിഷ്ണുവിനെ കബീർ കൺകളിരെ ദൎശിക്കുംമുമ്പു ഭഗവാൻ അവനെ വാരിയെടുത്തു വക്ഷസ്സിൽ ചേൎത്തണച്ചു തലോടിക്കൊണ്ടു്, "ക

ബീറേ, ഓമനക്കുട്ടി! ഞാൻ നിന്നെ ഒട്ടല്ലാതെ പീഡിപ്പിച്ചതെല്ലാം നിന്നിലുള്ള വാത്സല്യാതിരേകത്താലത്രേ കുഞ്ഞേ! മതമേതോ വാക്കേതോ ആകട്ടെ, ഭക്തിമാത്രം മനസ്സിലുറച്ചാൽ എന്നെ പ്രാപിക്കുന്നതിനു സാധിക്കും. സകല മതങ്ങളും എന്നെ അടുക്കാനുള്ള മാർഗ്ഗങ്ങളെ വെളിപ്പെടുത്തുന്നു" എന്നുപറഞ്ഞു വീണ്ടും തഴുകി അണച്ചു കബീറിനെ ജീജാബീബിയുടെ കൈയിൽകൊടുത്തിട്ടു, "ഹേ! സാധ്വീരത്നമേ! നിന്റെയും നിന്റെ പരിശുദ്ധനായ ഭർത്താവിന്റെയും നിഷ്കളങ്കഭക്തി എന്നേ പ്രസന്നനാക്കിച്ചെയ്തിരിക്കുന്നു അതിന്റെ ഫലമായിട്ടാണു് ഞാനിവനെ നിങ്ങൾക്കു പുത്രനായി നൽകിയതു്. ഹിന്ദുമതപുരാണങ്ങളിൽ ശുകബ്രഹ്മർഷി എന്നൊരു മഹാത്മാവിനെക്കുറിച്ചു നീ കേട്ടിട്ടുണ്ടല്ലോ. നിത്യമുക്തനായ ആ മഹർഷിവര്യൻ സദാ വൈകുണ്ഠത്തിൽ എന്റെ പാദാന്തികത്തിൽ ബ്രഹ്മാനന്ദത്തേ മുക്തകണ്ഠം ആസ്വദിച്ചുവരവേ, നിന്റെ അനപത്യതയെ പരിഹരിക്കുന്നതിനും മോക്ഷാധികാരികളായ പകപാത്മാക്കളെ ജ്ഞാനോപദേശത്താൽസഹായിക്കുന്നതിനുമായി ഞാൻ ആ മഹർഷിയെ അയോനിജശിശുവാക്കി നിന്റെ ഭർത്താവിനും നിനക്കും പുത്രനായി നൽകിയതാണു്. ഇവൻ സുന്നത്തു കർമ്മത്തേ നിഷേധിച്ചതുകൊണ്ടു നിങ്ങൾക്കിവനിൽ വെറുപ്പുണ്ടാകണ്ട. മനുഷ്യകർമ്മങ്ങൾ യോനിജന്മാർക്കല്ലാതെ അയോനിജന്മാർക്കാവശ്യമില്ല. ഇവൻ ആ കർമ്മത്തിനു വഴിപ്പെടാഞ്ഞതു് ആ കാരണത്താലല്ലാതെ, ആ കർമ്മം അയുക്തമോ, അർത്ഥവിഹീനമോ, അയോഗ്യമോ ആണെന്ന അഭിപ്രായത്തോടുകൂടിയല്ല. മേലും ഹിന്ദുമതത്തലെ അയുക്തഭാഗങ്ങളെ—കാലസ്ഥിതിക്കു് അനുയോജ്യമല്ലാത്ത അംശങ്ങളെ— എന്നപോലെ നിങ്ങളുടെ മതത്തിലെയും ചില ഭാഗങ്ങളെ ഇവൻ വെറുക്കുകയോ അധിക്ഷേപിക്കുകയോ ചെയ്തേക്കാം, വിശേഷിച്ചും പൂർവ്വവാസന അനുസരിച്ചു ഹിന്ദുമതപക്ഷപാതിയായിത്തീർന്നുവെന്നും വന്നേക്കാം അതിനൊന്നും നിങ്ങൾ അവനെ കുററപ്പെടുത്തുകയോ ശിക്ഷിക്കുകയോ ചെയ്യരുതു്. നിങ്ങൾ അവന്റെ മതപരമായ സ്വാതന്ത്ര്യത്തെ തടയണ്ട. ഇവനാൽ മതത്തിനു ഹാനി നേരിടുമെന്നു ശങ്കിക്കുകയും വേണ്ട പരമാർത്ഥത്തിൽ മതം ഇവനില്ല. മതാതീതനായ ബ്രഹ്മജ്ഞാനിയാണു് ഇവൻ. ആ നിലയിൽ പല പുണ്യാത്മാക്കൾ ഏതുമതത്തിലുമുണ്ടാകും നീയും നിന്റെഭർത്താവും തന്നെ ആ പടിയേ സമീപിച്ചവരാണു്. നിങ്ങളുടെ സാമൂഹികജീവിതം അതിന്റെ മൂർദ്ധന്യനിലയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. സംസാരവിരക്തിയുണ്ടാകുമ്പോൾ സാമൂഹികാചാരശൃംഖലകൾ താനേപൊട്ടിവീഴുന്നതിനും ആ പടിയെ പ്രാപിക്കുന്നതിനുമിടയാകുന്നതാണു്" എന്നു പറഞ്ഞു് അനുഗ്രഹിച്ചതിനുശേഷം, ക

ബീരിനു മാത്രനേരത്തേക്കു പൂർവ്വസ്മരണ നൽകി അനുഗ്രഹിച്ചു. തൽക്ഷണം കബീർ ജീജ്ജാബീബിയുടെ കൈയിൽനിന്നും വഴുതിയിറങ്ങി ഭഗവൽപാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു കൃതാർത്ഥനായി. ഭഗവാൻ വീണ്ടും അരുളിച്ചെയ്തു:—"വത്സ! നീ മാതൃപീഡയാൽപരിതപ്തനായി നെയ്ത്തുതറിയിലിരുന്നപ്പോൾ, നീ നെയ്ത ഭാഗം തിരുത്തുകയും കൂടുതൽ നെയ്യുകയും ചെയ്തതും, കമ്പോളത്തിൽ വൃദ്ധബ്രാഹ്മണനായി വന്നു വസ്ത്രഭിക്ഷവാങ്ങിയതും ഫക്കീറായി വന്നു ജീജ്ജാബീബിയെക്കൊണ്ടു തല്ലിച്ചതും ഞാനാണു്. നീ നിന്റെ ജന്മോദ്ദേശ്യത്തെ കർത്തവ്യബോധത്തോടും ശ്രദ്ധയോടുംകൂടി നിർവ്വഹിച്ചു് എന്റെ പരമപദത്തെ പ്രാപിക്കുക!"

ജിജ്ജാബീബിയും കബീറും ഭഗവൽപാദങ്ങളിൽ വീണ്ടും ദണ്ഡനമസ്കാരംചെയ്തു നിവന്നതും ഭഗവാൻ അന്തർദ്ധാനം ചെയ്തതും ഒപ്പംകഴിഞ്ഞു. മഹാവിഷ്ണുവിനെ നേരിൽക്കണ്ടു ജന്മസാഫല്യം സിദ്ധിച്ച ചാരിതാർത്ഥ്യത്തോടും അതിനിടയാക്കിയ ദിവ്യപ്രഭാവനായ പുത്രന്റെ മഹത്വവും പരമാത്മസ്ഥിതിയും മനസ്സിലായതുകൊണ്ടുള്ള സന്തോഷത്തോടും അത്ഭുതത്തോടുംകൂടി ജിജ്ജാബീബി മകനെ എടുത്തു മാറിൽചേർത്തണച്ചുകൊണ്ടു ഭർത്തൃസന്നിധിയിലെത്തി നടന്നസംഭവം ആഹ്ലാദതരളിതമായ ഹൃദയത്തോടെ ധരിപ്പിച്ചു. ഭഗവാനെ നേരിൽ കണ്ടതും ഭഗവദ്രൂപത്തിന്റെ അകളങ്കവിശുദ്ധാത്ഭുതമോഹനതയും ഭഗവാനുമായി നടത്തിയ സംഭാഷണവും കബീറിന്റെ പരമാത്മസ്ഥിതിയും അവന്റെ മാഹാത്മ്യവും അവൻ സ്വന്തുകർമ്മത്തിനെ വെറുക്കാനുണ്ടായ കാരണവും ഭഗവാൻ അവനെ നെയ്ത്തിൽ സഹായിച്ചതും ബ്രാഹ്മണവൃദ്ധനായും ഫക്കീറായും ദർശനം കൊടുത്തതും മററും നാതിസംക്ഷേപമായി ഭർത്താവിനെ പറഞ്ഞു കേൾപ്പിച്ചു് ആനന്ദാബ്ധിയിൽ മുഴുകി മതിമറന്നു നില്ക്കവേ, തപോധനനായ തമാൽ, അത്യുത്ഭുതപരവശനായി, ഭഗവൽ പ്രഭാവത്തെഓർത്തു നിശ്ചേഷ്ടനായി നിശ്ചിന്തനായി നിർവ്വികല്പസമാധ്യവസ്ഥയെ പ്രാപിച്ചുപോയി. അനന്തരം ബാഹ്യപ്രജ്ഞനായതിനുശേഷം കബീറിനെ തഴുകി ചുംബിച്ചു് അവന്റെ ദിവ്യപ്രഭാവത്തെ അറിയാതെ അവഹേളിക്കുകയും അടിക്കുകയും മററു വിധത്തിൽപീഡിപ്പിക്കുകയും ചെയ്തുപോയതിനെ ക്ഷമിപ്പാൻ ആവശ്യപ്പെട്ടു. അനന്തരം ജിജ്ജാബീബിയോടായി, "ഹേ! പുണ്യവതി! നീ ധന്യധന്യയായി ഭവിച്ചിരിക്കുന്നു. ഞാൻ നിന്നോളം പുണ്യംചെയ്തു മോക്ഷാധികാരിയായ പുണ്യാത്മാവല്ല. നിനക്കു ലഭിച്ച ഈശ്വരദർശനം എനിക്കു ലഭിച്ചില്ലല്ലോ. നീ ഭാഗ്യവതി, ദിവ്യപ്രഭാവമുള്ളവരം." എന്നിങ്ങനെ ധന്യവാദങ്ങൾ വർഷിച്ചു. ജിജ്ജാബീബി അതുകേട്ടു്, പ്രാണേശ! ആവിധത്തിൽ എന്നെ അവിടുന്നു വാഴ്ത്തിപ്പറയുന്നതു

സങ്കടമാണ്. അവിടുത്തെ ദിവ്യപ്രഭാവത്താൽ ഈയുള്ളവൾക്ക് ഈശ്വരദർശനം സിദ്ധിച്ചതല്ലാതെ എൻെറ പുണ്യംകൊണ്ടല്ല. എൻെറ പുണ്യം പുണ്യാത്മാവായ അങ്ങയുടെ അമോഘമായ ഭാഗ്യോ പദപ്രാപ്തിക്ക് എന്നെ ആളാക്കുക മാത്രമാണു ചെയ്തതു്. ദിവ്യനായ പുത്രനെ ലഭിക്കാനും ഭഗവാനെ നേരിൽകാണാനും കാരണം അങ്ങയുടെ പുണ്യത്തിൻെറ പരിപാകമാണ്. പ്രഭോ! അവിടുന്നു പ്രതിനിമിഷം ഭഗവാനെദർശിക്കുന്നു. അവിടുത്തെ ഹൃദയകമലത്തിൽ ഭഗവാൻ നിരന്തരസാന്നിധ്യം ചെയ്യുന്നു. ആ ഭഗവനെ അവിടുന്നു സർവ്വദാ നോക്കിക്കാണുന്നുമുണ്ട്. ഇവൾക്ക് അതിനു ഭാഗ്യമില്ല. ആ അനുഭൂതി, ഈശ്വരസാക്ഷാൽകാരനില, ഈജ്ജനത്തിനുകിട്ടിയിട്ടില്ല. അതുകൊണ്ടു് ഈ മാംസചക്ഷുസ്സിനു ഭഗവാൻ ദർശനം തന്നു എന്നേയുള്ളു പ്രാണേശ! ആ വിധം എത്രവസരത്തിലും ഭഗവാനെ നേരിൽ കണ്ടുകൊണ്ടിരിക്കുന്ന അവിടുത്തെ പുണ്യാതിരേകത്തെ ഈജ്ജനത്തിൻെറ അല്പസാരമായ പുണ്യത്തിൽനിന്നും തരംതാഴ്ത്തിയല്ലോ! മേലാൽ ഈ വിധം അവിടുന്നു് എന്നെ പുകഴ്ത്തിപ്പറയാതിരിപ്പാൻ കരുണയുണ്ടാകണമെന്നു വിനയപൂർവം പ്രാർത്ഥിക്കുന്നു" എന്നു തൊഴുതുണർത്തിച്ചു മഹാത്മാവായ തമാൽ അതുകേട്ടു് ജിജ്ജാബീബിയുടെ പ്രാഗത്ഭ്യത്തേയും വിനയശീലത്തേയു മനസാ അഭിനന്ദിച്ചു അന്നുമുതൽ തമാലും ബീബിയും കബീറിനെ സാക്ഷാൽ ഈശ്വരനായിത്തന്നെ കരുതി, അവനെ പോററിവളർത്തുന്നു. എന്നാൽ, അവൻെറ ദിവ്യത്വത്തേയോ ജിജ്ജാബീബിക്കു ഈശ്വരദർശനംലഭിച്ച വസ്തുതയേയോ മററാരെയും ധരിപ്പിക്കാതെ മറച്ചുവയ്ക്കുകയാണുണ്ടായതു്.

ഇങ്ങനെ കൊല്ലം നാലഞ്ചു പിന്നെയും കഴിഞ്ഞു. കബീറിനു ഭഗവദ്ഭക്തിയിൽ ചിത്തമുറച്ചു. അവൻ ഇരിക്കുമ്പോഴും കിടക്കുമ്പോഴും കുളിക്കുമ്പോഴും നടക്കുമ്പോഴും ഭഗവൽസ്മരണയല്ലാതെമററാരു വിചാരവും ഇല്ലെന്നായി ആ അവസ്ഥയിൽ ഭഗവത്സാക്ഷാല്ക്കാരത്തിനു താൻ എന്താണു പ്രവർത്തിക്കേണ്ടതെന്നു് അവനു് ഒരു രൂപവുമില്ല ഒരുദിവസം അതിനെത്തന്നെ ചിന്തിച്ചു മനം നൊന്തു കിടക്കവേ, ആ ചിന്തയോടുകൂടി നിദ്രയെ പ്രാപിച്ചു. ആ അവസരത്തിൽ ഭഗവാൻ വൈകുണ്ഠനാഥൻ അവൻെറ സ്വപ്നത്തിൽ ദർശനം നൽകി, "കബീറേ! നീ സദ്ഗുരുവിനെ വരിക്കുക! ഈശ്വരസാക്ഷാൽക്കാരം സദ്ഗുരുലാഭത്താലല്ലാതെ സാധിക്കുന്നതല്ല" എന്നരുളിച്ചെയ്തു മറഞ്ഞു കബീർ ഉണർന്നു, അഹോ! ഈ ലോകത്തിൽ ഞാനെവിടെയാണു സദ്ഗുരുവിനെ അന്വേഷിക്കുക. ആരാണു സദ്ഗുരു സദ്ഗുരുവില്ലാതെ ഈശ്വരസാക്ഷാൽകാരം സിദ്ധിക്കയില്ലെന്നു ഭഗവാൻ അഭിപ്രായപ്പെട്ടുവല്ലോ. ഭർത്താവില്ലാത്ത

സ്ത്രീയും അൎത്ഥബോധമില്ലാത്ത മന്ത്രവും പുണ്യാത്മാക്കളെ വണങ്ങാത്ത ശിരസ്സും കരുണയില്ലാത്ത ചിത്തവും പൊട്ടിടാത്ത നെററിയും കിണറില്ലാത്ത ഗൃഹവും ക്ഷേത്രമില്ലാത്ത ദിക്കും നദിയില്ലാത്ത ദേശവും നാഥനില്ലാത്ത സംഘവും ദാനംചെയ്യാത്ത സ്വത്തും ശിഷ്യനില്ലാത്ത ഗുരുവും നീതിയില്ലാത്ത രാജ്യവും സന്മന്ത്രിയില്ലാത്ത രാജാവും ഭൎത്താവിൽ വണക്കമില്ലാത്ത ഭാൎയ്യയും വെള്ളമില്ലാത്ത കിണറും മണമില്ലാത്ത പുഷ്പവും പുണ്യമില്ലാത്ത ആത്മാവും മഴയില്ലാത്ത കൃഷിയും തെളിച്ചമില്ലാത്ത ബുദ്ധിയും ഗുരുവിനെ ഈശ്വരതേന ഭാവിക്കാത്ത ശിഷ്യനും ആരോഗ്യമില്ലാത്തദേഹവും ശുദ്ധിയില്ലാത്ത ആചാരവും ജീവകാരുണ്യമില്ലാത്ത തപസ്സും സത്യമില്ലാത്ത വാക്കും സത്തുക്കളില്ലാത്തനാട്ടും കൂലിയില്ലാത്ത വേലയും ത്യാഗമില്ലാത്ത സന്യാസവും തീൎത്ഥയാത്രചെയ്യാത്ത പാദവും അടക്കമില്ലാത്ത കുലസ്ത്രീയും വിവേകമില്ലാത്ത രീച്ചയും മൂൎച്ചയില്ലാത്ത കത്തിയും മുനയില്ലാത്ത കുന്തവും പാലില്ലാത്ത പശുവും നിന്ദ്യങ്ങളാകുന്നപോലെ സദ്ഗുരുലാഭമില്ലാത്ത മുമുക്ഷുവും നിന്ദ്യനാണെന്ന ശാസ്ത്രങ്ങൾ വിധിക്കുന്നു. അതുകൊണ്ടു സദ്ഗുരുവില്ലാത്ത ഞാൻ നിന്ദ്യനാകുന്നു. ഹാ! ദേവേശ! വൈകുണ്ഠനാഥ! എനിക്കു സദ്ഗുരുവിൻെറ ലാഭമുണ്ടാകുമോ? ഉണ്ടെങ്കിൽ അതു് എന്നു സാധിക്കാനാണു്? ഏതുകാലത്തു് എനിക്കു ബ്രഹ്മജ്ഞാനമുണ്ടാകും?" എന്നിങ്ങനെ കബീർ ചിന്താചഞ്ചലനായി ഭവിച്ചു ഉടൻതന്നെ സദ്ഗുരുദേവനെ അന്വേഷിച്ചു് അവൻ വീടുവിട്ടു പുറപ്പെട്ടു.

കബീർ കാശിദേശം മുഴുവൻ ചുററിത്തിരിഞ്ഞു ഗുരുവിനെ ലഭിക്കായ്കയാൽ വിഷണ്ണനായി ഖിന്നനായി ഇനി വീട്ടിലേക്കു മടങ്ങുകയേവേണ്ടെന്ന തീൎച്ചയോടുകൂടി അവൻ അങ്ങിങ്ങു് അലഞ്ഞുതിരിയവേ, രാമാനന്ദസ്വാമി എന്നൊരു മഹാനെപ്പററി കേൾക്കുന്നതിനിടയായി. സ്വാമികൾ അഹങ്കാരമമതാദികളെയും വിഷയാശയേയും വെടിഞ്ഞു് തത്വമസ്യാദിമഹാവാക്യചതുഷ്ടയാൎത്ഥങ്ങളെ അനുഭവത്തിൽഉണൎന്നു് അജ്ഞാനതിമിരത്തെ മനസ്സിൽനിന്നുംവേർപെടുത്തി അതിനെ പരിശുദ്ധമാക്കി ബ്രഹ്മധ്യാനൈകനിഷ്ഠനായി അനേകം ശിഷ്യന്മാരോടുകൂടി വിളങ്ങുന്ന ഒരു മഹാനാണെന്നാണു കബീറിനു കേൾക്കാനിടയായതു്. വേർപെട്ട മാതാവിനെ അന്വേഷിച്ചലയുന്ന ബാലനു നേരിൽ കണ്ടാലുണ്ടാകുന്ന ആനന്ദത്തോടും ആഹ്ലാദത്തോടുംകൂടി കബീർ ആ പൂജ്യപുരുഷൻെറ മഠത്തെ ലക്ഷ്യമാക്കി ഓട്ടം തുടങ്ങി. യഥാകാലം മഠത്തിൻെറപടിക്കലെത്തി. പക്ഷേ, ഉള്ളിൽ കടക്കാൻ പഴുതില്ലാത്തവണ്ണം ജനത്തിരക്കുകണ്ടു് അവനു മനച്ചടവു നേരിട്ടു. അങ്ങനെ വൈകുന്നതുവരെ കാത്തുനിന്നിട്ടും ഒരു ഫലവുമുണ്ടായില്ല. അടുത്തദിവസം ആൾക്കൂട്ടമുണ്ടാക

ന്നതിന്നു മുമ്പു വെളുപ്പാൻരാവിലെ എത്തി സ്വാമികളെ ദർശിക്കാമെന്നു നിശ്ചയിച്ചുകൊണ്ടു് അവൻ വീട്ടിലേക്കു മടങ്ങി. നിശ്ചയപ്രകാരം വെളുപ്പാൻ നാലഞ്ചുനാഴികയുള്ളപ്പോൾ അവൻ മഠത്തിന്റെ പടിക്കലെത്തി. നിർബാധമായിരുന്ന വാതിലിൽക്കൂടി അകത്തുകടന്നു. മഠത്തിലെ ഒരു ഭൃത്യൻ കബീറിനെക്കണ്ടു. കബീർ നിരുഷ്ടവർഗ്ഗീയനാണെന്നു മനസ്സിലായ ആ മനുഷ്യൻ അവന്റെ സമീപത്തുചെന്നു് എടാ കള്ളച്ചെക്കാ! ഈ രാത്രിയിൽ നിനക്കിവിടെ എന്തുകാര്യം? മോഷ്ടിക്കാൻ തരമുണ്ടോ എന്നന്വേഷിച്ചു മഠത്തിനകത്തുകടന്നവനാണു നീ' സംശയമില്ല. ഏതായാലും നീ ഒരു പയ്യനായതുകൊണ്ടു ഇപ്പോൾ വെറുതേ വിട്ടയയ്ക്കുന്നു. ഇനിയൊരിക്കൽ ഇതിനകത്തു കണ്ടുപോയാൽ നിന്നെ നല്ലപോലെ ശിക്ഷിക്കും. ഇപ്പോൾ പൊയ്ക്കോ! ഇറങ്ങു പടിക്കുപുറത്തു്! എന്നുഗർജ്ജിച്ചു. കബീർ അതുകേട്ടു്, ഇങ്ങനെ അറിയിച്ചു:—"ഹേ! ബ്രാഹ്മണോത്തമ! നിങ്ങൾ വൃഥാ തെററിദ്ധരിക്കുകയാണു്. ഞാൻ കള്ളനുംമററുമല്ല. കഥയറിയാതെ വഴക്കിനുവരേണ്ട. നിങ്ങൾ ഇവിടുത്തെ പാചകമുറിയിൽ പഴകുന്ന ഭൃത്യന്മാരിലാരെങ്കിലും ആയിരിക്കാം. സ്വാമികളുടെ ശിഷ്യവർഗ്ഗത്തിലാരെങ്കിലുമായിരുന്നാൽ ഈ മനോഭാവം അവരെ ബാധിക്കുകയില്ല. ഏതായാലും നിങ്ങൾ എന്നെ കള്ളനെന്നു കരുതാതെ ഞാൻ പറയുന്നതിനെ ക്ഷമയോടെകേൾപ്പിൻ!"കബീർ പറഞ്ഞവസാനിക്കുംമുമ്പു് "എടാ തെമ്മാടി! പുറത്തുകടക്കുന്നോ എന്തോപറയുന്നു?"എന്നു ചോദിച്ചുകൊണ്ടു. മുമ്പോട്ടടുത്തു: കബീർ അതുകണ്ടു "സ്വാമി! നിങ്ങൾ ബ്രാഹ്മണനല്ലേ? ബ്രഹ്മജ്ഞാനികളല്ലേ ബ്രാഹ്മണർ? നിങ്ങൾ എന്താ ഈ ദുസ്സ്വഭാവം കാട്ടുന്നതു്? ജീവകാരുണ്യം നിങ്ങളുടെ മുഖ്യസ്വഭാവമായിരിക്കേണ്ടതല്ലേ? ഞാൻ കള്ളനല്ല; അങ്ങനെസംശയിക്കേണ്ട. സ്വാമിതൃപ്പാദങ്ങളെദർശിക്കാൻവന്ന ഒരു ഭക്തനാണു്. ഇന്നലെ രാവിലെ മുതൽ വൈകുന്നതുവരെ അതിനായി ഈ പടിക്കൽ ഞാൻ കാത്തുകിടന്നു. ജനക്കൂട്ടംകൊണ്ടു് അകത്തുകടക്കാൻ നിവൃത്തിയില്ലാഞ്ഞു മടങ്ങിപ്പോയി. ഇന്നും നേരം പുലർന്നാൽ ഇന്നലത്തെ അനുഭവമുണ്ടാകുമെന്നു കരുതിവെളുക്കുംമുമ്പു വന്നു് അകത്തുകയറിയതാണു്. ഈ പരമാർത്ഥം അറിയാതെ നിങ്ങൾ എന്നെ കള്ളനാണെന്നും മററും പറഞ്ഞു പുറത്തേക്കു് ആട്ടുന്നതു നീതിയാണോ? വന്നകാര്യം സാധിക്കാതെ പുറത്തുപോകുന്നതിനു് എനിക്കു മനസ്സുവരുമോ? എന്റെ സ്ഥാനത്തു നിങ്ങളാണെങ്കിൽ അതനുസരിക്കുമോ?" എന്നിങ്ങനെ വിനയത്തോടെ ചോദിച്ചു. ബ്രാഹ്മണൻ പൊട്ടിച്ചിരിച്ചുകൊണ്ടു, എടാചെക്കാ! നീ എന്തിനു സ്വാമികളെ ദർശിക്കുന്നു? വിശേഷിച്ചും നിരുഷ്ടനായ നിനക്കു സ്വാമികളെക്കണ്ടിട്ടു എന്തുവേണം? പൂച്ചയ്ക്കു പൊന്നുരുക്കുന്നിടത്തു

കാൎയ്യമെന്തു്? പൊയ്ക്കോ! നിന്നെ ഇതിനകത്തുകാണരുതു്" എന്നു വീണ്ടും കയൎത്തു

കബീർ:—ഈ വാക്കുകൾ സ്വാമികളുടെ മുഖത്തുനിന്നും പുറപ്പെട്ടെങ്കിൽ ഞാൻ അതിനെ ആദരിച്ചുകൊള്ളാം. നിങ്ങൾ നല്ല മനസ്സുണ്ടായി ഞാൻ പറയുന്നതു കേൾക്കണം മഹാന്മാർ ഒരാളിന്റെയോ ഒരുസമുദായത്തിന്റെയോ ഒരുദേശത്തിന്റെയോ പ്രത്യേകസ്വത്തല്ല അവർ ലോകസമ്പത്തുകളാണു്. അവരെദൎശിക്കാനും പൂജിക്കാനുമുള്ള അവകാശം ആൎക്കുമുണ്ടു്. സ്വാമികൾ നിങ്ങളുടെ സ്വന്തമാണെന്നും മററാൎക്കും അദ്ദേഹത്തെ കാണാൻ അവകാശമില്ലെന്നും ഭാവിക്കുന്നതു നിങ്ങളുടെ മൗഢ്യംകൊണ്ടാണു്. ബ്രാഹ്മണചിഹ്നം ഒരുവനെ പൂജ്യനാക്കുന്നില്ല. ബ്രാഹ്മണ്യമുള്ളവൻ മാത്രമേ പൂജ്യനാകൂ. നിങ്ങൾ ബ്രാഹ്മണവേഷധാരിയായ ഒരജ്ഞാനിയുടെ മനഃസ്ഥിതി കാട്ടുന്നതു നിങ്ങൾക്കു യോഗ്യതയല്ല ഞാനൊരു് എളിയബാലൻ. എനിക്കു സ്വാമികളെ ദൎശിക്കണമെന്നൊരുമോഹം. ഞാൻ അതു സാധിച്ചുകൊള്ളട്ടേ! നിങ്ങളെന്തിനു് അതിനു കുറുക്കിടുന്നു?

ബ്രാഹ്മണൻ—എടാ! നീ കുറേ അധികം പറയുന്നവല്ലോ? നിനക്കു സ്വാമിയെക്കണ്ടിട്ടു് എന്തൊന്നാ സാധിക്കേണ്ടതു്?

കബീർ:—അതു സ്വാമികൾ ചോദിക്കേണ്ടതും ഞാൻ സമാധാനംപറയേണ്ടതുമാണു്. നിങ്ങൾ ദയചെയ്തു് എന്നെ ഉപദ്രവിക്കാതെ അകത്തുപോകാൻ അനുവദിച്ചാൽ മതി. അതിനായി ഞാൻ നിങ്ങളെ നമസ്കരിക്കുന്നു.

ബ്രാഹ്മണൻ:—അതൊന്നും ഇവിടെ വേണ്ട. നീ വെറും പിത്തലാട്ടംമുഴുത്ത കള്ളനാണു്. അതു നിന്റെ വാക്കുകളെക്കൊണ്ടു ഊഹിക്കാം. നീ വേഗം പുറത്തിറങ്ങിക്കോ! അല്ലെങ്കിൽ അടിച്ചു നിന്റെ മണ്ടപൊട്ടിക്കും.

കബീർ:—ഹേ! നിങ്ങൾക്കു ലേശവും ജീവകാരുണ്യമില്ലാത്തതെന്തു്? സ്വാമികളെ കാണാൻവരുന്നവരെ അടിച്ചു മണ്ടപൊട്ടിക്കുമെന്നുംമററും പറഞ്ഞു ഭയപ്പെടുത്തി അയയ്ക്കുന്നതു നിങ്ങൾക്കു ധൎമ്മമാണോ? സ്വല്പമെങ്കിലും വിവേകംവേണ്ടേ? ഞാൻ അകത്തോട്ടൊന്നു കടന്നുകൊള്ളട്ടെ! എന്നെ തടുത്തുനിൎത്തി വിഷമിപ്പിക്കണ്ടാ.

കബീർ ബ്രാഹ്മണനെ ഒഴിഞ്ഞു് അകത്തോട്ടു കടക്കാൻ ഭാവിച്ചു. ബ്രാഹ്മണൻ തടുത്തിട്ടും അവൻ അനുസരിച്ചില്ല. കോപാന്ധനായ ആ ഭൃത്യൻ കയ്യിലിരുന്ന വടികൊണ്ടു് ഓങ്ങി ഒരടികൊടുത്തു. അടി കണക്കിനുപററി. ദുസ്സഹമായ വേദന അവനു നേരിട്ടു. കട

ന്ന വടിക്കപിടിച്ചു് അതിങ്ങു കൈയിലാക്കി; ബ്രാഹ്മണന്റെ മുഖത്തു ചെറുത്തുനോക്കി, നാലഞ്ചു നിമിഷം അങ്ങനെ നിന്നു. എന്നിട്ടു്, "ഹേ! നിങ്ങൾ ഇത്ര നീചനോ? നീചന്മാർ യജ്ഞോപവീതം ധരിച്ചു ലോകരെ വഞ്ചിക്കുന്നതു കുററമല്ലേ? നിങ്ങളാണോ ബ്രഹ്മജ്ഞാനി എന്നും മററും ഘോഷിക്കുന്നതു്? കഷ്ടം! നിർദ്ദോഷിയായ എന്നെ നിങ്ങൾ അടിച്ചുവല്ലോ? ഞാൻ നിങ്ങളുടെമുതൽ മോഷ്ടിച്ചുവോ? ഹേ! ദുഷ്ടബ്രാഹ്മണ! നിങ്ങൾക്കു് ഇതിനകത്തുപ്രവേശം കിട്ടിയതെങ്ങനെ? നിരുപദ്രവിയും യഥാർത്ഥബ്രാഹ്മണനും മററുമാണെന്നു അഭിനയിച്ചു ശുദ്ധാത്മാവായ സ്വാമികളെ വഞ്ചിച്ചതാണു്. അഥവാ, ദുഷ്ടന്മാരെന്നും ശിഷ്ടന്മാരെന്നും ഉള്ള വ്യത്യാസം ആ പുണ്യാത്മാവിനില്ലല്ലോ. എന്തുചെയ്യാം. സ്വാമികളുടെ ഭൃത്യനായിപ്പോയതു ഭാഗ്യം. അല്ലെങ്കിൽ ഈ വടി നിങ്ങളുടെ മുതുകിലും കയറുമായിരുന്നു. ഇതിനകത്തുവച്ചും, സ്വാമികളുടെ ഭൃത്യവർഗ്ഗത്തിൽ പെട്ട ഒരു വ്യക്തിയേയും അങ്ങനെ ചെയ്യാൻപാടില്ലാത്തതുകൊണ്ടും ഞാനിപ്പോൾ ക്ഷമിക്കുന്നു" എന്നുപറഞ്ഞു വല്ലാതായ മനോവേദനയോടുകൂടി വടി രണ്ടായിട്ടൊടിച്ചു ദൂരത്തെറിഞ്ഞു. ഈ ഘട്ടത്തിൽ ബ്രാഹ്മണന്റെ സഹപ്രവർത്തകന്മാരായ രണ്ടുനാലാളുകൾ അവിടെ വന്നുചേർന്നു. അവരും ആ നിഷ്ഠുരനായ ബ്രാഹ്മണന്റെ നേർപകപ്പാണെന്നു കബീറിനെ ധരിപ്പിക്കത്തക്കവണ്ണം, ആദ്യത്തെ ബ്രാഹ്മണന്റെ വാക്കുകൾക്കിണങ്ങി എല്ലാവരുംകൂടി അവനെ ഉന്തിത്തള്ളി നാലഞ്ചുതല്ലുംകൊടുത്തു ഗളഹസ്തംചെയ്തു പുറത്താക്കി.

അങ്ങനെ നിരാശനായിത്തീർന്ന കബീറിന്റെ വിചാരധാരയാവിതു്:—"ചന്ദനദ്രുമത്തിനൊത്ത സ്വാമികളെ പററിപ്പിടിച്ചിരിക്കുന്ന സർപ്പങ്ങളാണു് ഈ ബ്രാഹ്മണവേഷധാരികൾ. ഇവരുടെ ഇതിനകത്തെ സാന്നിധ്യം ഈ മഠത്തിനും സ്വാമികൾക്കുതന്നെയും ഒരു പുഴക്കത്താണു്. കഷ്ടം! പരിശുദ്ധമനസ്സനായ ആ മഹാൻ അതറിയുന്നില്ല. കുററവും കുറവും തീർന്നു് ഒരു വസ്തു ലോകത്തു കാണപ്പെടാൻ പ്രയാസം. പ്രകൃതിനിയമമേ അതാണു്."

ഈ അവസരത്തിൽ ഏതാനും ബ്രാഹ്മണഭക്തന്മാർ സ്വാമിദർശനത്തിനായി കൂട്ടംകൂടി പടികടക്കുന്നതുകണ്ടു്, കബീർ അവരെമറഞ്ഞും മാറിയും ഒരുപ്രകാരത്തിൽ വീണ്ടും അകത്തു കടന്നുകൂടി ഒരു മൂലയിൽ ഒളിച്ചുനിന്നു. ഭൃത്യന്മാർ അതെങ്ങനെയൊ അറിഞ്ഞു് വീണ്ടും അവന്റെ ചുററും കൂടി അധിക്ഷേപവാക്കുകൾ ചൊരിഞ്ഞു നിർദ്ദയമായി പ്രഹരിച്ചുതുടങ്ങി. അടി ഏൽക്കാതെ തട്ടത്തുനിൽക്കുന്നതിനും അടിയുടെ വേദന സഹിക്കുന്നതിനും സാധിക്കാതെ കബീർ രാമാനന്ദസ്വാമികളെ വിളിച്ചു നിലവിളിക്കൂട്ടി. "സ്വാമിൻ! ദയാലോ! തൃപ്പാദംകണ്ടു വന്ദിക്കാൻ വന്ന എന്നെ ഇതാ ഈ സ്വാമി

ദ്രോഹികൾ തല്ലിക്കൊല്ലുന്നേ! ഞാനിപ്പോൾ മരിച്ചുപോകുമേ! പ്രാണൻ പോകുംമുമ്പ് എനിക്കു ദർശനം തരാൻ തിരുവുള്ളമുണ്ടാകണേ!'' എന്നിങ്ങനെ അത്യുച്ചത്തിൽ വിളിച്ചുപറഞ്ഞു. ഈ ആർത്തനാദംകേട്ട നിഷ്ഠയുള്ള ഭംഗാംനേരിട്ടവിച്ച് സംഭവസ്ഥലത്തേക്കു സ്വാമികൾ ഓടിഎത്തി.. അവിടെക്കണ്ട ദയനീയമായ കാഴ്ച അദ്ദേഹത്തെ ആർദ്രചിത്തനാക്കിച്ചെയ്തു. പരിചാരകന്മാർ ഒരുബാലനെ അതിനിർദ്ദയന്മാരായി വടികൊണ്ടു പ്രഹരിക്കുന്നതും ബാലൻെറ ശരീരം പൊട്ടി നിണമൊലിക്കുന്നതും കണ്ടു സ്വാമികൾ അക്ഷമനായി ഓടിഅടുത്ത് പരിചാരകന്മാരെ ആ സാഹസകർമ്മത്തിൽനിന്നും വിരമിപ്പിച്ചു ബാലനെ രക്ഷിച്ചിട്ട്, ഇത്ര നിർദ്ദയമായി ഈ സാധു ബാലനെ ഉപദ്രവിച്ച നിങ്ങളുടെ ധൌഷ്ട്യം വിസ്മയനീയമായിരിക്കുന്നു. നിങ്ങൾ എന്തിനായിട്ട് ഈ കർമ്മം ചെയ്തു?'' എന്ന് അല്പകോപനായി ചോദ്യംചെയ്തു. പരിചാരകന്മാർ അതുകേട്ട, ''സ്വാമി! ഇവൻ വെറും ഒരു ചെക്കനല്ല. മഹാദുഷ്ടനാം പോക്കിരിയുമാണ്. വലിയ വായാടിയുമാണ്'. ഇവനു സ്വാമികളെ ദർശിച്ചു പുണ്യം നേടണംപോലും! ചൊട്ടച്ചാണില്ലാത്ത ഈ തുലുക്കച്ചെക്കൻ, 'സ്വാമികളും സ്വാമികളുടെ മഠവും പൊതുസ്വത്താണ്. നിങ്ങൾക്കുള്ള അധികാരം ഇവിടെ എനിക്കുമുണ്ട്. നിങ്ങൾ വൃഥാ പൂണൂൽ ധരിച്ചിരിക്കയാണ്. പൂണൂൽ ധരിച്ചതുകൊണ്ടു മാത്രം ബ്രാഹ്മണ്യം സിദ്ധിക്കുന്നതല്ല' എന്നൊക്കെപ്പറഞ്ഞു ഞങ്ങളെ അധിക്ഷേപിക്കുകയും കുളിച്ചു ശുദ്ധന്മാരായി വന്ന ബ്രാഹ്മണരെയൊക്കെതൊട്ടുമലിനീകരിക്കുകയും ചെയ്തു. അതുകൊണ്ടു ഞങ്ങളിവനെ ഇങ്ങനെ തല്ലിയതാണ്'' എന്നു പറഞ്ഞു. സ്വാമികൾകേട്ട, ''ശരി; അവൻെറ പ്രവൃത്തി തെറ്റുതന്നെ എന്നുവച്ചു നിങ്ങൾ അവനെ ഈ വിധം ദേഹോപദ്രവം ചെയ്യേണ്ടിയിരുന്നില്ല. നിങ്ങൾ പറഞ്ഞിട്ട് അവൻ കൂട്ടാക്കിയില്ലെങ്കിൽ വിവരം എന്നോടു പറയാമായിരുന്നു'' എന്നും മററും അനുശാസനം ചെയ്തിട്ടുബാലകനോടായി, ''ബാലക! അജ്ഞാനികളായ ഈ പരിചാരകന്മാർ നിന്നെ ഈവിധം നിർദ്ദയമായി താഡിച്ചതിൽ എനിക്കു വളരെ സഹതാപമുണ്ട്. നീ ആരാണ്? നിൻെറ പേരെന്ത്? നീ എന്തിനിവിടെ കടന്നുവന്നു?'' എന്നുചോദ്യംചെയ്തു. കബീർ സ്വാമികളുടെ പാദങ്ങളിൽ ശ്രദ്ധാനമസ്കാരം ചെയ്ത് എഴുന്നേററു തൊഴുകൈയോടെ ഉണർത്തിച്ചു:—''മഹാത്മൻ! ഞാൻ മുസ്ലീംവംശജനായഒരുബാലനാണ്. മോക്ഷേച്ഛുവായ ഞാൻ സ്വാമികളെ ദർശിച്ച് ഉപദേശവും അനുഗ്രഹവും വാങ്ങണമെന്നഭിലഷിച്ച് ഇവിടെ വന്നു. ഇന്നലെമുതൽ വളരെ ബുദ്ധിമുട്ടുകൾ സഹിച്ചു. ഇന്ന് ഇവിടെ വന്നുകയറിയപ്പോൾ ഈ പരിചാരകന്മാർ കണ്ടുമുട്ടി കണക്കില്ലാതെ പ്രഹരിച്ചു. എൻെറ ദേഹമാ

സകലം വേദനയുണ്ടു്. അതൊക്കെ ഞാൻ സഹിച്ചിരിക്കുന്നു. അജ്ഞാനികളായ ഈ പരിചാരകന്മാരുടെതെററിനെ ഈശ്വരൻ ക്ഷമിക്കട്ടെ! സ്വാമികളും ക്ഷമിച്ചരുളണമെന്നു പ്രാൎത്ഥിക്കുന്നു. തിരുവുള്ളമുണ്ടായി അടിയനു് ഉപദേശം തരണം" സ്വാമികൾ അവൻെറ വാഗ്ധാടിയും വിവേകവും പ്രായവുംകണ്ടു് അത്ഭുതപ്പെട്ടു. എന്നിട്ടിങ്ങനെ അരുളിച്ചെയ്തു—"ബാലക! നീ ഒരു ഇസ്ലാമാണു്. ഇസ്ലാമായ ഒരുവനു ഉപദേശംകൊടുപ്പാൻ എൻെറ പാരമ്പൎയ്യധൎമ്മം അനുവദിക്കുന്നില്ല. വിശേഷിച്ചും ഹിന്തുവിൻെറ ഉപദേശം വാങ്ങുന്നതു മുഹമ്മദുമതക്കാൎക്കും കുറവാണു്. അതുകൊണ്ടു നീ ചെന്നു് നിങ്ങളുടെ കാദിയെക്കണ്ടു ഉപദേശം മേടിക്കുന്നതാണു നല്ലതു്. ഇതുതന്നെ എൻെറ ഉപദേശമായി അംഗീകരിക്കുക!"

കബീർ—സ്വാമിൻ! നിന്തിരുവടിയുടെ ഏതുപദേശത്തേയും ശിരസാവഹിപ്പാൻ ഞാൻ തയാറാണു്. എന്നാൽ, സൎവ്വഭൂതങ്ങളേയും ആത്മാവിനെപ്പോലെ കരുതിയും സൎവ്വത്ര ബ്രഹ്മത്തെ വീക്ഷിച്ചും താൻതന്നെ ബ്രഹ്മമായും വിലസുന്ന സ്വാമികൾ അടിയൻ അന്യമതക്കാരനായതുകൊണ്ടു ശിഷ്യത്വേന സ്വീകരിക്കാൻ പാടില്ലെന്നുപറഞ്ഞു തള്ളിക്കളയുന്നതു സങ്കടമാണു്. നിന്തിരുവടി കൈവിട്ടാൽ അടിയനു് അന്യഗതിയില്ല. മതമേതായാലും മഹാത്മാക്കൾക്കു ഭേദബുദ്ധിയുണ്ടാകാൻ പാടില്ലല്ലോ. എല്ലാ മനുഷ്യനിലും വിളങ്ങുന്നതു ഒരേ പരമാത്മാവാണല്ലോ. ആ പരമാത്മാവു് നിന്തിരുവടിയിലും അടിയനിലും കുടികൊള്ളവേ, അന്യവൎഗ്ഗത്തിൽ പിറന്നവനെന്ന ആ ഏകകാരണത്താൽ അടിയനെ കൈവിടുന്നതു യുക്തമോ? നിന്തിരുവടി സമഭാവനനല്ലേ? ജീവകാരുണ്യം അങ്ങയുടെ പ്രത്യേക വ്രതമല്ലേ? ഗുരോ! സദ്ഗുരുദേവ! അടിയനു് ജ്ഞാനോപദേശം തന്നു രക്ഷിക്കണേ!

സ്വാമികൾ (ആശ്ചൎയ്യപരതന്ത്രനായി) ബാലക! നിൻെറ വിവേകം സ്തുത്യൎഹമായിരിക്കുന്നു നീ ബാലനാണെങ്കിലും നിൻെറ അറിവു പ്രൗഢമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്നാൽ നിൻെറ അഭിപ്രായത്തിൽ പല തെററുകളുണ്ടു്. പരമാത്മാവിൻെറ അന്തൎയ്യാമിത്വത്തെപ്പററി പറയുകയും നിന്നെ ശിഷ്യത്വേന സ്വീകരിപ്പാൻ അതിനെ ന്യായംകാട്ടുകയുംചെയ്തതു ശരിയല്ല. ദുസ്സ്വഭാവിയായ ഒരു മനുഷ്യൻ പതിവ്രതയായ ഒരു സ്ത്രീയുടെ സമീപത്തുചെന്നു് നമ്മളിൽ രണ്ടാളിലും കുടികൊള്ളുന്നതു് ഒരേ പരമാത്മാവാണു്; നീ എനിക്കു വശപ്പെടുക! എന്നു പറയുന്നതു യുക്തമോ? മനുഷ്യർ എല്ലാവരും അവരവരുടെ സമുദായാചാരങ്ങൾക്കും മതവിധികൾക്കും കീഴ്പെ

ടുകതന്നെവേണം- ഓരോകാലത്തു് ഓരോ മഹാത്മാക്കളാൽ ഏൎപ്പെടുത്തപ്പെടുന്നതാണ മതം. ഈശ്വരനെ സമീപിക്കാനുള്ള മാൎഗ്ഗങ്ങൾ എല്ലാമതങ്ങളിലും അടങ്ങിയിട്ടുണ്ടു്, അതുകൊണ്ടു നീ നിൻെറ മതത്തെത്തന്നെ അവലംബിച്ചു് ആ മതവിധികളെ സ്വീകരിച്ചു് ആത്മശുദ്ധിവരുത്തി മോക്ഷം പ്രാപിക്കുക! ഹിന്തുമതപ്രകാരം നിനക്കു് ഉപദേശംതന്നു് ആ വഴിക്കു നിന്നെ മോക്ഷാൎഹനാക്കാൻ സാധിക്കാഞ്ഞിട്ടല്ല. അങ്ങനെ ചെയ്താൽ നിനക്കും എനിക്കുതന്നെയും ലോകവഴിക്കു പല അനൎത്ഥങ്ങളും സംഭവിക്കാനിടയുണ്ടു്.

ഈ വിധം സ്വാമികൾ അഭിപ്രായപ്പെട്ടുകൊണ്ടു പെട്ടെന്നു് മഠത്തിനകത്തു പ്രവേശിച്ചു. കബീർ നിരാശനായി ഇനി നിന്നിട്ടു ഫലമില്ലെന്നുകണ്ടു മടങ്ങിപ്പോന്നു. അവൻ വീട്ടിലെത്തി സ്വാമികളുടെ സ്വീകാൎയ്യമായ ഉപദേശത്തെ ഓൎത്തു ചിന്തിച്ചുകൊണ്ടിരുന്നു. എന്തൊക്കെയായിട്ടും അവൻെറ മനസ്സു വീണ്ടും ഹിന്തുമതത്തെത്തന്നെ ആശ്രയിക്കുന്നതേയുള്ളു. ഏതുവിധമെങ്കിലും മഹാത്മാവായ രാമാനന്ദസ്വാമികളുടെ ഉപദേശം വാങ്ങുകതന്നെ വേണമെന്നും അതിനിടയായില്ലെങ്കിൽ തൻെറ ജീവിതം നിഷ്ഫലമാണെന്നും അവൻ നിശ്ചയിച്ചു. സ്വാമികളെ അണയാനുള്ള മാൎഗ്ഗത്തെക്കുറിച്ചു ചിന്തിച്ചുതുടങ്ങി.

ഈ അവസരത്തിൽ അവൻെറ പിതാവു് അരികിൽചെന്നു്, "മകനേ! നീ ഇങ്ങനെ പുരയ്ക്കുള്ളിൽകയറി വ്യാകുലചിത്തനായിരിക്കുന്നതെന്താണു? ആഹാരം കഴിക്കാത്തതെന്തുകൊണ്ടു്?" എന്നു ചോദിച്ചു. അവൻ ഒരു സമാധാനവും പറഞ്ഞില്ല. തത്സമയം അവൻെറ ശരീരത്തിൽ ഒട്ടുവളരെഅടിയുടെ പാടും അവയിൽനിന്നും രക്തം ഒഴുകുന്നതും തമാൽ കണ്ടു പരിഭ്രാന്തനായ ആ പിതാവു് വേഗത്തിൽ അവനെ അരികിൽ അണച്ചു്, "അയ്യോ! പ്രിയപുത്ര! നിന്നെ ഇത്ര നിൎദ്ദയമായി തല്ലിയതാരാണു? നീ അതിനുതക്ക കുററമെന്തുചെയ്തു? ഭൂതദയയില്ലാതെ പ്രഹരിച്ച ആ പാപികൾ ആരാണെന്നു പറയുക! ഞാൻ അവരെ ഈ നിമിഷത്തിൽ നല്ലപാഠം പഠിപ്പിച്ചേക്കാം" എന്നിങ്ങനെ പറഞ്ഞു വാവിട്ടുനിലവിളിച്ചു. ജിജ്ജാബീബി അതുകേട്ടു ഓടിഎത്തി വിവരം അന്വേഷിച്ചു. മകൻെറ ശരീരത്തിലേ പാടുകൾകണ്ടു് ആ വൃദ്ധമാതാവു് അവനെ കെട്ടിയണച്ചു കരഞ്ഞുതുടങ്ങി. "അയ്യോ! ജഗദീശ! എൻെറ പുത്രനെ ഏതു ദുഷ്ടന്മാരാണോ ഈ വിധത്തിൽ പ്രഹരിച്ചതു്? ഭഗവാനേ! പണ്ടു ഞാനറിയാതെ അവനെ അടിച്ച ആ അടിപോലും അവൻെറ പൂവൽമേനിയിൽ കൊള്ളാതെ അവിടുത്തെ തിരുമെയ്യിൽ ഏററുവാങ്ങുകയല്ലെ ചെയ്തതു്? അന്നങ്ങനെചെയ്ത ഭഗവാനു ഇന്നീ അടികൊ

ള്ളാത്തവിധം എന്റെ മകനെ സഹായിക്കാൻകരുണയുണ്ടാകാഞ്ഞ തെന്തുകൊണ്ടോ? ഹാ! മകനേ പറയുക! നിന്നെ തല്ലിയതാരാണു്? എന്തിനായിട്ട നിന്നെ അവർ തല്ലിഎന്നും കേൾക്കട്ടേ. നീഒന്നു കൊണ്ടും മടിക്കണ്ടാ. മകനേ! എനിക്കിതുകണ്ട സഹിക്കുന്നില്ല. കുഞ്ഞിനെ അടിച്ച തെമ്മാടികളാരു്? അതു പറയൂ!" എന്നിങ്ങനെ മനോവേദനയോടും അക്ഷമയോടുംകൂടി ചോദിക്കുന്നതുകേട്ട കബീർ പറഞ്ഞു:—"അമ്മേ! ഞാൻ യാതൊരു കുററവും ചെയ്തില്ല. മഹാത്മാവായ രാമാനന്ദസ്വാമികളുടെ ദിവ്യദർശനത്തെ മോഹിച്ചു് ആ മഠത്തിൽ പോയിരുന്നു അവിവേകികളായ അവിടത്തെ ചില പരിചാരകന്മാർ അകത്തുകടക്കരുതെന്നുംപറഞ്ഞു് എന്നെതടഞ്ഞു വെളിയിലാക്കി. വീണ്ടും ഞാൻ അകത്തുപ്രവേശിച്ചപ്പോൾ കോപാന്ധന്മാരായി അവർ താഡിച്ചു. ഇതാണു നടന്ന സംഭവം. എന്നാൽ നിങ്ങൾ നിനയ്ക്കുന്നതുപോലെ എനിക്കിതുകൊണ്ട യാതൊരു വേദനയുമില്ല. രാമാനന്ദസ്വാമികളുടെ ഉപദേശലാഭം താമസിയാതെ എനിക്കു സിദ്ധിക്കും. അന്നു് എന്റെ ജന്മം സഫലമാവുകയും ചെയ്യും. ആ വിധത്തിലുള്ള ഒരപൂർവ്വഭാഗ്യം ലഭിക്കണമെങ്കിൽ ഈ വിധത്തിൽ അല്പം ശരീരദുഃഖങ്ങൾ എല്ക്കാതെ കഴിയുന്നതാണോ? അമ്മേ! തപസ്സുചെയ്തു കഷ്ടതകൾഅനുഭവിക്കാതെ മോക്ഷം കിട്ടുമോ? പ്രസവദുഃഖം സഹിക്കാതെ പുത്രസമ്പത്തു ലഭിക്കുമോ? വെയിൽകൊള്ളാതെ കൃഷിലാഭം ലഭിക്കുമോ? വേലചെയ്യാതെ കൂലികിട്ടുമോ? അമ്മയും അച്ഛനും വെറുതെ എന്തിനു ഖേദിക്കുന്നു? എന്റെ ഈ അനുഭവം ഭാവിയിൽ എനിക്കു വരാനിരിക്കുന്നഭാഗ്യത്തിന്റെ സൂചനയാണു്.

കബീറിന്റെ ഈ സാന്ത്വനങ്ങൾക്കു ചെവികൊടുക്കാതെ തമാൽ ഓടി തെരുവിലിറങ്ങി തന്റെവർഗ്ഗക്കാരിൽ തന്നോടു പ്രതിപത്തിയുള്ള ആളുകളെഎല്ലാം വിളിച്ചുകൂട്ടി വിവരം അറിയിച്ചു. രാമാനന്ദസ്വാമികളുടെ പരിചാരകന്മാരെ അടിച്ചുപൊടിയാക്കി ആ മഠസ്ഥാപനത്തെയും നാമാവശേഷമാക്കുന്നതിനായി അവർ അങ്ങോട്ടു തിരിച്ചു. കബീർഓടിഎത്തി ആ പുരുഷാരത്തിന്റെ മുമ്പിൽ വീണു തടസ്സപ്പെടുത്തി. അവരുടെ ഉദ്ദേശം തെററാണെന്നും മഹാനായസ്വാമികൾ ആ പരിചാരകന്മാരുടെ നിർദ്ദയപ്രവൃത്തിക്കു അനുകൂലിയല്ലെന്നും പരിചാരകന്മാരെത്തന്നെയും പ്രതിക്രിയ ചെയ്യുന്നതു ദോഷമാണെന്നും അറിവില്ലാത്ത ആ സാധുക്കളുടെ തെററിനെ ക്ഷമിക്കുകയാണുവേണ്ടതെന്നും സ്വാമികളുടെ പരിചാരകന്മാരുടെപോലും താഡനമേല്ക്കുന്നതു് ഒരു വലിയ പുണ്യമാണെന്നും അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ തനിക്കുആത്മലാഭം സിദ്ധിക്കാൻപോകുന്നുവെന്നും അതിനു വിഘാതം നേരിടുവിക്കുന്നതു ബുദ്ധിഹീനത്വമാ

ണെ

ണെന്നുംമററും പല സമാധാനങ്ങളും പറഞ്ഞു. കബീറിനോട്ട്, സുന്നത്തുകർമ്മത്തിനു വഴിപ്പെടാഞ്ഞ കാരണത്താൽ മുമ്പേതന്നേ നല്ലഭിപ്രായമില്ലാത്ത ആ ജനക്കൂട്ടം, "എങ്കിൽ നീ അനുഭവിച്ചോ? ചവിട്ടുകല്ലിനെയും മണ്ണാങ്കട്ടയേയും തടിക്കഷണത്തേയുംമററും ദൈവമാണെന്നുംപറഞ്ഞു വണങ്ങുന്ന പാപികളുടെ വർഗ്ഗത്തിൽപെട്ട ഒരുവൻെറ ഉപദേശം വാങ്ങാമെന്നു നിശ്ചയിച്ച നീ പാപികളിലും വച്ചു പാപിയാണു്. അത്തരക്കാൎക്ക ഇങ്ങനെയുള്ള അനുഭവങ്ങൾ ഉണ്ടാകേണ്ടതുമാണു്. ഞങ്ങളിതാ ഞങ്ങളുടെ പാട്ടിനുപോകുന്നു" എന്നു പറഞ്ഞു അവർ അവരുടെ വഴിക്കുപോയി.

ദിവസങ്ങൾ പിന്നെയും പലതുകഴിഞ്ഞു രാമാനന്ദസ്വാമികളുടെ ഉപദേശം ലഭിക്കാൻ ഒരു മാൎഗ്ഗവും കാണുന്നില്ല. ഊണിലും ഉറക്കത്തിലും ആ ഒരു ചിന്തയേ അവനുള്ളു. സ്വാമികളുടെ ഒരൊററ വാക്കുകിട്ടിയാൽമതി; ഞാൻ അതിനെ അമോഘോപദേശമായി സ്വീകരിച്ചു മനനം ചെയ്തുകൊള്ളാം. ഇങ്ങനെ നിശ്ചയിച്ചു് ഒരുദിവസം സ്വാമികൾ, ബ്രാഹ്മമുഹൂൎത്തത്തിൽ ഗംഗാസ്നാനത്തിനെഴുന്നള്ളുന്ന സമയംനോക്കി അവൻ വീട്ടിൽ നിന്നും തിരിച്ചു. മഠത്തിൻെറ പടിക്കൽ എത്തിയപ്പോൾ സ്വാമികൾ ഉണൎന്നിട്ടില്ലെന്നു് അവനു മനസ്സിലായി. വെളിയിൽതന്നെ ഒരററം ഒഴിഞ്ഞു് അവിടെ നിന്നു. സ്വാമിതൃപ്പാദങ്ങളെ മനസ്സിലുറപ്പിച്ചു അതിനെ ധ്യാനിച്ചു നിൽക്കുമ്പോൾ സ്വാമികളുടെ മെതിയടിശ്ശബ്ദം അവൻെറകാതിൽപ്പെട്ടു. പരമാനന്ദപരിപ്ലുതനായി ആരുടേയും ദൃഷ്ടിയിൽപ്പെടാത്തവിധം നന്നേ ഒഴിഞ്ഞു കരുതലോടെ നിന്നു. സ്വാമികളും ശിഷ്യഗണവും പടികടന്നു പുറത്തിറങ്ങി നദിക്കരയിലേക്കു തിരിച്ചു. കബീറാകട്ടെ, ഓടിച്ചെന്നു സ്വാമികളുടെ മുമ്പിൽ എത്തി നിലത്തുവീണു കാലിൽ കെട്ടിപ്പിടിച്ചു്, "സ്വാമിൻ! ദയാനിധേ! സദ്ഗുരുദേവ! സൎവകല്മഷനാശന! സൎവസിദ്ധിപ്രദ! ഭഗവൻ!കാത്തരുളണേ! കാത്തരുളണേ! അടിയനെഅനുഗ്രഹിക്കണേ! ഉപദേശം തന്നു രക്ഷിക്കണേ!" എന്നിങ്ങനെ ദീനദീനനായി പ്രാൎത്ഥിച്ചു. പെട്ടെന്നുണ്ടായ സംഭവത്താൽ സംഭ്രാന്തനായിഭവിച്ച സ്വാമികൾ, വിളക്കു തെളിച്ചു് ആളറിവാൻ പരിജനങ്ങളോടു കല്പിച്ചു. കല്പനകേട്ടു് ശിഷ്യന്മാർ അവൻെറ മുഖപരിശോധന നടത്തി, "സ്വാമിൻ! ഇവൻ അന്നത്തെതുലുക്കച്ചെക്കനാണു്. ഇവനൊരു ശനിയനാണെന്നു തോന്നുന്നുവല്ലോ. അന്നു സ്വാമികൾ ദയാപൂൎവം കല്പിച്ചിട്ടും ഇവൻ ആ വാക്കുകളെ വകവയ്ക്കാതെ പിന്നെയും വന്നിരിക്കുന്നുവല്ലൊ?" എന്നറിവിച്ചു. സ്വാമികൾ അതുകേട്ടു്, "എടേ, തുലുഷ്കബാല! മാറി വഴിതരിക! നീ ഒരു വലിയ സിദ്ധാന്തിയാണെന്നു തോന്നുന്നു. നിനക്കു വേണ്ട ഉപദേശം ഞാന

ന്നു തന്നില്ലേ? വീണ്ടും വന്നു നീ ഇങ്ങനെ ഉപദ്രവം ചെയ്യുന്നതെന്തു്? ഇങ്ങനെ അരുളിച്ചെയ്തു. "സ്വാമിൻ! അടിയനു മുക്തിമാർഗ്ഗത്തെ ഉപദേശിപ്പാൻ തിരുവുള്ളമുണ്ടാകണം. അടിയനെ ഭവസങ്കടത്തിൽ നിന്നും രക്ഷിക്കാൻ നിന്തിരുവടിയുടെ ഉപദേശത്തിനല്ലാതെ ശക്തിയില്ല. അനേകകോടി ജന്മങ്ങളിലെ സാന്ദ്രീഭൂതമായ പാപസഞ്ചയത്തെപ്പോലും അവിടുത്തെ ഒരൊററ വാക്കിനോ നോക്കിനോ ഭസ്മസാൽകരിക്കാനുള്ള ശക്തിയുണ്ടു്. ആ ദിവ്യശക്തി ഈ പാപിയെ ചൊല്ലിയും പ്രവൎത്തിപ്പിക്കാൻ കരുണയുണ്ടാകണം" എന്നു വീണ്ടും കബീർ പ്രാൎത്ഥിച്ചു. സ്വാമികളുടെ ഹൃദയം കരുണാമസൃണമായി ഭവിച്ചു. ഈ സാധുബാലനു്, അന്ത്യാദൃശമോക്ഷവാസനയോടുകൂടിയ ഈ ബാലനു്, ഉപദേശം നൽകിയാലെന്താണെന്നു് അദ്ദേഹം സംശയിച്ചു. പക്ഷേ ഏതാണ്ടു് ഒരു സംസാരസ്ഥാപനത്തിന്റെ ഛായയോടു കൂടിയ തന്റെ മഠപ്രസ്ഥാനം അതിനു വിഘാതമായി നിൽക്കുന്നതുകൊണ്ടു് അദ്ദേഹം അതിനു തയ്യാറായില്ല. സ്വാമികൾ മൌനവ്രതനായി നിലകൊണ്ടു് "മ്ലേച്ഛബാല"ന്റെ പേരിൽ സ്വാമികൾക്കു കരുണയുണ്ടായിപ്പോകുമോ എന്ന സംശയത്തോടുകൂടി ആ ശിഷ്യഗണം ആ ദിവ്യബാലനെ വലിച്ചെടുത്തു വഴിയരികിലിട്ടു രണ്ടു നാലു ചവിട്ടും കൊടുത്തു സ്വാമിക്കു വഴിതെളിച്ചു നിന്നു. "ഇതു നിങ്ങൾക്കു നന്നല്ല ഇതിനെക്കുറിച്ചു ഒടുവിൽ പശ്ചാത്തപിക്കാൻ നിങ്ങൾക്കിടയാകാതിരിക്കട്ടെ!" എന്നുമാത്രം സ്വാമികൾ കല്പിച്ചു നടതുടൎന്നു.

കബീർ ശരീരസങ്കടം അനുഭവിച്ചുവെങ്കിലും സ്വാമികളുടെ തൃപ്പാദങ്ങളെ കെട്ടിപ്പിടിക്കുന്നതിനും ദണ്ഡനമസ്കാരംചെയ്യുന്നതിനും തിരുവായ്മലൎന്നരുളിയ ദിവ്യവാക്സുധ ആസ്വദിക്കുന്നതിനും ഇടയായ മഹാഭാഗ്യത്തെ വിചാരിച്ചുതന്നത്താൻ അഭിനന്ദിച്ചുകൊണ്ടു വീട്ടിൽ എത്തി.

ദിവസങ്ങൾ ഒന്നൊന്നായി കഴിഞ്ഞുകൊണ്ടിരുന്നു. ഗുരൂപദേശം ലഭിക്കാഞ്ഞതുകൊണ്ടുള്ള മനോവ്യഥ കബീറിനെ പീഡിപ്പിച്ചുകൊണ്ടുമിരുന്നു. തന്മൂലം അക്ഷമനായ കബീർ, അത്യന്തഖേദത്തോടെ ഭഗവാനെവിളിച്ചു് ഇപ്രകാരംസങ്കടപരിദേവനംചെയ്തു:—
"ഭഗവൻ! കരുണാകര! കമലാകാന്ത! സദ്ഗുരുവിനെ സമ്പാദിച്ചു മോക്ഷലാഭം വരുത്തിക്കൊള്ളണമെന്നു് അവിടുന്നു കല്പിച്ചുവല്ലോ. ഈശ! അതുനിമിത്തം ഞാൻ അനുഭവിച്ച സങ്കടങ്ങൾക്കു അവധിയില്ലല്ലോ! ഞാൻ സഹിച്ച അടിക്കും ഇടിക്കും ചവിട്ടിനും അവസാനമില്ലല്ലോ! എന്നിട്ടും സദ്ഗുരൂപദേശം എനിക്കു ലഭിച്ചില്ലല്ലൊ! ലഭിക്കുമെന്നു വിശ്വസിക്കാനും വഴിയില്ലല്ലൊ! ഭഗവാനെ, കാലം വൃഥാ കടന്നുപോവുകയും ചെയ്യുന്നുവല്ലൊ! മനുഷ്യജന്മത്തി

ലെ ഓരോ നിമിഷവും ആയുസ്സാകുവിൻെറ ഓരോ വേരുകളെയും ഛേദിക്കുകയാണല്ലോ ചെയ്യുന്നതു്! ആ പരമാൎത്ഥമറിയാതെ സമയത്തെ പാഴിൽക്കളയുന്ന മൂഢന്മാരെപ്പോലെ ഞാനും സദ്ഗുരൂപദേശം ലഭിക്കാതെ സമയനഷ്ടത്തെ സഹിക്കേണ്ടിവരുന്നുവല്ലോ! ഇനിയുമെത്രകാലം ഞാനിങ്ങനെ മൂഢാത്മാവായി കഴിഞ്ഞുകൂടണമെന്നറിയുന്നില്ലല്ലോ. ജഗദീശ! ലക്ഷ്മീകാന്ത! സദ്ഗുരുവിനെ ലഭിക്കാതെ കഴിഞ്ഞുപോകുന്ന ഓരോ നിമിഷവും എനിക്കു് എത്ര ദുസ്സഹമാണെന്നു് അറിയുന്നില്ലേ? സ്വാമിൻ! രാമാനന്ദസ്വാമികളുടെ ഉപദേശം എനിക്കു ലഭിക്കുമോ? എനിക്കതിനു ഭാഗ്യമുണ്ടാകുമോ? ഇല്ലെങ്കിൽ എൻെറ ജന്മംകൊണ്ടെന്തൊരുഫലം? ഈ വിധത്തിൽ പരിദേവനംചെയ്തുകൊണ്ടു ഭഗവദ്ധ്യാനചിത്തനായി ഭക്തിരസത്തിൽമുഴകി ബ്രഹ്മാനന്ദത്തിൽ ലയിച്ചു തദവസരത്തിൽ, "ഹേ, കബീർ! അടുത്തദിവസത്തിൽതന്നെ രാമാനന്ദൻെറ ഉപദേശം നിനക്കു സിദ്ധിക്കും" എന്നൊരു അശരീരിയുണ്ടായതുപോലെ അവനു് ഒരു തോന്നലുണ്ടായി. തൽക്ഷണം അവൻ ഉണൎന്നു ചുററുപാടും നോക്കി; യാതൊരുത്തരേയും കണ്ടില്ല. അതു വെറുമൊരുതോന്നൽ മാത്രമാണെന്നു് അവൻ വിശ്വസിച്ചു. ഏതായാലും അടുത്തനാൾ പ്രഭാതത്തിനു മുമ്പു്, സ്വാമികൾ സ്നാനത്തിനു് എഴുന്നെള്ളുന്ന അവസരത്തിൽ ചെന്നു ദൎശനംചെയ്യണമെന്നു നിശ്ചയിച്ചു. അതനുസരിച്ചു് അടുത്തദിവസം ബ്രാഹ്മമുഹൂൎത്തത്തിനും മുൻപുണൎന്നു്, അന്നു സ്വാമികളെ ദൎശിച്ചസ്ഥലത്തുചെന്നു. അങ്ങനെനിൽക്കെ സ്വാമികളുടെ പുറപ്പാടായി. എന്നാൽ ഒരുന്നൊരു പുതിയരീതിയിൽ സ്വാമികളെ ദൎശിക്കാനാണു് അവൻ നിശ്ചയിച്ചതു്. അവിടെ നിൽക്കാതെ നേരേ നദീതീരത്തിലേക്കു തിരിച്ചു സ്വാമികൾ കടവിലിറങ്ങുന്ന കൽപടിയിൽ ഒരു കല്ലിൽ കയറി പടിയിൽ ചേൎന്നു കിടന്നു. സ്വാമികൾ പടിയിറങ്ങുമ്പോൾ പാദസ്പൎശം തൻെറ ശരീരത്തിൽ ഏൽക്കുമെന്നും തൃപ്പാദംകൊണ്ടു ചവിട്ടുകിട്ടുക അപൂൎവ്വലബ്ധമാണെന്നും ആ ഭാഗ്യം സിദ്ധിച്ചാൽ മോക്ഷപദവി ലഭിക്കുമെന്നും വിശ്വസിച്ചുംകൊണ്ടുള്ള കിടപ്പാണതു്. അങ്ങനെ കിടക്കുമ്പോൾ കേൾക്കപ്പെട്ട സ്വാമികളുടെ മെതിയടിശ്ശബ്ദം അവൻെറ കൎണ്ണങ്ങളിൽ അമൃതവൎഷംചെയ്തു. മാത്രകഴിയുംമുമ്പു്, സ്വാമികൾ വന്നു പടിയിറങ്ങവേ പാദുക കനക്കെ അവൻെറ ശിരസ്സിൽ ഉറപ്പിക്കുകയും അയ്യോ! എന്നൊരുവിളിയോടുകൂടി പിടച്ചു തുടിച്ചു കബീർ രണ്ടുനാലുപടി താഴത്തു മറിയുകയും ഒന്നിച്ചുകഴിഞ്ഞു. ഏതോ ഒരു നാഥബാലൻെറ ശിരസ്സിൽ മെതിയടികൊണ്ടു് ഉറക്കെച്ചവിട്ടിദുസ്സഹവേദന അനുഭവിപ്പിക്കാനിടയാക്കിയതിനാലുള്ള പരിഭ്രമപശ്ചാത്താപങ്ങളോടെ സ്വാമികൾ പെട്ടെന്നു് അവനെപ്പിടിച്ചെഴുന്നേല്പി

ച്ച "രാമരാമ" എന്നുച്ചരിച്ചു, തൽക്ഷണം കബീർ അദ്ദേഹത്തിന്റെ പാദങ്ങളിൽ സാഷ്ടാംഗനമസ്കാരംചെയ്തു് സ്വാമികളുടെ മുഖത്തുനിന്നു പുറപ്പെട്ട "രാമരാമ" ശബ്ദത്തെ സദ്ഗുരുദേവന്റെ ദിവ്യോപദേശമായി സ്വീകരിച്ചു ചാരിതാർത്ഥ്യത്തോടുകൂടി നിവന്നു വീണ്ടും തൊഴുതു വീട്ടിലേക്കു മടങ്ങി.

യഥാവസരം വീട്ടിൽ എത്തിയ കബീർ, അത്യാഹ്ളാദപൂർവ്വം അവന്റെ മാതാപിതാക്കന്മാരെ വണങ്ങി, "പ്രിയപിതാവേ! അല്ലയോ അമ്മേ! എനിക്കു ജന്മസാഫല്യം സിദ്ധിച്ചിരിക്കുന്നു. കാരണഗുരുവിന്റെ ഉപദേശം എനിക്കിന്നുലഭിച്ചു. രാമനാന്ദസ്വാമിതിരുവടികൾ കനിഞ്ഞരുളി ഭവസങ്കടത്തെ ഉന്മൂലനംചെയ്യാൻ ശക്തിയുള്ള താരകമന്ത്രത്തെ എനിക്കു് ഉപദേശിച്ചുതന്നിരിക്കുന്നു. ഞാനിനി സ്വാമികളെപ്പോലെ തുളസിമണിയും പട്ടുവസ്ത്രവും ധരിക്കാൻ നിശ്ചയിച്ചിരിക്കുന്നു. സ്വാമികളെപ്പോലെ വെളുപ്പാൻകാലത്തു് എഴുന്നേററു കുളിച്ചു ഭസ്മചന്ദനാലേപനംചെയ്തു സ്വാമികൾ ഉപദേശിച്ച ദിവ്യമന്ത്രത്തെ ജപിക്കാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു" എന്നിങ്ങനെ പറഞ്ഞു തുള്ളിച്ചാടിനിന്നു. അവന്റെ സന്തോഷംകണ്ടു ആ മാതാപിതാക്കന്മാർക്കും സന്തോഷവും സംതൃപ്തിയുമുണ്ടായി. വളരെനാളായി തങ്ങളുടെ പുത്രൻ ഊണും ഉറക്കവും കുളിയും കളിയും ഉരയും ചിരിയുമില്ലാതെ സഖേദം പ്രതീക്ഷിച്ചിരുന്ന ഗുരൂപദേശമഹാഭാഗ്യം ലഭിച്ചതു തങ്ങൾക്കും ഒരു മഹാഭാഗ്യോദയമാണെന്നു് അവർ വിശ്വസിച്ചു. മകനെ മാറിമാറി മാറിൽച്ചേർത്തണച്ചു് ആ പാദമസ്തകം തഴുകിത്തലോടി അവരുടെ സന്തുഷ്ടിയെ വെളിപ്പെടുത്തി.

അനന്തരം കബീർ കുളിച്ചു കുറിയിട്ടു പട്ടുടുത്തു സ്വാമിദർശനത്തിനു പുറപ്പെട്ടു. യഥാകാലം മഠത്തിൽ എത്തി യാതൊരു സങ്കോചവും കൂടാതെ മററുള്ളവക്കൊപ്പം അകത്തുകടന്നു സ്വാമി ഇരുന്നരുളുന്ന മുറിയുടെ മുൻഭാഗത്തുചെന്നു തൃപ്പാദങ്ങളെ ലക്ഷ്യമാക്കി തൊഴുതുനിന്നു ആ അവസരത്തിൽ കബീറിനെ മുമ്പു പരിചയമുള്ള ബ്രാഹ്മണക്കു സംശയംതോന്നി അവർ അവന്റെ അടുത്തുചെന്നു സൂക്ഷിച്ചു നോക്കി. ഉടൻ അവനെ ആൾ മനസ്സിലാവുകയും അവരെല്ലാവരുംകൂടി ഇളമാനെക്കണ്ട വ്യാഘ്രങ്ങളെപ്പോലെ അവന്റെ ചുററും വളഞ്ഞു്, എടാ, നീ ഇതിനുമുമ്പു പലപ്രാവശ്യം ഇവിടെവന്നു് ഉപദ്രവം ചെയ്ത ആ തുലുക്കച്ചെക്കനല്ലേ? തെമ്മാടി, നിനക്കിത്ര അഹങ്കാരമൊ? നീ ഹിന്തുക്കളെപ്പോലെ കുറിയും ഗോപിയും മററും ധരിച്ചു നിർഭയം ഇതിനകത്തു കടന്നുവന്നു ഞങ്ങളെ പരിഹസിക്കുന്നുവോ? ഇനി നിന്നെ നല്ലജീവനോടെ വിട്ടയയ്ക്കാൻ നിയിച്ചിട്ടില്ല' എന്നിങ്ങനെപറഞ്ഞടുത്തു. കബീർ അതുകണ്ടു്, "ഹേ,

ബ്രാഹ്മണരേ! നിങ്ങൾ വെറുതേ കലശൽ കൂട്ടണ്ടാ. സ്വാമിതിരുവടികൾ കരുണാപൂർവ്വം ഇന്നെനിക്കു ഉപദേശംതന്നു. ഞാനിപ്പോൾ സ്വാമികളുടെ ശിഷ്യനായി നിങ്ങളുടെ കൂട്ടത്തിൽ ഒരുവനായി ത്തീന്നിരിക്കയാണു''എന്നു സധൈര്യം അറിവിച്ചു. അതുകേട്ടു അവർ എല്ലാവരും സ്വാമികളുടെ നേക്കു തിരിഞ്ഞു. ''സ്വാമിൻ! ഈ ചെക്കൻ പറയുന്നതു സ്വാമികൾ കേട്ടരുളിയോഎന്നറിഞ്ഞില്ല. തിരുവടികൾ ഇവനു ഉപദേശംകൊടുത്തു ശിഷ്യസംഘത്തിൽ ചേത്തുവെന്നു ഇവൻ ഞെളിഞ്ഞുനിന്നു പറയുന്നു. തുലുഷ്കക്കു ഹിന്തുക്കൾ ഉപദേശംകൊടുക്കുക ശാസ്ത്രവിരുദ്ധമാണെന്നിരിക്കെ, സ്വാമികൾ ഇവനു ഉപദേശംനൽകിയതെന്തുകൊണ്ടോ?'' എന്നു കുപിതന്മാരായി വിനയഭാവേന ചോദ്യംചെയ്തു. സ്വാമികൾ കേട്ടു കബീറിനെ സൂക്ഷിച്ചുനോക്കി, ''അല്ല! ഇവനു ഞാനെപ്പോഴാണുപദേശിച്ചതു്! എനിക്കോർമ്മയില്ലല്ലോ എന്നു സാശ്ചര്യം അരുളിച്ചെയ്തു. തൽക്ഷണം ആ ബ്രാഹ്മണവ്യാഘ്രങ്ങൾ തിരിഞ്ഞു അവനെ പിടികൂടി. സ്വാമികൾ അതുകണ്ടു, അവരോടു മാറിനിൽക്കാൻ ആജ്ഞാപിച്ചിട്ടു കബീറിനോടു ചോദിച്ചു:—''എടേ! ബാലക! ഞാൻ നിനക്കു ഉപദേശംതന്നുവോ? അതു വാസ്തവമോ?''

കബീർ ദണ്ഡനമസ്കാരംചെയ്തു എഴുന്നേററുനിന്നു തൊഴുകൈയോടെ ഉണത്തിച്ചുതാവിതു:—''സ്വാമിതൃപ്പാദങ്ങൾ ഇന്നു ബ്രാഹ്മമുഹൂത്തത്തിൽ സ്നാനത്തിനു എഴുന്നള്ളവേ, തൃച്ചേവടിപ്പാദുക അടിയൻെറ ശിരസ്സിൽ വച്ചു അനുഗ്രഹിച്ചതിനുശേഷം, സവ്വപുരുഷാർത്ഥസന്ദായകമായ താരകമഹാമന്ത്രത്തെ ഉപദേശിച്ചതു അവിടുത്തെ തിരുമനസ്സിൽ ഓക്കുന്നില്ലായിരിക്കാം. സ്വാമിൻ! സദ്ഗുരുദേവ! ദേവദേവ! അവിടുത്തെ ദിവ്യോപദേശശ്രവണമാത്രയിൽ എൻെറ മഹാപാപസഞ്ചയങ്ങളെല്ലാം സൂര്യനെക്കണ്ട ഇരുട്ടെന്നപോലെ ഓടി ഒളിച്ചിരിക്കുന്നു. ഉപദേശാനന്തരം അടിയൻ ഹിന്തുമതക്കാരായ അവിടുത്തെ മററുള്ള ശിഷ്യന്മാരെപ്പോലെ കുളിച്ചു ഭസ്മവും ചന്ദനവും ധരിച്ചു പട്ടുടുത്തുപരിശുദ്ധനായി തൃപ്പാദദശനത്തിനു വന്നിരിക്കയാണു. വിഭോ! അവിടുത്തെ ദിവ്യോപദേശത്തിനു പാത്രമാകത്തക്കവണ്ണം ഈയുള്ളവൻ മുജ്ജന്മങ്ങളിൽചെയ്തിട്ടുള്ളപുണ്യമേതോ? അവിടുത്തേകരുണാവഷം ഈയുള്ളവൻെറ പാപമാലിന്യങ്ങളെ കഴുകിക്കളവാനിടയാകത്തക്കവണ്ണം ഞാൻ സമ്പാദിച്ച സുകൃതമെന്തോ? അങ്ങയുടെ തൃപ്പാദസ്പശം ഇവൻെറശിരസ്സിൽഏൽക്കത്തക്കവണ്ണം ഞാൻചെയ്തതപസ്സേതോ? തിരുവടികളുടെ ശിഷ്യത്വത്താൽ പരിശുദ്ധന്മാരായി ഭവിച്ചിട്ടുള്ള ഈ മഹാബ്രാഹ്മണരുടെ താഡനഭാഗ്യം അനുഭവിക്കുമാറു ഇവൻ അനുഷ്ഠിച്ച വ്രതമേതോ? ഭഗവാനെ! അവിടുത്തെ തൃച്ചേവടികൾ

സർവ്വദാ ശിരസ്സിൽ ചുമക്കത്തക്ക ഭാഗ്യമുണ്ടാകാൻ അനുഗ്രഹിച്ചരുളിയാലും! കാരണഗുരോ! ഗുരുദേവ! മഹാദേവ! പ്രസാദിച്ചാലും പ്രസാദിച്ചാലും!"

ഇങ്ങനെ പ്രാർത്ഥിച്ചു വീണ്ടും ദണ്ഡനമസ്കാരംചെയ്തു നിൽക്കുന്ന കബീറിനെക്കണ്ടു രാമാനന്ദസ്വാമികൾ ആനന്ദബാഷ്പംകണ്ണുകളിൽ നിറഞ്ഞു് യാതൊന്നുംപറവാൻ ശക്തനല്ലാതെ മൌനംഅവലംബിച്ചു. ശിഷ്യന്മാർ അതുകണ്ടു് "സ്വാമിൻ! ഇവൻ സ്വാമികളെ വഞ്ചിച്ചതാണു്. സ്വാമികളുടെ ചവിട്ടേൽക്കാനായി മനഃപൂർവ്വം ആ കല്പടിയിൽവന്നുകിടന്നതാണു്. ഇവൻ കള്ളനാണെന്നു ഞങ്ങൾ മുമ്പേതന്നെ തിരുമനസ്സറിവിച്ചതു് ഇപ്പോൾ പരമാർത്ഥമാണെന്നു വെളിപ്പെട്ടില്ലേ?. ഓക്കാതെ ചവിട്ടിപ്പോയതുകൊണ്ടു ഖേദസൂചകമായി പുറപ്പെടുവിച്ച "രാമ"ശബ്ദത്തെ ഗുരൂപദേശമെന്നു വ്യാഖ്യാനിച്ചു നമ്മേ എല്ലാം കളിയാക്കാനായിട്ടാണു് ഇവിടെ വന്നിരിക്കുന്നതു്. സ്വാമിൻ! ഇവനെ ശിഷ്യഗണത്തിൽ ചേർക്കാൻ പാടില്ല. സ്വാമികൾക്കു് ഇവനിൽ കരുണതോന്നുന്നുവെങ്കിൽ, ആദ്യമായി അടിയങ്ങളെ പുറത്തിറക്കിയിട്ടുവേണം. അനാചാരത്തിനുവഴിപ്പെട്ടാൽ അതു പാപകരമല്ലേ? ഞങ്ങളുടെ പണം ചെലവാക്കി നടത്തിപ്പോരുന്ന ഈ മതസ്ഥാപനത്തിൽ മതവിരുദ്ധമായ ആചാരങ്ങൾ നേരിടുമെങ്കിൽ ഞങ്ങൾ അതിൽ പങ്കുകൊള്ളുന്നതല്ല. ഞങ്ങൾ ഇങ്ങനെ ഉണർത്തിക്കുന്നതുകൊണ്ടു സ്വാമി തിരുവടികളിൽ അടിയങ്ങൾക്കു അകളങ്കഭക്തിയും ആദരബഹുമാനങ്ങളും ഇല്ലെന്നു തിരുമനസ്സിൽ ധരിക്കാതിരിപ്പാൻ പ്രാർത്ഥിക്കുന്നു. അനാചാരത്തിലുള്ള വെറുപ്പു് അടിയങ്ങളെ ഈ വിധത്തിൽ പറയിപ്പിച്ചതാണു്. ഇവനെ ഇപ്പോൾതന്നെ വരിഞ്ഞുകെട്ടി അടിച്ചു എല്ലൊടിച്ചു വെളിയിൽതള്ളാൻ കല്പനയുണ്ടാകണം. ആവിധം ചെയ്തില്ലെങ്കിൽ ഇനിയും ഇഴഞ്ഞുവലിഞ്ഞു ഇതിനകത്തു കയറിവരും. ഇങ്ങനെ കബീറിൽ അവർക്കുള്ള വെറുപ്പുംഅറപ്പും വെളിപ്പെടുത്തി. സ്വാമികൾ, "ശരി, നിങ്ങളുടെ ഇഷ്ടം നടക്കട്ടേ! പക്ഷേ, അവനെ യാതൊരുപ്രകാരത്തിലും ഉപദ്രവിക്കുകയോ അവൻെറ ശരീരത്തിൽ സ്പർശിക്കയൊ ചെയ്വാൻ പാടില്ല. ആരെങ്കിലും അങ്ങനെപ്രവർത്തിച്ചാൽ അതു നമ്മുടെ പ്രകടമായ അതൃപ്തിക്കു കാരണമായിത്തീരും" എന്നു കല്പിച്ചു് അകത്തുകടന്നിരുന്നു.

ബ്രാഹ്മണർ കബീറിനോടു പുറത്തിറങ്ങിക്കൊള്ളാൻ നിർബ്ബന്ധിക്കുകയാൽ അവൻ വീണ്ടും സ്വാമികളുടെ ചേവടിപ്പൂക്കളെ ലക്ഷ്യമാക്കി സാഷ്ടാംഗനമസ്കാരം ചെയ്തു പുറത്തുപോന്നു.

തദനന്തരം സ്വാമികൾ ആ ബ്രാഹ്മണരെ അരികിൽവിളിച്ചു ഇപ്രകാരം അരുളിച്ചെയ്തു:—"നിങ്ങൾ ആ ബാലനെ അനാദരിച്ചതു

നന്നല്ല. അവൻ നിന്ദ്യനാണെന്നും മററും നിങ്ങൾക്കു തോന്നുന്നതു് നിങ്ങളുടെ അജ്ഞാനംകൊണ്ടാണു്. അവൻ കൊച്ചനെങ്കിലും അവൻെറ വാക്‌ഗൗരവം നിങ്ങൾ കണ്ടില്ലേ? സർവ്വശാസ്ത്രങ്ങളുംഅവനഹൃദിസ്ഥമാണെന്നു് ആ വാക്കുകളിൽനിന്നു തെളിയുന്നു. ഏതോ പുണ്യാത്മാവിൻെറ അവതാരമാണവൻ! നിങ്ങൾക്കു് അതൊക്കെ താമസിയാതെ വെളിപ്പെട്ടും."

കബീർ രാമാനന്ദസ്വാമികളുടെ ദിവ്യോപദേശത്തെ, ജീവബ്രഹ്മൈക്യത്തിനുള്ള ഏകസാധനമായി സ്വീകരിച്ചു ഭക്തിശ്രദ്ധകളോടുകൂടി ഉപദിഷ്ടമായ താരകമഹാമന്ത്രത്തെ അനദ്ധ്യായമില്ലാതെ അഹോരാത്രം മനനംചെയ്തും, നിർബാധമായി ഗുരുദേവരുടെ പാദപങ്കജങ്ങളെത്തലോടി സേവിക്കുന്നതിനു തനിക്കു് എന്നു ഭാഗ്യംസിദ്ധിക്കുമെന്നു ചിന്തിച്ചു വ്യസനിച്ചും ദിവസങ്ങൾ നയിച്ചുവന്നു. അക്കഥ അങ്ങനെ നിൽക്കട്ടെ!

അഷ്ടൈശ്വര്യസിദ്ധമഹായോഗിയായി ഗോരക്ഷർ എന്നു പേരോടുകൂടി ഹഠയോഗവിദ്യയുടെ അടിത്തട്ടു കണ്ടറിഞ്ഞ ഒരു മഹാൻ, സർവ്വവിജയിയായിസർവ്വസിദ്ധന്മാരെയും സ്വനാമശ്രവണമാത്രത്താൽ കിടുകിട വിറപ്പിക്കുന്ന പ്രസിദ്ധിപതാക ഉയർത്തി ഭാരതഖണ്ഡത്തെ അധിവസിച്ചിരുന്നതിക്കാലത്താണു്. പരകായപ്രവേശം, ദൂരശ്രവണം, ദൂരദർശനം, ആകാശഗമനം മുതലായ അമാനുഷകർമ്മങ്ങളാൽ ഭാരതവാസികളെ ആകമാനം വിസ്മയപരതന്ത്രരാക്കിയ ആ അത്ഭുതപുരുഷൻ ഒരു ശിവഭക്തനുംകൂടിയായിരുന്നു. അക്കാലത്തു്, അദ്ദേഹത്തിൻെറ സമകാലീനന്മാരായി മത്സ്യേന്ദ്രനാഥാചാര്യരുടെ ശിഷ്യന്മാരായി അഷ്ടയോഗികളെന്നു പേരെടുത്തവരായി സർവ്വയോഗസിദ്ധികളും അടഞ്ഞവരായി സത്യനാഥൻ, ഹേരേന്ദ്രനാഥൻ, ആദിനാഥൻ, പക്ഷേന്ദ്രനാഥൻ, അനാദിനാഥൻ, മതംഗനാഥൻ, സദോഹനാഥൻ, ബഹുളിനാഥൻഎന്നുപേരോടുകൂടിയവരായി എട്ടു മഹാന്മാർ ഉണ്ടായിരുന്നു. ആരാലും ജയിക്കപ്പെടാൻ കഴിയാത്ത അത്ഭുതസിദ്ധികളും കീർത്തിയും സമ്പാദിച്ചിരുന്ന ആ മഹാന്മാരെപ്പററി ഗോരക്ഷർ കേൾക്കുന്നതിനിടയായി. തൽക്ഷണം അദ്ദേഹം ആ അഷ്ടയോഗികളെ നേരിൽ ചെന്നുകണ്ടു്, വാദപരീക്ഷയിലും സിദ്ധിപ്രകടനത്തിലും അവരെത്തോല്പിച്ചു കീഴടക്കി നവയോഗികളെന്ന പേരിനെ പ്രചരിപ്പിച്ചുവരവേ, നമ്മുടെ കാശിവാസിയായ രാമാനന്ദരുടെ പ്രസിദ്ധി അവരുടെകാതുകളിൽ കേട്ടു. യോഗികളായി ഏതൊരുസ്ഥലത്തു് ഏതുമഹാത്മാവിനെക്കേൾക്കാനിടയാകുന്നുവോ ആസ്ഥലത്തു ആ മാത്രയിലെത്തി അദ്ദേഹത്തെ ജയിച്ചു കീഴ്പെടുത്തുകഎന്നൊരുവ്രതമേ ഗോരക്ഷർക്കുള്ളൂ. അദ്ദേഹത്തിൻെറ ആ സ്വഭാവത്തിനുവളമിടുന്ന ജോലികൂടി മത്സ്യേന്ദ്രനാഥശിഷ്യന്മാരായ അഷ്ടയോഗി

കരം അനുവത്തിക്കുകയും പതിവാകുന്നു. ഇങ്ങനെ ഇരിക്കവെയാണു് രാമാനന്ദനാമശ്രവണം അവക്കു സിദ്ധിച്ചതു്. ആ നിമിഷത്തിൽ കാശിയിലെത്തണമെന്നും അദ്ദേഹത്തെ ജയിക്കണമെന്നും ഗോരക്ഷർ തീച്ചപ്പെടുത്തിക്കഴിഞ്ഞു. അഷ്ടയോഗികരം തീച്ചയ്ക്കു് അനുകൂലിക്കുക മാത്രമല്ല പ്രേരിപ്പിക്കുകയും കൂടിച്ചെയ്യുകയാൽ ഗോരക്ഷർ ഉടനെ കാശിയിലേക്കു പുറപ്പെട്ടു. അദ്ദേഹം കാശിയിലെത്തിയിട്ടുണ്ടെന്നു കേട്ടപ്പോരം രാമനന്ദക്കു ഭീതിയുണ്ടായി. അനിത്യമായ ശരീരത്തെ നിത്യമായും അതുതന്നെ താനായും ഭാവിക്കുന്നവനും ആകല്പം അതിനെപ്പുലത്തിപ്പോരണമെന്നും നിസ്സാരങ്ങളായ സിദ്ധികളെക്കൊണ്ടു ജനസാമാന്യത്തെ അത്ഭുതപ്പെടുത്തി അവരുടെ പ്രീതിക്കും ബഹുമാനത്തിനും പാത്രമായി ചിരഞ്ജീവിയായി ലോകത്തുതന്നെ കഴിഞ്ഞുകൂടണമെന്നുമുള്ള അഭിലാഷത്തോടുകൂടിയവനും പരമാത്മവസ്തുവിനെയും പരാവിദ്യയെയുംഅറിയാത്തവനുമായ ആ ഉദ്ധതൻ, തന്നേപ്പോരിനുവിളിക്കാനായി വരികയാണെന്നും സിദ്ധിമാഗ്ഗങ്ങളെ നിസ്സാരവദ്ഗണിച്ചുതള്ളിയിരിക്കുന്ന താൻ ആ വിഷയത്തിൽ പിന്നോക്കമേ നിൽക്കുകയുള്ളുവെന്നും അക്കാരണത്താൽ എതിരിടാതെ കീഴ്പെടുകയോ എതിരിനുപോകാതെ വെറുതേഇരുന്നുകളകയോചെയ്താൽ അജ്ഞാനികളായ ലോകർ, തന്നെ അവഹേളിക്കുകയേ ഉള്ളുവെന്നും അങ്ങനെ വരുമ്പോരം അപക്വവിദ്യന്മാരായ തൻെറ ശിഷ്യന്മാരുടെ ദൃഷ്ടിക്കും താൻ നിസ്സാരനായിഭവിക്കുമെന്നും ഇതിനൊന്നുമിടയാകാതെ, മഠമെന്നും ശിഷ്യന്മാരെന്നും മററുമുള്ള ബന്ധത്തെപ്പൊട്ടിച്ചു പൊയ്ക്കളയാമെന്നുവച്ചാൽ ഈ അവസരത്തിൽ അതു ചീത്തപ്പേരിനിടയാകുമെന്നും, അന്നു് ആ മഹാനായ കബീറിനെശ്ശിഷ്യത്വേനസ്വീകരിക്കാൻസാധിക്കാത്തവിധം തൻെറ അസ്വതന്ത്രത ബോദ്ധ്യമായ ഘട്ടത്തിൽ ഈ ബന്ധങ്ങളെ വേർപെടുത്താഞ്ഞതു തൻെറ ആലോചനക്കുറവാണെന്നും മററും രാമാനന്ദസ്വാമികരം ചിന്തിച്ചുകൊണ്ടിരിക്കവേ, വീരവീരശബ്ദനായി ഗോരക്ഷർ മഠത്തിൻെറ പടിക്കൽ എത്തി.

കൂത്തുമൂത്ത ഒരു നീണ്ടശൂലം പടിക്കവെളിയിൽ ഉയന്നിനിത്തി അതിൻെറ മുകളിൽക്കയറി വീരാസനത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ഉദ്ധതപ്രഭുവായ ഗോരക്ഷർ, "ആരെടാ രാമാനന്ദൻ? അവനെന്തേ മഠത്തിനുള്ളിലൊളിച്ചിരിക്കുന്നു! ഹഠയോഗവനസ്വച്ഛന്ദസഞ്ചാരിയായ ഈഗോരക്ഷകേസരിയെക്കേട്ടു മൂലയിൽപ്പതുങ്ങിക്കിടക്കുന്ന രാമാനന്ദഭീരോ! വരികവരിക! സവലോകവിജയിയായ നമ്മുടെപാദങ്ങളിൽ നമസ്കരിക്കുക! ഇല്ലെങ്കിൽ ഇതാ നിന്നെയും നിൻെറശിഷ്യന്മാരെയും മഠത്തെയും മഠാലയസ്വത്തുക്കളേയും ധൂളിധൂളിയാക്കിച്ചെയ്യുന്നുണ്ടു്"" ഇങ്ങനെ സിംഹഗജ്ജനംചെയ്തു. രാമാനന്ദരുടെ ശിഷ്യന്മാർ

അതുകേട്ടു്, ആ കബീരുചെക്കന്റെവീരവാദമാണുകേൾക്കുന്നതെന്നു വിചാരിച്ചു വടികളും എടുത്തു പുറത്തുചാടി അതാ! ആദ്യം ചാടിയ നാലഞ്ചാളുകൾ ഗോരക്ഷകരെക്കണ്ടു ഞെട്ടി പരിഭ്രാന്തന്മാരായിപ്പെട്ടെന്നു തിരിഞ്ഞു പിറകെ വന്നുകൊണ്ടിരുന്ന കൂട്ടുകാരെത്തട്ടിമറിച്ചിട്ടുകൊണ്ടു് അകത്തുകടന്നോട്ടംപിടിക്കുന്നു! മറിഞ്ഞുവീണവർ ഉരുണ്ടുപിരണ്ടെഴുന്നേററു തിരിഞ്ഞുപോലുംനോക്കാതെ ആദ്യം തിരിഞ്ഞോടിയ കൂട്ടുകാരെ ഓട്ടത്തിൽ ജയിക്കുന്നു. ആ മാതിരി കണ്ടു ഗുരുപാദർ ഉള്ളിൽച്ചിരിച്ചു കാരണം ചോദിച്ചു. കിതപ്പുകൊണ്ടു കുറേനേരത്തേക്കു ആർക്കും ശബ്ദം പുറപ്പെട്ടില്ല. ഒടുവിൽ ചിലർ—നെഞ്ഞിടിപ്പുകന്നുകേൾക്കുന്നുണ്ടു്—വിറപൂണ്ടറിവിച്ചു:—"ആരോ ഒരുവലിയആൾ; ആജാനുബാഹു; രോമം വളൎന്ന ശരീരം; നീണ്ടുതടിച്ച ആകൃതി; തീക്കട്ടപോലുള്ള കണ്ണുകൾ; നാഭി എത്തിയ താടി; കനത്തുനീണ്ട ജട; വളൎന്നുവളഞ്ഞ നഖങ്ങൾ; അമ്പോ കണ്ടാൽ പേടിച്ചുപോകും. ഒരു വലിയ ശൂലംനാട്ടി അതിന്റെ മുനയിൽക്കയറി ഇങ്ങോട്ടുതന്നെ നോക്കിക്കൊണ്ടിരിക്കുന്നു. അസാദ്ധ്യമസാദ്ധ്യം! സ്വാമി നമുക്കു രക്ഷയില്ല. പിൻഭാഗത്തുകൂടി ഇപ്പോൾ കടക്കണം പുറത്തു്. ആപത്തു മൂൎത്തികരിച്ചുവന്നിരിക്കുന്നു. സ്വാമികളോടുള്ള കോപംകൊണ്ടു ഞങ്ങളെയും ദഹിപ്പിച്ചു പറപ്പിച്ചുകളയും. ഞങ്ങളിതാ പോണു. ജീവനിൽകൊതി ആൎക്കുംവേണം. അറിഞ്ഞുംകൊണ്ടു കാലന്റെ വായിൽച്ചാടുന്നതു മണ്ടത്തരമാണു്. സ്വാമി ഞങ്ങളുടെപിറകേ പുറപ്പെട്ടുകൊള്ളണം. ഇങ്ങിനെയുള്ള ഘട്ടങ്ങളിൽ 'തനിക്കു താൻതന്നെ സഹായി' എന്നോൎത്തു എഴുന്നേററാലും"

ഗുരുപാദർ അരുളിച്ചെയ്തു:—"നിങ്ങൾ ഭീരുക്കളാകാതിരിപ്പിൻ, ശാന്തന്മാരാകുവിൻ! ആപത്തെന്താണെന്നറിയട്ടെ! പരിഹരിക്കാൻ സാധിക്കുന്നവിധത്തിലാണെങ്കിൽ നാമൊളിച്ചോടുന്നതു മണ്ടത്തരമാണു്. അഥവാ, എന്തിനു് ഒളിച്ചോടണം? എന്തൊന്നു നേരിടാൻ? ആപത്തു ദേഹത്തിനല്ലാതെ ആത്മാവിനുണ്ടോ? ജീവനിൽ കൊതി വേണമെന്നു ഞാനും സമ്മതിക്കാം. ജീവനിൽകൊതിയുള്ളവർ ആപത്തുകണ്ടു് ഓടി ഒളിക്കണോ? ദേഹത്തിൽ കൊതിയുള്ളവരല്ലേ ഓടേണ്ട ആവശ്യമുള്ളു? ദേഹത്തിൽ കൊതിയില്ലെന്നും ദേഹാഭിമാനംവിട്ടു എന്നുംമററും നിങ്ങളെപ്പററി നിങ്ങൾക്കുതന്നെ ബഹുമാനമില്ലേ? ആ നിങ്ങൾ ഇപ്പോൾ ഈ കാട്ടുന്നതു് എന്തൊരുമാതിരിയാണു്? ഏതായാലും അല്പം ക്ഷമിപ്പിൻ! എന്താണു സംഭവിക്കാൻ പോകുന്നതെന്നറിയട്ടെ! പിന്നെ വേണ്ടതുചെയ്യാം.

"ചത്തു ചാമ്പലായാൽ പിന്നെന്തൊന്നുചെയ്യാൻ? സ്വാമികളുടെ അഭിപ്രായം കൊള്ളാം. സ്വാമീ! ഇങ്ങനെയുള്ള വേദാന്തങ്ങ

ളൊന്നും ആപത്തിൽ ഉപരിക്കയില്ല. അദ്ദേഹത്തിൻെറ ഒരൊററ നോട്ടത്തിൽ നാമൊക്കെ ദഹിച്ചുപോകും. മഠം നിന്ന സ്ഥലംപോലും അറിയാതാകും. വരുന്നുണ്ടോ സ്വാമികളിപ്പോൾ? അതുപറയണം. ഞങ്ങൾക്കു പോയി രക്ഷപ്പെടണം. ഇവിടെത്താമസിക്കുംതോറും ആപത്താണു്. പടിക്കതകു തുറന്നപാടേ കിടക്കുന്നു" എന്നായി ശിഷ്യവൎഗ്ഗം.

വീണ്ടും സ്വാമികൾ:—"വത്സന്മാരേ! ആപത്തിൽ ഉപേക്ഷിച്ചുപോകുന്ന ഭാൎയ്യയും ആപത്തിൽ ഉപകരിക്കാത്ത പുത്രനും ആപത്തിൽ സഹായിക്കാത്ത ഭൃത്യനും ആപത്തിൽ വേർപെട്ടുപോകുന്ന ശിഷ്യനും നിത്യനരകത്തെ പ്രാപിക്കുമെന്നു വിധിയുണ്ടു്. നിങ്ങൾ അതു വിസ്മരിച്ചു് ഈഘട്ടത്തിൽ പോകുന്നതു ശരിയല്ല. എനിക്കുവേണ്ടിപ്പറകയാണെന്നു തെററദ്ധരിക്കയും വേണ്ടാ. ഒരു മഹാത്മാവിൽനിന്നുമുണ്ടാകുന്ന ആപത്തിനെതടുക്കാൻ നിങ്ങളെക്കൊണ്ടു സാധിക്കയില്ല. ആ നിലയിൽ നിങ്ങൾ ഇവിടെത്തന്നെ നിന്നാലും എവിടെത്തന്നെ പോയാലും എനിക്കു് ഒപ്പംതന്നെ. നിങ്ങളുടെ ധൎമ്മത്തെ ഞാൻ ഉപദേശിച്ചു.

ശിഷ്യന്മാർ—സ്വാമികൾ ഉപദേശിക്കുന്നതു വാസ്തവംതന്നെ. പക്ഷേ, മരിച്ചതിനുശേഷം ഈ ശരീരമില്ലല്ലൊ. ആ നിലയിൽ നരകത്തിൽ വീണാലും സ്വൎഗ്ഗത്തിൽ വീണാലും നമുക്കു ദുഃഖമോ സുഖമോ അനുഭവപ്പെടുമോ? അതുകൊണ്ടു മരിച്ചതിൽപിന്നെ കഷ്ടപ്പെടുമെന്നുംമററും ഭയന്നു് ഭീരുക്കളാകാൻ പാടില്ല. ആപത്തുണ്ടെന്നു കണ്ടാൽ ആ നിമിഷത്തിൽ അതിൽനിന്നു രക്ഷപ്പെടാൻതന്നെ നോക്കണം. അല്ലെങ്കിൽ മണ്ടത്തരമായിത്തീരും. "സൂക്ഷിച്ചാൽ ദുഃഖിക്കണ്ട" എന്നാണു ധരിക്കേണ്ടതു്.

സ്വാമികളുടെ മനസ്സിനു വളരെ വിഷമംനേരിട്ടു. "ശിഷ്യന്മാർ ഈ ഘട്ടത്തിൽ പോയെന്നുകേട്ടാൽ ലോകപരിഹാസത്തിനു് ആ ശിഷ്യന്മാൎക്കും തനിക്കും സംഗതിയാകും. അജ്ഞന്മാരെ അനുസരിപ്പിക്കാൻ വിഷമമായും തീൎന്നിരിക്കുന്നു" എന്നിങ്ങനെ ചിന്തിച്ചതിനുശേഷം മററൊരുരൂപത്തിൽ ഉപദേശിച്ചു. "ആ മഹാനിൽനിന്നും നേരിടാനിരിക്കുന്ന ആപത്തിനെ ഭയന്നാണല്ലൊ നിങ്ങൾ ഒളിച്ചുപോകണമെന്നു വിചാരിക്കുന്നതു്? അദ്ദേഹം ഒരു മഹാനാണെന്നും അമാനുഷപ്രഭാവങ്ങളുള്ള ആളാണെന്നും വെളിവായസ്ഥിതിക്കു്, അദ്ദേഹത്തിൽനിന്നും ഉണ്ടാകാനിരിക്കുന്ന ഏതൊരാപത്തിനെ ഭയന്നു നിങ്ങൾ ഒളിച്ചോടുന്നുവോ, ആ ആപത്തു നിങ്ങളെ പിൻതുടരുന്നതിനു സമൎത്ഥവുമായിരിക്കും. അതിൽ സംശയിക്കണ്ടാ.

ആ സ്ഥിതിക്ക് ഓടിഒളിച്ചു എന്ന കുററത്തിനുകൂടി അദ്ദേഹത്തിന്റെ കോപത്തെ സമ്പാദിക്കാതിരിക്കുന്നതല്ലെ നല്ലതു്. നേരിൽ നിന്നാൽ നേരിടുന്ന ആപത്തിന്റെ സ്വഭാവം മനസ്സിലാക്കുന്നതിനും നമ്മെക്കൊണ്ടു തടുക്കാൻ സാധിക്കാത്ത ഒന്നാണെങ്കിൽ അദ്ദേഹത്തിന്റെ പ്രീതിക്കു പാത്രമാകത്തക്കവണ്ണം വേണ്ടതു പ്രവൎത്തിക്കുന്നതിനും സൗകൎയ്യമുണ്ടാകുന്നതുമാണല്ലൊ. ഇങ്ങിനെ ഏതുകൊണ്ടു നോക്കിയാലും നിങ്ങൾ ഒളിച്ചോടാതിരിക്കുന്നതാണു്, ഒളിച്ചോടുന്നതിനേക്കാൾ ഭേദമെന്നു ഞാൻ വിചാരിക്കുന്നു ”

സ്വാമികളുടെ അഭിപ്രായം ചിലൎക്കു ശരിയാണെന്നു തോന്നി. അവർ മററുള്ളവരെക്കൂടി നിർബന്ധിക്കുകയും എല്ലാവരും മഠത്തിനകത്തുതന്നെ കഴിഞ്ഞുകൂടാമെന്നു സമാധാനപ്പെടുകയും ചെയ്തു. എന്നിട്ടു്, അതിൽ അല്പം ധൈൎയ്യമുള്ള ഒരാൾ, മഠത്തിനു പുറത്തുള്ളവർ കാണാത്തവിധം പടിക്കകത്തു് ഒരുഭാഗത്തു് ഒളിച്ചുനിന്നു പുറമേ നടക്കുന്ന സംഭവങ്ങൾ നേക്കിക്കണ്ടു.

ഗോരക്ഷർ രാമാനന്ദരുടെ പേരുപറഞ്ഞു പോരിനുവിളിക്കുന്നതും മനുഷ്യസാധ്യമല്ലാത്ത നിലയിൽ ശൂലത്തിന്മുനയിൽ വീരാസനത്തിൽ ഇരിക്കുന്നതും കണ്ടും കേട്ടും അസംഖ്യം ജനങ്ങൾ അവിടെ തിങ്ങിക്കൂടിയിട്ടുണ്ടു്. സൎവ്വജാതിമതസ്ഥന്മാരായ പട്ടണവാസികൾ ആബാലവൃദ്ധമുണ്ടെന്നുതന്നെ പറയാം. അതിൽ രാമാനന്ദസ്വാമികളുടെ ഗുണകാംക്ഷികൾ അദ്ദേഹത്തിനു് ഇങ്ങിനെ ഒരപമാനംനേരിടുന്നതിനെപ്പററി ഖേദിച്ചും ശത്രുക്കൾ അതിനെക്കുറിച്ചു സന്തോഷിച്ചും അവരവരുടെ അഭിപ്രായങ്ങളെ അന്യോന്യം വെളിപ്പെടുത്തുന്നുണ്ടു്. ചിലർ ഗോരക്ഷർ കേവലം ഒരു മനുഷ്യനല്ലെന്നും അദ്ദേഹത്തെ കടന്നുനിൽക്കുന്ന ഒരവധൂതൻ ഭൂമണ്ഡലത്തിൽ കണ്ടുകിട്ടാൻ പ്രയാസമാണെന്നും രാമാനന്ദരുടെ പേരും പ്രതാപവുമൊക്കെ ഇതിനോടെ പമ്പകടക്കുമെന്നുംമററും അഭിപ്രായപ്പെടുകയുംചെയ്യുന്നു. ഈ അവസരത്തിൽ ദൂരത്തുനിന്നും നമ്മുടെ കബീർ വളരെവേഗത്തിൽ ഓടിവരുന്നതു എല്ലാവരും കാണുന്നു. അവൻ ഗോരക്ഷരുടെ മുമ്പിൽവന്നു്, “ഞാനിതാ വന്നുകഴിഞ്ഞു” എന്നുമാത്രം പറഞ്ഞുംകൊണ്ടു് അവിടെ നില്ക്കാതെതന്നെ മഠത്തിനുള്ളിൽ കടന്നു് മററുള്ളവരെയൊന്നും ലക്ഷ്യമാക്കാതെ നേരേ സ്വാമികളുടെമുമ്പിൽ ച്ചെന്നു തൃപ്പാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തെഴുനേററുനിന്നു്, ഓടിയെത്തിയ കിതപ്പോടുകൂടി, “സ്വാമിൻ! ദയാലോ! സദ്ഗുരോ! ഈ ഗോരക്ഷരെ അങ്ങു തൃണംപോലെ കരുതിക്കൊണ്ടാലും! അടിയനെ ആദ്യമായി തോല്പിക്കട്ടെ! അതിനുശേഷം അടിയന്റെ ഗുരുവായ നിന്തിരുവടി നേരിട്ടാൽമതിയാകും. ഇതാ ഈ നിമിഷത്തിൽ അവിടുത്തെ ദിവ്യപാദപ്പൂക്കളിൽ അവന്റെ ശിരസ്സിനെ നമിപ്പിക്കാം.

സ്വാമി തിരുവടികൾ ഒന്നു മൂളുകമാത്രംചെയ്താൽ മതി" എന്നിങ്ങനെ തൊഴുതുരച്ചു. ശിഷ്യഗണങ്ങൾ അതുകണ്ടു്, "എടാ തുലുക്കച്ചെക്കാ! നീ ഞങ്ങൾക്കുകൂടി ആപത്തുവലിച്ചുവയ്ക്കാൻനോക്കുന്നോ? ഇറങ്ങു പുറത്തു് ഈ നില്ക്കുന്ന ഞങ്ങൾപോലും ഒരുനാഴികകൊണ്ടു കിടുകിട വിറകൊള്ളുന്നു. ചൊട്ടച്ചാണില്ലാത്ത നീയാണോ ഈശ്വരതുല്യനായ ആ മഹാത്മാവിനെ മടക്കാൻപോണു. പോ, പോ പടിക്കുപുറത്തുപോ! അല്ലെങ്കിൽ നിന്റെ അസ്ഥി നുറുക്കിവിടും" എന്നു താക്കീതുചെയ്തു. രാമാനന്ദസ്വാമികൾ യാതൊന്നും അരുളിച്ചെയ്തില്ല. അവനെ ആപാദമസ്തകം പേർത്തും പേർത്തും വീക്ഷണംചെയ്തു. സ്വാമികൾ മൗനാനുവാദം തന്നുവെന്നു തീർച്ചപ്പെടുത്തിയ കബീർ വീണ്ടും സാഷ്ടാംഗനമസ്കാരംചെയ്തെഴുന്നേററു് ഒരൊററക്കുതിപ്പിനു ഗോരക്ഷരുടെ മുമ്പിൽ പററി. "എടാ, ഗോരക്ഷ! നീയോ എന്റെ സദ്ഗുരുദേവനെ അധിക്ഷേപിച്ചപാപിഷ്ഠൻ! സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങു പ്രകാശിക്കുമെന്നു അഭിമാനിച്ച മൂഢാ! നീ എന്നെ ജയിക്കുക; എന്നിട്ടുമതി എന്റെ ഗുരുഭൂതനെ പോരിനുവിളിക്കാൻ! നീ ഈ ശൂലത്തിന്മുനയിലല്ലേ ഇരിപ്പുറപ്പിച്ചതു്? ഇതേ, നോക്കു!" എന്നുപറഞ്ഞു തന്റെ കൈവശമിരുന്ന ഒരുനൂലുണ്ടയെടുത്തു നിവർത്തു് അതിന്റെഒരററം നിലത്തുചവിട്ടിപ്പിടിച്ചുകൊണ്ടു്, ഉണ്ട ആകാശത്തേക്കു വലിച്ചെറിഞ്ഞു നൂലുണ്ടയുടെചുരുളുകൾമുഴുവൻ അഴിഞ്ഞു കമ്പുനാട്ടിയമാതിരിയിൽ അതു നിവന്നു നിലകൊണ്ടു. കബീർ "ജയരാമാനന്ദസദ്ഗുരുദേ"വേതി വാചാജപംചെയ്തു നൂലിൽപ്പിടിച്ചു വേഗത്തിൽ മേല്പോട്ടുകയറി അതിന്റെഅഗ്രകോടിയിലെത്തി ഭദ്രാസനത്തിൽ ഇരിപ്പുപിടിച്ചു. എന്നിട്ടു തന്നിൽനിന്നും വളരെ താഴത്തിരിക്കുന്ന ഗോരക്ഷരെഅഭിസംബോധനംചെയ്തുകൊണ്ടു്, "എടാമൂഢ! എന്റെ സദ്ഗുരുദേവനായശ്രീരാമാനന്ദസ്വാമികളുടെ പാദപ്പൂക്കളിൽ വേഗത്തിൽനമസ്കരിച്ചു്അവിടുത്തെ അനുഗ്രഹം വാങ്ങിക്കൊൾക!" എന്നു സർവ്വജനങ്ങളും കേൾക്കെ വിളിച്ചുപറഞ്ഞു. ഇതിനകം രാമാനന്ദസ്വാമികളും സംഭവസ്ഥലത്തെത്തി. ലജ്ജാപരവശനായ ഗോരക്ഷരാകട്ടെ, എടാ തന്തുവായനായ ചെക്കാ! നിനക്കു നൂലിൽ നല്ല പഴക്കമുള്ളതുകൊണ്ടു് ഇങ്ങനെ കാട്ടിയതാണു്. നിലത്തിറങ്ങിവാ! എതു രാമാനന്ദനെയാണു വണങ്ങേണ്ടതു്? ആരെയാണുവണങ്ങേണ്ടതു്?" എന്നുചോദിച്ചു ശൂലാഗ്രംവിട്ടു നിലത്തിറങ്ങി രാമാനന്ദസ്വാമികളുടെ രൂപംപൂണ്ടു, നിലകൊണ്ടു. തൽക്ഷണം കബീർ തന്തുപാഗ്രത്തിൽനിന്നും താഴത്തിറങ്ങി ഗോരക്ഷരുടെ ഗുരുവായ മത്സ്യേന്ദ്രന്റെരൂപംധരിച്ചു ഗോരക്ഷരായ രാമാനന്ദസ്വാമികളെ നമിക്കാനടുത്തു. പെട്ടെന്നു ഗോരക്ഷർ ഒഴിഞ്ഞുമാറി രാമാനന്ദസ്വാമികളുടെയും കബീറിന്റെ ഇഷ്ടദൈവ

മായ ശ്രീരാമസ്വാമികളുടെയുംരൂപമെടുത്തുനിന്നു. അതുകണ്ടു് ഗോരക്ഷരുടെയും അദ്ദേഹത്തിൻെറ ഗുരുശിഷ്യപരമ്പരയുടെയുംഇഷ്ടദേവനായ ശിവൻെറ രൂപംധരിച്ചു ശ്രീരാമഗോരക്ഷരെ നമസ്കരിക്കാൻ ഭാവിച്ചു. ഉത്തരക്ഷണത്തിൽ ഗോരക്ഷർ ഒരു കൊമ്പനാനയുടെ രൂപംപൂണ്ടു കബീറിനെ പിടിക്കാനടുത്തതും കബീർ കേസരിയായി ഗോരക്ഷഗജത്തിൻെറ ഗളത്തിൽ കുതിച്ചിരുന്നു മസ്തകത്തിൽ ഓങ്ങി ഒരടികൊടുത്തതും ഒപ്പംകഴിഞ്ഞു. "സ്വാമിൻ! രാമാനന്ദദേവ! രക്ഷരക്ഷ!" എന്നിങ്ങനെ ഗോരക്ഷഗജം ഭയശബ്ദം പുറപ്പെടുവിച്ചതുകേട്ടു ദയാലുവായ സ്വാമികൾ "വത്സ! അരുതരു"തെന്നു കല്പിച്ചുകൊണ്ടു് ഓടിഅണഞ്ഞു് കബീർസിംഹത്തിൻെറ കൈക്കുപിടിച്ചു താഴത്തിറക്കി. തന്നിമിഷത്തിൽ സിംഹരൂപംവെടിഞ്ഞു കബീർ സ്വാമിതൃപ്പാദങ്ങളിൽ നമസ്കരിച്ചെയ്തു ആഹ്ലാദതരളിതമായ ഹൃദയത്തോടെ സ്വാമികൾ കബീറിനെ വാരിയെടുത്തുമാറിലണച്ചു് ആനന്ദക്കണ്ണീരൊഴുക്കി. അനേകനാളായി ആശിച്ചിരുന്ന സദ്ഗുരുദേവൻെറ ആശ്ലേഷണക്കുളച്ചിയേററു ബ്രഹ്മാനന്ദരസത്തിൽ മുഴുകിയ കബീർ ചില നിമിഷങ്ങൾ ആ ദിവ്യവക്ഷസ്സിൽ ചാഞ്ഞു, കിടന്നുപോയി. അനന്തരം ബാഹ്യപ്രജ്ഞയുണ്ടായി കണ്ണുതുറന്നു നോക്കിയപ്പോൾ ഹസ്തിരൂപംമാറി വിളർത്തുവിയർത്തുനില്ക്കുന്ന ഗോരക്ഷരെക്കണ്ടു പൂർവക്ഷണസംഭവം ഓർത്തു സ്വാമികളുടെ പിടിയിൽനിന്നും വഴുതിയിറങ്ങി ഗോരക്ഷരുടെ മുമ്പിൽച്ചെന്നു്, "സ്വാമിൻ! നിസ്സാരനെങ്കിലും യോഗീശ്വരനായ ശ്രീരാമാനന്ദസ്വാമിതിരുവടികളുടെ ദിവ്യോപദേശത്താൽ അന്തസ്സാരനായുള്ള ഇജ്ജനത്തോടു തോററു മടങ്ങേണ്ടിവന്നതിൽ അവിടുന്നു ലജ്ജയെ പ്രാപിക്കണമെന്നില്ല. അങ്ങയെ പിന്മടക്കാൻ ഈ ഭൂലോകത്തിൽ യാതൊരുത്തരാലും സാധിക്കുന്നതല്ലെന്നു് എനിക്കറിയാം. സ്വാമിതിരുവടികൾക്കും അദ്ദേഹത്തിൻെറ അനുഗ്രഹം സിദ്ധിച്ചിട്ടുള്ള ഭക്തന്മാർക്കും മാത്രമേ അങ്ങയെ ജയിക്കാൻ സാധിക്കുകയുള്ളു എന്നു വിശ്വസിച്ചാലും! ഞാനൊരു നിസ്സാരൻ. എൻെറ ഗുരുദേവൻെറ അനുഗ്രഹമഹിമാവിനാൽ മാത്രം എനിക്കങ്ങയെ തോല്പിക്കാൻ സാധിച്ചതാണു്. ആ മഹിമാവു് ആരിലെല്ലാം പ്രവർത്തിക്കുന്നുവോ അവർക്കെല്ലാം അങ്ങയെ ജയിക്കാനും സാധിക്കും. എന്നല്ല ഈ പ്രപഞ്ചത്തെ തലകീഴ്മറിക്കാനും അവർക്കു പ്രയാസമില്ലെന്നുവിശ്വസിക്കുക. അത്രത്തോളം മഹാത്മാവായി ബ്രഹ്മമായി വിളങ്ങുന്ന എൻെറഗുരുഭൂതൻെറ തിരുവടികളിൽ സാഷ്ടാംഗംനമസ്കരിച്ചു് അവിടുത്തെ അനുഗ്രഹത്തിനു് അങ്ങു് പാത്രീഭവിച്ചാലും!" എന്നു വിനീതനായി ഉദ്ബോധനംചെയ്തു. ഗോരക്ഷർ അതുകേട്ടു്, "ബാലനും മഹാത്മാവുമായ കബീറേ! താങ്കളുടെ ഗുരുഭൂതർ ബ്രഹ്മമാണെന്നു പറഞ്ഞുവ

ല്ലോ; ബ്രഹ്മത്തിന്നു രൂപമുണ്ടോ? നിരൂപവും നിർഗ്ഗുണവും നിർവ്വികല്പവും ആയ ബ്രഹ്മത്തിൽ രൂപബുദ്ധി അജ്ഞാനത്താലുണ്ടാകുന്നതല്ലേ?" എന്നു ചോദിച്ചു.

കബീർ:—അങ്ങനെ സംശയനിവൃത്തി വരുത്തിക്കൊൾക! ഗുരൂപദേശത്തിന്നുമുമ്പ് എനിക്കുണ്ടായിട്ടുള്ള സംശയങ്ങളാണവ. സ്വാമിതൃപ്പാദങ്ങളുടെ ദിവ്യോപദേശത്താൽ അജ്ഞാനതിമിരം നീങ്ങി ദേഹാഭിമാനം മാറി അഹങ്കാരമൊഴിഞ്ഞു മനസ്സ് നിർമ്മലമായി പരമാത്മജ്ഞാനം സിദ്ധിച്ചപ്പോൾ സംശയങ്ങൾ അകന്നതിനാൽ നിങ്ങളുടെ സംശയത്തെ നിവൎത്തിക്കാൻ എനിക്കു സാധിക്കും. നിങ്ങൾ ചോദിക്കുന്നതു് നിർഗ്ഗുണബ്രഹ്മത്തെപ്പററിയാണ്. ഞാൻ പറഞ്ഞതു സഗുണബ്രഹ്മത്തെപ്പററിയാകുന്നു.

ഗോരക്ഷർ—രണ്ടുതരം ബ്രഹ്മമുണ്ടോ? പ്രളയകാലത്തിലെ ശൂന്യാവസ്ഥയ്ക്കാണു ബ്രഹ്മം എന്നു വ്യവഹരിക്കുന്നതു്. അതു പിന്നെ രണ്ടായതെങ്ങനെ?

കബീർ:—ബ്രഹ്മത്തെപ്പററി നിങ്ങൾ ധരിച്ചുവച്ചിരിക്കുന്നതു അബദ്ധമായ പാഠമാണ്. പ്രപഞ്ചകാൎയ്യം ഒടുങ്ങി പ്രളയം സംഭവിക്കുമ്പോൾ നിങ്ങൾ പറയുന്ന ശുദ്ധശൂന്യതയും കാൎയ്യമായ പ്രപഞ്ചത്തിന്നു കാരണമായ ശുദ്ധചൈതന്യവും മാത്രം ശേഷിക്കുന്നു. അതുരണ്ടിനും കാരണമായിട്ടുള്ളതു യാതൊന്നോ അതത്രേ പരബ്രഹ്മം പ്രളയകാലത്തിന്നുശേഷം അശ്ശുദ്ധശൂന്യതയും ശുദ്ധചൈതന്യവും സാക്ഷാത്തായ പരബ്രഹ്മത്തിൽ ലയിക്കുന്നു. അതത്രേ മഹാപ്രളയം എന്നു പറയപ്പെടുന്നതു്. മേല്പറഞ്ഞ ശുദ്ധശൂന്യത നിർഗ്ഗുണബ്രഹ്മവും ശുദ്ധചൈതന്യം സഗുണബ്രഹ്മവുമാകുന്നു. ആ സഗുണബ്രഹ്മമാണു പ്രപഞ്ചകാൎയ്യത്തിന്നു കാരണമായും പ്രപഞ്ചോൽപത്തിപ്പിന്നു ഹേതുഭൂതമായുമുള്ള പരമാത്മവസ്തു. ആ പരമാത്മവസ്തുവിന്റെ രൂപപ്രകടനങ്ങളായി ത്രിമൂൎത്തികൾ ആവിർഭവിക്കുന്നു. ആ ത്രിമൂൎത്തികളിൽ സാക്ഷാൽ മഹാവിഷ്ണുവത്രേ എന്റെ സദ്ഗുരുദേവൻ.

ഗോരക്ഷർ:—മഹാവിഷ്ണുവായ സദ്ഗുരുവിനെ ബ്രഹ്മമെന്നു പറവാൻ പാടുണ്ടോ?

കബീർ:—മണ്ണിൽനിന്നും കുടം ഉണ്ടാകുന്നു. കുടം ഉടഞ്ഞാൽ മണ്ണായിത്തീരുന്നു. ആ മണ്ണു കുടമായിരിക്കുമ്പോഴും ഉടഞ്ഞു മണ്ണിൽ ചേരുമ്പോഴും മണ്ണുതന്നെ. കുടം എന്നപേരു് അതിന്റെ രൂപത്തിനല്ലാതെ ആ മണ്ണിനില്ല. ഒന്നുകൂടി വെളി

പ്പെട്ടത്തിപ്പറഞ്ഞാൽ കുടമെന്ന് ഒന്നില്ല. ആ സ്ഥിതിയിൽ വെറും വ്യവഹാരമാത്രമായ രൂപം അസ്ഥിരവും ഏതവസ്ഥയിലുമുള്ള മണ്ണു സ്ഥിരവുമാകയാൽ കുടത്തെ മണ്ണെന്നു പറയുന്നതു തെററാണോ? നേരേമറിച്ച് അതിൻെറ പരമാൎത്ഥമായ പേർ അതുതന്നെയാണെന്നു വിശ്വസിക്കുക!

കേവലം മൗനാവലംബിയായി സ്ഥിതിചെയ്യുന്ന ഗോരക്ഷരെ നോക്കി, വീണ്ടും കബീർ പ്രസംഗിച്ചു:—"ഗോക്ഷരേ! പരമാൎത്ഥമല്ലാത്ത ഘടത്തെ പരമാൎത്ഥത്വേന ബോധിക്കുന്ന അജ്ഞാനികളെപ്പോലെ പരമാൎത്ഥമല്ലാത്ത നിങ്ങളുടെ ദേഹത്തിൽ നിങ്ങൾ അഭിമാനിയായി ഭവിച്ചിരിക്കുന്നു. നേരേമറിച്ചു പരമാൎത്ഥമായ നിങ്ങളെ നിങ്ങളല്ലാത്ത നിലയിൽ തള്ളിക്കളകയുംചെയ്യു. ദേഹാഭിമാനം വെടിഞ്ഞു് ആത്മാവിനെ ഉണരാത്ത അജ്ഞാനി യാതൊരുകാലത്തും കൈവല്യത്തെ പ്രാപിക്കാൻ അഹനാകുന്നില്ല അവനെ മുമുക്ഷുഎന്നു പറവാനും പാടില്ല: മുമുക്ഷുവല്ലാത്തവൻ സന്യാസിയാകുന്നതാണോ? സന്യാസിയല്ലാത്ത ഒരുവൻ വേഷംധരിച്ചതുകൊണ്ടെന്തുഫലം? ഹഠയോഗവിദ്യകളിൽ പഴകി, അഹങ്കാരവൎദ്ധനയ്ക്കും ദേഹവാസനയുടെ വളൎച്ചയ്ക്കും അജ്ഞാനലോകത്തിൻെറ പ്രശംസയ്ക്കും മാത്രം ഉപകരിക്കുന്ന പരകായപ്രവേശം, ആകാശഗമനം ആദിയായ അനിത്യസിദ്ധികൾ സമ്പാദിച്ചു മനോമാലിന്യങ്ങളോടുകൂടി നടക്കുന്നതുകൊണ്ടു് എന്തുഫലം? സിദ്ധികൾ സംസാരത്തെ ഛേദിക്കുമോ? ബ്രഹ്മാനന്ദത്തെ നൽകുമോ? ഭക്തിയെത്തരുമോ? മുക്തിയെത്തരുമോ? ഉദരപൂരണം സുലഭമായി സാധിക്കാമായിരിക്കാം. മാത്രമല്ല, തന്നെയും തന്നെ പ്രശംസിക്കുന്ന ജനങ്ങളെയും അധഃപതിപ്പിക്കുന്നതിനും അതു സഹായിക്കും. വിവേകിയായ ഗോരക്ഷരേ! താങ്കളെപ്പോലെ ഉയൎന്നനിലയിലെത്തിയ മാന്യന്മാർ ഈവിധം നിസ്സാരങ്ങളായ സിദ്ധികളിൽ ഭ്രമിച്ചു്, വിവേകം കുറഞ്ഞവരായ സാമാന്യജനങ്ങളെയും ഭ്രമിപ്പിച്ചു് കുരുടനെ കുരുടൻ വഴിതെളിക്കുന്നതുപോലെ ഇരുകൂട്ടരും ചെന്നു കുഴിയിൽച്ചാടുന്നതിൽ എനിക്കു വളരെ സഹതാപം തോന്നുന്നു! മാന്യരേ, ഇന്നുമുതൽ നിങ്ങൾ തെററിച്ചരിക്കുന്ന വഴിയിൽനിന്നും തിരിഞ്ഞു് നേരായമാൎഗ്ഗത്തെ—നിങ്ങളെ നിങ്ങൾക്കറിവാൻ സഹായിക്കുന്ന ബ്രഹ്മവിദ്യാമാൎഗ്ഗത്തെ അവലംബിക്കുമോ? ഞാൻ അങ്ങനെ വിശ്വസിക്കട്ടെയോ? എങ്കിൽ എനിക്കു് ഒന്നുകൂടിപ്പറവാനുണ്ടു്. ബ്രഹ്മവിദ്യയെപ്പററി എത്രകോടി ഗ്രന്ഥങ്ങൾ വായിച്ചാലും ആരെല്ലാം പറഞ്ഞുകേട്ടാലും എവിടെയെല്ലാംതക്കിച്ചാലും എതെല്ലാം സാധനകൾ അഭ്യസിച്ചാലും എന്തെല്ലാംതന്നെ ചെയ്താലും, സദ്ഗുരുദേവൻെറ ഉപദേശമില്ലാതെ അതു കിട്ടു

ന്നതല്ല. സദ്ഗുരുദേവന്റെ ഉപദേശമാകുന്ന സൂര്യപ്രകാശം തട്ടുമ്പോൾ അവിദ്യയാകുന്ന തമസ്സ് മനസ്സിൽനിന്നും വിട്ടുനീങ്ങുന്നു. തമസ്സൊഴിയുമ്പോൾ ബ്രഹ്മജ്ഞാനം തനിയേ ഉണ്ടായിക്കൊള്ളും. അതിനാൽ മുമുക്ഷുവായുള്ളവൻ സദ്ഗുരുവിനെ സമ്പാദിക്കാനത്രേ ആദ്യമായി ശ്രമിക്കേണ്ടതു്. അനന്തകോടി ജന്മങ്ങളിലെ പുണ്യം കൊണ്ടല്ലാതെ അതു സിദ്ധിക്കുന്നതുമല്ല. ആ പുണ്യം നിങ്ങൾ സമ്പാദിച്ചിട്ടുണ്ടെങ്കിൽ നിങ്ങൾ സദ്ഗുരുദേവനെ അലഞ്ഞുതിരിഞ്ഞു കഷ്ടപ്പെട്ടു ജന്മം തുലയ്ക്കണമെന്നില്ല. മഹാവിഷ്ണു താനായി ലാലസിക്കുന്ന ഈയുള്ളവന്റെ സദ്ഗുരുദേവൻ ഇതാ വിളങ്ങുന്നു! പരിശുദ്ധമായ അവിടത്തെ തൃപ്പാദപ്പൂക്കളിൽ വീണുവണങ്ങി ഉപദേശമാകുന്ന ദിവ്യരത്നത്തെ യാചിച്ചുവാങ്ങി ഹൃദയസ്ഥാനത്തിൽ അണിഞ്ഞുകൊള്ളുക!"

സർവ്വജനങ്ങളും കബീറിനെ വാഴ്ത്തിസ്തുതിച്ചു. കബീറിന്റെയും രാമാനന്ദസ്വാമികളുടെയും പേർപറഞ്ഞു് 'ജയജയ' ശബ്ദം മുഴക്കി "കബീർ നീണാൾ വാഴട്ടെ!" "രാമാനന്ദസ്വാമികൾ ജയിക്കട്ടെ!" എന്നീ കോലാഹലശബ്ദങ്ങൾ സർവ്വത്ര മുഴങ്ങിക്കൊണ്ടിരുന്നു. ഈ അവസരത്തിൽ, സിദ്ധിപ്രകടനത്തിലെന്നപോലെ വാദപരീക്ഷയിലും പരാജയം പ്രാപിച്ച ഗോരക്ഷർ, മുമ്പു അനുഭവിച്ചിട്ടില്ലാത്ത ലജ്ജയോടും വ്യാകുലതയോടുംകൂടി തലകുനിച്ചുനിന്നു്, "മഹാത്മാവായ രാമാനന്ദസ്വാമികളെ! അങ്ങയുടെ വത്സലശിഷ്യനായ കബീർബാലനാൽ അവിടത്തെ യശശ്ചന്ദ്രിക ദിഗന്തരങ്ങളിലും തെളിഞ്ഞുവ്യാപിക്കാൻ സംഗതിയായിരിക്കുന്നു. മാന്യരേ, നിങ്ങൾ ഒക്കെ വിചാരിക്കുന്നതുപോലെ ഈ ബാലൻ കേവലം ഒരു മനുഷ്യനല്ല. മുമ്മൂർത്തികളിൽ ആരെങ്കിലുമോ അഥവാ തത്തുല്യരായ ദേവർഷികളിൽ വല്ലവരുമോ ആണെന്നുള്ളതു നിശ്ചയമാണു്. ലോകരക്ഷാർത്ഥം അവതാരംഎടുത്തിരിക്കുകയും ആണു്. കേവലം ഒരു മനുഷ്യനിൽനിന്നും എനിക്കു തോൽവി പററുന്നതല്ല; പററിയിട്ടുമില്ല." ഇങ്ങിനെപറഞ്ഞു് സിദ്ധിശക്തിയാൽ അന്തർദ്ധാനംചെയ്തു. കബീർ അതുകണ്ടു്, "സ്വാമിൻ! ഞാൻ ചെന്നയാളെ പിടിച്ചുകൊണ്ടുവരട്ടെയോ? ആവിധത്തിൽമറഞ്ഞുകളഞ്ഞതു മര്യാദകേടല്ലയോ? നാം അതിനെ ക്ഷമിച്ചിരുന്നാൽ, നമുക്കതിനു ശക്തിയില്ലാത്തതുകൊണ്ടു പിന്തുടരാഞ്ഞതാണെന്നും ആ വിഷയത്തിൽ നമ്മേ തോല്പിച്ചുവെന്നും ഒരു തോന്നൽ അയാൾക്കുണ്ടാകും" എന്നു സ്വാമികളോടുണർത്തിച്ചു. സ്വാമികൾകേട്ടു്, "വത്സ! ഗോരക്ഷർ ലജ്ജിതനായി തോറേറാടുകയാണുചെയ്തതു്. ആ സ്ഥിതിക്കു നാം അദ്ദേഹത്തെ പിന്തുടരുന്നതു് അനാവശ്യമാണു്" എന്നുപദേശിച്ചു. കബീർ

കേട്ട തന്റെ അവിവേകത്തിനു ക്ഷമാപണമായി സ്വാമിപാദങ്ങളിൽ നമസ്കരിച്ചു.

ഈ സന്ദർഭത്തിൽ അവിടെനടന്ന സകല സംഭവങ്ങളും അറിഞ്ഞു കബീറിന്റെ പിതാവായ തമാൽ അവിടെഎത്തി. പിതാവിനെക്കണ്ടു വെറും ഒരു സാധാരണ ബാലനെപ്പോലെ കബീർ അദ്ദേഹത്തെ നമസ്കരിച്ചുനിന്നു. തമാൽ സ്വപുത്രനെ ചേർത്തണച്ചു തലോടി ആനന്ദബാഷ്പം ചൊരിഞ്ഞു. അനന്തരം രാമാനന്ദസ്വാമികൾ കബീറിനെ അരികിൽ വിളിച്ചണച്ച്,“കബീറേ! നിന്നെശിഷ്യനായിക്കിട്ടാൻ ഞാൻചെയ്ത പുണ്യമേതെന്നറിയുന്നില്ല. ഗോരക്ഷർ അഭിപ്രായപ്പെട്ടതുപോലെ, ലോകാനുഗ്രഹാർത്ഥം അവതരിച്ചിരിക്കുന്ന സാക്ഷാൽ വിഷ്ണുവോ ശിവനോ ദേവർഷികളിലാരെങ്കിലുമോ ആണെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. അസാരങ്ങളായ ഹഠയോഗസിദ്ധികളെ അത്ഭുതത്തോടെ ബഹുമാനിക്കുന്ന ജനസാമാന്യത്തിന്റെ മുമ്പിൽ ഗോരക്ഷരാൽ എനിക്കു സംഭവിക്കുമായിരുന്ന അവജ്ഞയെ ദൂരീകരിക്കാനായും നിന്നെ ഭഗവാൻ എന്റെ ശിഷ്യനാക്കിച്ചെയ്തതാണെന്നും ഞാൻ സംശയിക്കുന്നു.” എന്നിങ്ങനെ ചാരിതാർത്ഥ്യപൂർവ്വം അരുളിച്ചെയ്യുന്നതുകേട്ടു കൂപ്പുകൈയോടെ കബീർഉണർത്തിച്ചു:—“സദ്ഗുരോ! നിസ്സാരനായഈബാലനേ ഈശ്വരാവതാരമായ നിന്തിരുവടി, ശിഷ്യവാത്സല്യത്താലാണെങ്കിലും, ഇങ്ങനെ പ്രശംസിക്കുന്നതു സങ്കടമാണ്. കേവലം ഒരു കീടത്തിന് സമാനനായ ഈയുള്ളവനു ഗോരക്ഷരെ മടക്കാൻ സാധിച്ചത് അവിടുത്തെ ദിവ്യാനുഗ്രഹത്താലും അവിടുന്നു കൃപാതിരേകത്തോടെ ഉപദേശിച്ച താരകമഹാമന്ത്രത്തിന്റെ ശക്തിയാലുമാകുന്നു.”

അനന്തരം സ്വാമികൾ കബീറിന്റെ പിതാവിനെ വിളിച്ച് അവന്റെ അതേവരെയുള്ള ചരിത്രങ്ങളെപ്പററി ചോദിക്കുകയും, ആഭാഗ്യപുരുഷനിൽ നിന്നും കബീർ അയോനിജനും ശുകബ്രഹ്മർഷിയുടെ അവതാരവുമാണെന്നും മഹാവിഷ്ണുവിന്റെ ദർശനം അവനും അവൻമൂലം അവന്റെ മാതാവിനുംലഭിച്ചുവെന്നും മററുമുള്ള സകല വിവരങ്ങളും ഗ്രഹിക്കുകയുംചെയ്തു. അതറിഞ്ഞപ്പോൾ ഗോരക്ഷരുടേയും തന്റെയും ഊഹങ്ങൾ വാസ്തവികങ്ങളാണെന്നു വെളിപ്പെട്ടുകയാൽ കബീറിനെപ്പിടിച്ചു മടിയിലിരുത്തി ആപാദമസ്തകം തലോടുകയും അവനിൽ തെളിഞ്ഞുകണ്ട വിഷ്ണുകലയെയും മുപ്പത്തിരണ്ടു സാമുദ്രികലക്ഷണങ്ങളെയും സൂക്ഷിച്ചു വീക്ഷിക്കുകയും വീണ്ടും വീണ്ടും ധന്യവാദങ്ങൾ ചൊരിയുകയും ചെയ്തു. എന്നിട്ടു സർവ്വജനസമക്ഷം അവനെ സ്വശിഷ്യനായി വരിച്ച് അനുഗ്രഹിച്ചിട്ട് പ്രതിദിനം ഇരുസന്ധ്യകളിലും തന്നേ ദർശിച്ചുപോകാൻ താക്കീതുചെയ്ത് തമാലിനോടൊന്നിച്ചു വീട്ടിലേക്കു പറഞ്ഞയച്ചു.

ജനക്കൂട്ടം അന്നത്തേദിവസം ഒരുത്സവമഹത്വദിനമായിക്കൊണ്ടാടി. കബീറിന്റെ നാമത്തിൽ ജയഘോഷം പുറപ്പെടുവിച്ചും അവന്റെ ഗുരുസ്ഥാനം വഹിക്കുന്നതിനും പിതൃസ്ഥാനം വഹിക്കുന്നതിനുമിടയായ രാമാനന്ദസ്വാമികളുടെയും തമാലിന്റെയും മഹാഭാഗ്യത്തെ പിന്നേയും പിന്നേയും വാഴ്ത്തിയുംകൊണ്ടു് അവരവരുടെ വഴിക്കുപോയി. ഒടുവിൽ രാമാനന്ദസ്വാമികൾ, സ്വശിഷ്യന്മാരോടുകൂടി മഠത്തിനകത്തുചെന്നു ശിഷ്യന്മാരോടു് ഇപ്രകാരം അരുളിച്ചെയ്തു:— "കബീറിനെ നിങ്ങൾ കണക്കില്ലാതെ പ്രഹരിക്കുകയും അധിക്ഷേപിക്കുകയും ചെയ്തപ്പോൾതന്നെ, അവന്റെ മഹത്വം അചിരേണ നിങ്ങൾക്കു ബോദ്ധ്യമാകുമെന്നു ഞാൻ അഭിപ്രായപ്പെട്ടില്ലേ? അങ്ങനെ സംഭവിച്ചുവോ? ഇപ്പോൾ നിങ്ങൾക്കു് എന്തുതോന്നുന്നു? ഇനിയും അവൻ നിന്ദ്യനാണെന്നുംമററും നിങ്ങൾക്കു് അഭിപ്രായമുണ്ടോ? അതോ, നിങ്ങളുടെ മൌഢ്യത്തെക്കുറിച്ചു പശ്ചാത്തപിക്കുന്നുവോ? പശ്ചാത്തപിക്കുന്നുവെങ്കിൽ അവനെ അപമാനിച്ച പാപം നിങ്ങളെ വിട്ടുനീങ്ങുന്നതിനും ഇല്ലെങ്കിൽ ആ പാപം നിങ്ങളുടെ ജന്മത്തെ അധഃപതിപ്പിക്കുന്നതിനും സംഗതിയാകും."

ശിഷ്യന്മാർ അതുകേട്ടു്, "ഗുരോ! അജ്ഞാനികളായ ഞങ്ങളുടെ തെററിനെ ക്ഷമിച്ചരുളണം. കബീറിന്റെ മഹത്വം ഞങ്ങൾക്കു് ആദ്യം ബോദ്ധ്യപ്പെടാഞ്ഞതു ഞങ്ങളുടെ അജ്ഞാനത്താലല്ലാതെ അഹങ്കാരത്താലല്ല. അജ്ഞാനമൊ, അങ്ങയുടെ പരിപൂർണ്ണമായ അനുഗ്രഹം സിദ്ധിക്കാഞ്ഞതിനാൽ നീങ്ങിയതുമില്ല. പൂർണ്ണാനുഗ്രഹം സിദ്ധിക്കാഞ്ഞതു് സദ്ഗുരുവിൽ ഈശ്വരബുദ്ധിയും വിശ്വാസവുംവേണ്ടപോലെഉണ്ടാകാഞ്ഞതുകൊണ്ടുമാകുന്നു പ്രഭോ! ഭാരതഖണ്ഡത്തിലെ സകല അവധൂതന്മാരെയും സിദ്ധികൊണ്ടുതോല്പിച്ചു കീഴടക്കിയ നിസ്തുലസിദ്ധനായ ആ ഗോരക്ഷർ ഇവിടെ വന്നു സർവ്വജനസമക്ഷം പരാജിതനായി തലകുനിച്ചു പലായനം ചെയ്ത ആ ഏകസംഗതിയിൽ നിന്നും അവിടുത്തെ ദിവ്യപ്രഭാവം ഞങ്ങൾക്കു ഹസ്താമലകസദൃശം ബോദ്ധ്യപ്പെട്ടിരിക്കുന്നു. വിഭോ! ഗോരക്ഷർ തോററുമടങ്ങിയതിൽ ഞങ്ങൾ അദ്ദേഹത്തെഅധിക്ഷേപിക്കുന്നില്ല, പ്രത്യുത, ഞങ്ങൾ ധരിച്ചിട്ടില്ലായിരുന്ന ഞങ്ങളുടെ ദിവ്യഗുരുവിന്റെ മാഹാത്മ്യത്തെ അദ്ദേഹം ഞങ്ങളെ വെളിപ്പെടുത്തിത്തന്നതിൽ അദ്ദേഹത്തെ അത്യന്തം അഭിനന്ദിക്കുന്നതേയുള്ളു" എന്നു വിനയപൂർവ്വം തൊഴുതുണർത്തിച്ചു. സ്വാമികൾ അതുകേട്ടു് ആനന്ദപരിപ്ലുതനായി, "വത്സന്മാരേ! അതാണു വേണ്ടതു്. തോറേറാടിയ ശത്രുവിനെ നിന്ദിക്കുന്നതിനുപകരം നന്ദിക്കുന്നതാണു മഹാശയന്മാരുടെ ലക്ഷണം. നിങ്ങൾ ഈ സംഭവംമൂലം ഉദ്ബുദ്ധന്മാരായി ഭവിച്ചിരിക്കുന്നതിൽ ഞാൻ ഏററവും ആനന്ദവാനായി തീർന്നി

രിക്കന്നു. വീണ്ടും പറവാനുള്ളതു കബീറിനെപ്പററിയാണു്. അവനെ നിങ്ങളിൽ ഒരുവനായി സ്വീകരിക്കുക!" എന്നു് അരുളിച്ചെയ്തു. "ഞങ്ങളിൽ ഒരുവനായിട്ടല്ല; ഞങ്ങളിൽ മുമ്പനായിട്ടു കബീറിനെ സ്വീകരിച്ചിരിക്കുന്നു. ഞങ്ങളുടെ തെററിനെപ്പററി ആ മഹാത്മാവിനോടു മാപ്പുപറയുംമുമ്പു് പിതാവിനോടുകൂടി പൊയ്ക്കളഞ്ഞതുകൊണ്ടു ഞങ്ങൾക്കു് അതിയായ ഇച്ഛാഭംഗമുണ്ടു്" എന്നിങ്ങനെ ആ ശിഷ്യന്മാർ കബീറിന്റെ പൂജ്യതയിലുള്ള തങ്ങളുടെ ബഹുമാനത്തെ സൂചിപ്പിച്ചു.

തമാലും കബീറും വീട്ടിലെത്തിയതിനുശേഷം ജിജ്ഞാബീബി സിദ്ധിപ്രകടനത്താൽ കബീർ ഗോരക്ഷരെതോല്പിച്ചതും ബഹുജനസമക്ഷം രാമാനന്ദസ്വാമികൾ അവനെ ശിഷ്യത്വേന സ്വീകരിച്ചതും മററും അറിഞ്ഞു് ദിവ്യനായ തന്റെ ബാലനെ എടുത്തു മടിയിലിരുത്തി ആശ്ലേഷിച്ചു് ആശിസ്സു ചൊരിഞ്ഞു് ആനന്ദക്കണ്ണീർ തൂകി. കബീറിന്റെ പ്രസിദ്ധിപ്രവാഹം കാശിദേശസീമകളെക്കടന്നു വിദേശങ്ങളെ ആക്രമിച്ചു, ഗോരക്ഷരെ ജയിച്ച ആ ദിവ്യ ബാലനെക്കാണുന്നതിനായി സ്വദേശവിദേശങ്ങളിൽ നിന്നും കൂട്ടംകൂട്ടമായി ജനങ്ങൾ എത്തിത്തുടങ്ങി. പ്രതിദിനം വന്നുകൂടുന്ന ജനങ്ങൾക്കു് ആസ്തിക്യബുദ്ധിയും ബ്രഹ്മജ്ഞാനവും ഉദിക്കുമാറു് കബീർ അവൎക്കു് ആത്മീയവിഷയത്തെപ്പററി ഉപദേശം നൽകുക പതിവായുംവന്നു. പ്രതിദിവസം രണ്ടു സന്ധ്യകളിലും രാമാനന്ദസ്വാമികളെക്കണ്ടു നമസ്കരിച്ചു് അദ്ദേഹത്തിന്റെ അനുഗ്രഹം സ്വീകരിച്ചും ഉപദേശസുധയെ ആസ്വദിച്ചും വരികയെന്നുള്ളതിൽ കബീർ മറന്നിട്ടുപോലും മുടക്കം വരുത്തുന്നുമില്ല.

ഇങ്ങനെയിരിക്കെ, കബീറിനു പ്രായപൂൎത്തിയായി; അവനു പതിനാറുവയസ്സു തികഞ്ഞു. അയാളുടെ വിവാഹകാൎയ്യത്തിൽ മാതാപിതാക്കന്മാൎക്കു ശ്രദ്ധ പതിഞ്ഞു. സൎവ്വഥാ അനുഗുണയായ കന്യകയെ തിരഞ്ഞെടുക്കുന്ന വിഷയത്തിൽ അവർ സനിഷ്കൎഷം പ്രവൎത്തിച്ചു. തങ്ങളുടെ ദിവ്യനായ പുത്രനു യോഗ്യയായ കന്യകയെ കണ്ടുകിട്ടുന്നില്ല. അഥവാ, വല്ലെടത്തും ഉണ്ടെന്നറിഞ്ഞു ചെന്നന്വേഷിച്ചാൽ മതഭ്രഷ്ടനായ കബീറിനു തങ്ങളുടെ പുത്രിയെ തരികയില്ലെന്നു പറയുന്നതുകേട്ടു് ഇച്ഛാഭംഗത്തോടെ മടങ്ങിപ്പോരേണ്ടിവരും. ഇങ്ങനെ പലനാൾ അനുഭവപ്പെട്ടപ്പോൾ ആ വൃദ്ധദമ്പതികൾക്കു വലുതായ മനഃഖേദം നേരിട്ടു. മാതാപിതാക്കന്മാരുടെ ഖേദവും അനൎത്ഥായമില്ലാത്ത അലച്ചിലുംകണ്ടു കബീർ പറഞ്ഞു:—"വന്ദ്യരേ! നിങ്ങൾ ഈ വിഷയത്തിൽ ഇത്രവളരെ ബുദ്ധിമുട്ടും മനോദുഃഖവും സഹിക്കുന്നതെന്തിനു്? വിവാഹത്തിനു പെണ്ണുകിട്ടുന്നില്ലെങ്കിൽ വിവാഹമേ വേണ്ടെന്നുവച്ചാൽപോരെ? കിട്ടാത്തവസ്തുവെക്കുറിച്ചു ഖേ

ദിക്കുകയും ഈശ്വരവിഷയത്തിൽ ചെലവുചെയ്യേണ്ട മനസ്സും സമയവും മുഴുവൻ അതിലേക്കു വൃഥാ വ്യയംചെയ്യുകയും ചെയ്യുന്നതു്— ക്ഷമിക്കണേ! — എന്തൊരജ്ഞാനമനഃസ്ഥിതിയാണു്? പ്രിയപിതാവേ! വന്ദ്യമാതാവേ! നിങ്ങൾ ഈ വയസ്സുകാലത്തു് ഈവിധം ബുദ്ധിമുട്ടും സങ്കടവും അനുഭവിക്കുന്നതു് എനിക്കു കണ്ടുസഹിക്കാൻ പ്രയാസമായിത്തീർന്നിരിക്കുന്നു. ദയവുചെയ്തു എനിക്കായിട്ടു് ഇനി നിങ്ങൾ പെണ്ണന്വേഷിച്ചു കഷ്ടപ്പെടേണ്ട. ഞാൻ വിവാഹംവേണ്ടെന്നുവച്ചേയ്ക്കാം വാസ്തവത്തിൽ വിവാഹംകൊണ്ടെന്തൊരുഫലം! അമ്മ, അച്ഛൻ ഈ രണ്ടുസ്വപ്നച്ചങ്ങലകൾതന്നെ ഈശ്വരായത്തമായി കിട്ടിയിട്ടുണ്ടു്. അതു പൊട്ടിക്കഴിഞ്ഞാൽ സ്വതന്ത്രനാകാമെന്നു് ഉദ്ദേശിച്ചിരിക്കുന്ന എന്നെ ഭാര്യയാകുന്ന ഇരുമ്പുചങ്ങല കൊണ്ടു കൂട്ടിബന്ധിച്ചിടാൻ ശ്രമിക്കണ്ട. ഭാര്യ പിന്നെ സന്താനമാകുന്ന ഉരുക്കുചങ്ങലകൊണ്ടു കട്ടക്കെ പൂട്ടുകയും ചെയ്യും. അതുകൂടിയാകുമ്പോൾ അശക്തനായ ഈ ഞാൻ അതൊക്കെ എങ്ങനെ സഹിക്കും? ഇതൊക്കെ ഞാൻ പറഞ്ഞിട്ടുവേണോ നിങ്ങളറിവാൻ? എന്റെ ഉൽക്കർഷത്തെ യഥാർത്ഥമായി അഭിലഷിക്കുന്നുവെങ്കിൽ നിങ്ങൾ എന്നെ ആവക ബന്ധനങ്ങളിൽ കുടുക്കിയിടാതെ— എന്നല്ലാ കുടുങ്ങിപ്പോകാതെകൂടി രക്ഷിക്കുകയാണു വേണ്ടതു്".

തമാലിന്റെ സമാധാനമാവിതു്:—"മകനേ! സംസാരം ആത്മഗതിക്കു വിഘാതമാണെന്നു ചിലരൊക്കെ അഭിപ്രായപ്പെടുന്നുണ്ടു്. ഒരുകാലത്തു ഞാനും ആ അഭിപ്രായമുള്ളവനായിരുന്നു. എന്നാൽ സംസാരത്തിന്റെയും സന്ന്യാസത്തിന്റെയും സ്വഭാവം ശരിക്കു മനസ്സിലാക്കിയതിനുശേഷം എന്റെ ആ അഭിപ്രായത്തിനു വൈകല്യം സംഭവിച്ചു. സംസാരം സന്ന്യാസത്തിന്റെ ശത്രുവാണെന്നുള്ളതിൽ ആക്ഷേപമില്ല. ശത്രുവാകുന്ന സംസാരത്തെ ജയിച്ചെങ്കിൽ മാത്രമേ സന്ന്യാസിയാകാൻ സാധിക്കയുള്ളൂ എന്നതും പരമാർത്ഥംതന്നെ. പക്ഷേ, ജയിക്കുന്ന മാർഗ്ഗത്തിലാണു പലക്കും തെററുപററുന്നതു് സംസാരത്തെ കൈവെടിഞ്ഞു വീടും നാടുംവിട്ടു പൊയ്ക്കളയുന്നതു ഭീരുത്വമാണു്. സംസാരമാകുന്ന ശത്രുവിനെക്കണ്ടു ഭയപ്പെട്ടോടുകയാണതു്. ആ ഭീരുത്വത്തിന്റെ ഒരു പ്രകടനമാണു് നിന്റെ പുത്രകളത്രവിരക്തിയിൽ നിഴലിച്ചുനിൽക്കുന്നതു്. ആ മനഃസ്ഥിതി നിന്നെ ബാധിച്ചതിൽ ഞാൻ അത്ഭുതപ്പെടുന്നു. ശത്രുവാകുന്ന സംസാരത്തെ ബുദ്ധിയാകുന്ന ആയുധത്താൽ ജയിച്ചു് അതിനെ കീഴപ്പെടുത്തണം. അപ്രകാരം കീഴ്പെടുത്തിവയ്ക്കുന്ന സംസാരം മനസ്സിനെ ബാധിക്കുകയില്ല. മനസ്സു സംസാരത്തിന്മുകളിൽ പൊന്തി നിൽക്കും. താമരയിലയിൽ

നിൽക്കുന്ന ജലത്തെ ആ മനസ്സിനോടുപമിക്കാം. ജലം ഇലയിൽ നിൽക്കുന്നതു പരമാൎത്ഥമാണു്; എന്നാൽ ജലം ഇലയിൽ സംബന്ധപ്പെട്ടുനിൽക്കുന്നില്ല. അതെപ്പോഴും സ്വതന്ത്രമായിരിക്കുന്നു. അതുപോലെ ജലമാകുന്ന മനസ്സിനെ താമരയിലയാകുന്ന സംസാരത്തിൻമുകളിൽ അതിനോടു യാതൊരു സംബന്ധവുമില്ലാതെ നിൎത്തണം. എന്നുവച്ചാൽ സംസാരത്തോടു ചേരാതെ ചേൎന്നുനിൽക്കണമെന്നു താല്പൎയ്യം. മറ്റുള്ളവരുടെ ദൃഷ്ടിക്കു് അവൻ സംസാരിയാണെന്നു തോന്നുമെങ്കിലും പരമാൎത്ഥത്തിൽ അവനു സംസാരത്തോടു യാതൊരു ബന്ധവുമില്ല. അവനത്രേ ജീവന്മുക്തൻ; മകനേ! അവനാണു ലോകത്തിൽവച്ചു് ഏററവും മഹാൻ. ഞാൻ വളരെ എളുപ്പത്തിൽ പറഞ്ഞു് അവസാനിപ്പിച്ചുവെങ്കിലും പരമാൎത്ഥത്തിൽ ആ നിലയെ അവലംബിക്കാൻ അത്ര എളുപ്പമല്ല. മനസ്സിനു തന്റേടവും സ്ഥിരതയും ബുദ്ധിക്കു പക്വതയുംഉള്ളവനുമാത്രമേ അതിനു കഴിവുണ്ടാകയുള്ളു. നിനക്കാണെങ്കിൽ ആവക യോഗ്യതകൾ തികച്ചും കാണപ്പെടുന്നുണ്ടു്. സംസാരമാകുന്ന വ്യാഘ്രം നിന്നെ ഭക്ഷിച്ചുകളയുമെന്നും മററും നീ സംശയിക്കേണ്ട. അതുകൊണ്ടു സംസാരത്തോടുകൂടി സന്ന്യാസത്തെ നടത്തി ആ വിഷയത്തിൽ ലോകൎക്കു് ഒരു മാതൃകാപുരുഷനായിത്തീരുക!

കബീർ:—അച്ഛന്റെ ഉപദേശത്തെ ഞാൻ ശിരസ്സുകൊണ്ടേൽക്കുന്നു. പക്ഷേ, എന്റെ സഞ്ചിതംകൂടി അതിനു അനുകൂലിച്ചെങ്കിലല്ലേ അതിനിടയാവുകയുള്ളു? അഥവാ ഈശ്വരകല്പിതം ആവിധമായിരുന്നാലല്ലേ അതിനു സംഗതിയാവുകയുള്ളു? ഈശ്വരകല്പിതം ആ വിധത്തിലാണെങ്കിൽ അതു തനിയേ സാധിച്ചുകൊള്ളുന്നതുമാണു്. അച്ഛനും അമ്മയും ഇത്രയൊക്കെ വിഷമങ്ങൾ സഹിക്കുന്നതെന്തിനു്? എനിക്കു വിവാഹബന്ധത്തിനു് ഈശ്വരവിധിയുണ്ടെങ്കിൽ എന്റെ ഭാൎയ്യാസ്ഥാനത്തേക്കു് ഒരു ഭാൎയ്യയെയും ഈശ്വരൻ സൃഷ്ടിച്ചിരിക്കും. വിവാഹത്തിനു കാലമാകുമ്പോൾ എന്റെയും അവളുടെയും വിവാഹകൎമ്മം ആരുമാരും വിഷമിക്കാതെതന്നെ നിശ്ചയമായും നടന്നുകൊള്ളും. ഈ അഭിപ്രായത്തോടുകൂടിയാണു് അച്ഛനും അമ്മയും ഇത്രവളരെ ക്ലേശിക്കേണ്ടെന്നു ഞാൻ ആദ്യമേ പറഞ്ഞതു്.

കബീറിന്റെ അഭിപ്രായം ശരിയാണെന്നു് ആ വൃദ്ധപിതാവിനുതോന്നി. എന്നിരുന്നാലും വാൎദ്ധക്യത്തിന്റെ പരമകോടിയിലെത്തിയിരിക്കുന്ന തനിക്കും തന്റെ വൃദ്ധജായയ്ക്കും അന്ത്യഘട്ടത്തിനു

മുമ്പു് കബീറിനെ സംസാരബന്ധത്തോടെകാണണമെന്നും അവൻ സംസാരത്തെ നയിക്കുന്നവിധം മനസ്സിലാക്കണമെന്നും അദ്ദേഹം ആശിച്ചുകൊണ്ടിരുന്നു. അങ്ങനെയിരിക്കെ, ഒരുദിവസം തമാലിന്റെ സ്വപ്നത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടു്, തമാലിന്റെ ഗൃഹത്തിൽനിന്നും അല്പം അകലെ ഒരു ഹിന്ദുഗൃഹത്തിൽ സുന്ദരിയെന്നുപേരോടുകൂടി ഒരുകന്യക വളൎന്നുവരുന്നു എന്നും അവളെ കബീറിന്നുഭാൎയ്യയായി ലഭിക്കുമെന്നും നാളെത്തന്നെപോയി ആവശ്യപ്പെടണമെന്നും അരുളിച്ചെയ്തു മറഞ്ഞു. ഇതേവിധത്തിൽ തന്നെ ഒരുസ്വപ്നം അതേസമയത്തു ജിജ്ജാബീബിക്കും ലഭിച്ചു. സ്വപ്നാനന്തരം രണ്ടുപേരും ഉണൎന്നു രണ്ടാളിന്റെയും സ്വപ്നവൃത്താന്തം പരസ്പരം അറിയിക്കുകയും രണ്ടാൾക്കും അത്ഭുതം തോന്നുകയും ചെയ്തു. രണ്ടുപേരും ഒരേസമയത്തു് ഒരേവിധത്തിലുള്ള സ്വപ്നം കാണുകയാലും രണ്ടുപേൎക്കും ഭഗവാൻതന്നെ അരുളിച്ചെയ്തതായി അനുഭവപ്പെടുകയാലും അതു കേവലം നിരൎത്ഥകമായ ഒന്നല്ലെന്നു നിശ്ചയിച്ചു, അടുത്തദിവസംതന്നെ തമാൽ അന്വേഷണം നടത്തിയതിൽ അപ്രകാരം ഒരു കന്യകയുണ്ടെന്നു ബോദ്ധ്യപ്പെടുകകൂടി ചെയ്തതിനാൽ മേൽ വേണ്ട കാൎയ്യത്തെപ്പററി ആലോചിച്ചാൽ മതിയെന്നുസമാധാനപ്പെടുകയുംചെയ്തു. എന്നാൽ ഒരു ഹിന്ദുസ്ത്രീയേ തന്റെ പുത്രനു് ഭാൎയ്യയായിസ്വീകരിക്കുന്നകാൎയ്യത്തിൽ ജിജ്ജാബീബിക്കു അത്ര തൃപ്തിയില്ലായിരുന്നു. അവർ തന്റെ മനഃസ്ഥിതിയെ സ്വഭൎത്താവിനെ അറിയിച്ചു. അദ്ദേഹം അതുകേട്ടു, "മഹത്തുക്കൾക്കു ജാതിയോ മതമോ ഏതൊരുവിധത്തിലുള്ള പരസ്പരബന്ധത്തിനും പ്രതിബന്ധകമല്ല. അതുമാത്രമല്ല, ഭാരതഖണ്ഡത്തിൽ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ വിവാഹബന്ധം പണ്ടുകാലംമുതൽക്കേ നടപ്പിലിരിക്കുന്നുമുണ്ടു്. അതുകൊണ്ടു് ഹിന്ദുസ്ത്രീയേ നമ്മുടെപുത്രനെക്കൊണ്ടു് വിവാഹംചെയ്യിക്കുന്നവിഷയത്തിൽ നീ വൈമനസ്യംകാട്ടേണ്ട ആവശ്യമില്ല. പിന്നെ നാം ആലോചിക്കേണ്ടതു്, ആ കന്യക രൂപഗുണങ്ങളാൽ നമ്മുടെ മകനു് അനുരൂപയാണോ എന്നാണു്. എന്നാൽ ഭഗവാൻ സ്വപ്നത്തിൽ ചൂണ്ടിക്കാട്ടുകയാൽ ആ വിഷയത്തിലും സംശയിക്കാനില്ല. കബീറിനുഭാൎയ്യയായിത്തന്നെ ഈശ്വരൻ അവളെ സൃഷ്ടിച്ചിട്ടുള്ളതാണെന്നു വിശ്വസിക്കാം. ഹിന്ദുക്കൾക്കുപെൺകൊടുക്കുന്ന നടപ്പു നമ്മുടെ വൎഗ്ഗത്തിലുണ്ടായിരുന്നിട്ടും ഹിന്ദുമതാവലംബിയെന്ന കാരണത്താൽ കബീറിനു പെൺ തരികയില്ലെന്നു് നമ്മുടെ സമുദായത്തിൽ പലരും പറഞ്ഞു് ഒഴിഞ്ഞതും സുന്ദരി അവനായി ജനിച്ചിട്ടുള്ളതുകൊണ്ടാണു്. അതുകൊണ്ടു നിന്റെ മനോഭാവത്തെ മാററുക! സുന്ദരിയുടെ രക്ഷകൎത്താക്കന്മാരെക്കണ്ടു വിവാഹകാൎയ്യം ആലോചിച്ചു തീൎച്ചപ്പെടുത്തി

ആ സംഗതി എത്രയും വേഗത്തിൽ സാധിക്കാനാണ നാമിനിശ്രമിക്കേണ്ടതു്. എന്നാൽ അവരുടെ മനഃസ്ഥിതി അറിയുംമുമ്പു് നാം പോയി എങ്ങനെയാണ്പെണ്ണിനെ ചോദിക്കുക!. അവർ തെററിപ്പറഞ്ഞാൽ നമുക്കതു കുറവാണല്ലോ. നമുക്കവേണ്ടിപ്പറഞ്ഞയയ്ക്കാൻ നമ്മുടെവർഗ്ഗത്തിൽ ആരും നമുക്ക അനുകൂലികളായിട്ടുമില്ല". ഇങ്ങനെ അഭിപ്രായപ്പെട്ടുകൊണ്ടിരിക്കെ, ഒരു ഹിന്തു ആ ഗൃഹത്തിൽ കടന്നുചെന്നു. ആഗതനായ മനുഷ്യനു സ്വാഗതം നൽകി യഥാവിധി തമാൽ ആസനംകൊടുത്തിരുത്തി ആഗമനകാരണം ചോദിച്ചു. താൻ ഒരു വിവാഹകാര്യത്തേക്കുറിച്ചു് ആലോചിക്കാനാണു് വന്നതെന്നു് ആഗതൻ പറഞ്ഞതുകേട്ടു് തമാൽ, തന്റെ ഉള്ളിൽത്തിങ്ങിയ സന്തോഷത്തെ മുഖത്തുകാട്ടി ഒന്നുരുത്തിരുന്നു.

ആഗതൻ:— മാന്യരേ! നമ്മുടെ ഇടയിൽ ഹിന്തുക്കളും മുഹമ്മദീയരും പരസ്പരം വിവാഹം നടത്തുകയെന്നുള്ളതു വളരെപ്പഴകിയ ഒരു നടപ്പാണല്ലൊ. ആ നടപ്പിനെ അനുകൂലിച്ചു ഞങ്ങളുടെ വർഗ്ഗത്തിലുള്ള ഒരു കന്യകയെ നിങ്ങളുടെ പുത്രനായ കബീറിനെക്കൊണ്ടു വിവാഹംചെയ്യിക്കുന്ന കാര്യത്തിൽ നിങ്ങളുടെ സമ്മതം അറിവാനായിട്ടു വന്ന ഒരു ദൂതനാണ ഞാൻ. നിങ്ങളുടെ ഇരുകൂട്ടരുടെയും ഗുണകാംക്ഷിയുടെ നിലയല്ലാതെ കന്യകയുടെ സ്വന്തത്തിലോ ബന്ധുവർഗ്ഗത്തിലോ ഉൾപ്പെട്ട ഒരാളായി എന്നെ ഗണിക്കുകയും വേണ്ട. അതുകൊണ്ടു നിങ്ങളുടെ അഭിപ്രായം എന്നോടു തുറന്നുപറവാൻ മടിക്കണ്ട. മാത്രമല്ല, ഈ വിഷയത്തിൽ എന്നിൽനിന്നും നിങ്ങൾക്കു കിട്ടുന്ന വാക്കുകൾ കന്യകയുടെ രക്ഷകർത്താക്കന്മാരുടെ വാക്കുകളായി വിശ്വസിക്കുകയും ചെയ്യാം.

തമാൽ:—കന്യകയുടെ നാമധേയം എന്തൊന്നാണു്?

ആഗതൻ:—സുന്ദരി എന്നാണു് കുട്ടിക്കു പേരു്.

തമാൽ:—(അത്ഭുതമുഖഭാവത്തോടെ) മാന്യരേ! ആ കുട്ടിയുടെകാര്യത്തെപ്പററിയാണു് ഞാനും എന്റെ ഭാര്യയും തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നതു്. അതൊക്കെ ഒടുവിൽപ്പറയാം. നിങ്ങൾക്കിവിടെവന്നു് ഈ സംഗതിയെപ്പററി ആലോചിക്കണമെന്നു തോന്നിയതെന്തുകൊണ്ടാണു്? ദൈവികമായ വല്ല സംഭവവും ഇതിനു് പ്രേരകമായിത്തീർന്നിട്ടുണ്ടോ?

ആഗതൻ:—അങ്ങനെയൊന്നുമില്ല. കുട്ടിക്കു നിർബ്ബന്ധം കബീറിനെത്തന്നെ വിവാഹംചെയ്താൽ മതിയെന്നാണു്. മററാരു പുരുഷനെ അവൾ വിവാഹം ചെയ്യുകയില്ലെന്നു ശഠിക്കുന്നു. കബീറിനെപ്പററി അവൾക്കു് എങ്ങനെയോകേൾക്കാനിടയാ

യി. ആ നിമിഷത്തിൽ അവൾ ആ യുവാവിനെ മനസാ വരിച്ചു. ഇനി ഈ ജന്മത്തു മറെറാരാളിനെ ഭത്താവായി സ്വീകരിക്കുകയില്ലെന്നും മനസ്സുകൊണ്ടു് ഒരു പുരുഷനെ വരിച്ചുപോയാൽ മറെറാരാളിനെ സ്വീകരിക്കുന്നതു പതിവ്രതാത്വത്തിനു ഭംഗകരമാണെന്നും അതുകൊണ്ടു കബീറിനെ വിവാഹംചെയ്യാൻ സാധിച്ചില്ലെങ്കിൽ താൻ കന്യകയായിത്തന്നെ ആജീവനാന്തം ജീവിച്ചുകൊള്ളാമെന്നും അതിനെ തെററിക്കാമെന്നു വ്യാമോഹിച്ചു മറെറാരാളെ വേൾക്കാൻ മാതാപിതാക്കന്മാർ നിർബ്ബന്ധംതുടങ്ങിയാൽ താൻ ആത്മഹത്യചെയ്യുകളയുമെന്നുംമററും അവൾ ശാഠ്യംപിടിക്കുന്നു. അതുകൊണ്ടു് അവളുടെ അച്ഛൻ നിങ്ങളുടെ മനഃസ്ഥിതി അറിവാനായി എന്നെ ഇങ്ങോട്ടയച്ചതാണു്.

തമാൽ:—(പൂർവ്വാധികം സന്തോഷത്തോടെ) നിൽക്കണേ! ആവിധത്തിൽ പാതിവ്രത്യത്തെപ്പററിയുംമററും പ്രസംഗിക്കത്തക്ക മനസ്സംസ്കാരമുള്ള ആ പെൺകുട്ടിക്കു പ്രായം എന്തുണ്ടു്.

ആഗതൻ:—പന്ത്രണ്ടുവയസ്സുണ്ടു്?

തമാൽ:—ആശ്ചര്യമാശ്ചര്യം! പ്രകൃതിയിൽ കബീറിനു് അനുരൂപതന്നെ. ആകൃതിയിലോ?

ആഗതൻ:—നിങ്ങൾക്കു മനോഭംഗംനേരിടാത്തവിധത്തിലാണെന്നു പറയാം; അതുപോരേ?

തമാൽ:—ധാരാളംമതി. ശരീരസൌന്ദര്യത്തെ ഞാൻ അത്ര പ്രധാനമായിക്കരുതുന്ന കൂട്ടത്തിലുമല്ല. എന്റെ മകനും ആ സ്വഭാവമുണ്ടായിരിക്കാനിടയില്ല.

ആഗതൻ:—നിങ്ങളുടെ അഭിപ്രായം തുറന്നുപറഞ്ഞില്ലല്ലോ. കബീറിനെക്കൊണ്ടു സുന്ദരിയെ വേൾപ്പിക്കാൻ നിങ്ങൾക്കു സമ്മതംതന്നെയോ?

തമാൽ:—പറയാം; സുന്ദരിയെപ്പററി നിങ്ങളാരും അറിയാതെ ഞാനൊരന്വേഷണം നടത്തിയിരിക്കയാണു്. അങ്ങനെയൊരു പെൺകുട്ടിയുണ്ടോ എന്നുമാത്രം. അതിനു കാരണമുണ്ടു് കബീറിനു ഞങ്ങളുടെ സ്വജാതിസമുദായത്തിൽ പെണ്ണന്വേഷിച്ചതിൽ തക്കകന്യകയെ കിട്ടാൻ വിഷമിച്ചു. ഒന്നുരണ്ടിടത്തു മനസ്സല്പം ചാഞ്ഞതിൽ ഹിന്ദുമതാവലംബിയെന്നും മററുംപറഞ്ഞു ഞങ്ങൾക്കു പെണ്ണിനെത്തരികയില്ലെന്നു് അഭിപ്രായപ്പെടുകയും ചെയ്തു. വേറെ പോംവഴിയെക്കുറിച്ചു വ്യാകുലപ്പെട്ടുകൊണ്ടിരിക്കെ, ഇന്നലെ രാത്രിയിൽ സുന്ദരിയെന്നൊരുസ്ത്രീ ഹിന്ദുസമുദായത്തിൽ കബീറിനു ഭാര്യയാകാനായിത്തന്നെ വളർന്നുവരുന്നുണ്ടെന്നും നീ ചെന്നന്വേഷിക്കയെന്നുംമററും ഭഗ

വാൻ സ്വപ്നത്തിൽവന്നു് എന്നോടു് ഉപദേശിച്ചു. എന്റെ ഭാൎയ്യയും ആ സ്വപ്നംതന്നെ കണ്ടു ഇതിന്റെ പരമാൎത്ഥമെന്തുമാത്രമുണ്ടെന്നറിവാനായി ആളയച്ചന്വേഷിച്ചതാണു്. അന്വേഷണത്തിൽ സുന്ദരിയുണ്ടെന്നറിഞ്ഞു് ആഗ്രഹത്തിൽ വിവാഹാലോചനയ്ക്കായി ആരെ അയയ്ക്കേണ്ടു എന്ന ഞാനും ഭാൎയ്യയും തമ്മിൽ ആലോചിച്ചുകൊണ്ടിരിക്കുമ്പോഴാണു നിങ്ങളുടെ വരവു്. ഇനി എന്റെ സമ്മതം പ്രത്യേകിച്ചറിയണമെന്നുണ്ടോ? ഉണ്ടെങ്കിൽ, എനിക്കിതിനെക്കാൾ സന്തോഷപ്രദമായ ഒരു ദൌത്യം കേൾക്കാൻ എന്റെ ഈ വയസ്സിനിടയിൽ സാധിച്ചിട്ടില്ലെന്നു ശപഥംചെയ്യുന്നു.

ആഗതൻ:—എന്റെ ദൌത്യം സഫലമായി. കബീറിന്റെ മനസ്സറിയണ്ടേ?പിതാവായ താങ്കളെസ്സംബന്ധിച്ചിടത്തോളം അതിന്റെ ആവശ്യമില്ലെങ്കിലും എനിക്കതിൽ പ്രത്യേകിച്ചൊരു കൌതുകത്തിനു വകയുണ്ടല്ലോ.

തമാൽ ഉടനെ കബീറിനെ വരുത്തി സമ്മതം ചോദിച്ചു. പിതൃവാക്കിനെതിർവ ക്കില്ലാത്ത ആ യുവാവു്. "അവിടുത്തെ ഏതൊരഭിപ്രായത്തോടും അനുകൂലിക്കുക എന്ന വ്രതത്തോടുകൂടിയ എന്റെ സമ്മതം നിസ്സാരമായ ഈ പ്രാപഞ്ചികവിഷയത്തിൽ ചോദിക്കാനെന്തുള്ളു?" എന്നു പ്രതിപ്രശനം ചെയ്തു് തന്റെ ആനുകൂല്യത്തെ വെളിപ്പെടുത്തി. കബീറിന്റെ മറുമൊഴിയിൽനിഴലിച്ച മനസ്സംസ്കാരത്തെ ആഗതൻ, മനസാ അഭിനന്ദിക്കുകയും അവന്റെ തേജോവിലാസത്തെയും സല്ലക്ഷണസമ്പത്തിയെയും കൺകുളിരെക്കണ്ടാനന്ദിക്കുകയും ചെയ്തു.

അനന്തരം ആഗതൻപറഞ്ഞു: —"മാന്യരെ! ഇനി നമുക്കു വിവാഹദിനം നിശ്ചയിക്കേണ്ട താമസമേയുള്ളു. അതു തീൎച്ചപ്പെടുത്തി മുൻകൂട്ടി അറിയിച്ചുകൊള്ളാം. ബന്ധുമിത്രാദികളോടുകൂടി യഥാവസരം വന്നുചേരേണ്ട കടമ നിങ്ങൾക്കാണു്."

തമാൽ അപ്രകാരം സമ്മതിക്കുകയും ആഗതൻ സസന്തോഷം യാത്രപറഞ്ഞു പിരിയുകയും ചെയ്തു

അടുത്തദിവസംതന്നെ അതേദൂതൻമുഖേന വിവാഹദിനം അറിവിൽ എത്തി. അതനുസരിച്ചു വിവാഹത്തിനു പോകാനായി തമാൽ തന്റെ ബന്ധുക്കളെയുംമററും യഥാവിധി ക്ഷണിച്ചു. കബീറിനെക്കൊണ്ടു് ഒരു ഹിന്ദുസ്ത്രീയെ വേൾപ്പിക്കാൻപോകുന്നു എന്നു വേറെപ്രകാരത്തിൽ അറിവുകിട്ടിയപ്പോൾത്തന്നെ യാതൊരുത്തരും ആ അടിയന്തിരത്തിനു കൂടരുതെന്നു തമ്മിൽ പറഞ്ഞൊത്തിരുന്ന ആ ബന്ധുവൎഗ്ഗം തമാലിന്റെ ക്ഷണത്തെ നിരസിക്കയാണുണ്ടായതു്. ബന്ധുക്കളാൽ വെറുക്കപ്പെട്ട തമാലിന്റെ അടിയന്തിരത്തിനു ബന്ധു

ക്കല്ലാത്തവർ പോകാനു മടിച്ചതിൽ അത്ഭുതപ്പെടാനില്ലല്ലോ. ഇങ്ങനെ സമുദായഭ്രഷ്ടനായി ഭവിച്ചു തമാലിനു് ആത്യന്തികമായ അന്തസ്താപം നേരിട്ടു. വിവാഹത്തിനു പുറപ്പെടേണ്ട ദിവസമായി. ദായാദികളിൽപോലും ഒരൊററയാളെങ്കിലും ഒന്നിച്ചില്ലാതെ താൻ മാത്രം വരനെയും കൂട്ടിക്കൊണ്ടു വധൂഗൃഹത്തിലേക്കു പോവുകഎങ്ങനെയാണെന്നു തമാലിനു താപം മുഴുത്തു. നിരപരാധിയും നിരുപദ്രവിയും അഹിംസാവ്രതനുമായ ആ തപോനിഷ്ഠൻ, ഈ അവസരത്തിൽ സാംസാരികമായിട്ടാണെങ്കിലും തനിക്കു നേരിട്ട നിസ്സഹായതയെ ഓർത്തു ഭഗവാനെ വിളിച്ചു കണ്ണീരൊഴുക്കിക്കരഞ്ഞുപോയി. ഒടുവിൽ ആരുമില്ലാത്തവക്കു് ഈശ്വരൻ തുണ എന്നു നിശ്ചയിച്ചുകൊണ്ടു്, തമാൽ വരനോടുകൂടി യാത്രയായി. വീട്ടിനു പുറത്തിറങ്ങിയപ്പോൾ അകലേനിന്നും ഒരു ഘോഷയാത്ര തൻെറ ഗൃഹത്തെ അഭിമുഖീകരിച്ചു വരുന്നതുകണ്ടു അതെന്താണെന്നറിഞ്ഞിട്ടു പുറപ്പെടാമെന്നുദ്ദേശിച്ചു തമാലും കബീറും പടിക്കൽതന്നെ നിലകൊണ്ടു. രണ്ടുനാലുനിമിഷത്തിനുള്ളിൽ ഘോഷയാത്ര അവരുടെമുമ്പിൽ എത്തി. സകലവിധ വാദ്യഘോഷങ്ങളോടുകൂടി രാമാനന്ദസ്വാമികൾ ഇരുന്നരുളുന്ന ഒരു പല്ലക്കു മുമ്പിലും അലങ്കാരമനോഹരമായ മററൊരു ഒഴിഞ്ഞ പല്ലക്കു പിറകിലുമായി മുഹമ്മദീയരും ഹിന്തുക്കളും ഉൾപ്പെട്ട ഒരു വലിയ ജനസംഘമാണു് അവരുടെ മുമ്പിൽ വന്നുനിന്നതു്. കബീർ ഉടനേ സ്വാമിപാദങ്ങളെ ലക്ഷ്യമാക്കി വീഥിയിൽത്തന്നെ സാഷ്ടാംഗപ്രണാമം ചെയ്തു് എഴുന്നേററു് ഘോഷയാത്ര എങ്ങോട്ടായിരിക്കാമെന്ന ആകാംക്ഷ മുഖത്തു സൂചിപ്പിച്ചുകൊണ്ടു തൊഴുതുനിന്നു. ഇതിനകം സ്വാമികളുടെ ശിഷ്യന്മാർ മുമ്പോട്ടുവന്നു്, ഹിന്തുക്കളുടെ സമ്പ്രദായപ്രകാരം കബീറിനെ വിലപിടിച്ച പട്ടുവസ്ത്രമുടുപ്പിച്ചു വിലമതിക്കാൻ പാടില്ലാത്ത രത്നാഭരണങ്ങളും മററും അണിയിച്ചു്, ആ മനോഹരമായ പല്ലക്കിൽക്കയററി എല്ലാവരുമായി സാഘോഷം വധൂഗൃഹത്തിലേക്കു തിരിച്ചു.

ദൂരെവെച്ചുതന്നെ വരൻെറ ഘോഷയാത്ര അറിഞ്ഞു വധുവിൻെറ ആളുകൾ വന്നു യഥാവിധി എതിരേററുകൊണ്ടുപോയി. രാമാനന്ദസ്വാമികളെ തദുചിതമായ ഒരാസനത്തിലും മററുള്ളവരെ യഥായോഗ്യങ്ങളായ സ്ഥാനങ്ങളിലും പൂജിച്ചും സല്ക്കരിച്ചുമിരുത്തി. മുഹൂത്തസമയമടുത്തു വധൂവരന്മാർ സ്വാമിതൃപ്പാദങ്ങളിൽ വന്നു നമസ്കൃതിചെയ്തു. സ്വാമികൾ അമോഘങ്ങളായ ഓരോ രത്നമാല്യം വരൻെറയും വധുവിൻെറയും ഗളത്തിൽ ധരിപ്പിച്ചു് അനുഗ്രഹിക്കുകയും യഥാവിധി വിവാഹകർമ്മം നടത്തപ്പെടുകയും ചെയ്തു.

വിവാഹകർമ്മം നടന്നു താംബൂലദാനങ്ങളും സുഗന്ധദ്രവ്യസൽക്കാരങ്ങളും മററും കഴിഞ്ഞു് സ്വാമികൾ വധൂവരന്മാരെ അരികിൽ

വിളിച്ചു് അനുഗ്രഹാശിസ്സുകൾ നൽകിയതിനുശേഷം, കബീറിനോടായി "വരഗൃഹത്തിൽ എത്തിയാലുടൻ, വധുവിനെയുംകൂട്ടി മഠത്തിൽ വന്നു തന്നെദർശിക്കണം" എന്നു ശട്ടംകെട്ടിയിട്ടു് എല്ലാവരോടും യാത്രപറഞ്ഞു്, സ്വശിഷ്യന്മാരോടും തന്റെ ഒന്നിച്ചുണ്ടായിരുന്ന മററു ജനങ്ങളോടുംകൂടി അപ്പോൾതന്നെ മഠത്തിലേക്കു തിരിച്ചു.

മുൻകൂട്ടി നിശ്ചയിച്ചിരുന്നതിൻവണ്ണം അടുത്തദിവസം രാവിലെ സുമുഹൂർത്തത്തിൽ, വരനും വധുവും വധുവിന്റെ ബന്ധുജനങ്ങളും തമാലും വരഗൃഹത്തിലേക്കു യാത്രയായി. ഗൃഹത്തിലെത്തി വധൂവരന്മാർ ജിജ്ജാബീബിയെക്കണ്ടുവണങ്ങി ആശീർവാദം വാങ്ങിയതിനുശേഷം കബീർ, സുന്ദരിയേയും കൂട്ടിക്കൊണ്ടു സ്വാമിതൃപ്പാദങ്ങളെ ദർശിക്കുന്നതിനായി മഠത്തിൽ എത്തി. രാമാനന്ദസ്വാമികൾ രാവിലെ നിത്യാനുഷ്ഠാനങ്ങളും കഴിഞ്ഞു സ്വശിഷ്യന്മാരെ വേദാന്താധ്യയനം ചെയ്യിച്ചുകൊണ്ടിരിക്കയായിരുന്നു. തന്റെ വത്സലശിഷ്യനായ കബീർ പിറകേ ഒരു കന്യകയുമായി വരുന്നതുകണ്ടു്, സംശയാത്ഭുതചിത്തനായി രണ്ടുപേരുടേയും വേഷഭൂഷാദികളിൽ കണ്ണോടിച്ചു. കബീറും സുന്ദരിയും യഥാക്രമം സ്വാമിപാദങ്ങളിൽ നമസ്കരിച്ചുതൊഴുതുനിന്നു. സ്വാമികൾ മന്ദസ്മിതപൂർവ്വം, "വത്സ! ഈ നിൽക്കുന്ന കന്യക ഏതാണു്? നിനക്കു വിവാഹം കഴിഞ്ഞുവോ?" എന്നു ചോദ്യംചെയ്തു.

സ്വാമികളുടെ മുഖത്തുനിന്നും ഈ ചോദ്യം പുറപ്പെടുമെന്നു സ്വപ്നേപി സംശയിച്ചിട്ടില്ലായിരുന്ന കബീറിനും സുന്ദരിക്കും എന്തെന്നില്ലാത്ത ആശ്ചര്യവും സങ്കോചവും സങ്കടവും നേരിട്ടു കബീറൊരക്ഷരംപോലും മറുപടിപറവാൻ ശക്തനല്ലാതെ പരിഭ്രാന്തനായി, വിഷണ്ണനായി നില്ക്കുന്നതുകണ്ടു്, "കബീറേ! സംസാരത്തെ അംഗീകരിച്ചാലും, നിനക്കതുകൊണ്ടു യാതൊരു ഹാനിയും നേരിടാനില്ലെന്നു് എനിക്കു ബോധ്യമുണ്ടു്. ഞാൻ അന്യഥാ സംശയിക്കുന്നുവെന്നു നിനക്കു ധാരണവേണ്ടാ. നിന്റെ ദാമ്പത്യജീവിതം ശുഭപര്യവസായിയായി ഭവിപ്പാൻ ഞാൻ അനുഗ്രഹിക്കുന്നു" എന്നു സ്വാമികൾ കല്പിച്ചു.

കബീർ–സ്വാമിൻ! ഗുരുദേവ! നിന്തിരുവടി തിരുവായ്മലന്നരുളുന്ന ഓരോ വാക്കുകളും അടിയന്റെ മർമ്മങ്ങളെത്തുളയ്ക്കുന്നു. സ്വാമിതിരുവടികളുടെയും ദിവ്യസാന്നിധ്യത്തോടുകൂടി ഇന്നലെനടത്തിയ ഈ വിവാഹസംഗതി വിസ്മരിച്ചിട്ടോ, അടിയന്റെ പേരിലുള്ള വാത്സല്യാതിരേകത്താലോ ഈവിധം കല്പിക്കുന്നതെന്നു് ഇജ്ജനത്തിന്റെ എളിയബുദ്ധിയിൽ എത്തുപെടുന്നില്ല.

സ്വാമികൾ—(സാത്ഭുതം) എന്തു്? എന്റെ സാന്നിദ്ധ്യമോ? നിന്റെ വിവാഹത്തിനു ഞാൻ വന്നിരുന്നുവോ?

കബീർ—നിന്തിരുവടി മാത്രമല്ലല്ലൊ എഴുന്നള്ളിയിരുന്നതു്. ഈ നില്ക്കുന്ന മഹാബ്രാഹ്മണരും സന്നിധാനംചെയ്തിരുന്നുവല്ലോ. കല്പിച്ചു് അവരോടു ചോദിച്ചാൽ.........

"എന്തു്? ഞങ്ങൾ നന്റെ വിവാഹത്തിനു വന്നിരുന്നുവെന്നോ? എന്താണിപ്പറയുന്നതു്! ആദ്യം സ്വാമികൾ എഴുന്നള്ളിയിരുന്നു എന്നു പറഞ്ഞു. ഇപ്പോൾ ഞങ്ങളും ഉണ്ടെന്നായോ? കബീറിനു ചിത്തഭ്രമമോ?" എന്നു ബ്രാഹ്മണർ ക്രുദ്ധത്തോടെ ചോദ്യം തുടങ്ങി.

"നിങ്ങൾ മാത്രമല്ല; ഒട്ടുവളരെ മുഹമ്മദീയരും അനവധി ഹിന്തുക്കളും നിങ്ങളുടെ ഒന്നിച്ചുണ്ടായിരുന്നതും വാസ്തവമാണു്" എന്നായി കബീർ.

"ഇല്ലില്ല; ഞങ്ങൾ കബീറിന്റെ കല്യാണത്തിനു വന്നതേയില്ല; സ്വാമികളും വന്നിട്ടില്ല. കബീർ ഇങ്ങനെ പറയരുതേ" എന്നു വീണ്ടും ബ്രാഹ്മണർ തർക്കിച്ചു.

സ്വാമികൾ—കബീറേ! നീ പറയുന്നതൊന്നും എനിക്കു തിരിയുന്നില്ല. ഞാനും ഈ ബ്രാഹ്മണരും നിന്റെ വിവാഹകാര്യം അറിഞ്ഞതുതന്നെ ഇപ്പോൾ നീ പറഞ്ഞിട്ടാണു്. പരമാർത്ഥത്തിനു വിപരീതമായി നീ എന്താണു് ഇങ്ങനെ പറയുന്നതു്?

കബീർ—(സങ്കടബാഷ്പത്തോടെ) സ്വാമിൻ! ഇന്നലെ അടിയന്റെ വിവാഹത്തിനു നിന്തിരുവടി ഈ ബ്രാഹ്മണോത്തമന്മാരോടും ഒട്ടധികംമുഹമ്മദീയരോടും അനവധി ഹിന്തുക്കളോടുംകൂടി പലപ്രകാരത്തിലുള്ള വാദ്യഘോഷങ്ങളോടെ അടിയന്റെ ഗൃഹത്തിനുവെളിയിൽ വരികയും, വധൂഗൃഹത്തിലേക്കു പോകാനൊരുങ്ങി പിതാവുമൊന്നിച്ചു പടിക്കൽനിന്ന അടിയനെ ഈ ബ്രാഹ്മണർ ഈ പട്ടുടുപ്പിച്ചു് ഈ ആഭരണങ്ങളും അണിയിച്ചു പല്ലക്കിൽകയററി വധൂഗൃഹത്തിൽ ചെല്ലുകയും മുഹൂർത്തസമയത്തു് ഈ രത്നമാല എന്റെയും ഇവളുടെ കഴുത്തിൽകാണുന്ന രത്നമാല അവളുടെയും കഴുത്തിൽ തൃക്കൈകൊണ്ടു ധരിപ്പിച്ചനുഗ്രഹിക്കുകയും വിവാഹാനന്തരം ഞങ്ങളെ നിന്തിരുവടി അരികിൽവിളിച്ചു വീണ്ടും ആശിർവദിക്കുകയും ഇന്നു് ഇവിടെ വന്നു നിന്തിരുവടിയെക്കാണണമെന്നു കല്പിച്ചുംവച്ചു ഈ ബ്രാഹ്മണരോടും കൂടെ ഉണ്ടായിരുന്ന മററുള്ളവരോടുമൊന്നിച്ചു് അപ്പോൾത്തന്നെ യാത്രപറഞ്ഞു തിരിച്ചെഴുന്നള്ളുകയും ചെയ്തു. വസ്തുതകൾ സർവ്വദാ ബ്രഹ്മധ്യാനൈകപര

മായ തിരുവുള്ളത്തിൽ വിസ്മരിച്ചുപോകാമെന്നിരുന്നാലും ഈ ബ്രാഹ്മണർ മറന്നുകളഞ്ഞതരിൽ അടിയനു് ആശ്ചര്യവും സങ്കടവും ഉണ്ടാകുന്നു.

ഇല്ലില്ല; ഈ പറഞ്ഞതുപോലെ ഇന്നലെ യാതൊരു സംഭവവും ഉണ്ടായിട്ടില്ല ഇല്ലാത്തതു് ഏല്ക്കുന്നതെങ്ങനെ? കബീറിനോടുള്ള സ്നേഹംകൊണ്ടു് ഉണ്ടായിട്ടില്ലാത്ത സംഭവം ഉണ്ടായതായി ഏററുപറയണമെന്നു കബീറിനു നിർബന്ധമില്ലല്ലോ" എന്നു ബ്രാഹ്മണർ.

"വത്സ! ബ്രാഹ്മണർ പറയുന്നതു പരമാർത്ഥമാണു്. ഞങ്ങളാരും ഇന്നലെ നിൻെറ വിവാഹയടിയന്തിരത്തിനു വന്നിട്ടില്ല. ഞാൻ നിനക്കു മാല സമ്മാനിച്ചതുമില്ല" എന്നു വീണ്ടും സ്വാമികൾ അരുളിച്ചെയ്തിട്ടു ചിന്താചഞ്ചലനായിരുന്നു.

കബീർ എന്തോ സംസാരിക്കാൻ തുടങ്ങുന്നതിനിടയ്ക്കു സ്വാമികൾ സുന്ദരിയെനോക്കി, "പുത്രീ! നീ ഇന്നലെ നമ്മെദർശിച്ചുവോ? നാം നിനക്കു മാലസമ്മാനിച്ചുവോ?" എന്നുവത്സല്യപൂർവം ചോദ്യം ചെയ്തു. സുന്ദരി അതുകേട്ടു്, "അടിയാളുടെ പ്രാണനാഥൻ തിരുമുമ്പിൽ അറിവിച്ചതെല്ലാം പരമാർത്ഥമാണു്" എന്നുണർത്തിച്ചു.

ഈ അവസരത്തിൽ അഖിലബ്രഹ്മാണ്ഡനിയന്താവായ സാക്ഷാൽ മഹാവിഷ്ണു പെട്ടെന്നു് അവിടെ ആവിർഭവിച്ചു കബീറിനെ മാറിൽചേർത്താശ്ലേഷിച്ചുകൊണ്ടു് "വത്സ! കബീർദാസ! നിൻെറ ഗുരുനാഥൻ നിൻെറ വാക്കുകളെ വിശ്വസിക്കാതിരിക്കാൻ കാരണമുണ്ടു്. രാമാനന്ദനായി വന്നു നിൻെറ വിവാഹയടിയന്തിരം നടത്തിത്തന്നതു ഞാനാണു്. ഈ ബ്രാഹ്മണരുടെ വേഷത്തിൽ കണ്ടതു നാരദാദിമഹർഷിമാരെയത്രേ. മുഹമ്മദീയരുടെയും ഹിന്ദുക്കളുടെയും വേഷത്തിൽ കാണപ്പെട്ടവർ ദേവന്മാരായിരുന്നു. ഞാൻ കയറിയിരുന്ന പല്ലക്കു് ഗരുഡനും റിന്നേക്കയററിയ പല്ലക്കു ദേവേന്ദ്രൻെറ പുഷ്പകവിമാനവുമാകുന്നു. വാദ്യഘോഷങ്ങൾ ദേവവാദ്യങ്ങളുമായിരുന്നു." ഇങ്ങനെ കല്പിച്ചു് എല്ലാവരുടേയും സംശയനിവൃത്തി വരുത്തിയതിനുശേഷം, തൃപ്പാദപ്പൂക്കളിൽ വീണു വണങ്ങി ബ്രഹ്മാനന്ദത്തിൽ മുഴുകിക്കിടക്കുന്ന രാമാനന്ദസ്വാമികളെ തൃക്കൈകൊണ്ടുപിടിച്ചെഴുന്നേല്പിച്ചു വക്ഷസ്സിലണച്ചു തലോടി അനുഗ്രഹിച്ചിട്ടു്, "രാമാനന്ദ! നിൻെറ വത്സലശിഷ്യനായ കബീർ ലോകരക്ഷാർത്ഥം എന്നാൽ നിയോഗിച്ചയയ്ക്കപ്പെട്ട ശുകബ്രഹ്മമഹർഷിയാണെന്ന വസ്തുത നീ ധരിച്ചിട്ടുണ്ടല്ലോ. കഴിഞ്ഞജന്മത്തിൽ ഇവൻെറ തപസ്സിളക്കാനായി ദേവേന്ദ്രനാൽ പ്രേരിതയായിച്ചെന്ന രംഭ, അവളുടെ ഉദ്ദേശം സഫലമാകാതെ ലജ്ജാഭംഗത്തോടെ മടങ്ങിപ്പോവുകയുണ്ടായി. ഇപ്പോൾശുകൻ കബീറായി ഭൂമിയിൽജനിച്ചതു് അറിഞ്ഞു തൻെറ

പഴയ അഭിലാഷത്തെ പൂർത്തീകരിക്കാനായി എന്റെ സമ്മതത്തോടുകൂടി ഭൂലോകത്തിൽ ജനിച്ച ആ രംഭയാണ ഈ നില്ക്കുന്ന സുന്ദരി. ഇവരുടെ വിവാഹനിശ്ചയത്തിന കബീറിന്റെ സമുദായം വൈമുഖ്യം പ്രദർശിപ്പിക്കുകയാൽ സ്വവർഗ്ഗത്തിൽ ഒരൊററയാൾപോലും തമാലിനോടൊന്നിച്ച വധൂഗൃഹത്തിലേക്ക പോകാനില്ലായ്കയാൽ ആ ഭക്തൻ എന്നെ നിനച്ച സങ്കടപ്പെട്ടകയും ഞാൻ നിന്റെ വേഷത്തിൽ മുമ്പുപറഞ്ഞ സംഘക്കാരോടുകൂടി ചെന്ന തമാലിനെ സാഹായിക്കുകയും ചെയ്കതാണ്'" എന്നരുളി എല്ലാവരേയും അനുഗ്രഹിച്ച മറഞ്ഞു.

അത്യത്ഭുതകരമായ ആ ദിവ്യസംഭവത്താൽ എല്ലാവരും പരിഭ്രാന്തന്മാരായി പലനിമിഷങ്ങൾ അവിടവിടെത്തന്നെ തറയ്ക്കപ്പെട്ടതുപോലെ നിലകൊണ്ടുപോയി. അനന്തരം ഭഗവദ്ദർശനലാഭത്തിന കാരണഭൂതനായ കബീറിനെ സ്വാമികളും ബ്രാഹ്മണരും പ്രത്യേകംപ്രത്യേകം തഴുകിത്തലോടുകയും ആ യുവാവിന്റെ മാഹാത്മ്യത്തെപ്പററി പ്രശംസിച്ച പ്രസംഗിക്കുകയും ചെയ്തു. തദനന്തരം സ്വാമികൾ ആ ദമ്പതികളെ യഥാവിധി അനുഗ്രഹിച്ച് അവരെ വാത്സല്യപൂർവം യാത്രയയച്ചു.

കബീറും സുന്ദരിയും ഗൃഹത്തിൽചെന്ന് മഠത്തിലുണ്ടായ സംഭവം മുഴുവൻ തമാലിനെയും ജിജ്ജാബീബിയേയും ധരിപ്പിച്ചു. ആ വൃദ്ധപിതാക്കൾ സ്വപുത്രന്റെ വിവാഹകർമ്മം സാക്ഷാൽ മഹാവിഷ്ണുവിന്റെ ദിവ്യസാന്നിദ്ധ്യത്തോടുകൂടി നടത്താനിടയായതിനെ ഓർത്ത് അത്ഭുതാനന്ദപരിപ്ളുതരായി ഭവിച്ചു. അതുപോലെതന്നെ ദിവ്യനായ തന്റെ പുത്രന ദിവ്യയായ കളത്രത്തെത്തന്നെ ലഭിച്ചതിലും അവക്ക് എന്തെന്നില്ലാത്ത ആശ്ചര്യവും കൃതാർത്ഥതയുമുണ്ടായി.

കബീർ ഏകതപത്തിൽനിന്നും ദന്ദ്വതപത്തേപ്രാപിച്ചിട്ടും തന്റെ നിത്യകർമ്മാദ്യനുഷ്ഠാനങ്ങൾക്കോ ഭഗവത്പൂജാകാര്യത്തിനോ ഗുരുദർശനവ്രതത്തിനോ മററു തപശ്ചര്യകൾക്കോ യാതൊരു മുടക്കവും വരുത്തുകയുണ്ടായില്ല. അങ്ങനെ കഴിഞ്ഞുവരുന്ന കാലത്ത് ഒരിക്കൽ ഒരു വൈദികബ്രാഹ്മണൻ വലിയ ഒരുപ്പാടോടുകൂടി ഒരു ഗോമേധയാഗം നടത്തുന്ന എന്നറിഞ്ഞു കബീർ യാഗകർമ്മം കാണുന്നതിന പോയിരുന്നു. തദവസരത്തിൽ യഥാവിധി മന്ത്രോച്ചാരണങ്ങളോടുകൂടി ഗോവിനെ നിഗ്രഹിക്കുന്നതിന ഒരുങ്ങുന്നതുകണ്ട്, ജീവകാരുണ്യനിധിയായ ആ മഹാത്മാവ് അവരുടെ സമീപത്തുചെന്ന്, “മാന്യരേ, എന്തിനായിട്ടാണ നിങ്ങളുടെ ആരംഭം?” എന്ന ചോദിച്ചു. പുണ്യാത്മാവായ കബീർദാസ്സിനെക്കണ്ടു നിർദ്ദയരായ ആ ബ്രാഹ്മണരുടെ പിടിയിൽനിന്നും വേർപെടാൻ നിവൃത്തിയില്ലാ

തെ നില്ക്കുന്ന ആ സാധുജീവി കണ്ണീരൊഴുക്കി കരഞ്ഞുതുടങ്ങി. കബീർ അതുനോക്കി അതിനെ തൊട്ടു തലോടി സമാശ്വസിപ്പിച്ചുകൊണ്ടു്, അതേചോദ്യം വീണ്ടും അവരോടു ചോദിച്ചു. "യാഗപശുവിനെ ഹോമിക്കാൻ പോകുന്നു. നിങ്ങൾ എന്താണു് ഒരു സല്ക്കർമ്മത്തിനു് ആരംഭിക്കവേ അയുക്തമായ ചോദ്യത്താൽ കുറുക്കിടുന്നതു്?" എന്നു ബ്രാഹ്മണർ പ്രതിപ്രശ്നം ചെയ്തു.

കബീർ—നിങ്ങൾ നടത്തുന്നതു യുക്തകർമ്മമോ?

ബ്രാഹ്മണർ—സംശയമെന്തു്? വേദവിധി അനുസരിച്ചു നടത്തപ്പെടുന്ന കർമ്മം അയുക്തമാകുമോ?

കബീർ—പശുവിനെക്കൊല്ലാൻ വേദത്തിൽ വിധിച്ചിട്ടുണ്ടോ?

ബ്രാഹ്മണർ—വേദത്തിന്റെ പുറത്തെ ഏടുപോലും കണ്ടിട്ടില്ലാത്ത നിങ്ങളോടു് അതിനെപ്പററി എന്താണു പറയേണ്ടതു്?

കബീർ—അതിൽ വിധിച്ചിരിക്കുന്നതു പറഞ്ഞാൽ മതി.

ബ്രാഹ്മണർ—ഇന്നു് ഈ വൈദികമഠത്തിൽ നടത്തപ്പെടുന്ന കർമ്മമെന്താണെന്നു നിങ്ങൾ അറിഞ്ഞുവോ?

കബീർ—ഗോമേധയാഗം എന്നു പറയുന്നതു കേട്ടു.

ബ്രാഹ്മണർ:—ആ യാഗത്തിന്റെ ചടങ്ങുകൾ എന്തൊക്കെയാണെന്നും അതിന്റെ മന്ത്രങ്ങൾ എന്തൊക്കെയെന്നും അതിനധികാരി ആരെന്നും അതുകൊണ്ടുള്ള ഫലമെന്താണെന്നും ആരെ ഉദ്ദേശിച്ചു നടത്തുന്നുവെന്നും ആർക്കെല്ലാമാണു് അതിൽ പങ്കുകൊള്ളാൻസാധിക്കുന്നതെന്നും എന്തെല്ലാം യോഗ്യതകളുള്ളവർക്കാണു് അതു നോക്കിക്കാണാൻ കഴിവുള്ളതെന്നുംമറ്റും നിങ്ങൾക്കറിയാമോ? പണ്ടു ഒരു ഗോരക്ഷർവന്നു് എന്തൊക്കെയോ ചില അഭ്യാസങ്ങൾ കാണിച്ചപ്പോൾ നിങ്ങൾ അയാളെ തോല്പിച്ചു എന്നുവച്ചു് ഇങ്ങനെ വേദകർമ്മങ്ങളിൽ കൈകടത്താനുള്ള അവകാശം നിങ്ങൾക്കില്ല. കഴക്കൂത്താടികളും കൺകെട്ടുവിദ്യക്കാരും ജാലവിദ്യക്കാരും മററും ഇവിടെക്കടക്കാൻ പാടില്ല. ഇവിടെ നടക്കുന്നതു ബ്രാഹ്മണകർമ്മമാണു്. അതിലും വൈദികബ്രാഹ്മണരുടെ കർമ്മമാണു്. അതിനധികാരികൾ നാക്കിലും നോക്കിലും ചതുർവേദസാരാമൃതം വഴിഞ്ഞൊഴുകുന്ന മഹാബ്രാഹ്മണരുമാണു്. അത്ര മഹത്വമേറിയ ഒരു വലുതായ കർമ്മത്തിൽ കൈകടത്താൻ നിങ്ങൾക്കവകാശമില്ല. വേഗം പുറത്തിറങ്ങിപ്പോകണം.

കബീർ:—അതിരിക്കട്ടെ; ആരെ ഉദ്ദേശിച്ചാണു നിങ്ങൾ ഈ കർമ്മം നടത്തുന്നതു്?

ബ്രാഹ്മണർ:—ദേവന്മാരെ ഉദ്ദേശിച്ചു്.

കബീർ:—അവർക്കിതുകൊണ്ടെന്തുകിട്ടും?

ബ്രാഹ്മണർ:—ഹവിർഭാഗത്തെ അവർ സ്വീകരിക്കും.

കബീർ:—എന്നിട്ടു നിങ്ങൾക്കു എന്തുഫലം?

ബ്രാഹ്മണർ:—അഭീഷ്ടസിദ്ധിയുണ്ടാകും.

കബീർ—സാധുജന്തുനിഗ്രഹത്താലല്ലേ നിങ്ങൾക്കഭീഷ്ടസിദ്ധിയുണ്ടാവുക? ജന്തുനിഗ്രഹം വേദത്താൽ നിഷേധിക്കപ്പെട്ട ഒരു പാപകർമ്മമല്ലേ? 'സർവ്വംബ്രഹ്മമയംജഗത്' എന്നു വിധിക്കുന്ന വേദത്തെ ഈ കർമ്മത്താൽ നിങ്ങൾ നിന്ദിക്കുകയല്ലേ ചെയ്യുന്നതു്? വേദത്തെ നിന്ദിക്കുന്നവർ വൈദികന്മാരാകുമോ? സർവ്വം ബ്രഹ്മമയമാണെന്നിരിക്കെ, അതിലുൾപ്പെട്ട ഒരു ജന്തുവിനെ നിഗ്രഹിക്കുന്നതു ബ്രഹ്മനിന്ദനമല്ലേ? ബ്രഹ്മത്തെ നിന്ദിക്കുന്നവർ ബ്രാഹ്മണരാകുമോ? സ്വന്തം അഭീഷ്ടസിദ്ധിക്കായി തന്റെ സമസൃഷ്ടിയിൽപെട്ട ഒരു ജന്തുവിനെ ഹിംസിക്കുന്നതു സ്വാർത്ഥമല്ലേ? സ്വാർത്ഥികൾ പാപികളും ഹിംസാകർമ്മികൾ ചണ്ഡാളന്മാരുമല്ലേ?

ബ്രാഹ്മണർ:—നിങ്ങൾക്കു വേദം മുഖസ്ഥിതമല്ലാത്തതുകൊണ്ടു് ഈ അഭിപ്രായങ്ങൾ തോന്നുന്നതാണു്. യാഗത്തിന്നു പശുവിനെ നിഗ്രഹിക്കാമെന്നും മററുവിധത്തിൽ ജന്തുഹിംസചെയ്യാൻ പാടില്ലെന്നുമാണു വേദം വിധിക്കുന്നതു്.

കബീർ:—ബ്രാഹ്മണവേഷധാരികളായ സഹോദരന്മാരേ! നിങ്ങൾ വേദത്തെ തെററിദ്ധരിച്ചിരിക്കുന്നു. ഉപരിപ്ലവബുദ്ധികളായ നിങ്ങൾ വേദസമുദ്രത്തിൽ പൊന്തിക്കിടക്കുന്ന അർത്ഥമാലിന്യങ്ങളെ മാത്രം സ്വീകരിച്ചിരിക്കുന്നു. അതിനടിയിൽ അടിഞ്ഞുകിടക്കുന്ന അർത്ഥരത്നങ്ങളെ മുങ്ങിത്തപ്പി എടുക്കാൻ നിങ്ങൾക്കു കഴിഞ്ഞിട്ടില്ല. അതുകൊണ്ടു നിങ്ങളുടെ മുഖത്തുനിന്നും വേദാർത്ഥങ്ങൾ ശ്രവിക്കുന്ന അന്യമതക്കാർ പരപാവനമായ വേദത്തെ വെറുക്കുകയും അറയ്ക്കുകയും ചെയ്യും. യാഗം യാഗമെന്നുവച്ചാൽ കർമ്മാഗ്നിയെ ജ്വലിപ്പിച്ചു നെയ്യൊഴിച്ചു വളർത്തി പശുവിനെ ഹോമിക്കുകയാണെന്നു ധരിക്കുന്നതു തെററാണു്. കുണ്ഡലിനയാകുന്ന അഗ്നിയെ ജ്വലിപ്പിച്ചു പാപസഞ്ചിതമാകുന്ന പശുവിനെയും പുണ്യസഞ്ചിതമാകുന്ന നെയ്യും അതിൽ ഹോമിച്ചു ബ്രഹ്മജ്ഞാനമാകുന്ന അഭീഷ്ടസിദ്ധിയെ പ്രാപിക്കുന്നതത്രെ യാഗം. ആ യാഗത്തെ അനുഷ്ഠിക്കുന്നവനാണു് യഥാർത്ഥബ്രാഹ്മണൻ. നിങ്ങൾക്കു സാമർത്ഥ്യമുണ്ടെങ്കിൽ ആ യാഗത്തിന്നു തയാറാവുക! നിരുപദ്രവിയായ ഈ പശുവിനെ വൃഥാ ഹിംസിക്കണ്ട. ആ പാപംകൂടി നിങ്ങളുടെ സഞ്ചിതത്തോടു ചേർക്കണ്ടാ.

ബ്രാഹ്മണർ:—വൈദികകാലംമുതൽക്കേ ഞങ്ങളുടെ പൂർവ്വികന്മാർ ആചരിച്ചുവരുന്ന ഒരു കർമ്മത്തെ ഞങ്ങൾ കൈവിടുന്നതല്ല.

കബീർ:—കാളി, ദുർഗ്ഗ, വാരാഹി മുതലായ താമസദേവതകളെ ആരാധിച്ചുവന്ന ഒരു കൂട്ടം അജ്ഞാനികളാൽ ആചരിച്ചുപോന്ന ജന്തുബലിയുടെ ഒരു പരിഷ്കരിച്ച ചടങ്ങായി ഇതിനെ പണ്ടുള്ളവർ സ്വീകരിച്ചിരുന്നു. മാത്രമല്ല, യാഗത്തിൽ ഹോമിക്കുന്ന പശുവിനെ മന്ത്രശക്തിയാൽ അവരിൽ പലരും പുനർജ്ജീവിപ്പിച്ചുംവന്നിരുന്നു. പുനർജ്ജീവിപ്പിച്ചിരുന്നു എങ്കിലും നിഗ്രഹിച്ചതിന്റെ ദുഷ്ഫലം ഒട്ടുളവു് അവർ അനുഭവിക്കാതിരിക്കയില്ലെന്നുള്ളതു നിശ്ചയമാണു്. എന്നിരുന്നാലും പുനർജ്ജീവിപ്പിക്കുന്നുണ്ടല്ലോ എന്നൊരു സമാധാനത്തിനു വകയുണ്ടായിരുന്നു. ഇന്നത്തെ അധ്വര്യുപാദികൾ അതിനും ശക്തിയില്ലാത്തവരാണു്.

ബ്രാഹ്മണർ:—യാഗത്തിൽ ഹോമിക്കപ്പെട്ട പശുവിനെ പുനർജ്ജീവിപ്പിക്കാൻ സാധിക്കുന്നതാണോ? നിങ്ങൾ മാത്രമേ ഇതു പറഞ്ഞു കേട്ടിട്ടുള്ളൂ.

കബീർ:—ബ്രാഹ്മദൈവഭൗതപൈത്രമാനുഷങ്ങളെന്നു് യാഗം അഞ്ചുവിധമാണെന്നു നിങ്ങൾ ധരിച്ചിരിക്കുമല്ലോ. ബ്രാഹ്മയാഗമെന്നുവച്ചാൽ വേദാദ്ധ്യയനവും ദൈവയാഗമെന്നുപറഞ്ഞാൽ ഹോമകർമ്മവും ഭൗതയാഗമെന്നുള്ളതു ബലികർമ്മവും പൈത്ര(പിതൃ)യാഗമെന്നാൽ തർപ്പണവും മാനുഷയാഗമെന്നതു അതിഥിഭിക്ഷായുമാണു്. ജന്തുബലിയെ ഏററുവാങ്ങുക ഭൂതങ്ങളുടെ സ്വഭാവമാകുന്നു. ബലി ഏററാൽ അവയുടെ പ്രീതി ലഭിക്കുമെന്നു വിശ്വാസവും അതെന്തുതന്നെയായാലും ബലികഴിച്ച ജന്തുവിനെ മന്ത്രശക്തിയാൽ പുനർജ്ജീവിപ്പിക്കേണ്ടതും അങ്ങനെ ചെയ്യാത്തപക്ഷം ആ യാഗം അപൂർണ്ണമാകുന്നു. യഥാവിധി രണ്ടു വ്യാഴവട്ടക്കാലത്തോളം ബ്രഹ്മചര്യത്തോടുകൂടി പുരശ്ചരണം നടത്തിമന്ത്രസിദ്ധിവരുത്തിയ മാന്ത്രികന്മാരുടെ അഭാവത്താൽ കാലാന്തരത്തിൽ പുനർജ്ജീവിപ്പിക്കുവാൻ സാധിക്കാതെ വരികയാൽ ലേശം ജീവകാരുണ്യവും സദ്ഗുണങ്ങളുമുള്ള വൈദികന്മാരിൽ പലരും യാഗത്തെ കൈവിടുകയും അജ്ഞാനികളായ ചിലർ, പുരോഡാശാദി യാഗശിഷ്ടവസ്തുക്കളെ ബ്രഹ്മാദികൾ ഹവിർഭാഗമായിസ്വീകരിച്ചു്, കൊല്ലപ്പെട്ട ജന്തുവിന്റെ ജീവനു സദ്ഗതി കൊടുത്തുകൊള്ളുമെന്നുംമററും ലോകത്തെ തെററിദ്ധരിപ്പിച്ചുകൊണ്ടു് ശുഷ്കമായവിധത്തിൽ യാഗത്തെ അനുഷ്ഠിച്ചു പോരികയും ചെയ്യുന്നു. ബലി നൽകപ്പെടുന്ന ജന്തുവിന്റെ ജീവന്റെയും

ബലി നടത്തുന്ന മനുഷ്യന്റെ ജീവന്റെയും ഗതിയെ വെളി പ്പെടുത്തുന്ന ഒരത്ഭുതകഥ ഞാൻ നിങ്ങളെ കേൾപ്പിക്കാം നേപ്പാളരാജ്യത്തിന്റെ അധിപതിയായി ഇരാവാൻ എന്നൊരു രാജാവുണ്ടായിരുന്നു. ആ രാജാവും അദ്ദേഹത്തിന്റെ മന്ത്രിയുംകൂടി ദുർഗ്ഗയെ സേവിച്ചു പ്രത്യക്ഷപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടുകൂടി പട്ടണത്തിന്റെ അതിർത്തിയിലുള്ള ദുർഗ്ഗാക്ഷേത്രത്തിൽ ചെന്നു ഭജനം തുടങ്ങി. പന്ത്രണ്ടുകൊല്ലത്തേ ഭജനമാണു നിശ്ചയിച്ചിരുന്നതു്. പന്ത്രണ്ടാംകൊല്ലത്തിന്റെ അവസാനദിവസം ദുർഗ്ഗാദേവി അവരുടെ സ്വപ്നത്തിൽ ദർശനംകൊടുത്തു്, "ശാന്തിക്കാരൻപോററിയെ എനിക്കു ബലി നൽകുക! നരബലികൊണ്ടല്ലാതെ, നിങ്ങളുടെ മാംസചക്ഷുസ്സിനുഎന്നെ ക്കാണാൻ സാധിക്കുന്നതല്ല" എന്നരുളി മറഞ്ഞു. രാജാവും മന്ത്രിയും ഉണർന്നു സ്വപ്നസംഭവം അന്യോന്യം അറിയിച്ചു. അവൎക്കു വലിയ കുണ്ഠിതത്തിനാണു സംഗതിയായതു്. ശാന്തിക്കാരനായ ബ്രാഹ്മണൻ വയോവൃദ്ധനും മഹാഭക്തനുമാകുന്നു. അങ്ങനെയുള്ള ഒരു വന്ദ്യപുരുഷനെ വെട്ടി ബലികൊടുക്കുന്നതിനു് അവൎക്കു മടിതോന്നി. ഏതായാലും ദുർഗ്ഗാനിദേശം അദ്ദേഹത്തെഅറിവിച്ചു് അഭിപ്രായം ചോദിക്കാമെന്നു നിശ്ചയിച്ചു വിവരംശാന്തിയെധരിപ്പിച്ചു. അദ്ദേഹം അതിനുസമാധാനംപറയാതെ,നേരേ ശ്രീകോവിലിനുള്ളിൽകടന്നു് "എടി,ചാണ്ഡാളി! നീചേ! നിർദ്ദയേ! ഏഴുവയസ്സുമുതൽ എഴുപത്തേഴുവയസ്സുവരെ നിന്നെ സേവിച്ചതിനു് കൂലി ഈ വിധത്തിലൊ? എടി നന്ദികെട്ട പിശാചീ! നിന്നെ ഞാൻ ഈ നിമിഷത്തിൽ ഉന്മൂലനാശം വരുത്തിയേയ്ക്കാം" എന്നു പറഞ്ഞു് ചെകിട്ടത്തു് ആഞ്ഞു നാലടികൊടുത്തു. അടികൊണ്ടു വേദന സഹിക്കാൻ വയ്യാതെ ദേവി പ്രത്യക്ഷമായി ആ വൃദ്ധബ്രാഹ്മണന്റെ കൈകൾ കടന്നുപിടിച്ചു്, "ഭക്താ! നിന്നിൽ എനിക്കു വാത്സല്യമില്ലാഞ്ഞിട്ടല്ല, നിന്റെ ആത്മഗതിക്കുവേണ്ടി മാത്രമാണു് ഞാൻ ആ വിധം രാജാവിനോടും മന്ത്രിയോടും ആജ്ഞാപിച്ചതു്. കഴിഞ്ഞ ജന്മത്തിൽ നീ എനിക്കു രണ്ടാടുകളെ ബലി നൽകുകയുണ്ടായി. ആ ആടുകൾ രണ്ടുമാണു് ഈ രാജാവും മന്ത്രിയുമായി ജനിച്ചിരിക്കുന്നതു്. എനിക്കു ബലിയായി ഭവിച്ചതുകൊണ്ടു് അവൎക്കീ ഉയന്നപദവിലഭിച്ചതുമാണു് എന്നാൽ നിന്നെ എനിക്കു ബലിതന്നു് പൂൎവജന്മത്തിലെ അവരുടെ പകവീട്ടേണ്ടതു് അവരുടെ കടമയാണു്. അതിനായിട്ടാണു് അവൎക്കു ഇവിടെവന്നു ഭജനം പാൎക്കണമെന്നു തോന്നിയതും. അതുകൊണ്ടു നീ സമ്മതിച്ചില്ലെങ്കിലും അവർ നിന്നെവി

ട്ടയയ്ക്കുമെന്നു വിചാരിക്കേണ്ട. അഥവാ, ദയതോന്നി ഇപ്പോൾ വെറുതെ വിട്ടാൽതന്നെയും ഈ പ്രതിക്രിയയ്ക്കായി നിങ്ങൾ മൂന്നാളും ഇനിയും ജന്മമെടുക്കണം. ഏതൊരുജന്മത്തിലെങ്കിലും ആ കർമ്മം നടന്നാലല്ലാതെ നിങ്ങൾക്കു ഭവസങ്കടം തീരുന്നതല്ല. സർവാന്തര്യാമിയായ ഈശ്വരന്റെ നിയമമാണതു്. അതുകൊണ്ടു സന്തോഷപൂർവം അവക്കു വഴിപ്പെടുക! എന്നെ സേവിച്ചതിന്റെ ഫലമായി ഈ ഒരു ജന്മത്തിൽതന്നെ നിനക്കു മുക്തികിട്ടുമാറു് എന്റെ അനുഗ്രഹത്തിനു പാത്രമാകത്തക്ക പരിശുദ്ധി അതുമൂലം നിനക്കു സിദ്ധിക്കുകയുംചെയ്യും" എന്നരുളി അന്തർദ്ധാനംചെയ്തു. ബ്രാഹ്മണനു് കഥയറിയാതെ ദേവിയെ പ്രഹരിച്ചുപോയതിൽ അളവററ മനസ്താപമുണ്ടായി. ദേവീവിഗ്രഹത്തെ പലവുരു നമസ്കൃതിചെയ്തു് അജ്ഞാനത്താൽ ദേവിയെ താഡിച്ചതെററിനു മാപ്പപേക്ഷിച്ചു. അനന്തരം ബ്രാഹ്മണൻ രാജാവിന്റെയും മന്ത്രിയുടെയും സമീപത്തുചെന്നു്, "എന്നെ ദേവിക്കു ബലികൊടുത്തുകൊൾവിൻ! ഞാൻ അതിനു വഴിപ്പെട്ടുകൊള്ളണമെന്നു് ദേവി അരുളിച്ചെയ്തിരിക്കുന്നു. പക്ഷേ, രണ്ടുപേരുടേയും വെട്ടുകൊണ്ടു മരിക്കത്തക്കവണ്ണം രണ്ടാളും ഒരേസമയത്തു് ഒന്നിച്ചു വെട്ടണം. അത്രമാത്രമേ നിങ്ങൾ എനിക്കു സഹായംചെയ്യേണ്ടതായിട്ടുള്ളു" എന്നുപറഞ്ഞു. രാജാവും മന്ത്രിയും അതു കേട്ടു്, "വന്ദ്യരേ! വൃദ്ധനായ താങ്കളെ ഗളച്ഛേദംചെയ്വാൻ ഞങ്ങൾക്കു മടിയുണ്ടു്. അങ്ങയുടെ അഭിപ്രായം അറിവാനായിമാത്രം ആദ്യം ചോദിച്ചതല്ലാതെ നിർദ്ദയമായി അങ്ങനെ പ്രവർത്തിക്കണമെന്നു ഞങ്ങൾക്കു് ഉദ്ദേശമില്ല. അതേ, വെറും സ്വാർത്ഥലാഭത്തെ മോഹിച്ചു വന്ദ്യനായ താങ്കളെ വെട്ടിക്കൊല്ലാൻ ഞങ്ങൾ തയാറല്ല" എന്നു വൈമനസ്യം പ്രകടിപ്പിച്ചു. ബ്രാഹ്മണൻ പറഞ്ഞു:—"മാന്യരെ, അതു നിങ്ങളുടെ ജീവകാരുണ്യ മനഃസ്ഥിതിയെ തുറന്നുകാട്ടിയതാണു്. എന്നാൽ ദുർഗ്ഗാദേവിക്കു് എന്നെ ബലികൊടുക്കണമെന്നു ഞാൻ നിങ്ങളോടു് അപേക്ഷിക്കുന്നു. ഒരു ബ്രാഹ്മണന്റെ അപേക്ഷയെ നിങ്ങൾക്കു നിരസ്സിക്കാൻപാടില്ല" "താങ്കളുടെ അപേക്ഷയ്ക്കു കാരണമെന്താണെന്നറിയിക്കാമോ?" എന്നു രാജാവു ചോദിച്ചതിനു ബ്രാഹ്മണൻ ദുർഗ്ഗാദേവി അരുളിച്ചെയ്ത വൃത്താന്തം അവരെ ധരിപ്പിച്ചു. രാജാവു് അതുകേട്ടു്, "നമ്മുടെ മൂന്നു പേരുടേയും പൂർവജന്മവൃത്താന്തം ഈ വിധത്തിലാണെങ്കിൽ, ദേവിയുടെ അരുളപ്പാടിനെ ആദരിക്കാത്തപക്ഷം, ഈ ബ്രാഹ്മണോത്തമനെ നമ്മുടെ കൈകൊണ്ടു ദേവിക്കു ബലി കഴിപ്പിക്കുന്നതിനു

യി മേൽജന്മം എടുക്കേണ്ടിവരും. കർമ്മഫലം ഏതുജന്മത്തിലായാലും അനുഭവിച്ചുതന്നെ തീരണം. അതുകൊണ്ടു ഈ ജന്മത്തിൽ തന്നെ നാം രണ്ടുപേരും ഒന്നിച്ച് വന്ദ്യനായ ഈ ബ്രാഹ്മണോത്തമനെ ദേവിക്കുബലികൊടുത്തു് ഇരുകൂട്ടരുടേയും പൂർവ്വജന്മത്തിലെ കടപ്പാടിനെ തീർക്കുകയാണു വേണ്ടതു്" എന്നു് അഭിപ്രായപ്പെട്ടു. മന്ത്രി ആ അഭിപ്രായത്തോടിണങ്ങുകയും ചെയ്തു. ഉടനെ മൂന്നുപേരുംകൂടി അപ്രകാരം തീർച്ചപ്പെടുത്തി ദേവിസന്നിധിയെ പ്രാപിച്ചു ബ്രാഹ്മണനെ രണ്ടുപേരും നമസ്കരിച്ചു വീണ്ടും അദ്ദേഹത്തിൻെറ സമ്മതംവാങ്ങി, രണ്ടാളുടേയും ഖഡ്ഗങ്ങൾ ഒരേഅളവിൽഉയർത്തി ഏകകാലത്തിൽ ഒന്നിച്ചു വെട്ടി ബ്രാഹ്മണൻെറ ശിരസ്സിനെ ഉടലിൽ നിന്നും വേർപെടുത്തി. തൽക്ഷണം പ്രസന്നയായ ദേവി, രാജാവിൻെറയുംമന്ത്രിയുടെയുംമുമ്പിൽ പ്രത്യക്ഷയായി രണ്ടാളെയുംവാത്സല്യപൂർവ്വം അഭിസംബോധനംചെയ്തിട്ടു്, "നിങ്ങളുടെ പതിനീരാണ്ടത്തെ ഭജനവും നരബലിയും എന്നെ അത്യന്തം പ്രസന്നയാക്കിച്ചെയ്തിരിക്കുന്നു. നിങ്ങളുടെ അഭീഷ്ടത്തെ ചോദിച്ചുകൊള്ളുക" എന്നരുളിച്ചെയ്തു "ദേവീ! ലോകജനനീ! ഞങ്ങളാൽ നിഗ്രഹിക്കപ്പെട്ട ബ്രാഹ്മണവര്യനെ ജീവിപ്പിക്കുന്നതിനും മന്ത്രിയുടെ അഭീഷ്ടത്തെ സാധിച്ചുകൊടുക്കുന്നതിനും തിരുവുള്ളമുണ്ടാകണം" എന്നായിരുന്നു രാജാവിൻെറ പ്രാർത്ഥന രാജാവിൻെറ നിസ്സ്വാർത്ഥമായ അപേക്ഷയാൽ സന്തുഷ്ടയായി ഭവിച്ച ദേവി, മൂന്നാമതൊരു വരം കൂടി ചോദിച്ചുകൊള്ളുവാൻ രാജാവിനോടു് ആവശ്യപ്പെട്ടു. രാജാവു് അതുകേട്ടു്, "ഈ ജന്മത്തിൽ തന്നെ ഞങ്ങൾക്കു മൂന്നുപേർക്കും മോക്ഷം കിട്ടാൻ അനുഗ്രഹിക്കണം" എന്നഭ്യർത്ഥിച്ചു. രാജാവിൻെറ ആ പ്രാർത്ഥന സ്വീകരിച്ചു "അപ്രകാരം സംഭവിക്കട്ടെ;" എന്നനുഗ്രഹിച്ചിട്ടു്, മന്ത്രിയോടു് അഭീഷ്ടമെന്താണെന്നു ചോദിച്ചു. മന്ത്രിയാകട്ടെ, തൊഴുതഭ്യർത്ഥിച്ചതാവിതു്:— "ലോകമാതാവായ ദേവി! രാജാവിൻെറ മൂന്നുവരങ്ങളും സാധിതപ്രായമാകാൻ അനുഗ്രഹിക്കണമെന്നു് ഒരൊററവരം മാത്രമേ ഇജ്ജനത്തിനു് ആവശ്യമുള്ളു." "അപ്രകാരം സാധിക്കട്ടെ!" എന്നു ദേവി അനുഗ്രഹിക്കുകയും വൃദ്ധനായ ബ്രാഹ്മണൻ ഉറക്കിഉണർന്നതുപോലെ പുനർജ്ജീവിച്ചെഴുന്നേൽക്കുകയുംചെയ്തു. പ്രസന്നവദനയായി സാത്വികമയിയായിനിന്നരുളുന്ന ദുർഗ്ഗാദേവിയെക്കണ്ടു ബ്രാഹ്മണൻ സാഷ്ടാംഗം നമസ്കരിച്ചു. ദേവി അദ്ദേഹത്തെ തൃക്കൈകൊണ്ടു പിടിച്ചെഴുന്നേൽപ്പിച്ചു ശിരസ്സിൽ തൊട്ടനുഗ്രഹിച്ചിട്ടു്, "വത്സ! നിന

ക്കു് എന്തൊരഭീഷ്ടമാണുള്ള"തെന്നു ചോദിച്ചു. ബ്രാഹ്മണൻ ഉണൎത്തിച്ചു: "അംബികേ! ലോകജനനി! ശാൎദ്ദൂലവാഹനേ! അടിയനും ഈ നില്ക്കുന്ന രാജാവിനും മന്ത്രിക്കും ഇനി ഒരു ജന്മമെടുക്കാൻ ഇടയാകാത്തവണ്ണം ഈ ജന്മത്തിൽതന്നെ മുക്തിലഭിക്കുമാറു് അനുഗ്രഹിച്ചാലും! ഈ ഒരുവരമേ അടിയനു ആവശ്യമായിട്ടുള്ളു" "അപ്രകാരം സംഭവിക്കട്ടെ!" എന്നരുളി മൂന്നുപേരെയും പ്രത്യേകം പ്രത്യേകം അനുഗ്രഹിച്ചിട്ടു ഭഗവതി തിരോധാനം ചെയ്തു. ബ്രാഹ്മണോത്തമന്മാരെ! ബലികൎമ്മത്തിന്റെ അനന്തരഫലം ഈ ചരിത്രത്തിൽനിന്നും നിങ്ങൾക്കു വെളിപ്പെട്ടു നില്ലേ? ഇനിയും എത്രവളരെ ഉദാഹരണങ്ങൾ വേണമെങ്കിലും പറഞ്ഞു കേൾപ്പിക്കുകയും ചെയ്യാം. വൈദികന്മാരേ! തുടൎച്ചയായ പലേപല ജന്മങ്ങൾക്കുകാരണമായിത്തീരുന്ന ഈ ജന്തുഹിംസയിൽനിന്നും നിങ്ങളുടെ മനസ്സിനെ പിന്തിരിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു. ഈ സാധുജന്തുവിനെ നിഗ്രഹിക്കാതിരിപ്പാൻ നിങ്ങൾക്കു കരുണയുണ്ടാകണം.

ബ്രാഹ്മണർ:—താങ്കളുടെ ജ്ഞാനഗൎഭങ്ങളായ അഭിപ്രായങ്ങളെ ഞങ്ങൾ ആദരിക്കുന്നു. എന്നാൽ വേദത്തെ സൎവ്വത്തിനും ഉപരിയായി ആദരിക്കുകയും അനുസരിക്കുകയും ചെയ്യേണ്ടവരായ ഞങ്ങൾക്കു ഈ കൎമ്മത്തെ മുടക്കാൻ പാടുണ്ടോ?

കബീർ:—നിങ്ങൾ ആവിധം സംശയിക്കുന്നതു് വേദപ്രണേതൃത്വം ഈശ്വരനിൽ ആരോപിക്കുന്നതുകൊണ്ടാണു്. ഈശ്വരൻ വേദത്തെ നിൎമ്മിച്ചു എന്നു നിങ്ങൾ വിശ്വസിക്കണ്ടാ. എന്നാൽ ഈശ്വരസാക്ഷാൽകാരം സിദ്ധിച്ച മഹാത്മാക്കളാണു് അതു സൃഷ്ടിച്ചിട്ടുള്ളതു്. ആ മഹാത്മാക്കളാകട്ടെ, അവർ ജീവിച്ചിരുന്ന കാലത്തേ ജനസമുദായത്തിന്റെ പുരോഗമനത്തെ ആധാരമാക്കി അക്കാലത്തിനു് അനുസരിച്ചു വേദങ്ങൾ നിൎമ്മിച്ചിട്ടുള്ളതാണു്. സ്മൃതികളുടേയും അവസ്ഥ അതുതന്നെ. പുരാണങ്ങളുടെയും ഇതിഹാസങ്ങളുടെയും മററു ശാസ്ത്രങ്ങളുടേ പോലും സ്ഥിതിയും ആവിധമാകുന്നു. അതിരിക്കട്ടെ; വേദം നിൎമ്മിച്ചകാലത്തിനും നാം ജീവിച്ചുപോരുന്ന ഈകാലത്തിനും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. ആ കാലത്തു നിൎമ്മിച്ചിട്ടുള്ള വേദത്തെ ഇന്നു നാം അന്ധമായ നിലയിൽ ആദരിക്കുകയോ അനുസരിക്കുകയോചെയ്യുന്നതു് അബദ്ധമാണു്. കാലത്തിനനുസരിച്ചുള്ള ഭേദഗതികളോടുകൂടി മാത്രമേ നാം അവയെ സ്വീകരിക്കാൻ പാടുള്ളു. അതിനുള്ള അധികാരവും അവകാ

ശവും നമുക്കുണ്ടു്. മനുഷ്യർ എപ്പോഴും സ്വതന്ത്രരായി ജീവിക്കേണ്ടവരാകുന്നു. പ്രകൃതിയുടെ നിയമമേ അതാണു്. വൈദികകാലത്തിൽനിന്നും ഇക്കാലത്തു് പ്രകൃതിക്കുതന്നെ എന്തെല്ലാംവ്യത്യാസങ്ങൾവന്നിട്ടുണ്ടെന്നു നോക്കുക! അക്കാലത്തു കാടായിക്കിടന്ന സ്ഥലങ്ങൾ ഇപ്പോൾ നാടായിത്തീർന്നിട്ടുണ്ടു്. അന്നു കടലായിരുന്ന ഭാഗങ്ങൾ ഇന്നു കരയായിട്ടുണ്ടു്. അന്നു കരയായിരുന്ന പ്രദേശങ്ങൾ ഇന്നു കടലായും ഭവിച്ചിരിക്കുന്നു. ഇതിൽനിന്നും പ്രകൃതിതന്നെയും കാലാനുസൃതമായ ഭേദഗതികളെ സ്വയം സ്വീകരിക്കുന്നു എന്നല്ലേ നാം മനസ്സിലാക്കേണ്ടതു്? അങ്ങനെയിരിക്കെ, പ്രകൃതിയെ അനുകൂലിക്കേണ്ടവരുംഅനുകൂലിക്കാൻകടപ്പെട്ടവരും അനുകൂലിച്ചേതീരൂഎന്നുള്ളവരുമായ നാം കാലത്തിനനുസരിച്ചു നമ്മുടെ ജീവിതക്രമങ്ങളെയുംചര്യാമര്യാദകളേയും മാററിക്കൊള്ളേണ്ടതാവശ്യമാകുന്നു നമ്മുടെപൂർവികന്മാർക്കു് അക്കാലത്തിനു് അനുസരിച്ചുള്ളവിധികളെയും ചട്ടവട്ടങ്ങളെയും ഏർപ്പെടുത്താൻ കഴിയുമെങ്കിൽ അവരുടെസന്താനങ്ങളായ നമുക്കും അതിനവകാശമുണ്ടു്. അവർക്കുണ്ടായിരുന്ന സ്വാതന്ത്ര്യം നമുക്കില്ലെന്നു വിചാരിക്കുന്നതു തെററാണു്. അതുകൊണ്ടു്, നിങ്ങൾ പറയുന്നതുപോലെയാഗത്തിനു ജന്തുഹിംസചെയ്യാൻ വേദത്തിൽ വിധിച്ചിട്ടുണ്ടെങ്കിൽ തന്നെയും ജീവദ്രോഹം ഇക്കാലത്തിനു പററിയതല്ലാത്തതിനാൽ നാം അതിനെ ആചരിക്കാൻ പാടില്ല.

സർവജ്ഞനായ കബീർദാസ്സിൻെറ വചോവിലാസത്താൽ ബ്രാഹ്മണർ ആശ്ചര്യചകിതന്മാരായി ഭവിച്ചു. അദ്ദേഹത്തിൻെറ അഭിപ്രായത്തോടു് അനുകൂലിച്ചു പശുഹിംസയിൽനിന്നും മനസ്സിനെ പിൻവലിച്ചു. അങ്ങനെ ആ യാഗം മുടക്കി. മേലാൽ ജന്തുഹിംസയോടുകൂടിയ യാതൊരു കർമ്മവും തങ്ങൾ നടത്തുന്നതല്ലെന്നു് അവർ പ്രതിജ്ഞചെയ്തു. ബ്രാഹ്മണരുടെബന്ധനത്തിൽനിന്നും മോചിക്കപ്പെട്ട ആ സാധുപശു ജീവകാരുണ്യധാമനായ കബീർദാസ്സിൻെറ പാദകമലങ്ങളിൽ മസ്തകംചേർത്തു കണ്ണീരൊഴുക്കിനിന്നതുകണ്ടു്, ആർദ്രഹൃദയത്തോടുകൂടി അദ്ദേഹം അതിനെ തൊട്ടുതലോടി അനുഗ്രഹിക്കുകയും പ്രാണഭയത്താൽ ചഞ്ചലമായിരുന്ന അതിൻെറ ഹൃദയം ആനന്ദപുഷ്ടമായിഭവിക്കുകയും ചെയ്തു. അനന്തരം ബ്രാഹ്മണരാൽ അനുഗ്രഹിക്കപ്പെടുകയും ബ്രാഹ്മണരെ അനുഗ്രഹിക്കുകയും ചെയ്തിട്ടു് കബീർദാസ്സു് വൈദികമഠത്തിൽനിന്നും മടങ്ങി വീട്ടിൽ എത്തി. ഈ സംഭവത്തിനുശേഷം കബീർദാസ്സിൻെറ പേരിലുള്ള ബഹുമാനാദരങ്ങളെ സൂചിപ്പിച്ചുകൊണ്ടു്, ആ നാട്ടിലെ ഹിന്ദുക്കൾ ഗോമേധയാഗം നിർത്തലാക്കി.

കബീർ അതിഥിപൂജയിലും അന്നവസ്ത്രാദിദാനങ്ങളിലും ബദ്ധശ്രദ്ധനായിരുന്നു. യാചിച്ചു ചെല്ലുന്നവൎക്കു ലോഭമെന്നിയെ അവരുടെ ആവശ്യവും അനുഗ്രഹവും അറിഞ്ഞു ദാനംചെയ്യുക കബീറിന്റെ നിത്യവ്രതമായി ഭവിച്ചു. തന്മൂലം കുറച്ചുകാലത്തിനുള്ളിൽ തമാലിന്റെ വമ്പിച്ച സ്വത്തു മുഴുവൻ നാമാവശേഷമായി. താമസിക്കുന്ന ഭവനംപോലും പണയത്തിലായി നിത്യവൃത്തിക്കു നിവൃത്തിയില്ലെന്നും വന്നു. വാൎദ്ധക്യാധിക്യത്താൽ തമാലിനും ജിജ്ജാബീബിക്കും പ്രവൃത്തിയെടുക്കാൻ നിവൃത്തിയില്ലാത്തതിനാൽ കബീർദാസ്സും സുന്ദരിയും നെയ്തുണ്ടാക്കുന്ന വസ്ത്രം വിററു അതിൽ കിട്ടുന്ന ലാഭം മാത്രം നാലുപേരുടെ ഭക്ഷണാവശ്യത്തിനും മററും തികയുന്നില്ല. മാത്രമല്ല, ഭിക്ഷാംദേഹികളായി വരുന്ന സാധുക്കൾക്കു ദാനം ചെയ്യേണ്ടതും അതിൽനിന്നു വേണം. തന്നിമിത്തം മിക്കപ്പോഴും പട്ടിണികിടന്നു ദിവസം നയിക്കേണ്ടിവരും. ഇങ്ങനെ കഴിയുന്നകാലത്തു ഒരുദിവസം, നൂറു സാധുക്കൾ കബീർദാസ്സിന്റെ ഭവനത്തിൽ ചെന്നു അന്നഭിക്ഷ ചോദിച്ചു. തങ്ങളുടെ വൃദ്ധപിതാക്കൾക്കു ആഹാരംകൊടുത്തു അവരുടെ അന്നത്തെ വിശപ്പടക്കുന്നതിനുപോലും നിവൃത്തിയില്ലാതെ ദുഃഖിച്ചിരിക്കുന്ന കബീറിനു നൂററതിഥികളെ ഒന്നിച്ചു കണ്ടപ്പോൾ ഇടിവാള് വയററിൽവീണ അനുഭവമുണ്ടായി. അദ്ദേഹം ആ അതിഥികളെ പൂജിച്ചിരുത്തിയതിനുശേഷം താൻ ഇപ്പോൾ ആഹാരത്തിനുവേണ്ട സാമാനങ്ങൾ കമ്പോളത്തിൽനിന്നും വാങ്ങിക്കൊണ്ടുവരാമെന്നും പറഞ്ഞു സമാധാനപ്പെടുത്തിയിട്ടു ഭവനത്തിൽനിന്നും വെളിക്കിറങ്ങി. എങ്ങോട്ടുപോകണമെന്നും ആരോടു ചോദിക്കണമെന്നും യാതൊരു രൂപവുമില്ലാതെ കമ്പോളവീഥിയിൽക്കൂടി ചിന്താചഞ്ചലനായി നടന്നു. പലപ്രാവശ്യം ആ വീഥിയിൽ അങ്ങിങ്ങു ചുററിത്തിരിഞ്ഞിട്ടും, ചോദിച്ചാൽ തരാൻ മനസ്സുള്ള ഒരാളിനെ അദ്ദേഹത്തിനു കണ്ടുപിടിക്കാൻ സാധിച്ചില്ല. "സമയം കടന്നുപോകുന്നു; അതിഥികളായ സാധുക്കൾ ഇരുന്നു വിഷമിക്കുന്നു; വിശപ്പു ദുസ്സഹമാകുമ്പോൾ വീട്ടിൽനിന്നുംപോയ തന്നെ കാണാത്തതുകൊണ്ടു കബളിപ്പിച്ചു പൊയ്ക്കളഞ്ഞതാണെന്നു ധരിച്ചു അവർ ശപിച്ചേയ്ക്കാനിടയുണ്ടു. ശാപംഏററു നരകത്തിൽപതിച്ചാലും വേണ്ടില്ല, ആ സഹോദരങ്ങൾ വിശന്നിരിക്കുന്നതു ഓൎക്കുമ്പോൾ ഹൃദയം പരിതപ്തമാകുന്നു "ഭഗവാനേ! വൈകുണ്ഠനാഥ! ഈ ധൎമ്മസങ്കടാവസ്ഥയിൽ ഞാനെന്താണു ചെയ്യേണ്ടതു?" എന്നിങ്ങനെ ആ ഭക്തൻ ഭഗവാനെച്ചൊല്ലി സങ്കടപരിദേവനം ചെയ്തു പോകുമ്പോൾ; ഒരു മൊത്തക്കച്ചവടക്കാരൻ അദ്ദേഹത്തെ അരികിൽ വിളിച്ചു മുഖത്തുകാണുന്ന ദുഃഖസൂചനയുടെ കാരണം ചോദിച്ചു. "എന്റെ ഭവനത്തിൽ നൂറു സാധുക്കൾ അന്നഭി

ക്ഷയാചിച്ചുവന്നിരിക്കുന്നു. എന്റെ കൈയിൽ ഒരു പൈസപോലുമില്ല. എന്റെ അച്ഛനും അമ്മയുംതന്നെയും ഇന്നു പട്ടിണിയാണു്. സാധുക്കളെ വെറുതേ പറഞ്ഞയയ്ക്കാൻ എന്നേക്കൊണ്ടു സാധിക്കുകയില്ല: "ഇരപ്പോക്കു് ഇരന്നും കൊടുക്കണമെന്ന ന്യായമനുസരിച്ചു വല്ലവരോടും യാചിച്ചു വാങ്ങാമെന്നു വിചാരിച്ചു വീട്ടിൽനിന്നും ഇറങ്ങിത്തിരിച്ചു തരാൻ മനസ്സുള്ള ഉദാരന്മാരെക്കണ്ടുകിട്ടാതെ ദുഃഖിച്ചു തിരിയുകയാണു്. താങ്കൾക്കു എന്റെ ദുഃഖത്തെ പരിഹരിക്കാൻ കഴിയുമോ? എങ്കിൽ നിങ്ങൾ ഒരു വലിയ പുണ്യം നേടുകയായിരിക്കും" എന്നു കബീർ പറഞ്ഞു. കച്ചവടക്കാരന്റെ സമാധാനമിതായിരുന്നു:—"നിങ്ങളെ സഹായിക്കാൻ എനിക്കുകഴിയും; എനിക്കൊരു സഹായം നിങ്ങളും ചെയ്യണം. അങ്ങനെ ചെയ്യാമെന്നു സമ്മതിച്ചാൽ നൂറോ ഇരുനൂറോ പേൎക്കു് ആഹാരത്തിനുവേണ്ട സാമാനങ്ങൾ എന്റെ ചുമട്ടുകാരെക്കൊണ്ടു് ഈ നിമിഷത്തിൽ നിങ്ങളുടെ വീട്ടിൽ എത്തിക്കാം" "എന്താണതു്? എന്നേക്കൊണ്ടു കഴിയുന്ന ഏതു സഹായവും ഞാൻ ചെയ്തുതരാം ജീവൻ വേണമെങ്കിലും തരുന്നതിനു തയ്യാറാണു്" എന്നു കബീർ വാഗ്ദാനം ചെയ്തതുകേട്ടു് അത്യന്തസന്തുഷ്ടനായി കച്ചവടക്കാരൻ ആ പുണ്യശ്ലോകന്റെ മുഖത്തുനോക്കിപ്പറഞ്ഞ വാക്കുകളാവിതു്:—"നിങ്ങളുടെ ഭാൎയ്യ നിത്യവും ഗംഗാനദിയിൽ വന്നു സ്നാനംചെയ്തുപോകുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ആദ്യം കണ്ടപ്പോൾതന്നെ എനിക്കൊരു വലിയ മോഹം ആ സ്ത്രീയിൽ ജനിച്ചുപോയി. അന്വേഷണത്തിൽ നിങ്ങളുടെ ഭാൎയ്യയാണെന്നറിഞ്ഞു സ്ത്രീയോടു തന്നേ നേരിട്ടുചോദിച്ചാൽ അവർ അതിനിണങ്ങിയില്ലെങ്കിൽ എന്റെ സ്ഥിതികുറവാണു്. നിങ്ങളെ കണ്ടു ചോദിക്കാമെന്നു കരുതിയിരിക്കവെ ഭാഗ്യവശാൽ ഇന്നു കണ്ടുമുട്ടാനിടയായി. ഇതാണു് എനിക്കു നിങ്ങൾ ചെയ്യേണ്ടതായ ഒരു വലിയ സഹായം; നിങ്ങളുടെ ജഗന്മോഹിനിയായ ആ ഭാൎയ്യയെ ഇന്നൊരുദിവസത്തേക്കു് എന്റെ മാളികയിൽകൊണ്ടാക്കിത്തരാമെങ്കിൽ നൂറോ ആയിരമോപേൎക്കു് ആഹാരത്തിനു വേണ്ട സാമാനങ്ങൾ തരാം. ഇപ്പോൾ നിങ്ങളുടെകൂടെത്തന്നെ ചുമട്ടുകാർവശം കൊടുത്തയയ്ക്കാം. രാത്രിയിൽ ഭാൎയ്യയെ മാളികയിൽകൊണ്ടുവരാമെന്നു് ഉറപ്പുപറഞ്ഞാൽമാത്രം മതി. സത്യവിരോധം നിങ്ങൾ ചെയ്യുകയില്ലെന്നു് എനിക്കു വിശ്വാസമുണ്ടു്.

ബ്രഹ്മജ്ഞാനിയായ കബീർദാസ്സു് ആനന്ദതുന്ദിലനായി ഇങ്ങനെ പറഞ്ഞു:—"ഞാനെത്ര ഭാഗ്യവാനാണു്! നൂറുപേൎക്കു് അന്നദാനം കൊടുക്കാൻ സാധിക്കുന്നതോടുകൂടി മറ്റൊരാളിന്റെ ആഗ്രഹപൂൎത്തിയും വരുത്താൻ സംഗതിയാകുന്നതു് എന്റെ പുണ്യപരിപാകത്താലാണു്. ഇന്നുരാത്രിയിൽ ഞാൻ എന്റെ ഭാൎയ്യയെ നി

ങ്ങളുടെ ബങ്കളാവിൽ കൊണ്ടുവന്നു കൂട്ടിഏല്പിക്കാം. നിങ്ങളുടെ ആഗ്രഹം നിവൎത്തിച്ചതിനുശേഷം രാവിലേ വിട്ടയച്ചാൽ മതി. ബംഗ്ലാവു കാട്ടിത്തരിക!" കച്ചവടക്കാരൻ കുരുടനു കണ്ണുകിട്ടിയതു പോലുള്ള സന്തോഷത്തോടുകൂടി ആ പുണ്യശ്ലോകനു തന്റെ മണി മേട പരിചയപ്പെടുത്തിക്കൊടുത്തിട്ടു് പത്തിരുന്നൂറുപേരുടെ ആഹാ രത്തിനു വേണ്ട സാമാനങ്ങൾ ചുമട്ടുകാർവശം അദ്ദേഹത്തിന്റെ ഒന്നിച്ചുകൊടുത്തയച്ചു. കബീർ പരമാഹ്ലാദത്തോടെ സമാനങ്ങൾ വീട്ടിൽകൊണ്ടുചെന്നിറക്കി, വളരെ വേഗത്തിൽ സുന്ദരിയെക്കൊണ്ടു ആഹാരം തയാർചെയ്യിച്ചു ഭക്തിപുരസ്സരം സാധുക്കളെ ഊണുകഴി പ്പിച്ചു സാദരം യാത്രയാക്കി.

രാത്രിയിൽ മണി എട്ടടിച്ചു. അന്തഃപുരത്തിൽചെന്നു ഭാൎയ്യ യെവിളിച്ചു കച്ചവടക്കാരനു താൻ ചെയ്തുകൊടുത്ത വാഗ്ദാനത്തെ അ റിവിച്ചു തന്റെ ഒന്നിച്ചു പോരാൻ ആവശ്യപ്പെട്ടു. ആ പതിവ്ര താശിരോമണി ആനന്ദപരിപ്ലുതയായി, ഒരക്ഷരംപോലും ഉരയ്ക്കാ തെ ഭൎത്താവിനെ അനുഗമിച്ചു. രണ്ടുപേരും യഥാകാലം കച്ചവട ക്കാരന്റെ വസതിയിൽ എത്തി, ഭാൎയ്യയെ അയാളെ കൂട്ടിഏല്പിച്ചും വച്ചു മടങ്ങിപ്പോന്നു. വൎത്തകൻ അത്താഴമൂണുംകഴിഞ്ഞു് സൈര ന്ധ്രീസംഗത്തെ മോഹിച്ചു പുറപ്പെട്ട കീചകന്റെ മട്ടിൽ വസ്ത്രാഭ രണസുഗന്ധദ്രവ്യവിഭൂഷിതനായി സുന്ദരിയുമൊന്നിച്ചു് ഉറക്കറയിൽ പ്രവേശിച്ചു. "സോമവദനേ! സുന്ദരീമണേ!" എന്നുംമററും ശൃംഗാ രവാക്കുകൾ ഉച്ചരിച്ചുതുടങ്ങിയപ്പോൾ, "പരമദുഷ്ട! പഞ്ചമഹാപാ തക! കതകുതുറക്കുക!" എന്നിങ്ങനെ അത്യുച്ചത്തിൽ വിളിച്ചുപറ ഞ്ഞുകൊണ്ടു കതകിനിടിക്കുന്ന ശബ്ദം കേട്ടു ഞെട്ടി കച്ചവടക്കാരൻ ഒന്നുരണ്ടുനിമിഷം ഭയസംഭ്രമങ്ങളാൽ ഇതികൎത്തവ്യതാമൂഢനായി നിലകൊണ്ടു. കതകുതുറക്കാത്ത കോപത്തോടെ വീണ്ടും കുപിത വാക്കുകൾ ഉച്ചരിച്ചുകൊണ്ടു കവാടഭേദനംചെയ്തു കാശിരാജൻ അറ യ്ക്കുള്ളിൽ കടന്നു. ഓതുവിനെക്കണ്ട മൂഷികനെപ്പോലെ കിടുകിടെ വിറയ്ക്കുന്ന വൎത്തകനെ കോപത്തീപ്പൊരിപറക്കുന്ന കണ്ണുകളാൽ നോക്കി ഇടിമുഴക്കംപോലെ, ദുഷ്ട! പരമചണ്ഡാള! ഗുരുദ്രോഹി! കാശിവാസികളുടെ വന്ദ്യമാതാവിനെ പരിഗ്രഹിക്കാൻ ഉറച്ച നി ന്റെ കരളിനെ ചുഴന്നെടുത്തു കാകനിട്ടാലും എന്റെ കോപം ശമി ക്കുകയില്ല നീച! നിന്റെ കഴുത്തുവെട്ടി കഴുകനിട്ടാലും നിനക്കൊത്ത ശിക്ഷയാകുമോ പരമദുഷ്ട!" എന്നിങ്ങനെ ഗൎജ്ജിച്ചുകൊണ്ടു് അ വന്റെ ചെകിട്ടത്തു് ആഞ്ഞൊരടികൊടുത്തു. അണ്ഡകടാഹംമു ഴുവൻ കലുങ്ങിയിളകിപ്പറിയുന്ന അനുഭവത്തോടുകൂടി ആ വൎത്തക കീചകൻ നിലത്തുമറിഞ്ഞു. ആ ദയനീയമായ കാഴ്ചകണ്ടു ദേ വി സുന്ദരി കരുണാബാഷ്പംചൊരിഞ്ഞു രാജാവിനോടു പറഞ്ഞു:—

"ഹേ, രാജൻ! ഇതെന്തൊരു സാഹസമാണു താങ്കൾപ്രവൎത്തിച്ചതു്. ഈ സാധുവിനെ ഈവിധം താഡിച്ചതു ധൎമ്മമാണോ? ധൎമ്മനീതികളെ രാജാവുതന്നെ ലംഘിച്ചുതുടങ്ങിയാൽ പ്രജകളുടെ അവസ്ഥ എന്തായിരിക്കും? ഞങ്ങളുടെ നൂറു് അതിഥികൾക്കു് ആഹാരച്ചെലവിനു ലോഭമില്ലാതെ സാമാനങ്ങൾതന്നു സഹായിച്ച ഈ ഉദാരനെ എന്റെ കൺമുമ്പിൽവച്ചു് ഇപ്രകാരം പ്രഹരിക്കാൻ അദ്ദേഹം എന്തൊരു കുററമാണു് ചെയ്തതു്? അദ്ദേഹത്തിന്റെ ഹൃദയത്തിൽ ചിരകാലപ്രതിഷ്ഠിതമായിരുന്ന ആശയെ നിറവേററിക്കൊടുപ്പാൻ കരുണാനിധിയായ എന്റെ ഭൎത്താവു് ആജ്ഞാപിക്കുകയും ആ ആജ്ഞയെ നിറവേററാൻ കടപ്പെട്ടഞാൻ കച്ചവടക്കാരനു വഴിപ്പെടുകയുമാണല്ലോ ചെയ്തതു്. അദ്ദേഹം ആ ആശാപൂൎത്തിക്കുവേണ്ടി ബലാൽക്കാരം പ്രവൎത്തിച്ചെങ്കിലല്ലേ ശിക്ഷാൎഹനാവുകയുള്ളൂ? ദണ്ഡനീതി ഗ്രഹിച്ചിട്ടില്ലാത്ത രാജാവിന്റെ പ്രജാഭരണം ധൎമ്മശാസ്ത്രവിരുദ്ധമായി ഭവിക്കുകയല്ലേ? താങ്കളുടെ ഭരണത്തിൻകീഴിൽ ഇന്നാട്ടിലെ പ്രജകൾക്കു് എന്തൊരുരക്ഷയാണുള്ളതു്?"

രാജാവു വിനയഭാവേന തൊഴുതുണൎത്തിച്ചു:—"അമ്മേ! ദേവി! അമ്മയുടെ നീതിന്യായോദ്ബോധനം ഇജ്ജനത്തിനു സ്വീകാൎയ്യമല്ല. ഒരു രാജാവിന്റെ നിലയിൽ എനിക്കു ഇതിനെ ആദരിപ്പാൻ നിവൃത്തിയില്ല. ഇന്നു ഭാരതഖണ്ഡത്തിൽ നടപ്പിലിരിക്കുന്ന രാജനയമങ്ങൾ സ്മൃതിവിരുദ്ധങ്ങളോ ധൎമ്മച്യുതിഹേതുകങ്ങളോ അല്ല. പരസ്ത്രീകളെ ആശിക്കുന്ന പുരുഷന്മാൎക്കു ആ നിയമം യമദണ്ഡമാകുന്നു. ഗുരുപത്നിയെ പ്രാപിക്കുന്നവൎക്കാകട്ടെ അതു് യമദൂതന്മാരുടെ കരാളദംഷ്ട്രകളുമാണു്. ഗുരുപത്നി, രാജപത്നി, ജ്യേഷ്ഠപത്നി, പത്നീമാതാ സ്വമാതാ ഇവരഞ്ചുപേരും മാതാക്കളായിക്കരുതപ്പെടേണ്ടവരാണെന്നാണു വിധിക്കുന്നതെങ്കിലും ഗുരുപത്നിക്കു പ്രാഥമ്യവും പ്രാധാന്യവും കല്പിച്ചിരിക്കുന്നു. അപ്രകാരമുള്ള ഗുരുപത്നിയെക്കാമിച്ച ഈ പരമചണ്ഡാളനെ ശിരച്ഛേദംചെയ്തു ഇപ്പോൾതന്നേ യമപുരിക്കയയ്ക്കുകയല്ലാതെ ഇനി നിമിഷനേരംപോലും എന്റെ രാജ്യാതിൎത്തിക്കകത്തു വച്ചേക്കാൻ പാടില്ല. എന്റെ രാജ്യത്തിനു കെടാവിളക്കായും എന്റെ നാട്ടുകാൎക്കു ദിവ്യാചാൎയ്യനായും എന്റെ ആത്മഗതിക്കു കാരണഗുരുവായും വിളങ്ങുന്ന ഈശ്വരതുല്യനായ കബീർദാസമഹാത്മാവിന്റെ ധൎമ്മപത്നി, എന്റെ പ്രിയപ്പെട്ട ജനനിയെ ഈ പരമദുഷ്ടൻ......അഹോ! ദേവി! ഇജ്ജനത്തിനു് ഓൎക്കാനോ പറവാനോ ശക്തിപോരാ! ദുഷ്ട! ഭൂലോകവാസികളുടെ പൂജനീയ മാതാവിനെ, സാക്ഷാൽ മഹാലക്ഷ്മിയെ നീ മൃഗീയമായ മനഃസ്ഥിതിയോടെ നോക്കിക്കണ്ടുവോ? നിന്റെ കണ്ണുകൾക്കായി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന നരകമേതൊന്നാവാം. നിന്റെ നാക്കി

നെകാത്തിരുന്ന നരകമേതായിരിക്കാം? അഹോ! ഈനിലയിൽ ഈ പരമചണ്ഡാളൻെറ മുമ്പിൽവച്ച് എൻെറ മാതാവിനെ എനിക്കുദർശിക്കേണ്ടിവന്നുവല്ലോ!"

അനന്തരം വെളിയിൽ കാത്തുനിന്ന പരിചാരകദ്വയത്തെ വിളിച്ചു വൎത്തകൻെറ കരചരണങ്ങളെ കൂട്ടിക്കെട്ടി ചുമലിലെടുത്തു കബീർദാസമഹാത്മാവിൻെറ ഗൃഹത്തിലേക്കു കൊണ്ടുപോകാൻ രാജാവ് ആജ്ഞാപിച്ചിട്ട്, "ദേവി! വെളിയിൽ പല്ലക്കു കാത്തുനില്ക്കുന്നു. വീട്ടിലേക്ക് എഴുന്നള്ളിയാലും!" എന്നു തൊഴുതുണൎത്തിച്ചു. ഭൎത്തൃകല്പനയ്ക്കു വിപരീതമായി താൻ പ്രവൎത്തിക്കുകയില്ലെന്നും വൎത്തകനെ ബന്ധിക്കാൻ പാടില്ലെന്നും ദേവി തട്ടത്തുപറഞ്ഞു. അതിനകം രാജകിങ്കരന്മാർ കച്ചവടക്കാരൻെറ കൈയും കാലും കൂട്ടിക്കെട്ടി, മാറാപ്പെന്നപോലെ തോളിലിട്ടുംകൊണ്ടു പൊയ്ക്കഴിഞ്ഞു. അതുകണ്ടു വ്യസനാക്രാന്തയായ ദേവി ഗത്യന്തരമില്ലാതെ രാജാവിൻെറ അപേക്ഷയെക്കാത്തു ഭൎത്തൃഗൃഹത്തിലേക്കു തിരിച്ചു. പക്ഷേ, രാജാവ് വളരെ വളരെ അപേക്ഷിച്ചിട്ടും സുന്ദരീദേവി പല്ലക്കിൽ കയറുകയുണ്ടായില്ല.

കബീർദാസരുടെ ഭവനത്തിൽ എത്തി കച്ചവടക്കാരനാകുന്ന ചുമടിനെ പുറത്തിണ്ണയിലിറക്കിവച്ചിട്ടു കെട്ടുപോലുംഅഴിക്കാതെയും കബീർദാസ്സിനെ കാണുകയോ ദേവിയോടുയാത്രചോദിക്കുകയോചെയ്യാതെയും രാജാവും കിങ്കരന്മാരും അവരുടെവഴിക്കു പോയി. ഭൎത്താവിൻെറ മനോഭാവം എന്തായിരിക്കുമെന്നറിയാതെ പേടിച്ചും കച്ചവടക്കാരൻെറ അനുഭവത്തെ ഓൎത്തു സഹതപിച്ചും ഭൎത്താവിൻെറ നിദ്രയ്ക്കു ഭംഗംവരുത്തരുതെന്നുള്ള സതീധൎമ്മത്തെ അനുസ്മരിച്ചും, ഭൎത്താവു ശയിക്കുന്ന മുറിയുടെ വെളിയിൽ കതകുതുറക്കുന്ന സമയംകാത്തു സുന്ദരീദേവി നിലയുറപ്പിച്ചു ബ്രാഹ്മമുഹൂൎത്തത്തിൻെറ ആരംഭത്തിൽ മഹാത്മാ കബീർ നിദ്രയിൽനിന്നും വിരമിച്ചു കതകുതുറന്നു തൻെറ പ്രാണപ്രേയസിയുടെ കണ്ണീരൊഴുകിയ മുഖപങ്കജത്തിൽ ആണ് അദ്ദേഹത്തിൻെറ ദൃഷ്ടികൾ പതിഞ്ഞതു്. അനവസരത്തിൽ കാണുകകൊണ്ടും മുഖം ദുഃഖപങ്കിലമായി കാണപ്പെട്ടതിനാലും സംശയമനസ്കനായി ദേവിയെ വീണ്ടും വീണ്ടും അദ്ദേഹം സൂക്ഷിച്ചുവീക്ഷിച്ചു. ദേവി അതുകണ്ടു" പ്രാണേശ! അവിടുന്നെന്നെ വൎത്തകൻെറ മേടയിൽ വിട്ടുംവച്ചു പോന്നതിനുശേഷം വൎത്തകൻ എന്നെയുംകൂട്ടിക്കൊണ്ടു് ഉറക്കറയിൽ പ്രവേശിച്ചു കതകടച്ചമാത്രയിൽ കതകിനെ ഭേദനംചെയ്തു കാശിരാജൻ അകത്തുകടന്നു നിരപരാധിയായ ആ മനുഷ്യനെ ഒട്ടല്ലാതെ അധിക്ഷേപിക്കുകയും അടിച്ചു ബോധംകെടുത്തുകയും ചെയ്തു. രാജാവിൻെറ ധൎമ്മരഹിതമായ പ്രവൃത്തിയിൽ എനിക്കുള്ള ആനുകൂല്യമില്ലായ്മയെ വെളിപ്പെടുത്തി

ഞാൻ വളരെ വളരെ പറഞ്ഞിട്ടും കച്ചവടക്കാരൻ നിർദ്ദോഷിയാണെന്നു തെളിയിച്ചിട്ടും രാജാവു് കൂട്ടാക്കാതെ തൻെറ കിങ്കരന്മാരെക്കൊണ്ടു കച്ചവടക്കാരൻെറ കൈയും കാലും കൂട്ടിക്കെട്ടി അദ്ദേഹത്തെയും എടുപ്പിച്ചു എന്നെയും കൂട്ടിക്കൊണ്ടു് അപ്പോൾതന്നെ ഇവിടെ എത്തി യാതൊന്നും പറയാതെ പൊയ്ക്കളഞ്ഞു. അവിടുത്തെ സുഖനിദ്രയ്ക്കു ഭംഗംവരുത്താൻ പാടില്ലെന്നുകരുതി ഞാൻ അപ്പോൾ മുതൽ ഇവിടെ ഇങ്ങനെ കാത്തുനിൽക്കുന്നു, ബോധരഹിതനായ വർത്തകൻ അതാ, കെട്ടിൽപ്പെട്ടു തിണ്ണയിൽ കിടക്കുന്നു" എന്നു തൊഴുതുണർത്തിച്ചു. കബീർദാസർക്കു അതുകേട്ടപ്പോഴുണ്ടായ കോപത്തിനളവില്ല. ക്രോധാക്രാന്തനായി ഭാര്യാമുഖത്തു കടക്കണ്ണോക്കി, "എടീ! ദുഷ്ടേ! ഭർത്തൃദ്രോഹി! നീ ആ നീതികെട്ടരാജാവിൻെറ വാക്കുകൾക്കിണങ്ങി ഇങ്ങോട്ടുപോന്നുവോ? എൻെറ ഉപകർത്താവും ഉദാരശീലനും നിരപരാധിയുമായ വർത്തകനെ ആ ദുഷ്ടരാജനെക്കൊണ്ടു പ്രഹരിപ്പിക്കുകയും വരിഞ്ഞുകെട്ടിക്കുകയും ചെയ്തുവോ? നിന്നെയും ആ രാജാവിനെയും ഇക്ഷണം ഞാൻ ധൂളിധൂളിയാക്കുന്നുണ്ടു്. നോക്കിക്കൊൾക!" ഇങ്ങനെ നിർഘോഷിച്ചുകൊണ്ടു യോഗദണ്ഡുംകൈയിലേന്തി, തോക്കിൽനിന്നും ഉണ്ട എന്നപോലെ രാജഭവനത്തിലേക്കു പാഞ്ഞോടി. ഉത്തരക്ഷണത്തിൽ കൊട്ടാരവാതുക്കൽ എത്തി, "ഹേ! നീതിയില്ലാത്ത രാജാവേ! നിഷ്ഠുരനായ നരപാലക! കാര്യാകാര്യവിവേകമില്ലാത്ത മൃഗപ്രായ! വേഗത്തിൽ കതകുതുറന്നു എൻെറമുമ്പിൽ വരിക. അല്ലെങ്കിൽ നിന്നെയും നിൻെറ കൊട്ടാരത്തെയും ഈ നിമിഷത്തിൽ ഭസ്മീകൃതമാക്കിച്ചെയ്യും"എന്നു് അത്യുച്ചത്തിൽ വിളിച്ചുപറഞ്ഞു.

കബീർദാസ്സരുടെ വെടിയുണ്ടപോലുള്ള വാക്കുകൾ, പള്ളിക്കിടക്കയിൽ സുഖനിദ്രകൊള്ളുന്ന കാശിരാജാവിൻെറ കണ്ണുകളിൽച്ചെന്നുതറച്ചു. അദ്ദേഹം ഞെട്ടിയുണർന്നു്, ശബ്ദംകൊണ്ടു കബീർദാസരാണെന്നറിഞ്ഞു്, കാര്യംഅറിയാതെ പരിഭ്രാന്തനായി ഓടിച്ചെന്നു കൊട്ടാരവാതിൽതുറന്നു തൽപൂതപാദങ്ങളിൽ വീണു വണങ്ങി, "പൂജ്യരേ പുണ്യാത്മാവേ! കോപത്തെ അടക്കാൻ തിരുവുള്ളമുണ്ടാകണേ! തിരുവടിക്കു് അനിഷ്ടമായി അറിവേടുകൂടി ഇജ്ജനം യാതൊന്നും പ്രവർത്തിച്ചിട്ടില്ലെന്നിരിക്കെ, അവിടുത്തെ ഉഗ്രമായ ഈ കോപത്തിനു കാരണമെന്തോ?" എന്നു വിനയാനമ്രിതനായി ചോദിച്ചു് തൊഴുകൈയോടെ എഴുന്നേററുനിന്നു.

"ഹേ, അധർമ്മിഷ്ഠ! എൻെറ ഉപകർത്താവായ ആ വർത്തകനു് എൻെറ മനസ്സോടുകൂടി ഞാൻ തന്നെയല്ലേഎൻെറ ധർമ്മചാരിണിയെ അവൻെറ ഗൃഹത്തിൽ കൊണ്ടുവിട്ടതു്? ഇന്നു് ഒരുരാത്രിയിൽ അവൾ അവൻെറ ഭാര്യയായിരുന്നുകൊള്ളാൻ ഞാൻ അനുവദിച്ചുപോ

ന്നതല്ലേ? നീ എന്തിനായിട്ടു് ആ വിഷയത്തിൽ കൈകടത്തി? വത്തകൻ നിരപരാധിയാണെന്നു എന്റെ ഭാര്യപറഞ്ഞിട്ടും കേൾക്കാതെ ആ സാധുവിനെ അടിച്ചു ബോധംകെടുത്തി വരിഞ്ഞുകെട്ടി എന്റെ തിണ്ണയിൽകൊണ്ടിടാൻ നിനക്കെന്തുകാര്യം? ഞാനായിട്ടങ്ങനെ പ്രവൎത്തിപ്പിച്ചുവെന്നു വത്തകൻവിശ്വസിക്കാനായിട്ടല്ലേ നീ ആവിധം ചെയ്തതു്? ആ അധമമായ മനഃസ്ഥിതി എനിക്കുണ്ടെന്നു ലോകർ എന്നെ പഴിക്കട്ടെ എന്നല്ലേ നിന്റെ കരുതൽ? അത്രവിരോധം നിനക്കു എന്റെപേരിലുണ്ടാകാൻ കാരണമെന്തു്? വേഗം പറയുക! അല്ലെങ്കിൽ നിന്റെ അധൎമ്മത്വത്തിന്റെഫലം നിന്നെ ഇപ്പോൾ അനുഭവിപ്പിക്കും" എന്നുപ്രകടമായ കോപത്തോടെ കബീർദാസർ പറഞ്ഞു.

രാജാവതുകേട്ടു് അതീവഭീതനായി ഉണൎത്തിച്ചു:—"മഹാത്മൻ! അവിടുന്നു് അടിയനിൽ ചുമത്തുന്നകററം ഞാൻ ചെയ്തിട്ടുള്ളതല്ല. ഈ സംഭവം യാതൊന്നും ഞാനറിഞ്ഞിട്ടില്ല".

കബീർ:—നീ വ്യാജവക്താവുമാണോ? വ്യാജത്താൽ രക്ഷനേടാമെന്നോ നീ ആശിക്കുന്നതു്? അതു സാധിക്കുന്നതല്ല.

രാജാവു്: മഹാത്മാവേ! അടിയൻ അറിവിച്ചതു പരമാൎത്ഥമാണു്. പൊളിപറയുന്നസ്വഭാവം അടിയനെ ബാധിച്ചിട്ടില്ല. പൊളിപറകയോ പ്രവൎത്തിക്കുകയോ ചെയ്യുന്നവരെ കഠിനമായി ശിക്ഷിക്കുക അടിയന്റെ വ്രതങ്ങളിലൊന്നാകുന്നു.

കബീർദാസർ:—എന്റെ പത്നി കളവുപറകയോ? അവൾനിന്റെ മുമ്പിൽപറവാനും മടിക്കുന്നവളല്ല. നീതന്നെയാണു് അധൎമ്മം പ്രവൎത്തിച്ചതെന്നു് അവൾ പറഞ്ഞതാണു്.

രാജാവു്:— ദേവി പൊളിവാക്കുരയ്ക്കുമെന്നു് അടിയൻ അറിയിക്കുകയില്ല. അവിടുന്നു കല്പിക്കുന്നുവെങ്കിൽ ദേവിയുടെ സന്നിധിയിൽ ഞാൻകൂടി വരുവാൻ തയ്യാറാണു്. വത്തകനും അവിടെയുണ്ടല്ലോ.

കബീർദാസർ അപ്രകാരം സമ്മതിച്ചു. രണ്ടുപേരും കബീർദാസരുടെ ഭവനത്തിലെത്തി. ദാസർ ദേവിയേ നോക്കി, "രാജാവു് ഈ അധൎമ്മം പ്രവൎത്തിച്ചില്ലെന്നു പറയുന്നുവല്ലോ, നീ എന്റെമുമ്പിൽ പൊളിപറഞ്ഞുവോ?" എന്നുചോദിച്ചു "അടിയാൾ അറിവിച്ചതു പരമാൎത്ഥമാണു്. ഈ രാജാവുതന്നെയാണു് ഞാൻ തടഞ്ഞിട്ടും വകവയ്ക്കാതെ ഈ അധൎമ്മം പ്രവൎത്തിച്ചതു്. (രാജാവിനെ നോക്കി) രാജാവേ! പൊളിവാക്കുരയ്ക്കുന്നുവോ? അഥവാ സംശയിക്കുന്നതെന്തിനു? രാജനീതിയും ധൎമ്മാധൎമ്മബോധവും ധൎമ്മശാസ്ത്രജ്ഞാനവുമില്ലാത്ത ഒരു രാജാവു പൊളിപറയാൻ മടിക്കുകയില്ലല്ലോ?" എന്നു ദേവി അറിവിച്ചു. കബീർദാസർ, ശരി; വത്ത

കനോടുചോദിക്കാം. വത്തകന്ന് ഇതിൽ കളവു പറയേണ്ട ആവശ്യം തീരെയില്ലല്ലോ" എന്നു പറഞ്ഞു് താൻതന്നെ വത്തകൻെറ കെട്ടുകൾ അഴിച്ചു. എന്നാൽ വത്തകൻ അപ്പോഴും ബോധരഹിതനായിത്തന്നെ കിടക്കുന്നതേയുള്ളു. പ്രജ്ഞയുണ്ടാകുമാറു ശീതോപചാരങ്ങളാൽ വേണ്ടുവോളം ശ്രമിച്ചു. എത്രതന്നെ ബുദ്ധിമുട്ടിയിട്ടും, കച്ചവടക്കാരൻ, തിരിച്ചിട്ടാൽ തിരിച്ചപാടും മറിച്ചിട്ടാൽ മറിച്ചപാടും കിടക്കുന്നതല്ലാതെ, സുബോധനായിക്കാണുന്നില്ല. കബീർദാസർക്കു് അത്യന്തം സന്താപവും ഭീതിയും മുഴുത്തു. തൻെറ ഉപകത്താവായ വത്തകൻ മരിച്ചുപോകും, അഥവാ മരിച്ചുപോയി എന്നു വിശ്വസിച്ചു. അഹോ! തനിക്കു് ഉപകാരംചെയ്ത ഒരു സഹോദരന്നു് അതിനു പ്രത്യുപകാരമെന്നോണം, താൻമൂലം മൃത്യുസംഭവിച്ചുവല്ലോ എന്നു ചിന്തിച്ചു തൽക്ഷണം പ്രപഞ്ചാവസ്ഥയെ അവലംബിച്ചുനിൽക്കുന്ന ദാസർ സങ്കടക്കണ്ണുനീരൊഴുക്കി വാവിട്ടു നിലവിളിച്ചു. അതു കണ്ടുനിന്ന സുന്ദരീദേവിയും പൊട്ടിക്കരഞ്ഞുതുടങ്ങി. അതിദിവ്യനായ കബീർദാസരും തദ്ധർമ്മപത്നിയും കരയുന്നതുകണ്ടപ്പോൾ രാജാവിന്നു സങ്കടംതോന്നി. അദ്ദേഹവും കരഞ്ഞുതുടങ്ങി. ഈ ബഹളം കേട്ടു് അകത്തുകിടന്നുറങ്ങിയിരുന്ന തമാലും ജിജ്ജാബീബിയും ഉണൎന്നു പരിഭ്രാന്തരായി വെളിയിൽ വന്നു കാരണം അന്വേഷിക്കാതെതന്നെ കരച്ചിൽതുടങ്ങി. ഈ അവസരത്തിൽ ഭഗവാൻ വൈകുണ്ഠപതിയുടെ ആവിർഭാവം അവിടെ സംഭവിച്ചു. ചിരകാലമായി താൻ കാത്തുംകൊതിച്ചുമിരുന്ന ഭഗവൽസാന്നിദ്ധ്യംകണ്ടു തപോനിധിയായ തമാൽ നിലവിളിനിത്തി ഭഗവദ് പാദങ്ങളിൽ നമസ്കരിച്ചു പലപ്രകാരത്തിൽ സ്തോത്രം ചെയ്തു. ജിജ്ജാബീബിയും സ്വഭത്താവിനെ അനുകരിച്ചു ഭഗവൽസ്തോത്രത്താൽ മനോനിർവൃതിഅടഞ്ഞു. രാജാവാകട്ടെ, ഭഗവദ്ദർശനലാഭത്താൽ വിസ്മയാനന്ദ പയ്യാകുലനായി പരിഭ്രാന്തനായി ഭഗവൽ പാദങ്ങളിൽ മറിഞ്ഞുവീണു? പലനിമിഷങ്ങൾ അങ്ങനെ കിടന്നു കബീർദാസരും ദേവിയും ഈ സംഭവം അറിയുന്നില്ല. "എൻെറ ഉപകത്താവേ' വത്തകപ്രവര! ഉദാരശീല! അങ്ങേയ്ക്കു് ഈ അപമൃത്യു സംഭവിച്ചുവല്ലോ! മൃത്യുവിനു മുമ്പു് അങ്ങയുടെ മനോഭിലാഷം സാധിപ്പാനുമിടയായില്ലല്ലോ! അഹോ, ഞാൻ മൂലമാണല്ലോ അങ്ങയെ ഈ അപമൃത്യു ബാധിച്ചതു്! അയ്യോ, ഞാനെന്തൊരുപാപിയാണോ! നിരപരാധിയും ദാനശീലനുമായ ഒരു സഹോദരനെ കൊന്ന പാപം ഭുജിച്ചുതീക്കാനായി ഇനി ഞാൻ എത്രജന്മങ്ങളെടുക്കണമെന്നറിഞ്ഞില്ലല്ലോ! ഹരേ, ദേവദേവ! മാധവ! വിഷ്ണുദേവ! ഭഗവൻ! അടിയനേ ഈ അത്യാഹിതത്തിൽനിന്നും അവിടുന്നു രക്ഷിക്കണേ! നിരപരാധിയായ ഈവത്തകപ്രമാണിയെ അങ്ങു ജീവ

പ്പിച്ചുതരണേ!” എന്നിങ്ങനെ കബീർദാസർ സങ്കടപരിദേവനം ചെയ്തു ഭഗവാനെ വിളിച്ചു ദീനദീനനായി പ്രാർത്ഥിച്ചു. ഭഗവാൻ അതുകേട്ട്, “ഭക്ത! കബീർദാസ! വത്സ! ബ്രഹ്മജ്ഞാനിയായ നീ ഈ വിധം പ്രാപഞ്ചികനെപ്പോലെ വിലപിക്കുന്നുവോ? വത്തകൻ മരിച്ചിട്ടില്ല. അവൻ എന്റെ താഡനമേററു നഷ്ടപ്രജ്ഞനായി കിടക്കുകയാണു്! നീ ആശ്വസിക്കുക!” എന്നരുളി കബീറിന്റെ കൈക്കുപിടിച്ചെഴുന്നേല്പിച്ചു സ്വവക്ഷസ്സിൽ ചേർത്തണച്ചപ്പോഴാണു് ഭഗവാന്റെ ആവിർഭാവത്തെക്കുറിച്ചു് അദ്ദേഹം അറിയുക. അനന്തരം സുന്ദരീദേവിയും ഭഗവദാഗമനമറിഞ്ഞു കരച്ചിൽ നിറുത്തി ഭഗവദ്പാദങ്ങളെ വണങ്ങി നിന്നു.

ഭഗവാന്റെ പിടിയിൽനിന്നും വിലകി കബീർ തൃപ്പാദങ്ങളെ വന്ദിച്ചു് “ഭഗവാനെ! വത്തകനെ ജീവിപ്പിക്കാൻ തിരുവുള്ളമുണ്ടാകണം” എന്നു പ്രാർത്ഥിച്ചു. തൽക്ഷണം വത്തകശരീരത്തിൽ കടാക്ഷിക്കുകയും വത്തകൻ ഉറങ്ങി ഉണർന്നതുപോലെ എഴുന്നേൽക്കുകയും ചെയ്തു. ആദ്യമായി അയാളുടെ ദൃഷ്ടി രാജാവിന്റെ മുഖത്തു പതിയുകയും തമ്പുരാനേ! അടിയൻ അറിയാതെ ചെയ്ത കുററത്തെ പൊറുത്തരുളണേ!, എന്നപ്രാർത്ഥനയോടുകൂടി ഭീതനായി മുറിച്ചിട്ടമരംപോലെ വീഴുകയുംചെയ്തു. കബീർദാസർ സഹതാപപൂർവ്വം വീണ്ടും ശിരോപചാരംചെയ്തു് അവനെസുഃബോധനാക്കിത്തീർത്തു് ഉചിതവാക്കുകളാൽ സാന്ത്വനപ്പെടുത്തി. അവൻ സാധുദ്വേഷം എഴുന്നേററുനിന്നതും ഭഗവദ്ദർശനം അവനുസിദ്ധിച്ചതും ഒരേമാത്രയിലായിരുന്നു താൻ പലപ്പോഴും കേട്ടിട്ടുള്ള ഭഗവദ്രൂപം തന്റെമാംസചക്ഷുസ്സിനു വിഷയീഭവിക്കുകയാൽ പാപമനസ്കനായ ആ അധമൻ പേടിച്ചു വിറപൂണ്ടു് ഒഴിഞ്ഞുമാറി, പിന്നെയും പിന്നെയുംഭഗവാന്റെ തൃപ്പാദംമുതൽ ഗളദേശത്തോളം പല ആവർത്തി കണ്ണോടിച്ചു ആ മുഖപങ്കജത്തെ വീക്ഷിക്കാനുള്ള ധൈര്യം ആ പാപാത്മാവിനുണ്ടായില്ല. കബീർദാസരേയും സുന്ദരീദേവിയേയും രാജാവിനേയും ഭഗവാനേയും ഒന്നിച്ചുകണ്ടപ്പോൾ അവൻ ആകപ്പാടെ പരിഭ്രാന്തപരവശനായിഭവിച്ചു. ആ വൃദ്ധദമ്പതികളിലും ഇടയ്ക്കിടെ അവന്റെ ഉദ്വേഗദൃഷ്ടി പതിയുന്നുണ്ടു്. ഗൃഹത്തെയും ഗൃഹവളപ്പിനേയും സൂക്ഷിച്ചുനോക്കുകയും ചെയ്യുന്നു. എല്ലാംകൊണ്ടും അവിടെനിന്നും പോയിപ്പിഴച്ചാൽ മതിയെന്നു് ആ ദുഷ്ടാത്മാവഭിലഷിച്ചു അതിനു് അനുവാദമുണ്ടാകണമെന്ന അർത്ഥത്തിൽ കബീർദാസരുടെ മുഖത്തു വീക്ഷിച്ചു. തൽക്ഷണം പരേങ്ഗിതജ്ഞനായ ആ മഹാത്മാവു് അവന്റെ മനോഭാവം മുഴുവൻ അറിഞ്ഞു് അവനിൽ അത്യന്തം അനുകമ്പയോടുകൂടി, “ഹേ, വത്തകശ്രേഷ്ഠ! അങ്ങു സ്വസ്ഥചിത്തനായി ഭവിച്ചാലും! അങ്ങയുടെ കോടാനുകോടി ജന്മങ്ങളിലെ പാപ

സഞ്ചയം മുഴവൻ ഈ നിമിഷത്തിൽ നശിച്ചിരിക്കുന്നു. അനേകം യിരംകോടിജന്മങ്ങളിൽ തപസ്സുചെയ്താൽപോലും സിദ്ധിക്കാത്ത ശ്രീമന്നാരായണൻെറ ദിവ്യദർശനലാഭത്തിനു സംഗതിയായ താങ്കൾക്ക് ഇനി എന്തിന് ഈ ഭയപ്പാടുകൾ? തൃപ്പാദപ്പൂക്കളിൽവന്ദിച്ച് അഭീഷ്ടവരം ചോദിച്ചുകൊള്ളുക!" എന്നിങ്ങനെ ഉദ്ബോധനംചെയ്തു ആവക്ഷസ്സിൽതൊട്ടുതലോടി. അഹോ! ഏതൊരുമാത്രയിൽ, ആ ദിവ്യപുരുഷൻെറ തൃക്കൈ വത്തകൻെറ വക്ഷസ്സിൽ സ്പശിച്ചുവോ അതേമാത്രയിൽ ആ മഹാഭാഗ്യവാനു ജ്ഞാനോദയമുണ്ടാവുകയും ഭഗവൽപാദങ്ങളിൽവീണു ശിരസ്സുമുട്ടിച്ചിതുവിധം ഉള്ളുരുകി പ്രാത്ഥിക്കുകയുംചെയ്തു:—"ഹരേ, വൈകുണ്ഠനാഥ! പത്മനാഭ! പത്മാകാന്ത! അനന്തശയന! അണ്ഡജവാഹന! ശംഖചക്രഗദാപത്മധര! ദശാവതാര! അനന്താവതാര! നിഷ്കളാകാര! പരാൽപര! ജഗൽപതേ! ഗോപതേ! ഗോകുലപതേ! രാധാപതേ! സീതാപതേ! പരബ്രഹ്മസ്വരൂപിൻ! പാഹിമാം, പാഹിമാം, ഭഗവൻ, ഭക്തജനവത്സല! കാരുണ്യമൂത്തേ! കല്മഷചിത്തനായ ഈ പാപിക്ക് അങ്ങയുടെ ദിവ്യദശനം ലഭിക്കുന്നതിനുള്ള ഭാഗ്യം എന്തുകൊണ്ട് സിദ്ധിച്ചു? ജഗദീശ! പണച്ചൊരുക്കിനാൽ പാപകമ്മങ്ങളെമാത്രം ചെയ്തുകൊണ്ടിരുന്ന ഈ മഹാപാപിക്കു തൃപ്പാദപത്മങ്ങളിൽ സ്പശിക്കാൻ ഏതൊരു പുണ്യം ഇവനെ യോഗ്യനാക്കിച്ചെയ്തുവോ? വിഭോ! വിശ്വംഭര! വിശ്വൈകവന്ദ്യനായ കബീർദാസാചായ്യരുടെ ദിവ്യകളത്രമായ എൻെറജനനിയെ കാമക്കണ്ണുകളെക്കൊണ്ടുനോക്കിയ മഹാപാപം എത്രജന്മങ്ങളെക്കൊണ്ടു ഭുജിച്ചുതീക്കേണമോ? ആ ഏകസംഗതിക്കിവനായി കാത്തിരിക്കുന്ന നരകമേതോ? ഭഗവാനേ! ദുഷ്ടദുഷ്ടമായ ആ മനസ്സ് ഇവനെ ബാധിച്ചതെന്തുകൊണ്ടോ? പരമേശ! അടിയൻെറ ആ ഒരുപാപത്തെ അവിടുന്നു ക്ഷമിച്ചരുളരുതേ! അതിനു ഉദ്ദേശിച്ചിരിക്കുന്ന നരകകുണ്ഡിൽ ഈ നിമിഷത്തിൽ ഇപ്പാപിയെത്തള്ളേണമേ! ഒരൊററസ്പശത്താൽ നിത്യാനിത്യവസ്തുവിവേകം ഉദിപ്പിച്ച പുണ്യാത്മാവിനെ—ആ സദ്ഗുരുദേവനെ—അങ്ങേയ്ക്കുതുല്യനായ സിദ്ധയോഗിയെ ഞാൻഎത്രനിസ്സാരനെന്നോർത്തുപോയി? ശുദ്ധസാധാരണനായും വെറും നിർദ്ധനനായും നിന്ദ്യനായും ആ ദേവനെ ഞാൻ ഭാവിച്ചുപോയല്ലോ ഭഗവാനേ! ആ പാപം എങ്ങനെതീക്കേണ്ടു? അഥവാ എന്തിനു തീക്കുന്നു? എന്നൊന്നും അതിൻെറ ശിക്ഷയ്ക്കായി രൌരവനരകത്തെ അനുഭവിക്കുകയത്രേവേണ്ടതു്. സകലചരാചരങ്ങൾക്കും ആധാരമായും സകല ചരാചരങ്ങളേയും ആധാരമാക്കിയും പ്രപഞ്ചസ്വരൂപനായും പ്രപഞ്ചാതീതനായും, നിത്യനായും നിഷ്കളനായും നിമ്മമനായും നിർവികല്പനായും നിഷ്കളനായും നിർഗ്ഗുണനായും നിസ്സംഗനായും ഇതിനൊക്കെ വിപരീതമായ സ്ഥിതിയിലുള്ളവ

നായും വാഗ്ഗോചരനായും വാചാമഗോചരനായും ഊഹാതീതനായും ഊഹ്യമാനനായും മായാസഹിതനായും മായാതീതനായും പുരുഷോത്തമനായും ചിത്സ്വരൂപനായും വേദമായും വേദകർത്താവായും ഇങ്ങനെ ചൊല്ലിയാലൊടുങ്ങാത്തവിധത്തിൽ മഹിമാതിശയത്തോടുകൂടി വിളങ്ങുന്ന ഹേ ഭഗവാനേ! നിന്തിരുവടി ഈ പാപികളിൽവച്ചു പാപിയായവനു ദർശനം തന്നെതെങ്ങനെയെന്നരുളിച്ചെയ്യേണമേ!"

ഭഗവാൻ വർത്തകൻെറ ഭക്തിപുരസ്സരമായ സ്തോത്രങ്ങളാൽ പ്രസന്നനായി, അതിലേക്കു അയാളെ പ്രാപ്തനാക്കിയ കബീർദാസരെ മനസാ അഭിനന്ദിച്ചിട്ടു്, "ഹേ, വർത്തക! പാപിയായിരുന്ന നീ ഉദ്ബുദ്ധനായിഭവിച്ചു പശ്ചാത്തപിക്കുകയാലും എൻെറ ദർശനം ലഭിക്കയാലും ഇപ്പോൾമുതൽ, പാപക്ഷയംസംഭവിച്ചു പുണ്യവാനായിഭവിച്ചിരിക്കുന്നു. എഴുന്നേൽക്കുക!" എന്നാജ്ഞാപിച്ചു.

അനന്തരംഭഗവാൻ കാശിരാജാവിനെ ഉചിതവാക്കുകളാൽ കൃതാർത്ഥനാക്കിയതിനുശേഷം, കബീർദാസ്സരെനോക്കി, എല്ലാവരും കേൾക്കുന്നതിനായി ഇപ്രകാരം അരുളിച്ചെയ്തു:—"ഭക്തോത്തമ! ദാനൈകവ്രത! അതിഥിപൂജക! വത്സ!കബീർദാസ! നിൻെറ ദാനവ്രതനിഷ്ഠകണ്ടു സന്തുഷ്ടനായി നിന്നേ ഒന്നു നേരിൽ പരീക്ഷിക്കണമെന്നമോഹത്തോടെ, നാരദാദിമഹർഷിമാരുമൊന്നിച്ചുഞാനിന്നലെന്തരു സാധുക്കളുടെരൂപത്തിൽ ഇവിടെവന്നു നിന്നോടു്അന്നഭിക്ഷ ചോദിച്ചതാണു്. വർത്തകൻെറ കുടിലമായ മനഃസ്ഥിതിക്കിണങ്ങി, നീ സുന്ദരിയെ അവനു വിട്ടുകൊടുത്തുംവച്ചു മടങ്ങിയതിൽ പിന്നെ ഇവൻെറ കതകുഭേദിച്ചു് അകത്തുകടന്നു് ഇവനെ അടിച്ചു ബോധംകെടുത്തി പരിചാരകന്മാരെക്കൊണ്ടു് എടുപ്പിച്ചു സുന്ദരിയെയുംകൂട്ടിക്കൊണ്ടു് ഇവിടെവന്നതും ഈ ഞാൻ തന്നെയാണു്. എൻെറ താഡനം ഇവനു വേദനയുണ്ടാക്കിയിട്ടില്ല. നിർവികല്പസമാധിയെ നൽകുകയത്രേ ചെയ്തതു്. സമാധ്യനുഭവമില്ലാത്തതിനാൽ അവനു് അതു ഭീതിയെ ജനിപ്പിച്ചിരിക്കണം. ഈ നിൽക്കുന്ന കാശിരാജൻ എന്നെ വളരെ നാളായി അത്യന്തം ഭക്തിയോടെ സേവിച്ചുവരുന്നതുകൊണ്ടു് അവനു ദർശനം കൊടുക്കാനായി അവനെ ഈ സംഭവത്തിൽ സംബന്ധിപ്പിച്ചതാണു്. വർത്തകനോ, നിന്ദ്യപാപനല്ല; കാമലമ്പടത്വമെന്നൊരുദോഷം അവനുള്ളതാണു്. പതിവ്രതകളായ സ്ത്രീകളിൽ ബലാൽക്കാരം പ്രവർത്തിക്കുന്ന സ്വഭാവം അവനില്ല. കഴിഞ്ഞജന്മത്തിൽ ഇവൻ എൻെറ ഒരുത്തമഭക്തയായിരുന്നു. കുലത്തൊഴിലായ വേശ്യാവൃത്തിയിൽ വ്യാപൃതയായിരിക്കുകയാൽ അവൾക്കു് ആ ജന്മത്തിൽ മുക്തിക്കിടയായില്ല. അന്ത്യഘട്ടത്തിൽ ഞാനവൾക്കു ദർശനം കൊടുത്തു്, അടുത്ത ജന്മത്തിൽ കാശീദേശത്തിൽ ഒരുവർത്തകനായിജനിക്കണമെന്നും വേശ്യാവൃത്തിയ്ക്കിണ

ങ്ങിപ്പണംകൊടുത്തിട്ടുള്ള പുരുഷന്മാരെല്ലാം സ്ത്രീകളായിഭവിക്കുമെന്നും അവരിൽനിന്നുംലഭിച്ചിട്ടുള്ള ധനം മുഴുവൻ തിരികെക്കൊടുത്തു് അവരെ പ്രാപിച്ച് അക്കടം വീട്ടണമെന്നും ആ സ്വഭാവം തുടൎന്നു കൊണ്ടിരിക്കെ കടം നിശ്ശേഷംതീൎന്നതിനുശേഷം, നിന്റെ പത്നിയെക്കണ്ടു കാമിക്കുന്നതിനും അതുമൂലം എന്റെ ദൎശനം സിദ്ധിക്കുന്നതിനുമിടയാകുമെന്നും അറിവിച്ചിരുന്നു. ഇതാണു് വൎത്തകൻ ഇതിൽ സംബന്ധിക്കാനുള്ളകാരണം. കബീർദാസാ! ഇവനു നിന്റെ കരസ്പൎശത്താൽ ജ്ഞാനോദയം ലഭിച്ചിരിക്കുന്നു. നിന്റെപ്രഥമശിഷ്യനായി സ്വീകരിച്ചു് ഇവന്റെ ആത്മഗതിക്കു സഹായിക്കുക! കാശിരാജനും നീ ഉപദേശം നൽകി ആത്മജ്ഞാനം നൽകണം. കാശിരാജനും നിന്റെ പ്രധാനശിഷ്യനായി ഭവിച്ചിരിക്കുന്നു. അവനു് ആ ആശ ആദ്യമേ ഉള്ളതാണു്. നിന്റെ ശിഷ്യത്വം ലഭിക്കത്തക്ക യോഗ്യത അവനുണ്ടോ എന്നും നീ അവനെ ശിഷ്യഭാവേന സ്വീകരിക്കുമോ എന്നും സംശയിച്ചു് ഇതുനാൾവരെ അവൻ നിന്നെ സമീപിക്കാഞ്ഞതുമാണു്."

വൎത്തകൻ വീണ്ടും ഭഗവൽപാദങ്ങളിൽ നമസ്കരിച്ചു തൃക്കൈകൊണ്ടു പ്രഹരം ഏൽക്കാൻ സംഗതിയായ അപൂൎവ്വഭാഗ്യത്തെക്കുറിച്ചു സന്തോഷാശ്രു തൂകി പിന്നെയും പലപ്രകാരത്തിൽ സ്തോത്രംചെയ്തെഴുന്നേററു.

രാജാവു ഭഗവാനെ പേൎത്തും പേൎത്തും നമസ്കരിക്കുകയും ഭഗവദ്ദൎശനം നൽകി അനുഗ്രഹിച്ചതിനുംപുറമേ, സൎവ്വയോഗ്യതകളും തികഞ്ഞ മഹാത്മാവിനെ സദ്ഗുരുസ്ഥാനത്തേക്കു ഏൎപ്പെടുത്തിയതിനെക്കുറിച്ചു വളരെ വളരെ കൃതജ്ഞതാശ്രു ചൊരിഞ്ഞു ധന്യവാദങ്ങൾ വൎഷിച്ചുനിന്നു.

അനന്തരം ഭഗവാൻ തമാലിനെയും ജിജ്ജാബീബിയേയും അരികിൽ വിളിച്ചു് അരുളിച്ചെയ്തതാവിതു്:—"നിങ്ങൾ രണ്ടാളും ഗാൎഹസ്ഥ്യവും തപസ്സും ഒന്നിച്ചു നയിച്ചു ലോകൎക്കു മാതൃകാദാമ്പത്യത്തെപ്രവൃത്തിമൂലം പഠിപ്പിച്ചിരിക്കുന്നതിനാൽ ഞാൻ നിങ്ങളിൽ അത്യന്തം പ്രസന്നനാണു്. ഇനിമേൽ ഗാൎഹസ്ഥ്യത്തിൽ വിലകി കേവലം വാനപ്രസ്ഥത്തെ സ്വീകരിച്ചു ജീവിതശേഷത്തെ നയിക്കുക!" എന്നാജ്ഞാപിച്ചു.

തമാൽ ഭഗവൽപാദങ്ങളിൽ നമസ്കരിച്ചു സന്തോഷക്കണ്ണുനീരൊഴുക്കി ഭഗവദാജ്ഞയെ ശിരസാ വഹിച്ചു. മഹാനായ പുത്രനെ നൽകിയതിലും അവൻമൂലം ഭഗവദ്ദൎശനം ലഭിച്ചതിലും തനിക്കുള്ള ചാരിതാൎത്ഥ്യത്തെ ഉചിതവാക്കുകളാൽ വെളിപ്പെടുത്തി. ജിജ്ജാബീബിയും ഭൎത്താവിനെ അനുകരിച്ചു ദണ്ഡനമസ്കാരംചെയ്തു വാനപ്രസ്ഥസ്വീകരണത്തിൽ തനിക്കുള്ള സന്തുഷ്ടിയെ പ്രകാശിപ്പിച്ചു.

അനന്തരം സുന്ദരിയെ ഭഗവാൻ അരികിലണച്ചു മൂർദ്ധാവിൽ തൊട്ടനുഗ്രഹിച്ചിട്ട്, ചാരിത്രത്തെപ്പോലും ഭർത്താജ്ഞയ്ക്കിണങ്ങിബലി നൽകാനുറച്ച പാതിവ്രത്യശുദ്ധിയേയും മനസ്സംസ്കാരത്തേയും കുറിച്ചു പ്രശംസിച്ചനുഗ്രഹിച്ചു.

അതിൻെറശേഷം വീണ്ടും എല്ലാവരേയും പ്രത്യേകം പ്രത്യേകം അനുഗ്രഹിച്ച്, കരുണാനിധിയും ഭക്തജനദാസനുമായ ഭഗവാൻ അന്തർദ്ധാനംചെയ്തു. തദനന്തരം, രാജാവ് കബീറിൻെറ പാദങ്ങളിൽ വീണു വണങ്ങി, ഉപദേശത്തിനു പ്രാർത്ഥിക്കുകയും ആചാര്യയോഗ്യതകൾ സകലതും തികഞ്ഞ ആ പുണ്യപുരുഷൻ അദ്ദേഹത്തെ ആത്മസ്ഥാനംതൊട്ട് ഉപദേശിക്കുകയുംചെയ്തു. ഉപദേശലാഭത്താൽ ആത്മജ്ഞാനം സിദ്ധിച്ചു നിത്യാനിത്യവിവേകം ഉദിച്ചുകാശിരാജൻ വീണ്ടും വണങ്ങി, "മഹാത്മൻ! സദ്ഗുരുദേവ! നിന്തിരുവടിയുടെ സകല ആവശ്യങ്ങളും അപ്പപ്പോളിറഞ്ഞു യഥാവിധി പരിഹരിപ്പാൻ അടിയൻെറ ഭണ്ഡാരം അങ്ങേയ്ക്ക് ഈ നിമിഷം മുതൽ സർവ്വഥാ കാത്തിരിക്കുന്നു. ഗുരോ! കഴിഞ്ഞ ദിവസം പണത്തിന് ആവശ്യം നേരിട്ടപ്പോൾ സ്വീകരിച്ച നയത്തെ മേലാൽതുടരാതിരിപ്പാൻ തീരുവുള്ളമുണ്ടാകണം"എന്നു ഭക്തിപൂർവ്വംപ്രാർത്ഥിച്ചു. മഹാത്മാവായ കബീർദാസരുടെ സമാധാനമിതായിരുന്നു:—"ഹേ, രാജൻ! എൻെറ ആവശ്യങ്ങൾക്കായി നിങ്ങളുടെഭണ്ഡാഗാരത്തെ തുറന്നിട്ടിരിക്കുന്നുവെന്നോ പറഞ്ഞത്? നിങ്ങൾക്കേതുഭണ്ഡാഗാരം?നിങ്ങൾ ഉദ്ദേശിച്ച ഭണ്ഡാരത്തിൽ കിടക്കുന്ന ധനത്തിനും നിങ്ങൾക്കും തമ്മിൽ എന്തു സംബന്ധം? പ്രജകളിൽനിന്നും കരമായുംമററും പിരിച്ചെടുക്കുന്നതല്ലേ ആ ധനം? നിങ്ങൾ ആ ജോലി വഹിക്കുന്നതുകൊണ്ട്, അതിനു കൂലിയായി അതിൽ ഒരംശമെടുത്തു നിങ്ങളുടെ സ്വന്തം ആവശ്യങ്ങളെ മിതമായും എന്നാൽ ഹിതമായും നടത്തിക്കൊള്ളാമെന്നല്ലാതെ ആ പണം ആഡംബരങ്ങൾക്കുവേണ്ടിയും പേരിനും പെരുമയ്ക്കുമായും ചെലവുചെയ്യാൻ നിങ്ങൾക്ക് അധികാരമുണ്ടോ? ഹേ, കാശിരാജൻ! നിങ്ങൾ രാജധർമ്മം വേണ്ടതുപോലെ ധരിച്ചിട്ടില്ലെന്നു തോന്നുന്നു. പ്രജകളിൽനിന്നും കരമായും മററു പല നികുതികളായും ലഭിക്കപ്പെടുന്ന പണം അവരുടെ ക്ഷേമത്തെയും ഐശ്വര്യത്തെയും ലാക്കാക്കി വിനിയോഗിക്കുകയാണു രാജാവിൻെറ ധർമ്മം. അങ്ങനെയല്ലാതെ പ്രജകളുടെ ഹിതത്തെയും അഭിപ്രായത്തെയും അനാദരിച്ചും അനുസരിക്കാതെയും ആ പൊതുമുതലിനെ വിനിയോഗിച്ചാൽ, അതിനെ വിരോധിക്കാനുള്ള അവകാശം അവർക്കുണ്ട്. ആ അവകാശത്തെ മുൻനിർത്തി അവർ അതിനെതടുക്കുകയുംചെയ്യും. ഏതെങ്കിലും ഒരു നാട്ടിലെ പ്രജകൾ അതിലേക്കു ധൈര്യപ്പെട്ടില്ലെ

ങ്കിൽ, ആ നാട്ടിൽ രാജധർമ്മം തെററിയിരിക്കുന്നു എന്നു ആ സംഗതിയിൽനിന്നും മാത്രം ഊഹിക്കാം. എന്തുകൊണ്ടെന്നാൽ രാജാവിന്റെ ദ്രവ്യയങ്ങളെത്തട്ടുക്കാൻ ശക്തരല്ലാത്തവിധം രാജശക്തിവർദ്ധിച്ചതിനാൽ, എന്നുവച്ചാൽ പ്രജാശക്തിയുടെ മുതുകിൽ രാജശക്തി ചവിട്ടുറപ്പിച്ചിരിക്കുന്നതിനാൽരാജാവിന്റെ ദ്രവ്യയങ്ങളെത്തട്ടുക്കാൻ അവർ അപ്രാപ്തന്മാരായി ഭവിച്ചിരിക്കും. മൃഗീയശക്തികൊണ്ടു പ്രജകളെ ഭയപ്പെടുത്തി ഭരണം നടത്തുന്നുണ്ടായിരിക്കും. ഭയപ്പെടുത്തി ഭരിക്കുന്ന രാജാവിന്റെ സിംഹാസനം എപ്പോഴും ചലിച്ചുകൊണ്ടിരിക്കുമെന്നും ബുദ്ധിമാനായ ഒരു രാജാവിനു ധരിക്കാൻ കഴിയുന്നതാണു്. തന്റെ ഹിതത്തിനു എതിരഭിപ്രായം പുറപ്പെടുവിക്കുന്ന പ്രജകളെ മൃഗീയമായ ശക്തി ഉപയോഗിച്ചു് പിടിക്കുക, കെട്ടുക, അടിക്കുക ഈ നിലയ്ക്കു ശിക്ഷിക്കുമ്പോൾ ആ രാജാവിൽ പ്രജകൾക്കു വിശ്വാസംകുറഞ്ഞു ഭക്തി ക്ഷയിച്ചു സ്നേഹം നശിക്കുന്നു; അടുത്തപടിയിൽ തങ്ങളെ ഭരിക്കാൻ യോഗ്യതയില്ലാത്ത ആ രാജാവിനെ സിംഹാസനത്തിൽനിന്നും താഴത്തിറക്കാൻ അവർ ആശിക്കുന്നു. ആശ അതിന്റെ മൂർദ്ധന്യതയിൽ ഫലത്തെ നൽകുമെന്നു എടുത്തുരയ്ക്കേണ്ട ആവശ്യമില്ലല്ലോ. അതിരിക്കട്ടെ, അപ്രകാരം രാജധർമ്മം തെററുന്ന നാട്ടുകളിലായിരിക്കും രാജാവിന്റെ ദ്രവ്യയത്തെത്തടയാൻ പ്രജകൾ അശക്തന്മാരായിക്കാണപ്പെടുന്നതെന്നു ധരിച്ചാലും! ഹേ! രാജാവേ! രാജഭണ്ഡാഗാരത്തിന്റെ സ്ഥിതി ഈവിധമിരിക്കെ. നിങ്ങൾ അതിനെ എന്റെ ഒരുത്തന്റെ ആവശ്യംപ്രമാണിച്ചു വിനിയോഗിക്കാമെന്നു് അഭിപ്രായപ്പെട്ടതു തെററാണു്. ഞാൻ അതിനോടു് അനുകൂലിക്കുന്നതു് അതിനെക്കാൾ തെററായിരിക്കും."

രാജധർമ്മത്തെപ്പുരസ്കരിച്ചു കബീർദാസർ പുറപ്പെടുവിച്ച അഭിപ്രായം രാജാവിനെ നമ്രശിരസ്കനാക്കിച്ചെയ്തു. "സദ്ഗുരോ! അവിടുത്തെ സാരഗർഭമായ ഉപദേശത്തെ അടിയൻ ശിരസാ വഹിച്ചുകൊള്ളുന്നു. രാജഭണ്ഡാഗാരം പ്രജകളുടെവകയും അതിലെ ധനം എന്റെ സ്വന്തമനസ്സാലെ ഇതരവിഷയങ്ങളിലേക്കു ചെലവുചെയ്യാൻപാടില്ലാത്തതുമാണെന്നു് ഞാൻ സമ്മതിക്കുകയും ചെയ്യുന്നു. എന്നാൽ അടിയന്റെ സ്വന്തനിലയിൽ വേറൊരു സ്വത്തുമായി സംബന്ധമുണ്ടു്. ആ സ്വത്തു് അടിയന്റെ കുടുംബംവകയും പൂർവികന്മാരുടെ കാലംമുതൽക്കേ പെരുകിപ്പെരുകി വരുന്നതുമാണു്. അതിനെ അവിടുത്തെ ആവശ്യങ്ങൾക്കു വിനിയോഗിക്കാൻ അടിയനു പൂർണ്ണസമ്മതമാണു്. അതിനെ അവിടുന്നു സ്വീകരിപ്പാറാകണമെന്നു് അപേക്ഷിക്കുന്നു" എന്നു് ഉണർത്തിച്ചു. "അതും നിങ്ങൾക്കു മാത്രം അവകാശപ്പെട്ടതല്ല. കുടുംബാംഗങ്ങൾക്കെല്ലാം സമാവകാ

ശമുള്ളതാണു്. കുടുംബഭരണം താങ്കളുടെ കൈവശമിരിക്കുന്നതു കൊണ്ടു് അതെടുത്തു് ഇഷ്ടംപോലെ വിനിയോഗിക്കാമെന്നു് അന്ധാളിക്കുന്നതാണു്. അങ്ങനേയും സ്വേച്ഛാനുസരണം വിനിയോഗിച്ചുതുടങ്ങിയാൽ ആ നയം ദുസ്സഹമായിത്തീരുന്ന ഘട്ടത്തിൽ മററുള്ള അവകാശികൾ ക്ഷോഭിച്ചു കുടുംബഭരണത്തിൽനിന്നും നിങ്ങളെ വേർപെടുത്താൻ ശ്രമിച്ചേക്കാം. അതുകൊണ്ടു് ആ ധനത്തിലും അതിർകടന്ന സ്വേച്ഛാധികാരം പ്രകടിപ്പിക്കരുതെന്നുതന്നെ ഞാൻ ഉപദേശിക്കുന്നു" എന്നായിരുന്നു സർവ്വജ്ഞനായ കബീറിന്റെ അഭിപ്രായം. "എന്നാൽ എനിക്കതിൽ ഒരോഹരിയുണ്ടല്ലോ അതു് അങ്ങയുടെ ആവശ്യത്തിനു വിനിയോഗിക്കാൻ ഞാൻ മററാരുടെയും അനിഷ്ടതയെക്കുറിച്ചു ചിന്തിക്കേണ്ട ആവശ്യമില്ലല്ലോ. അതു അവിടുന്നു് സ്വീകരിച്ചാലും!" എന്നു വീണ്ടും രാജാവു പറയുന്നതുകേട്ടു്, കബീർദാസർ അരുളിച്ചെയ്തു:—"നിങ്ങളുടെഓഹരി എന്നു വച്ചാൽ, പൂർവ്വികന്മാരാൽ സമ്പാദിക്കപ്പെട്ടും സ്വയം വദ്ധിച്ചും നിങ്ങളുടെ കുടുംബത്തിൽ ഇപ്പോഴുള്ള സകല സ്വത്തുക്കളും. കുടുംബത്തിലുള്ള അംഗങ്ങളുടെ സംഖ്യപ്രകാരം വീതിച്ചാൽ കാണപ്പെടുന്ന ഒരുവീതമെന്നല്ലേ അർത്ഥം? ആ ഓഹരിക്കും നിങ്ങൾക്കു യാതൊരവകാശവുമില്ല. നിങ്ങളുടെ സംഖ്യകൂടി മററു അംഗങ്ങളുടെ സംഖ്യയിൽ ചേർത്തു് ആ മൊത്തസംഖ്യകൊണ്ടു് ആകെയുള്ള സ്വത്തിന്റെ സംഖ്യയെ വീതിച്ചപ്പോൾ ഓരോ അംഗങ്ങളേയും കുറിക്കുന്ന ഒററസംഖ്യയ്ക്കും ഓരോ ധനത്തിന്റെ തുക കിട്ടിയെന്നല്ലാതെ ആ സംഖ്യകുറിക്കുന്ന അംഗങ്ങൾക്കു് ഹരണഫലമാകുന്നതുക കുറിക്കുന്ന സംഖ്യയോടു യാതൊരു ബന്ധവുമില്ല. അതിനെ ഒന്നുകൂടിവെളിപ്പെടുത്താം. ഞാൻ ഒരു കണ്ണാടിക്കകത്തു നൂറുനാണയം പ്രതിബിംബിപ്പിച്ചു കാണിക്കുന്നു. കണ്ണാടിയിൽ കാണുന്ന തുകയ്ക്കു നിങ്ങളെയും ഈ നിൽക്കുന്ന വത്സനെയും അവകാശികളാക്കുന്നു. വീതിച്ചെടുത്തുകൊള്ളാൻ ഞാൻ സമ്മതിക്കുകയും ചെയ്യുന്നു. അതനുസരിച്ചു കണ്ണാടിയിൽ കാണുന്ന നാണയങ്ങൾക്കു വത്സനും രാജാവും തുല്യാവകാശികളായിത്തീരുന്നു. നിങ്ങൾക്കു് ആ നാണയത്തെ വീതിക്കണമെന്നു തോന്നുന്നു. നാണയത്തിന്റെ എണ്ണം നൂറു; അവകാശികളായ നിങ്ങളുടെ എണ്ണം രണ്ടു്; നൂറിനെ രണ്ടുകൊണ്ടു് ഹരിക്കുമ്പോൾ കിട്ടുന്ന ഫലം അൻപതു്. അവകാശികളെക്കുറിക്കുന്ന രണ്ടെന്ന സംഖ്യയിൽ അടങ്ങിയിട്ടുള്ള ഓരോ സംഖ്യയ്ക്കും അൻപതു നാണയം വീതം ഹരിച്ചപ്പോൾ കണ്ടു എന്നു താല്പര്യം. ഈ അൻപതിതു നാണയങ്ങൾ നിങ്ങൾക്കു് ആ കണ്ണാടിയിൽ നിന്നും കിട്ടുമോ? എന്തുകൊണ്ടു കിട്ടുന്നില്ല. കണ്ണാടിയിലെ നാണയം എന്റെ സ്വന്തം നാണയത്തെ

പ്രതിഫലിപ്പിച്ചപ്പോൾ കണ്ടതാണ്. അതിനും നിങ്ങൾക്കും തമ്മിൽ ഒരു ബന്ധവുമില്ല. നേരേ മറിച്ച് കണ്ണാടിയിൽ കണ്ട നാണയത്തിന്റെ സ്ഥാനത്തു നിങ്ങൾ പ്രയത്നിച്ചുണ്ടാക്കിയ ഒരു നാണയം വച്ചിട്ട് ഓഹരി നടത്തിയാൽ നിശ്ചയമായും അതു നിങ്ങൾക്കു കിട്ടുകതന്നെ ചെയ്യും, കാരണം നിങ്ങൾ പ്രയത്നിച്ചുണ്ടാക്കിയതാകയാൽ ആ നാണയങ്ങൾക്കും നിങ്ങൾക്കും സംബന്ധമുണ്ട്. ഹേ, രാജൻ അതുപോലെ കണ്ണാടിയിൽ കാണുന്ന നാണയത്തോടു കുടുംബസ്വത്തിനെ പരിഗണിക്കേണ്ടതാകുന്നു. അതിലെ സ്വത്തു നിങ്ങൾ പ്രയത്നിച്ചുണ്ടാക്കിയതല്ല പൂർവ്വികന്മാരിലാരോ സ്വപ്രയത്നത്താൽ സമ്പാദിച്ചതാണ്. ഇതുവരെ അതിനെ യാതൊരുത്തരും ഉപദ്രവിച്ചിട്ടില്ലാത്തതിനാൽ അതു താനേ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അതിനെ സമ്പാദിച്ച ആദ്യത്തെ യഥാർത്ഥയവകാശിയുടെ കാലത്തിനുശേഷം ആ കുടുംബത്തിൽ അനേകം അംഗങ്ങൾ ജനിക്കുകയും, മരിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ ജനിച്ചിട്ടുള്ളവരും മരിക്കുന്നതാണ്. ഇനിപ്പലരും ജനിച്ചു മരിക്കാനും ഉണ്ട്. ഇങ്ങനെ ജനിക്കുന്നവരെല്ലാം 'എന്റെ സ്വത്ത്' എന്റെ സ്വത്ത്" എന്നുപറയുക ഒരു പതിവാണ്. ആ പറച്ചിലിൽ ലേശംപോലും വാസ്തവമുണ്ടോ? അവർക്കും സ്വത്തിനും തമ്മിൽ വല്ല സംബന്ധവുമുണ്ടോ? അവർ സ്വപ്രയത്നത്താൽ സമ്പാദിച്ചതാണോ? രാജാവേ! കുടുംബസ്വത്തിനു നിങ്ങൾ യഥാർത്ഥത്തിൽ അവകാശിയാണെങ്കിൽ ഇതിനുമുമ്പ് ജനിച്ചു മരിച്ചവരും ഇനി ജനിക്കാനുള്ളവരും കൂടി അവകാശികളല്ലേ? അവരുടെ ഓഹരികളുളളതുകൂടി ഭാഗിച്ച് മാററിവച്ചിട്ടു നിങ്ങളുടെ ഓഹരി തിരിച്ചെടുക്കാൻ കഴിയുമോ? എങ്കിൽ കൊണ്ടുവരിക! ഞാനതു സ്വീകരിച്ചുകൊള്ളാം.

രാജാവ് അത്യന്തം ലജ്ജിതനായിഭവിച്ചു. താൻ, ഒരൊററ പൈസയുടെ സ്വത്തുപോലുമില്ലാത്ത കേവലം ഒരു നിർദ്ധനനാണെന്ന് അദ്ദേഹത്തിനു തോന്നിപ്പോയി. ആ മഹാത്മാവിന്റെയും ഉദ്ദേശം അതുതന്നെയായിരുന്നു. മൗനംഭജിച്ചു തൊഴുകയ്യോടെ നില്ക്കുന്ന രാജാവിനേനോക്കി, ആ സദ്ഗുരു ഉപദേശിക്കയാണ്:—"നിങ്ങളുടെ കൈവശം എനിക്കുതരുന്നതിനു നിങ്ങളുടെസ്വന്തമായി യാതൊരു സ്വത്തുമില്ലല്ലോ എന്നു ഖേദിക്കുകയായിരിക്കും. എന്നാൽ ആ ഖേദം നിങ്ങൾക്കുവേണ്ടാ. എനിക്കു പണത്തെ ചെലവുചെയ്യാൻ മാർഗ്ഗങ്ങളുണ്ടാക്കുന്ന ഭഗവാൻ പണത്തിനുള്ള മാർഗ്ഗത്തെയും ഉണ്ടാക്കിത്തരും. നിങ്ങൾ നിങ്ങളുടെ യഥാർത്ഥസ്ഥിതി ഗ്രഹിച്ച്, ആ സ്ഥിതിയിൽ മനസ്സിനെനിർത്തിയാൽ മതിയാകും. ധനികനാണെന്നുള്ള തോന്നൽ; അഹംകാരത്തെ ഉണ്ടാക്കുന്നതും അഹങ്കാരം ആത്മഗതിയെത്തടയുന്നതുമാകുന്നു."

കാശിരാജൻ സദ്ഗുരുവിൻെറ പാദപത്മങ്ങളിൽ വീണുവണങ്ങി, തദുപദേശരത്നത്തെ മനസ്സിൽ അണിഞ്ഞു്, ചരിതാൎത്ഥനായി എഴുന്നേററുനിന്നു. ഗുരുപാദർ അദ്ദേഹത്തെ ശിരസ്സിൽ തൊട്ടനുഗ്രഹിച്ചുകൊട്ടാരത്തിലേക്കുയാത്രയയച്ചു. സദ്ഗുരുവും കാശിരാജനുംതമ്മിലുണ്ടായ സംഭാഷണത്തിൽനിന്നും ഗുരുപാദരുടെ ഉപദേശപീയൂഷത്തെ പേൎത്തുംപേൎത്തും ആസ്വദിച്ചുകൊണ്ടു് അരികിൽനിന്ന വത്സകൻ, അനന്തരം ഗുരുപാദപ്പൂക്കളിൽ വണങ്ങി, 'സദ്ഗുരോ'! അടിയൻ കൈവശംവച്ചു പെരുമാറിക്കൊണ്ടിരിക്കുന്ന സ്വത്തു് സ്വപ്രയത്നത്താൽ അടിയൻ സമ്പാദിച്ചിട്ടുള്ളതാകുന്നു. അതു തൃപ്പാദങ്ങളിൽ മനസാ സമൎപ്പണം ചെയ്യുന്നു. അവിടുത്തെ ഏതാവശ്യങ്ങൾക്കും ആ സ്വത്തിനെ അടിയൻതന്നെ വിനിയോഗിക്കുന്ന വിഷയത്തിൽ തിരുവുള്ളം എന്താണെന്നറിയുന്നില്ല." എന്നു സവിനയം ഉണൎത്തിച്ചു.

ആ ദിവ്യപുരുഷൻ ഒന്നു മന്ദഹസിക്കുക മാത്രം ചെയ്തതല്ലാതെ സമാധാനം യാതൊന്നും അരുളിച്ചെയ്തില്ല. "യഥാസൗകര്യം എന്നെ വന്നു ദൎശിക്കുക!" എന്നു യാത്രപറഞ്ഞു. അതിനെ ഈശ്വരവാക്യമായി മനസ്സിലേററു വീണുതൊഴുതു വിടവാങ്ങിയതിനുശേഷം, സുന്ദരീദേവിയുടെ പാദപത്മങ്ങളിൽ വീണു വത്സകൻ തേങ്ങിത്തേങ്ങിക്കരഞ്ഞു. "ദിവ്യമാതാവേ! ജഗദംബികേ! ഹ! ദുഷ്ടൻെറശിരസ്സിൻ തിരുവടികൾ ചേൎക്കേണമേ! അജ്ഞാനത്താൽ അടിയൻ ഓൎത്തുപോയ പാപത്തിനു മാപ്പുതന്നരുളേണമേ!" ഇങ്ങനെ പരിദേവനംചെയ്തു. സ്വപുത്രനെ മാതാവെന്നവണ്ണം ദേവി വത്സകനെ തൃക്കൈകൊണ്ടു പിടിച്ചെഴുന്നേല്പിച്ചു മൂൎദ്ധാവിൽതൊട്ടു അനുഗ്രഹിച്ചിട്ടു, "പുത്ര! നിനക്കു മോക്ഷസാമ്രാജ്യം ലഭിക്കട്ടെ!" എന്നാശീൎവ്വദിച്ചു. ആശിസ്സേററു ഉൾപുളകിതനായ വത്സകൻ വീണ്ടും തൊഴുതുവിടവാങ്ങിയതിൻെറശേഷം കബീർദാസരുടെ വന്ദ്യപിതാക്കളെ പ്രത്യേകം പ്രത്യേകം നമസ്കരിച്ചു് അനുഗ്രഹംവാങ്ങി സ്വഗൃഹത്തിലേക്കു തിരിച്ചു.

സൂൎയ്യോദയം കണ്ടുതുടങ്ങി. തമാലും ജിജ്ജാബീബിയും ഗംഗാസ്നാനംചെയ്തു മടങ്ങിവന്നു. ഉടുത്തിട്ടുള്ള ഈറൻമുണ്ടുകളോടുകൂടിമാത്രം മുററത്തിറങ്ങി. കബീറിനെയും സുന്ദരിയെയും അരികിൽ വിളിച്ചു ദണ്ഡനമസ്കാരംചെയ്തെഴുന്നേററുനിൽക്കുന്ന ആ കുട്ടികളെനോക്കി, തമാൽ അരുളിച്ചെയ്തു:—"കുഞ്ഞുങ്ങളേ! ഞങ്ങളുടെ ഗാൎഹസ്ഥ്യജീവിതം ഇവിടെ അവസാനിച്ചു. ഭഗവാൻ അരുളിച്ചെയ്തപ്രകാരം ഞങ്ങളിതാ വനത്തിലേക്കുപുറപ്പെടുന്നു. മകനേ! ലൗകികമായോ അലൗകികമായോ നിനക്കറിഞ്ഞുകൂടാത്തതായി യാതൊന്നുമില്ല. എന്നിരുന്നാലും പിതൃബുദ്ധിയോടുകൂടി എനിക്കല്പം നിന്നോടു പറ

വാനുണ്ട്. നിനക്കു ഭഗവാൻ അടിക്കടി ദർശനംതരുന്നു. നീ അതു കൊണ്ടു കൃതാർത്ഥനാവുകയും ചെയ്യുന്നു. ബ്രഹ്മാനന്ദം തന്നെ അനുഭവിക്കുന്നു എന്നാൽ നീ അതിൽ മതിമറന്നുപോകരുത്! അതുകൊണ്ട് തൃപ്തനായിത്തീരരുത്. ഭഗവദ്ദർശനമാണ് പരമപുരുഷാർത്ഥപ്രാപ്തിയെന്നു തെററിദ്ധരിക്കരുത് ഒന്നു കൂടി വെളിപ്പെടുത്തിയാൽ, ഭഗവദ്ദർശനംകൊണ്ട് ഒരുഫലവുമില്ല. ഭഗവാനിൽ ഐക്യം പ്രാപിച്ചെങ്കിൽ മാത്രമേ ഒരാത്മാവിന് വേണ്ടതുകിട്ടിക്കഴിഞ്ഞു എന്നുതൃപ്തിയടയാൻ പാടുള്ളു. ഭഗവദ്ദർശനലാഭം ചിലപ്പോൾ അതിനു പ്രതിബന്ധമായിത്തീർന്നേക്കാം. പിതൃസ്വത്തു ചോദിച്ചു വാങ്ങാൻ പോയ പുത്രൻ പിതൃദർശനലാഭത്താൽ മതിമറന്ന്, ഉദ്ദേശത്തെ വിസ്മരിച്ചു പിതാവിന്റെ മടിയിൽ കയറി തത്തിക്കളിച്ചു മടങ്ങിപ്പോന്നതുപോലെ ഭഗവദ്ദർശനലാഭത്താൽ ആനന്ദവാനായിരുന്നു ജീവിതാന്ത്യത്തിലെത്തിയാൽ ഭഗവദൈക്യമാകുന്ന ജീവിതോദ്ദേശ്യം സാധിച്ചില്ലെന്നു വന്നേക്കാനിടയുണ്ട്. അന്നു ഖേദിച്ചാൽ നിന്റെ അശ്രുപ്രവാഹത്തിന് ഉദ്ദിഷ്ടസ്ഥാനത്തിലെത്തിക്കാൻ സാധിക്കയില്ലെന്നുള്ളതു നിശ്ചയമാണ്. അതെപ്പോഴും നിന്റെ ഓർമ്മയിൽ വച്ചുകൊണ്ട് നിന്റെ സദ്ഗുരുദേവനായ രാമാനന്ദസ്വാമികളെ അടിക്കടി ദർശിക്കുകയും അദ്ദേഹവുമായി ഇടപെടുകയും ചെയ്യേണ്ടതാകുന്നു. പാരത്രികമായി ഇത്രമാത്രമേ എനിക്കു ഉപദേശിക്കേണ്ടതായിട്ടുള്ളു. ഐഹികമായിട്ടാകട്ടെ, അത്രതന്നെയും ഉപദേശിക്കാനില്ല. നിന്റെ വിവാഹത്തിനുമുമ്പ് ഒരു ഘട്ടത്തിൽ, നീ വിവാഹം വേണ്ടെന്നു വച്ചേക്കാമെന്നു അഭിപ്രായപ്പെട്ട അവസരത്തിൽ, ഞാൻ ചിലതു ഉപദേശിച്ചിട്ടുണ്ട്. ഇനിപ്പറവാനുള്ളത് അന്നു പറഞ്ഞതിന്റെ രത്നച്ചുരുക്കമായി ഒരൊററ സംഗതിമാത്രമാണ്; നിന്റെ സദ്ഗുരുദേവൻ അവിവാഹിതനാണ്. അദ്ദേഹത്തിന്റെ നിരന്തരസംസർഗ്ഗത്താൽ സുന്ദരിയുമായുള്ള കൂടിത്താമസത്തിൽ നിനക്ക് വിരക്തിയുണ്ടാകാതെ സൂക്ഷിച്ചുകൊള്ളുക! അവൾ സുശീലയും നിന്റെ നിലയിലുള്ള ഒരു ആത്മീയപുരുഷന്റെ ഭാര്യാസ്ഥാനത്തെ വേണ്ടവിധം പൂരിപ്പിക്കാൻ സമർത്ഥയുമാണ്. നിന്റെ ആത്മഗതിക്ക് അവൾ തടസ്സമായിത്തീരുമെന്നു നീ ഒരു കാലത്തും സംശയിച്ചുപോകണ്ടാ"

കബീർദാസൻ പിതാവിന്റെ പാദാരവിന്ദങ്ങളിൽ നമസ്കരിച്ച് അദ്ദേഹത്തിന്റെ ഉപദേശത്തിൽനിന്നും വരവണ്ണം വ്യതിചലിക്കുകയില്ലെന്നു പ്രതിജ്ഞചെയ്തു. ജിജ്ജാബീബി, സുന്ദരിയെ ആശ്ലേഷിച്ച് സതീത്വത്തിന്റെ മാഹാത്മ്യത്തെയും ഒരു മോക്ഷേച്ഛുവായ ഭർത്താവിനെ സഹകരിക്കുകയും സഹായിക്കുകയും ചെയ്യേണ്ട വിധങ്ങളെയും പററി വേണ്ടപ്രകാരത്തിൽ ഉപദേശംനൽകി. അന

ന്തരം ആ വന്ദ്യപിതാക്കൾ, തങ്ങളുടെ ഹൃദയാന്തർഭാഗത്തു് അലച്ചടിച്ച സങ്കടത്തിരമാലകൾ പുറത്തു വരാതെ കരുതലോടെ സൂക്ഷിച്ചു കൊണ്ടു് ആകുട്ടികളോടു് അന്ത്യയാത്രപറഞ്ഞു. അഹോ! കബീർ അതാ വാവിട്ടു നിലവിളിക്കുന്നു. സുന്ദരി തേങ്ങിത്തേങ്ങിക്കരയുന്നു. തമാലിൻെറയും ബീബിയുടെയും ഹൃദയാന്തരത്തിൽ അണകെട്ടി നിർത്തിയിരുന്ന സങ്കടവെള്ളം അതാ അണപൊട്ടി പുറത്തു ചാടുന്നു! തമാൽ കബീറിനെയും ജിജ്ജാബീബി സുന്ദരിയേയും കെട്ടിപ്പിടിച്ചു നിന്നു് എല്ലാവരും വാവിട്ടു നിലിവിളിക്കുന്നു!. തൽസമയം ലക്ഷ്മീസമേതനായ ഭഗവാൻ വിഷ്ണുമൂർത്തി, അവിടെ ആവിർഭവിക്കുന്നു! ഭക്തജനങ്ങളുടെ സങ്കടപരിദേവനം കണ്ടു ഭഗവാനും ഭഗവതിക്കും സങ്കടമുണ്ടാകുന്നു! ഭഗവാൻ തമാലിനേയും കബീറിനേയും ഭഗവതി ജിജ്ജാസുന്ദരികളെയും കെട്ടിപ്പിടിച്ചു നിലവിളിക്കുന്നു! ബ്രഹ്മാണ്ഡ പ്രവർത്തകരായ ജഗൽപ്പിതാക്കളുടെ രോദനം ജഗദേകരോദനമായിപ്പരിണമിക്കുന്നു! കാശിവാസികളാകമാനപേരും രോദനം ചെയ്തു് ഓടിഎത്തുന്നു! പക്ഷിമൃഗാദികൾ പോലും കണ്ണീരൊലിപ്പിച്ചു പാഞ്ഞെത്തുന്നു! വൃക്ഷലതാതികൾ നിശ്ചേഷ്ടങ്ങളായിനില്കൊള്ളുന്നു! തമാലും ജിജ്ജാബീബിയും കാണാതാകുന്നു! തൽസ്ഥാനത്തു ശിവനും ശിവയും കാണപ്പെടുന്നു. ആകാശത്തിൽ ദേവഗണങ്ങൾ വന്നു തിക്കിക്കൂടി നിലവിളിക്കുട്ടുന്നു! വായുഭഗവാൻ നിശ്ചേഷ്ടതയെ അവലംബിക്കുന്നു! നാരദാദിമുനിജനപരിവൃതനായി ഭഗവാൻ കമലാസനൻ വാണിഭഗവതിയോടുകൂടി ആവിർഭവിക്കുന്നു. ബ്രഹ്മദേവനും വാണിയും യഥാക്രമം പുരുഷന്മാരുടെയും സ്ത്രീകളുടേയുംഇടയ്ക്കു കടന്നു സാന്ത്വനപ്പെടുത്തുന്നു! ബ്രഹ്മാവു് വിഷ്ണുമഹേശന്മാരോടായി; "ഭഗവാന്മാരേ! ഇതെന്തൊരു മായാലീലയാണു്? ഭക്തജനവാത്സല്യത്താൽ ഭൂലോകമാണെന്ന കഥ വിസ്മരിച്ചു പോയോ? വായു ചലിക്കുന്നില്ല! ഭുവനത്രയവാസികൾ ആകമാനം ഈ നിമിഷത്തിൽ ചത്തൊടുങ്ങും മതിമതി. രോദനം ചെയ്തതുമതി" എന്നിങ്ങനെ സാന്ത്വനപ്പെടുത്തുകയാൽ രോദനശമനം നേരിട്ടു. ഉടനേ ശിവൻ കബീർ ദാസരെ ആശ്ലേഷിച്ചു കൊണ്ടു്, "ഭക്ത! നിൻെറസങ്കടം മതിയാക്കുക! നീ സമാശ്വസിക്കുക! ഏതൊരു തമാലിനേയും ജിജ്ജാബീബിയേയും ഉദ്ദേശിച്ചു നീ പരിദേവനംചെയ്യുന്നുവോ, ആ തമാലും ബീബിയും, ഈ ഞാനും ഈ നിൽക്കുന്നശിവയുമാകുന്നു. ലോകരക്ഷാർത്ഥം വിഷ്ണുഭഗവാൻ നിന്നേ ഭൂലോകത്തിലേക്കു് അയയ്ക്കണമെന്നു നിശ്ചയിച്ചപ്പോൾ നിൻെറ മാതാപിതാക്കളുടെ സ്ഥാനം വഹിപ്പാൻ ഭഗവാൻ ഞങ്ങളെ നിയോഗിക്കുകയാൽ നിനക്കുംമുമ്പു ഞങ്ങൾ ഇവിടെഎത്തി തമാലും ജിജ്ജാബീബിയുമായി താമസിച്ചു വരികയായിരുന്നു. ഞങ്ങളുടെ, മനുഷ്യരൂപത്തോടുകൂടിയ ഭൂലോകവാസം

ഇന്നവസാനിക്കകയാൽ ഞങ്ങൾ സ്വാന്തരൂപത്തെ സ്വീകരിച്ചുവത്രേ. ഇനി നീ ഞങ്ങളെച്ചൊല്ലി നിലവിളിച്ചിട്ടു വല്ലഫലവുമുണ്ടോ! ശുകബ്രഹ്മമഹഷിയുടെ അവതാരമായ നീ ഈ പരമാത്ഥത്തെധരിക്കുക! ഭക്ത! നിൻെറ അവതാരോദ്ദേശ്യം യഥാവിധി നിവ്ഹിച്ചിട്ടു വൈകുണ്ഠത്തേക്കു മടങ്ങിയാലും! നിനക്കിഷ്ടപ്പെട്ടപ്പോഴെല്ലാം വിശ്വനാഥക്ഷേത്രത്തിൽ ഞങ്ങളെ ദശിക്കാം." എന്നരുളിച്ചെയ്തു രണ്ടാളെയും അനുഗ്രഹിച്ചു ഭഗവാൻ വൈകുണ്ഠപതിയും ബ്രഹ്മാവും മഹേശനെത്തുടന്നു കബീറിനും സുന്ദരിക്കും അനുഗ്രഹാശിസ്സുകൾ നൽകി എല്ലാവരും അന്തദ്ധാനം ചെയ്തു. ഭഗവന്മായാവലയിൽക്കുടുങ്ങി കാട്ടുകാട്ടുന്ന ശുകബ്രഹ്മമഹഷിയെ നോക്കി, മന്ദഹാസംതൂകി നാരദാദിമുനികളും യാത്രയായി. ദേവഗണങ്ങൾ ദുന്ദുഭിമുഴക്കി പുഷ്പവൃഷ്ടിചെയ്തു മറഞ്ഞു. പട്ടണവാസികളും കബീർദാസരുടെ ദിവ്യപ്രഭാവത്തെ പ്രശംസിച്ചുകൊണ്ടു് അവരവരുടെ വഴിക്കുപോയി. പക്ഷിമൃഗാദികളും പിരിഞ്ഞു. വൃക്ഷലതാദികളും നിശ്ചേഷ്ടതയിൽനിന്നും വിരമിച്ചു. മായ വീണ്ടും ലോകത്തെ ബാധിച്ചു. കബീർദാസരുടേയും സുന്ദരിയുടെയും പൂവ്ജന്മസ്മൃതിയും അസ്തംഗതമായി. മാതാപിതാക്കന്മാരെപ്പിരിഞ്ഞ മനോവേദനയോടുകൂടി കബീറും സുന്ദരിയും അന്നത്തെ പകൽ പോക്കി.

അസ്തമയസന്ധ്യയോടുകൂടി രണ്ടാളും ഒന്നിച്ചു രാമാനന്ദസ്വാമി തിരുവടികളെച്ചെന്നു ദശിച്ചു. മാതാവിൻെറയും പിതാവിൻെറയും വേർപാടിനെ അറിയിച്ചു രാമാനന്ദസ്വാമികൾ സകല വൃത്താന്തങ്ങളും അറിഞ്ഞു ഭഗവന്മായാവിലാസത്തെ ഒത്തു് ആനന്ദം ഉൾക്കൊണ്ടു. കബീർദാസരും സുന്ദരീദേവിയും രാമാനന്ദസ്വാമികളുടെ പാദങ്ങളിൽ വണങ്ങി മടങ്ങി വീട്ടിൽഎത്തി.

അവർ അങ്ങനെ കഴിയുന്നകാലത്തു് ഒരുദിവസം സുന്ദരിക്കു പൂവ്ജന്മത്തിലെവാസന ഉദ്ദീപിക്കകയാൽ സ്വഭത്താവിനേനോക്കി "ജീവനാഥ! സുന്ദരാകാര! ഈയുള്ളവൾക്കു് പുത്രവാഞ്ഛ ഉദിച്ചിരിക്കുന്നതിനാൽ തന്നിവൃത്തിക്കു കൃപയുണ്ടാകണം" എന്നു പ്രാത്ഥിച്ചു. കബീർദാസർ അതുകേട്ടു്, അത്യന്തസന്തുഷ്ടനായി ഒരു ശുഭമായനിഷേകമുഹൂത്തത്തിൽ സുന്ദരിയുടെ ഗഭത്തിൽ ബീജാപ്പണംചെയ്തു. യഥാകാലം തദ്ബീജത്താൽ ശ്രീനാരദമഹഷിയുടെ അംഗസംഭൂതനായി സവ്വലക്ഷണസംയുക്തനായി ഒരു പുത്രൻജനിച്ചു. പുത്രനുയഥാവിധി കമാൽഎന്നു നാമകരണവും ചെയ്തു. സുന്ദരി പുത്രനായകമാലിനെ ഒരക്ഷയസമ്പത്തെന്നോണം ഓമനിച്ചുവളത്തിവരവേ അവനു് ഏഴുവയസ്സു തികഞ്ഞു. ഒരുദിവസം ചെറുബാലൻ ദിവ്യനായ തൻെറ പിതാവിനെ വണങ്ങി, "പ്രിയതാത! എനിക്കു തീത്ഥാടനം ചെയ്യണമെന്നാഗ്രഹമുണ്ടു്. അനുഗ്രഹപൂവ്വം അനുവാദം ത

ന്നരുളണം" എന്നഭ്യർത്ഥിച്ചു. കബീർദാസർ അതുകേട്ട് ആ ഓമനപ്പുത്രനെ വാരിഎടുത്തു മടിയിലിരുത്തി ഗണ്ഡങ്ങളിലും നിറുകയിലുംചുംബിച്ചുപറഞ്ഞു:—"മകനേ? നിനക്ക് ഏഴുവയസ്സു പ്രായവും; എഴുപതുവയസ്സിലെ മോഹവും. അതുരണ്ടും തമ്മിൽ യോജിക്കുമോ? നിൻെറ ഈ പൂപ്പാദങ്ങൾ കല്ലിലും മുള്ളിലും ചവുട്ടി വേദന സഹിക്കുമോ? കുറച്ചുകഴിഞ്ഞിട്ട യാത്രയ്ക്കൊരുമ്പെടുന്നതാണ് നന്ന്, തീർത്ഥയാത്രാക്ലേശം ഈ പ്രായത്തിൽ നീ സഹിക്കുകയില്ല."

കമാൽ:—അച്ഛാ! മനുഷ്യായുസ്സിനു സ്ഥിരതയുണ്ടോ? ജനിക്കുമ്പോഴേ തുടൎന്നുവരുന്ന മൃത്യു എവിടെവച്ചുപിടികൂട്ടുമെന്നാൎക്കറിയാം? നീൎക്കുമിളയ്ക്കുതുല്യം ക്ഷണഭംഗുരമായജീവിതത്തോടുകൂടിയമനുഷ്യജന്മത്തിലെ ആശകൾ മറെറാരിക്കലേക്കു മാററിവയ്ക്കുന്നവൻ മൂഢനല്ലേ? എനിക്കു കിട്ടിയിട്ടുള്ള ഈ ജന്മത്തിലെ ഒരൊററ നിമിഷംപോലും വെറുതേ കളവാൻ ഞാനാഗ്രഹിക്കുന്നില്ല. എൻെറ ആ നിശ്ചയത്തെ അച്ഛൻ മുടക്കുന്നതു ശരിയല്ല.

കബീർ:—കുഞ്ഞേ! നിൻെറ ഉപദേശം പാവനമാണ്. എന്നെപ്പോലെയുള്ള ഒരുപിതാവിന് ഇതിനെക്കാൾ ആനന്ദപ്രദമായ ഒരു വാക്ക് ഒരു പുത്രൻെറ മുഖത്തുനിന്നു കേൾക്കാനില്ല. എന്നാൽ നീ വളരെ ചെറുപ്പം; ഒരു പതിനാറുവയസ്സു കഴിയട്ടെ! അതിനുശേഷം പുറപ്പെടുന്നതിനു ഞാൻ സ്വയം അനുവദിച്ചുകൊള്ളാം.

കമാൽ:—പിതാവേ! എൻെറ ശരീരത്തിനല്ലാതെ എനിക്കുണ്ടോ ബാല്യയൌവനവാൎദ്ധക്യഭേദങ്ങൾ? ഞാനിപ്പോൾതന്നെ പുറപ്പെടുന്നതും പത്തുകൊല്ലം കഴിഞ്ഞു പുറപ്പെടുന്നതും എനിക്കൊന്നുപോലെയല്ലേ? ഇന്നും അന്നും എനിക്കെന്തു വ്യത്യാസം? ലോകത്തെ കാപഥങ്ങളിലേക്കു വഴുതിക്കുന്ന ഒരുകൂട്ടം ദ്വൈതവാദികൾ ഭാരതത്തിൻെറ പല ഭാഗങ്ങളിലുമുണ്ടെന്നു ഞാൻ കേട്ടിരിക്കുന്നു. അവരിൽ ചിലരെയെങ്കിലും കണ്ടുമുട്ടി അദ്വൈതത്തെപ്പററി യഥാശക്തി സംസാരിക്കണമെന്നും സാധിക്കുമെങ്കിൽ ആ വിധത്തിൽ ലോകരക്ഷചെയ്യണമെന്നും ഒരു ഉദ്ദേശംകൂടി ഈ യാത്ര എനിക്കു പ്രേരകവുമാണ്. അതുകൊണ്ടു പ്രായത്തിൻെറ കുറവുംപറഞ്ഞ് അച്ഛൻ എൻെറ യാത്രയെത്തടുക്കാതിരിക്കണമെന്നു വീണ്ടും പ്രാൎത്ഥിക്കുന്നു.

പുത്രൻെറ വാക്കുകേട്ട് അത്ഭുതപരതന്ത്രനായ കബീർ അവനെ അനുഗ്രഹിച്ചു യാത്രാനുവാദം നൽകി ഇങ്ങനെ പറഞ്ഞു. "കുഞ്ഞേ! ഏകനായ്പെരുവഴിപോകയുമരുതല്ലൊ" എന്ന മഹദ്വാ

ക്യം നിന്റെ ഓർമ്മയിലിരിക്കട്ടെ. തീർത്ഥയാത്രക്കാർ എല്ലായിടത്തും കാണപ്പെടും. നീ അവരിൽ ആരെയെങ്കിലും വഴിത്തുണയ്ക്കു കൂട്ടുപിടിച്ചുകൊള്ളണം." കമാൽ അതുകേട്ട് "അച്ഛൻ ചൂണ്ടിത്തന്ന മഹദ്വാക്യം കേവലം ഭീരുവാക്യമായി ഞാൻ കരുതുന്നു. താരകമന്ത്രമാകുന്ന ഖഡ്ഗവും ക്ഷമയാകുന്ന കവചവും ജീവകാരുണ്യമാകുന്ന സുഹൃത്തും സഹായമുള്ളപ്പോൾ എനിക്കെന്തൊരുഭീതി?" എന്നുചോദിച്ചു വീണ്ടും പിതൃപാദങ്ങളിൽ നമസ്കരിച്ചെഴുന്നേററു ചെന്നു മാതൃപാദങ്ങളിൽ നമസ്കരിച്ചു യാത്രചോദിച്ചു. പുത്രവാത്സല്യനിധിയായ ആ മാതാവ്, "ഓമനക്കുട്ടാ! നിന്റെ അച്ഛന്റെ അനുവാദംലഭിച്ചാൽ ഏതൊന്നിനും എന്റെ സമ്മതം ചോദിക്കേണ്ട ആവശ്യമുണ്ടോ? നീ തീർത്ഥയാത്രചെയ്തു മനസ്സാസ്ഥ്യം വരുത്തി യഥാകാലം മടങ്ങിവരുവാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ" എന്ന് ആശീർവാദം നൽകി.

കമാൽ, ഉടൻതന്നെ യാത്രപുറപ്പെട്ടു. മകന്റെ പുറപ്പാടിൽ കബീറിനും സുന്ദരിക്കും അന്ധമായ അന്തസ്താപം ഉണ്ടായില്ല. സുന്ദരി കബീറിനെ വണങ്ങി, "പ്രിയഭർത്താ! അങ്ങയുടെ പുത്രൻ ഏഴുവയസ്സിൽ തീർത്ഥയാത്ര പുറപ്പെട്ടിരിക്കുന്നു, ലോകത്തെവിടെയെങ്കിലും ഇങ്ങനെ ഒരു പുത്രനുണ്ടായതായി ഞാൻ കേട്ടിട്ടില്ല. അച്ഛന്റെ കീർത്തി സ്വദേശത്തെന്നപോലെ തന്റെ കീർത്തി വിദേശങ്ങളിലും പരത്തണമെന്ന് ആ പുത്രൻ ആശിച്ചതാണ് മുലപ്പാലിന്റെ ചുവ മാറിയിട്ടില്ലാത്ത ഈ പ്രായത്തിൽ അവനു വേദാന്തികളെക്കണ്ടു വാദംനടത്തണമത്രേ. ഇതെന്തൊരത്ഭുതം!" എന്നുണർത്തിച്ചു.

കബീർദാസർ പറഞ്ഞു:—"പ്രിയേ! അവൻ വെറുംഒരു മാനുഷാംശജനല്ല. ദിവ്യാംശസംഭൂതനാണ്. അവൻ പറഞ്ഞതു പരമാർത്ഥമാകുന്നു. ലോകരക്ഷയ്ക്കായി അവതരിച്ചവനാണ് അവൻ അവന്റെ ഉദ്ദേശത്തെത്തെററിക്കാൻ പ്രപഞ്ചപ്രതിബന്ധകങ്ങൾ ഒന്നും ശക്തങ്ങളായിത്തീരുകയില്ല; അവനു യാത്രയിൽ യാതൊരു തകരാറും സംഭവിക്കുന്നതുമല്ല."

കമാലിന് അന്നുതന്നെ വഴിമദ്ധ്യേ ഗംഗാനദിയെത്തരണംചെയ്യേണ്ടിവന്നു. അഗാധഗംഭീരയും കല്ലോലമാലാക്ഷുഭിതയും ആയ ആ ദേവനദിയിൽ ആ ചെറുബാലൻ നിർഭയമിറങ്ങി മറുതീരത്തെ ലക്ഷ്യമാക്കി നടന്നുതുടങ്ങി. അവന്റെ സാഹസംകണ്ടു് കരയിൽ നിന്ന ജനങ്ങൾ, എടാ കുസൃതിച്ചെക്കാ! അവിവേകി നീ എന്തൊരു സാഹസമാണു ചെയ്യുന്നതു്? നിലയില്ലാത്ത കയത്തിൽ ചാടി മരിക്കാൻതുടങ്ങുന്നോ? തോണിയിൽകയറി അക്കരപിടിക്കരുതേ? മററാരെങ്കിലും നിന്നെപ്പോലെ നദിയിൽഇറങ്ങി നടന്നുപോകുന്നതു നീ

കണ്ടുവോ? മരിക്കേണ്ടെങ്കിൽ തിരികെ കരയിൽ കയറുകയാണു നല്ല തു്'' എന്നിങ്ങനെ അനുശാസനംചെയ്തു. കമാൽ അതു കേട്ടഭാവം പോലും കാട്ടാതെ നടന്നുപോയി നദീമദ്ധ്യത്തിലെത്തി. എന്തൊരത്ഭുതം! ചൊട്ടച്ചാൺ നീളമില്ലാത്ത ആ ബാലന്റെ കാൽമുട്ടുകളെ അത്യഗാധമായ ആ സ്വച്ഛന്ദിക സ്പർശിക്കാൻകഴിഞ്ഞില്ല. അവൻ മറുകരപറ്റുവോളം അവൻ നടന്നവഴിക്കുള്ള തിരമാലകളടങ്ങിയും ഒഴുക്കു നിലച്ചും ആഴംകുറഞ്ഞും കാണപ്പെട്ടു. സോത്സാഹം മറുകരയിൽകയറിനിന്നു അവൻ തിരിഞ്ഞുനോക്കി തന്നെ ആദ്യം അധിക്ഷേപിച്ച ജനങ്ങളെക്കണ്ടു പുഞ്ചിരിതൂകിക്കൊണ്ടു ''നിങ്ങളുടെ മരത്തോണി കൊടുങ്കാറ്റടിച്ചാൽ ആററിന്റെ അടിത്തട്ടിലെത്തും; എന്റെ താരകത്തോണിയാകട്ടെ, എത്ര വലിയ കൊടുങ്കാററിനെയും തിരമാലകളെയും ഒഴുക്കത്തിനെയും ഭേദിച്ചുകൊണ്ടു് ഉദ്ദിഷ്ടസ്ഥാനത്തിലെത്തും'' എന്നുപറഞ്ഞു. അവർ അതുകേട്ടു് അവൻ ഒരു സാധാരണബാലനല്ലെന്നും ബാലവേഷം പൂണ്ട വല്ല ദിവ്യന്മാരുമായിരിക്കുമെന്നും വിശ്വസിച്ചു് അവനോടു മാപ്പുചോദിച്ചു. മറുകരയിൽ കയറി പുരോഗമനംചെയ്ത കമാലിനെ ഏതാനും സന്ന്യാസികൾ കുറുക്കിട്ടു തടഞ്ഞു. ''എടാ, ചെക്കാ നീ എവിടെപ്പോകുന്നു? നില്ലു വിടെ? നിന്നെപ്പററി ചോദിക്കാനുണ്ടു്'' എന്നു് അവരിൽ ഒരു സന്ന്യാസി പറഞ്ഞു കമാൽ അദ്ദേഹത്തെ വന്ദിച്ചു്, ''ഞാൻ ദ്വൈതവാദികളെ ജയിച്ചു് അദ്വൈതത്തെ നിലനാട്ടണമെന്ന ഉദ്ദേശത്തോടുകൂടി ലോകപര്യടനംചെയ്യുന്ന ഒരു വേദാന്തിയാണു്. നിങ്ങൾ എന്തിനു എന്നെത്തടയുന്നു?'' എന്നു ചൊടിയോടെചോദിച്ചു.

സന്ന്യാസി:— എന്തെടാ? നീ വേദാന്തിയോ? ചുണ്ടയ്ക്കായ്ക്കു കാലുമുളച്ചമാതിരിയിൽ നിലംപററിനിൽക്കുന്ന നിനക്കു് ഒരു ചാൺ നീളമില്ലല്ലോ, നീ എപ്പോഴാണെടാ വേദാന്തംപഠിച്ചതു്? അതിരിക്കട്ടെ; നീ ജാതിയിലാര്? നിന്റെ മതമേതു്?

കമാൽ:— ബ്രാഹ്മണജാതിയിൽപെട്ട ഞാൻ വേദാന്തമതക്കാരനാകുന്നു.

സന്ന്യാസി:— എടാ, നീ ഒരു തെറിയനാണെന്നു തോന്നുന്നുവല്ലോ. നീ ആ കബീറിന്റെ മകനല്ലേ? അവനുണ്ടോ ജാതിയും മതവും? ജനിച്ചതു തുലുക്കജാതിയിൽ; വളന്നതു ഹിന്ദുവിന്റെ മാതിരിയിൽ; ഇപ്പോൾ ജീവിച്ചുപോരുന്നതു രണ്ടുമല്ലാത്ത നിലയിൽ. മതമാണെങ്കിൽ ഇസ്ലാംമതവുമല്ല, ഹിന്ദുമതവുമല്ല. ഇങ്ങനെ ജാതിയും മതവുമില്ലാതെ ഒന്നിലും ചേരാതെയും ആരും ചേക്കാതെയും ആഹാരത്തിനു വകയില്ലാതെയും നടക്കുന്ന ഒരുവനാണു് അവൻ. അവനു പിറന്ന നീ മറെറാരു നിലയിൽ വരുന്നതെങ്ങനെ? എടാ, അദ്വൈതം നിനക്കു മതമാ

ണെന്നു് അഹങ്കരിക്കുന്നുവല്ലോ. നീ തന്നെ ദ്വൈതമയമാണല്ലോ. ഹിന്തുജാതിക്കാരിയായ സ്ത്രീയിൽ മുസ്ലീംജാതിക്കാരനായ പുരുഷനു ജനിച്ച നീ ഇരുജാതിയല്ലേ? ഇസ്ലാംമതക്കാരുടെ വംശത്തിൽ ജനിച്ചു ഹിന്തുമതത്തെ ആചരിക്കുന്ന നീ ഇരുമതക്കാരനല്ലേ? അയോനിജനായ പിതാവിനു പിറക്കയാൽ അയോനിവംശജനും നീ യോനിജനാകയാൽയോനിവംശജനുമല്ലേ? ഇങ്ങനെ ജാതിയിലും മതത്തിലും വംശത്തിലും ആചാരത്തിലും എന്നുവേണ്ട വേഷത്തിൽപോലും ദ്വൈതഭാവംതെളിഞ്ഞു നിൽക്കുന്ന നീ അദ്വൈതം അദ്വൈതമെന്നു പുലമ്പുന്നല്ലോ, നിനക്കു് ആ പേരു പറവാൻ യോഗ്യതയുണ്ടോ?

കമാൽ:—ഹേ! കപടസന്യാസി! നിങ്ങൾ പറഞ്ഞതൊക്കെപരമാൎത്ഥമാണു്. എനിക്കും എൻെറ പിതാവിനും ജാതിയില്ല; മതവുമില്ല. ഇതുരണ്ടുമില്ലാത്ത പരമാത്മാവു ഞങ്ങളിൽ കുടികൊള്ളുമ്പോൾ ഞങ്ങൾക്കു് മതവും ജാതിയുമുണ്ടാകുമോ? പരബ്രഹ്മത്തിനു കുലമുണ്ടോ? ആചാരമുണ്ടോ? ജാതിയുണ്ടോ? വഴക്കപ്പഴക്കങ്ങളുണ്ടോ? ആ പരബ്രഹ്മമത്രേ ഞാനും പരിശുദ്ധനായഎൻെറപിതാവും. ഇനി ലൗകികദൃഷ്ട്യാനോക്കുമ്പോൾ മുസ്ലീംവംശജരായ ഞങ്ങൾ അതേ സമയത്തു തന്നേ ഹിന്തുക്കളുമാകുന്നു. എങ്ങനെ? നിർഗ്ഗുണമാകുന്ന പരബ്രഹ്മം അതേസമയത്തുതന്നെ സഗുണബ്രഹ്മമാകുന്നതുപോലെ. അപ്രകാരം ജാതിമതഭേദങ്ങളുടെ അൎത്ഥമില്ലായ്മയെ മാതൃകാജീവിതത്താൽ ലോകത്തിനു ബോദ്ധ്യപ്പെടുത്തി ദ്വൈതത്തെ ഉന്മൂലനം ചെയ്തു് അദ്വൈതത്തെ സംസ്ഥാപിക്കുന്നതിനായിജനിച്ചിരിക്കുന്ന പരിശുദ്ധനായ ആമഹാത്മാവിനെ—എൻെറ പ്രിയപിതാവിനെ—അകാരണമായും അനാവശ്യമായും നിങ്ങൾ എന്തിനധിക്ഷേപിക്കുന്നു? അതോ പോകട്ടെ; അലൌകികന്മാരായ നിങ്ങൾ, കുലവും ജാതിയും മതവും മററും തേടുന്നതെന്തിനു്? അതിനെയൊക്കെ സമ്യക്കായിന്യസിച്ചവരല്ലേ നിങ്ങൾ? അതിനെ ഇനി നിങ്ങൾ കുനിഞ്ഞെടുക്കുന്നതു ശരിയോ? നിങ്ങളുടെ അസ്ഥിരബുദ്ധിയെ അതു തെളിയിക്കുകയല്ലേ ചെയ്യുന്നതു്?. ബുദ്ധി അസ്ഥിരമായി ഭവിച്ചാൽ അതു വീണ്ടും ലോകപടിയിൽ കൊണ്ടുവിടുകയല്ലേചെയ്യുക?. എൻെറ പിതാവിൽ നിങ്ങൾക്കീപക തോന്നാൻ കാരണം? നിങ്ങൾ അദ്ദേഹത്തിൻെറ ശത്രുക്കളോ? പരമസാത്വികനും ജീവകാരുണ്യനിധിയുമായ ആ മഹാനു ശത്രുക്കളുണ്ടോ? ശത്രുമിത്രഭേദം അദ്ദേഹത്തിനുണ്ടോ? അഥവാ നിങ്ങൾക്കു് അങ്ങനെ

ഉണ്ടാകാമോ? സർവ്വസംഗപരിത്യാഗികളായി ശുദ്ധാശുദ്ധാഭേദരഹിതന്മാരായി നിർഭേദനിർവ്വികല്പനിർഗ്ഗുണനിരാകാരമായിരിക്കുന്ന ബ്രഹ്മത്തെ ഉപാസിക്കുന്നവരായ നിങ്ങൾ വിശേഷിച്ചും ആബ്രഹ്മമായ താങ്കൾ, ഇങ്ങനെ അഹങ്കാരിയായി ഭവിക്കാമോ? നിങ്ങളുടെ ഭാഷയിൽ കേവലംഒരു ബാലനായ എന്നെ ത്തടയാമോ? ശിവാംശഭൂതനായ ശുകബ്രഹ്മർഷിയല്ലേ എന്റെ പിതാവ്? നാരദബ്രഹ്മർഷിയുടെ അവതാരമല്ലേ ഞാനും. ഭക്തകോടിയുടെ ഹൃദയവാടികളിൽ കുടികൊള്ളുന്ന വൈകുണ്ഠപതിയായ അനന്തശയനനല്ലേഅങ്ങുന്ന്?നാരദാദിമഹർഷിപുംഗവന്മാരല്ലേ അങ്ങയുടെ അനുചരന്മാർ? അവരും അങ്ങുന്നും ഞാനും പിതാവും ബ്രഹ്മമല്ലേ? ബ്രഹ്മം ബ്രഹ്മത്തെപ്പരീക്ഷിക്കുന്നതെന്തിന്?

സന്ന്യാസിയായി നിന്നു കമാലിനെ അധിക്ഷേപിച്ച ഭഗവാൻ വിശ്വരൂപംകാട്ടി, "ബ്രഹ്മജ്ഞാനിയായ ബാലക! കമാലേ! നിന്റെ പിതാവിന്റെ ജ്ഞാനം മുഴുവൻനിന്നിൽ തെളിഞ്ഞു വിളങ്ങുമാറാകട്ടെ! തീർത്ഥയാത്രയിൽ യാതൊരു വിഘ്നവും നിനക്കു നേരിടാതിക്കട്ടെ! ദ്വൈതവാദികളെ എല്ലാം ജയിച്ച് അദ്വൈതത്തെ നിലനിർത്തി ബ്രഹ്മജ്ഞാനജയഭേരിമുഴക്കാൻ നിനക്കു സംഗതിയാകട്ടെ!" എന്നനുഗ്രഹപൂർവ്വം ആശീർവ്വദിച്ച് നാരദാദിമഹർഷിമാരായ മററു സന്ന്യാസിമാരോടുകൂടി അന്തർദ്ധാനം ചെയ്തു.

സാക്ഷാൽ ശ്രീപത്മനാഭൻ നാരദബ്രഹ്മർഷ്യാദികളോടുകൂടി നേരിൽവന്നു ദർശനംതന്നു തന്റെ യാത്രോദ്ദേശ്യം ഫലോദർക്കമാകുംവണ്ണം അനുഗ്രഹം നൽകി മറഞ്ഞതുകൊണ്ടുള്ള ചാരിതാർത്ഥ്യത്തോടും സന്തോഷത്തോടും കമാൽ തന്റെ യാത്രയെത്തുടൎന്നു. ഹിമവാൻ ഹരിദ്വാരം നൈമിശാരണ്യം, വൃന്ദാവനം അയോദ്ധ്യാ ബുദ്ധഗയാ, മഥുരമുതലായ പുണ്യസ്ഥലങ്ങളിൽ സഞ്ചരിച്ച് അതതുസ്ഥലത്തുള്ള മതപണ്ഡിതന്മാരെ വാദത്തിൽതോല്പിച്ച് ഭൈരവം, വാമം, പാശുപതം, ശൈവം മുതലായ മതങ്ങളെയും ഭാട്ടാചാര്യം മീമാംസം, പഞ്ചരാത്രം, ബുദ്ധംമുടങ്ങിയുള്ള ശാസ്ത്രസിദ്ധാന്തങ്ങളെയുംഖണ്ഡിച്ച്, മരിച്ചവരെ ജീവിപ്പിക്കുക, മറഞ്ഞവരെ വരുത്തുക, ആകാശത്തിൽ ചരിക്കുക, വെള്ളത്തിൽ നടക്കുക മുതലായ അത്ഭുതകർമ്മങ്ങളെ കാണിച്ച്, അദ്വൈതമതത്തെ ഉറപ്പിച്ച്, ആ മഹാനായ ബാലൻ ദിഗ്വിജയംചെയ്തു. പണ്ഡിതന്മാരെ അനുസരിപ്പിച്ച വാദന്യായത്തിന്റെ രത്നച്ചുരുക്കമാവിതു:—"ജീവൻ എന്ത്?ജീവനെസൃഷ്ടിച്ചതാര്? ജീവനു മരണമുണ്ടോ? ജീവൻ ദേഹമെടുക്കാൻ കാരണമെന്ത്? ജീവന് എന്തുകൊണ്ടു ബന്ധമുണ്ടായി? പല പ്രകാരത്തിലുള്ള ദേ

ഷങ്ങളെ ജീവൻ സ്വീകരിക്കാൻ കാരണമെന്തു്? ജീവശബ്ദത്തിന്റെ അർത്ഥമെന്തു്? മോക്ഷമെന്തു ? പരമാനന്ദം ഏതുവിധത്തിൽ അനുഭവിക്കാം? ജീവൻ മായാസംബന്ധമൊ ബ്രഹ്മസംബന്ധമോ? ജീവൻ എവിടെനിന്നുത്ഭവിക്കുന്നു? എവിടെ അവസാനിക്കുന്നു? ജീവൻ പോയെന്നും ജീവൻ വന്നുവെന്നും പറയുന്നതിന്റെ സാരമെന്തു്? സ്വർഗ്ഗനരകാനുഭൂതികൾ ജീവനോ, ദേഹത്തിനോ? ജീവനു രൂപമുണ്ടോ? മായയെ ജയിക്കാതെ ബ്രഹ്മത്തെ അടയാമോ? അഹംഭാവം നീങ്ങുന്നതെപ്പോൾ? ബ്രഹ്മൈക്യത്തിന്റെ അവസ്ഥയെന്തു്? ജ്ഞാനചക്ഷുസ്സിനു പ്രകാശം ഉണ്ടാകുന്നതെപ്പോൾ? ബ്രഹ്മാവിന്റെ കഴുത്തറുക്കപ്പെട്ടതെന്തുകൊണ്ടു്? മോഹിനീവേഷം ധരിച്ച മഹാവിഷ്ണുവിനെ കണ്ടു പരമേശൻഭ്രമിച്ചതെന്തുകൊണ്ടു്? വിശപ്പുള്ളതോ, ഇല്ലാത്തതോ? ബ്രഹ്മാണ്ഡപ്രതീതി എല്ലാ ജീവികൾക്കും ഒരേ വിധത്തിലോ പലവിധത്തിലോ? മരണായുസ്സ് എല്ലാമനുഷ്യർക്കും ഒരേ അളവിൽ സംഭവിക്കാത്തതെന്തുകൊണ്ടു്? നശിക്കുന്ന ശീലത്തോടുകൂടിയ ശരീരത്തിൽ അഭിമാനം ഉദിക്കാൻകാരണമെന്തു്? ജാഗ്രത്തിലും സ്വപ്നത്തിലും തപസ്സുചെയ്യുന്നതുപോലെ സുഷുപ്തിയിൽ തപസ്സുചെയ്യാൻ സാധിക്കുമോ? കർമ്മത്തിനും ധർമ്മത്തിനും തമ്മിൽ സംബന്ധമെന്തു്? ബ്രഹ്മമെന്തു്? അതിന്റെ ആദ്യത്തെയും അന്ത്യത്തെയും അവസ്ഥയെന്തു്? ബ്രഹ്മം പ്രപഞ്ചസഹിതമോ, പ്രപഞ്ചരഹിതമോ? ബ്രഹ്മത്തിനാധാരമെന്തു്? ബ്രഹ്മത്തെ ആധാരമാക്കിയതെന്തു്? ബ്രഹ്മം അവാങ്മാനസഗോചരമാണെങ്കിൽ അതിന്റെ ജ്ഞാനം എങ്ങിനെയുണ്ടാകാനാണു്? ധ്യാനി, ധ്യാനം, ധേയം, ഇവയുടെ സ്വഭാവമെന്തു്?

ഇതുവക ചോദ്യങ്ങളെക്കൊണ്ടു് എതിർവാദികളെത്തോല്പിച്ചും എതിർവാദങ്ങളെ ഖണ്ഡിച്ചും സകല പണ്ഡിതന്മാരെയും കീഴ്പ്പെടുത്തി. അപ്രകാരം കീഴ്പ്പെടുത്തുന്ന പണ്ഡിതന്മാരെ, സ്വപിതാവിന്റെ സന്നിധിയിൽചെന്നു് ഉപദേശം വാങ്ങിക്കൊള്ളാൻ ശട്ടംകെട്ടി അയച്ചു. ഇങ്ങനെ, ശ്രീരാമപ്രാഭവപ്രാസംഗികനായ ഹനുമാനെപ്പോലെ സ്വപിതാവിന്റെ മഹത്വത്തെ പലപലദേശങ്ങളിൽ തെളിച്ചുകാട്ടി, തന്റെയും പിതാവിന്റെയും കീർത്തിക്കൊടിനാട്ടി. ഇങ്ങനെ സർവ്വജനാരാധ്യനായി ഭവിച്ച കമലാകരൻ, ഭാരതം വിട്ടു്, അറേബ്യ മുതലായ വിദേശങ്ങളിൽ സഞ്ചരിച്ചു്, ആ സ്ഥലങ്ങളിലും അനുഭവജ്ഞാനവാക്കുകളാൽ പണ്ഡിതന്മാരെ ആകർഷിച്ചു് അദ്വൈതമതസിദ്ധാന്തങ്ങളെ അനുസരിപ്പിച്ചു് ചിലനാൾ അവരുടെ ആതിഥ്യത്തോടെ താമസിച്ചു് ഒടുവിൽ ഭാരതത്തിൽ മടങ്ങി എത്തി സ്വദേശത്തെക്കുതിരിച്ചു. ആ മടങ്ങിവരവിൽ, ഒരു

പട്ടണത്തിൽവച്ചു് വിശ്വവിഖ്യാതനായ കമാൽബാലൻ വന്നിരിക്കുന്നു എന്നു കേട്ടു്, ജനങ്ങൾ കൂട്ടം കൂട്ടമായിച്ചെന്നു് ആ ദിവ്യബാലനെ ദർശനം ചെയ്തു. അക്കൂട്ടത്തിൽ ഒരു ധനികപ്രവരൻ, ഈ ബാലനു് ഈജനങ്ങൾ വിശ്വസിക്കുന്നതുപോലെയുള്ള ദിവ്യത്വമുണ്ടെങ്കിൽ യാതൊരുചികിത്സകൊണ്ടും ഭേദമാകാതെ കാലപ്പഴക്കമാന്നിരിക്കുന്ന തന്റെ ഭഗന്ദരവ്യാധി ശമനമായാൽ ആയിരം സ്വർണ്ണനാണയം സംഭാവന ചെയ്യാമായിരുന്നുഎന്നു വിചാരിച്ചു് തൊഴുകൈയോടെ മുഖത്തു നോക്കിക്കൊണ്ടിരുന്നു. തൽക്ഷണം, ആ ധനികന്റെ രോഗം വിസ്മയകരമാംവണ്ണം നിശ്ശേഷം ശമിക്കുകയും അയാൾ ആനന്ദപരിപ്ലുതനായി ഭവിക്കുകയുംചെയ്തു. ഉത്തരക്ഷണത്തിൽ മറെറാരാശ ആ സംസാരിയെപ്പിടികൂടി. "എന്തൊരു തേജസ്സ് ! നവരത്നപ്രഭ തോറേറാടുന്ന പ്രകാശം! ബ്രഹ്മാവു് 'അഖിലചരാചരസാരമെടുത്തു് ബാലനെ സൃഷ്ടിച്ചതാണു്. ഇങ്ങനെ ഒരു പുത്രൻ എനിക്കുണ്ടായാൽ ഞാനെത്രഭാഗ്യവാനായിരിക്കും! അങ്ങനെ സംഭവിച്ചാൽ പതിനായിരംനാണയം ഈ ബാലനു സംഭാവനചെയ്തേക്കാം." എന്നു മനസാ നേന്നു്, ആ തേജോമയനായ ബാലന്റെ നഖശിഖാന്തം കളിയാടിയ ദിവ്യവുംഭവ്യവുമായ കോമളിമാസുധയെ നയനഭ്രമരങ്ങളാൽ നുകന്നുനിന്നു. തദവസരത്തിൽ കമാൽ മന്ദഹാസപൂവ്വം ധനികനെ അരികിൽവിളിച്ചു്, "എന്നെപ്പോലെ സൌന്ദയ്യമുള്ള പുത്രനെ തന്നാൽ പതിനായിരം സ്വണ്ണനാണയം തരാമെന്നോ അഭിപ്രായം? ശരി ഭഗന്ദരവ്യാധിയെ ശമിപ്പിച്ചതിനു തരാമെന്നു നിശ്ചയിച്ച ആയിരം നാണയമെവിടെ? അതാദ്യമെടുക്കുക! അക്കടം തീത്തിട്ടു മററതിനു ശപഥംചെയ്യാം" എന്നു പറഞ്ഞു. തന്റെ മനസ്സിലെ വിചാരങ്ങൾ, കമാൽ അറിഞ്ഞതുകൊണ്ടുള്ള പരമാത്ഭുതത്തോടും സുന്ദരപുത്രവാഞ്ഛയെ പരസ്യമായി തുറന്നുപറഞ്ഞതുകൊണ്ടുള്ള ലജ്ജയോടുംകൂടി അയാൾ ബാലനെ നമസ്കരിച്ചു. എന്നിട്ടു്, വീട്ടിൽ ആളയച്ചു് ആയിരം സ്വണ്ണനാണയം വരുത്തി സ്വണ്ണത്തട്ടത്തിൽനിരത്തി പാദപ്രദേശത്തുവച്ചു തൊഴുതു. കമാൽ അതുകണ്ടു മന്ദഹാസപൂവ്വം, "ശരി, നിങ്ങൾ സത്യസന്ധനാണെന്നു മനസ്സിലായി ഇനി പുത്രവാഞ്ഛ ഫലോദക്കമാകണം അല്ലേ? എന്നെപ്പോലെ സൌന്ദയ്യമുള്ള പുത്രനെയാണല്ലോ ആഗ്രഹിക്കുന്നതു്; എന്നാൽ എന്നെത്തന്നെ പുത്രനായി സ്വീകരിച്ചുകൂടേ?അതെളുപ്പത്തിലങ്ങു സാധിക്കുമല്ലോ" എന്നുപറഞ്ഞു പുത്രഭാവേനധനികനെ സമീപിച്ചു. തൽക്ഷണം ധനികനു പിതൃബുദ്ധി ഉദിക്കുകയും കമാലിനെ വാരിയെടുത്തു വക്ഷസ്സിൽ ചേത്തു ചുംബനാലിംഗനാദികളാൽപുത്രവാത്സല്യത്തെ പ്രദശിപ്പിക്കുകയും ചെയ്തിട്ടു കമാലിനെയുംകൊണ്ടു്

നേരേ വീട്ടിലേക്കു തിരിച്ചു തേജോമയനായ ഒരു ബാലനെ പ്രേമപൂർവ്വം മാറോടണച്ചു വരുന്ന ഭർത്താവിനെക്കണ്ടു്, അനപത്യഖിന്നയായ ധനികപത്നി ദ്രുതഗതിയിൽ മുമ്പോട്ടുചെന്നു കുട്ടിയെ കൈയിൽ മേടിച്ചു മാറിലണച്ചു മൂർദ്ധാവിലും ഗണ്ഡങ്ങളിലും പലവുരു ചുംബിച്ചും തലോടിയും ആനന്ദപാരവശ്യത്തെ പ്രകടിപ്പിച്ചു.

കമാൽ ധനികനെനോക്കി "താങ്കളുടെ പിതാവു് ഒട്ടധികം നവരത്നങ്ങൾ കുഴിച്ചുവച്ചിട്ടുണ്ടു്. വരിക! കാട്ടിത്തരാം" എന്നു പറഞ്ഞു് ആ ദമ്പതികളെ കൂട്ടിക്കൊണ്ടുപോയി ഒരുമുറിയിൽ ചെന്നു് മദ്ധ്യസ്ഥാനം കാട്ടി അവിടെ കുഴിക്കാൻ പറഞ്ഞു ധനികൻ, അവിടെ ഒന്നുരണ്ടു വെട്ടിയപ്പോൾ കമാലിനു തുല്യം തേജസ്സോടുകൂടിയ ഒരു ശിശു വെട്ടുകൊണ്ട സ്ഥാനത്തുനിന്നും ആവിർഭവിക്കുകയും കമാൽ സിദ്ധിശക്തിയാൽ തിരോധാനം ചെയ്കയും ചെയ്തു. ശിശുലാഭത്താൽ പരമാഹ്ലാദപ്പെരുവെള്ളത്തിൽ മുങ്ങിപ്പോയ ധനികനും പത്നിയും അതിൽനിന്നും രക്ഷപ്രാപിച്ചു നോക്കിയപ്പോഴാണു കമാലിന്റെ അഭാവത്തെ ധരിക്കുകയുണ്ടായതു്. അവരുടെ മനസ്സിനു് ആ അവസരത്തിൽ എന്തൊരനുഭവത്തെ ഉളവാക്കിയിരിക്കണമെന്നു് ഊഹിക്കുകയത്രേ നല്ലതു്.

കമാലിനെപ്പിന്നെ കാണാതായതുകൊണ്ടു് ധനികനു് അത്യത്ഭുതവും, ശിശുവിനെ ലഭിച്ചാൽ സംഭാവനചെയ്യാമെന്നു നിശ്ചയിച്ച പതിനായിരം നാണയം വാങ്ങാതെയും വ്യാധി ശമിപ്പിച്ചതിനു പാരിതോഷികമായി നല്കിയ ആയിരം നാണയം സ്വീകരിക്കാതെയും ഒരു രത്നമാല ഗളത്തിൽ സമ്മാനിക്കണമെന്നു വിചാരിച്ചിരുന്നതുകൊടുക്കാനിടയാകാത്ത വിധത്തിലും പൊയ്ക്കളഞ്ഞതിനാലുള്ള ദുഃഖവും അയാളെ അസ്വസ്ഥചിത്തനാക്കിത്തീർത്തു തൽക്ഷണം അയാളുടെ മനസ്സിനൊരു മാററംനേരിട്ടു ഈശ്വരതുല്യനായ ആ ബാലനു പണമെന്തിനു പണ്ടമെന്തിനു് നവരത്നങ്ങളെന്തിനു്? വെറും തറയിൽ വെട്ടിച്ചു ശിശുവിനെ ഉത്ഭവിപ്പിച്ച ആ മഹാനു് അലഭ്യമായി ലോകത്തെന്താണുള്ളതു്? കുബേരനവനിധിപോലും അദ്ദേഹം വിചാരിക്കുന്ന മാത്രയിൽ അദ്ദേഹത്തിന്റെ തിരുമുമ്പിൽ എത്തുമല്ലോ? അത്ര ദിവ്യനായ ആ മഹാനു് അനിത്യമായ ധനംകൊണ്ടെന്താവശ്യം? ഹാ! നിത്യബ്രഹ്മാനന്ദത്തെ നിരന്തരമായി അനുഭവിച്ചുകൊണ്ടിരിക്കുന്ന ആപൂജ്യപുരുഷനെവിടെ അനിത്യമായധനരത്നാദിസമ്പത്തുകളെവിടെ! അദ്ദേഹത്തിനു ധനരത്നാദികൾ സമ്മാനിക്കണമെന്നു നിശ്ചയിച്ച ഞാനെത്ര അജ്ഞാനിയാണു്! അതേ, അജ്ഞാനിതന്നെ. നിത്യമായ ധനത്തെയും അനിത്യമായ ധനത്തെയും തിരിച്ചറിവാൻ പാടില്ലാത്ത മൂഢൻ! മുഴുമൂഢൻ! ഹാ! അനിത്യ

മായ ശരീരത്തിന്റെ വ്യാധിശമനവും അനിത്യമായ ശിശുലാഭവുമാണല്ലോ ആ പുണ്യപുരുഷനോടു ഞാനിരന്നതു്! കഷ്ടം നിത്യമായ വസ്തുവിനെ ഞാൻ ആഗ്രഹിച്ചില്ലല്ലോ! ഒരൊററ വാക്കുകൊണ്ടു് അതിനെ പ്രദാനംചെയ്യാൻ കഴിവുള്ള ആ ആത്മജ്ഞാനിയോടു് ആത്മജ്ഞാനത്തെ ഞാൻ യാചിച്ചില്ലല്ലോ! അയ്യോ! പാപികളിൽവച്ചു പാപിയായ ഞാൻ അനിത്യമായ ഇന്ദ്രിയവിഷയങ്ങളിലും ധനത്തിലും ലോകഭോഗങ്ങളിലും മോഹിച്ചു പുണ്യായത്തമായ ജന്മത്തെ ഇന്നുവരെ പാഴിൽക്കളഞ്ഞുവല്ലോ! ധനപ്പൊതുക്കുകൊണ്ടു മദിച്ചഹങ്കരിച്ചിരുന്നുകളഞ്ഞല്ലോ! എന്നേക്കാൾ പുണ്യവാനും എന്നിൽവച്ചു വലിയവനുമില്ലെന്നു് അന്ധാളിച്ചു പോയല്ലോ!. എന്നേ ഞാൻതന്നെ അജ്ഞാനാന്ധകാരഗർത്തത്തിൽ തള്ളിയിട്ടിരുന്നുവല്ലോ എന്നിങ്ങനെ വിചാരിച്ചു മനമുരുകി, ഭഗവാനെ വിളിച്ചു താൻ ചെയ്തിട്ടുള്ള പാപങ്ങൾക്കു മാപ്പപേക്ഷിച്ചു് അല്പനേരം ഹൃദയവേദനയോടെ നിലകൊണ്ടു അനന്തരം ദിവ്യനായ ശിശുവിനെ മാറിൽ അണച്ചു് ആനന്ദസാഗരത്തിൽ മുഴുകി നില്ക്കുന്ന സപത്നിയെനോക്കി, "എനിക്കിനി ലോകബന്ധങ്ങളിൽ ആശയില്ല. പ്രപഞ്ചഭോഗങ്ങളിൽ വെറുപ്പുണ്ടായിരിക്കുന്നു. പ്രപഞ്ചാതീതമായി യാതൊരു വസ്തുവുണ്ടോ, ആ വസ്തുവിനെ അന്വേഷിച്ചു ഞാൻ ഇതാ പോകുന്നു" എന്നുപറഞ്ഞു്, ഒരു രത്നംമാത്രം കൈയിലെടുത്തുകൊണ്ടു പടിക്കു പുറത്തിറങ്ങി, ആദ്യം കമാലിനെക്കണ്ട സ്ഥലത്തേ ലക്ഷ്യമാക്കി ഓട്ടംപിടിച്ചു.

ധനികൻ സ്ഥലത്തെത്തി. കമാൽ പൂർവ്വസ്ഥാനത്തിരുന്നു അദ്വൈതവിഷയത്തെപ്പററി പ്രസംഗിക്കുന്നതും ചുററും അനേകായിരം ജനങ്ങൾ കൂട്ടംകൂടി നില്ക്കുന്നതുംകണ്ടു് ആൾക്കൂട്ടത്തെ ഭേദിച്ചു കമാലിന്റെ മുമ്പിൽചെന്നു് ആ പാദപൂക്കളിൽ കെട്ടിപ്പിടിച്ചു്, തന്നെ കബളിപ്പിച്ചു പെട്ടെന്നു പൊയ്ക്കളഞ്ഞതിനെയും തനിക്കു ആത്മജ്ഞാനം ഉപദേശിക്കാഞ്ഞതിനേയും മററും പററി പരിദേവനം ചെയ്തു കരഞ്ഞുതുടങ്ങി. കമാൽ അതുകണ്ടു് "ഹേ! ധനിക! നിങ്ങൾ എന്തൊരു മൌഢ്യമാണിക്കാണിക്കുന്നതു്? നിങ്ങൾ ആശിച്ച വ്യാധിശമനവും സുന്ദരശിശുവും ലഭിച്ചില്ലേ? ഇനിയെന്തിനു് എന്നെ വന്നു് ഉപദ്രവിക്കുന്നു? പോവുക! നിങ്ങൾ നിങ്ങളുടെ വീട്ടിൽ ചെന്നു സുഖിച്ചിരിക്കുക!" എന്നു് അനുശാസിച്ചു.

ധനികൻ:—എനിക്കു് യാതൊരു സുഖവും വീട്ടിൽ കിട്ടാനില്ല. അങ്ങുകൂടി സർവ്വദാ എന്റെ ഒന്നിച്ചുണ്ടെങ്കിൽ ഞാൻ വീട്ടിലിരിക്കാം. അല്ലെങ്കിൽ എനിക്കു കാടുമതി. ഞാൻ വീട്ടിൽ പോകുന്നില്ല.

കമാൽ:—നിങ്ങൾ തെററാണു പറയുന്നതു്. വീട്ടിൽചെന്നു ഭാര്യ, ശിശു, ധനം മുതലായ ഇഷ്ടവസ്തുക്കളെ രക്ഷിച്ചും സ്നേഹിച്ചും സുഖിക്കുക! എന്നെ ഉപദ്രവിക്കണ്ട.

ധനികൻ:—അങ്ങു് എന്റെ പുത്രനായി എന്റെകൂടെത്തന്നെ താമസിച്ചുകൊള്ളാമെന്നു സമ്മതിച്ചല്ലേ എന്റെ ഒന്നിച്ചു വീട്ടിലേക്കു വന്നതു്. അവിടെവന്നു് നിലത്തുവെട്ടിച്ചു് ഒരു കുട്ടിയെത്തന്നുംവച്ചു പെട്ടെന്നു മറഞ്ഞുകളഞ്ഞതുകൊണ്ടല്ലേ, ഞാൻ ഇവിടെ വന്നുപദ്രവിക്കുന്നതു്? പറഞ്ഞവാക്കിനു വ്യത്യാസം ചെയ്യാമോ? അങ്ങുകൂടി വന്നാൽ ഞാൻ വീട്ടിലേക്കു പോകാം. ഇല്ലെങ്കിൽ എന്റെ ഗതി അങ്ങയുടെ പിന്നാലെ തന്നെ.

കമാൽ:—ഹേയ്! ഇതെന്തൊരു മര്യാദയാണു്? ഞാനാണോ വാക്കിനു വ്യത്യാസം ചെയ്തതു്? എന്റെ അംശത്തിൽനിന്നും അയോനിജനായ ഒരു പുത്രനെ ജനിപ്പിച്ചു തന്നുംവച്ചല്ലേ ഞാൻ പോന്നതു്? ആ ശിശുവിനും എനിക്കും തമ്മിൽ വല്ല വ്യത്യാസവും ഉണ്ടോ? കണ്ണു മൂക്കു ചെവി കൈകാൽ നിറം മുതലായിയാതൊന്നിലും ലേശമെങ്കിലും വ്യത്യാസമുണ്ടോ? രേഖകൾക്കു വ്യത്യാസമുണ്ടോ? അഥവാ, നിങ്ങളെന്തിനു സംശയിക്കണം? ഞാൻ തന്നെയാണു് ആ ശിശു. നിങ്ങളെപ്പോലെതന്നെ മറെറാരു പിതാവു് എന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു്അക്ഷമനായി വിരഹദുഃഖാക്രാന്തനായി നാട്ടിലിരുപ്പുണ്ടു്. യഥാകാലം മടങ്ങിച്ചെന്നുകൊള്ളാമെന്നു സമ്മതിച്ചാണു വീട്ടിൽ നിന്നു പുറപ്പെട്ടതു്. ആ വാഗ്ദത്തത്തെ ലംഘിക്കാൻ പാടില്ലാത്തതുകൊണ്ടു്, ഈ കമാൽ രണ്ടു കമാലായി രണ്ടു പിതാക്കന്മാരെയും ആശ്വസിപ്പിക്കാമെന്നു നിശ്ചയിച്ചു് അങ്ങനെ പ്രവൎത്തിച്ചതുമാകുന്നു. ഹേ. ധനികപ്രവര! അങ്ങു സംശയിക്കണ്ട. ഞാൻതന്നെയാണു ശിശുരൂപത്തിൽ അങ്ങയുടെ സഹധൎമ്മചാരിണിയുടെ സ്തന്യപാനം ചെയ്തു വീട്ടിൽ അവരെ ആനന്ദിപ്പിച്ചുകൊണ്ടിരിക്കുന്നതു്.

ധനികൻ:—പ്രഭോ!അങ്ങുന്നു് അരുളിച്ചെയ്തതു പരമാൎത്ഥമാണെന്നു ഇപ്പോൾ എനിക്കു മനസ്സിലാകുന്നു: അങ്ങാകുന്ന ആ ശിശുവിനെ ശുശ്രൂഷിക്കാനായി ഞാൻ വീട്ടിലേക്കു പോവുകയും ചെയ്യാം. എന്നാൽ മഹാത്മാവേ! എനിക്കു് ആത്മജ്ഞാനത്തെ ഉപദേശിപ്പാൻ ദയവുണ്ടാകണം. അങ്ങയെക്കാൾ അതിലേക്കു യോഗ്യനായ മറെറാരാൾ ലോകത്തിലില്ല. അങ്ങു് ഈശ്വരനാണു്; ഇഹലോകവാസികളെഅനുഗ്രഹിപ്പാനായി, ലോകരക്ഷാവ്രതത്തോടുകൂടി അവതരിച്ചസാക്ഷാൽ വിഷ്ണുദേ

വനാണ്. മറെറാരാളിനെക്കൊണ്ടു്, ഭൂമിയിൽ വെട്ടിച്ചു കുഞ്ഞിനെ എടുപ്പിക്കാൻ സാധിക്കുന്നതല്ല. സാക്ഷാൽ ശ്രീകൃഷ്ണഭഗവാനുപോലും മരിച്ച കുട്ടികളെ ജീവിപ്പിക്കാൻ സ്യാലൻെറ പിന്തുണയോടുകൂടി വൈകുണ്ഠലോകത്തു പോകേണ്ടിവന്നു. അയോദ്ധ്യാധിപതിയായ ദശരഥമഹാരാജാവിനു പുത്രന്മാരെക്കൊടുക്കാൻ പുത്രകാമേഷ്ടിയാഗംകൊണ്ടേ മഹർഷിപുംഗവനായ ഋശ്യശൃംഗമുനിക്കു പോലുംസാധിച്ചുള്ളു. ശ്രീമൻനാരദമഹർഷി വിചാരിച്ചിട്ടു മാന്ധാതാവിനു പുത്രനെക്കൊടുക്കാൻ സാധിച്ചിട്ടില്ല. എന്തിനേറെ? പുത്രസമ്പത്തിനെ ആരെങ്കിലും കൊടുത്തിട്ടുണ്ടെങ്കിൽ, അവരൊക്കെ ഗർഭപാത്രത്തിൽ ജനിപ്പിച്ചു് അതിനെ സൂക്ഷിച്ചു രക്ഷിച്ചു പ്രസവിപ്പിച്ചു കൊടുക്കുകയാണുണ്ടായിട്ടുള്ളതു്. അങ്ങേയ്ക്കാണെങ്കിൽ പുത്രനെ കൊടുക്കുന്ന സംഗതി വെറും ഒരു നേരംപോക്കുപോലെ, എന്നെക്കൊണ്ടു നിലത്തൊന്നു വെട്ടിപ്പിച്ചു; അവിടെക്കണ്ടതു കുട്ടിയെ; ഇങ്ങനെ ആർക്കുകഴിയും? ഈശ്വരനല്ലാതെ മററാർക്കും സാധിക്കുകയില്ല. അതിനാൽ അവിടുന്നുതന്നെ എനിക്കു് ഉപദേശം തന്നു രക്ഷിക്കണം.

കമാൽ:—ഹേ, മുമുക്ഷോ! താങ്കളുടെ ആത്മീയവും ലൗകികവുമായ സകല സദ്ഗതികൾക്കുമായിട്ടാണു ഞാൻതന്നെ നിങ്ങൾക്കു പുത്രനായി ഭവിച്ചിരിക്കുന്നതു്. ഞാനാകുന്ന ആ പുത്രനെ നിങ്ങൾ വളർത്തിക്കൊണ്ടാൽ മതി. ഐഹികമായ സകല ഭാഗ്യങ്ങളും അവസാനം മോക്ഷസാമ്രാജ്യവും സിദ്ധിക്കും. പൊയ്ക്കൊൾക.

ധനികൻ:—സദ്ഗുരോ! ഇതിനെക്കാൾ മറെറാരനുഗ്രഹം എനിക്കു ലഭിക്കേണ്ടതായിട്ടില്ല. ഒരഭീഷ്ടംകൂടിയുണ്ടു്. ഒരു രത്നം അടിയൻ കൊണ്ടുവന്നിട്ടുണ്ടു്. അതു, തിരുമുൽക്കാഴ്ചവയ്ക്കാൻ അനുവദിപ്പാറാകണം.

കമാൽ:—രത്നം എനിക്കെന്തിനു്? അതുകൊണ്ടു് എനിക്കു യാതൊരുപ്രയോജനവുമില്ല. പ്രയോജനമില്ലാത്ത വസ്തുവിനെ ഞാൻ സ്വീകരിക്കുന്നില്ല. ബ്രഹ്മജ്ഞാനമാകുന്ന രത്നം കൊണ്ടല്ലാതെ അന്യരത്നങ്ങൾ എനിക്കു നിരുപയോഗങ്ങളാകുന്നു. നിങ്ങൾ അതുകൊണ്ടു പോയി വിററു പണം വാങ്ങി സദ്വിഷയങ്ങളിൽ ചെലവു ചെയ്യുക!

ധനികനു് ആ അനുശാസനത്തെ സ്വീകരിക്കാൻ മനസ്സുണ്ടായില്ല. ഈ ഒരു രത്നമെങ്കിലും അദ്ദേഹത്തിനു കൊടുക്കാതെ പോകുന്നതിൽ അയാൾക്കു സങ്കടം തോന്നി. വീണ്ടും വീണ്ടും നിർബന്ധിച്ചിട്ടും കമാൽ അതു സ്വീകരിക്കുന്നില്ല. ധനികൻ തല്പാദങ്ങളിൽ

ർണ്ഡനമസ്കാരം ചെയ്തു. അക്കിടപ്പിൽ തൊടിയിടകൊണ്ടു രത്നം കമാലിൻെറ വസ്ത്രാഞ്ചലത്തിൽ, അദ്ദേഹം അറിയാതെ മുറുകെ അങ്ങുബന്ധിച്ചു അനന്തരം തൊഴുതെഴുന്നേററു വിടവാങ്ങി സ്വഗൃഹത്തിലേക്കു തിരിച്ചു.

കമാൽ അപ്പട്ടണം വിട്ടു സ്വദേശത്തേക്കു യാത്രയായി. യഥാകാലം മുമ്പു തരണംചെയ്തഗംഗാസ്ഥാനത്തെത്തി. പൂർവ്വൽ ഗംഗാഭഗവതിയെ ധ്യാനിച്ചു മനസാസ്തോത്രം ചെയ്തു ജലത്തിലിറങ്ങിക്കയറി. ഇത്തവണ ഒരു വലിയ പുരുഷാരം അദ്ദേഹത്തിൻെറപുരോഗമനത്തെ നിരോധിച്ചു. ഒരു ദിവസമെങ്കിലും ഞങ്ങളുടെ നാട്ടിൽ താമസിച്ചു ഞങ്ങൾക്കു് ഉപദേശം തരാതെ പോകരുതെന്നു്എല്ലാവരുംകൂടി ഐകകണ്ഠ്യേന അഭ്യർത്ഥിച്ചു കമാൽ അതുകേട്ടു്, "നിങ്ങൾ ആ വിധം നിർബ്ബന്ധിക്കാൻ പാടില്ല. പുത്രവിരഹത്താൽ ദുഃഖിതരായിരിക്കുന്ന എൻെറ മാതാപിതാക്കന്മാരെ ഇന്നുതന്നെകണ്ടു് അവരെ സമാശ്വസിപ്പിക്കണമെന്നു കാലേക്കൂട്ടി നിശ്ചയിച്ചുപോയി. നിശ്ചയത്തിനു് ഇളക്കം നേരിടുവിക്കുന്നതു് എനിക്കുപതിവുള്ള ഒരു സംഗതിയല്ല. അതുകൊണ്ടു അടുക്കൽതന്നെ ഒരു ദിവസം ഞാൻ ഇവിടെ വന്നു നിങ്ങളെ ദശിച്ചുകൊള്ളാം" എന്നുപറഞ്ഞു. അവക്കു് അതുസ്വീകാര്യമായിത്തീന്നില്ല.അദ്ദേഹംഎന്തൊക്കെപ്പറഞ്ഞിട്ടും അവർഅനുസരിക്കുന്നില്ലെന്നു കണ്ടു്, സിദ്ധിശക്തികൊണ്ടു് അദ്ദേഹം അന്തർദ്ധാനംചെയ്തു. അതുകൂടി കണ്ടപ്പോൾ അവക്കു് അദ്ദേഹത്തിലുണ്ടായിരുന്ന ബഹുമാനം ശതഗുണിതമായിഭവിക്കുകയും ഗത്യന്തരമില്ലാതെ ഇച്ഛാഭംഗത്തോടെ പിന്തിരിയുകയും ചെയ്തു.

കമാലിനെ പടിക്കൽ കണ്ടപ്പോൾത്തന്നെ, അവൻെറ വന്ദ്യപിതാവായ കബീർദാസർ ഓടിയിറങ്ങിപ്പടിക്കൽ എത്തി മകനെ വാരിഎടുത്തു മാറിലണച്ചു് പലവുരുചുംബിച്ചു ആപാദമസ്തകം തലോടി, ആനന്ദപരവശനായി ബ്രഹ്മാനുഭൂതിയുള്ളആ രണ്ടു പരിശുദ്ധാത്മാക്കളും തമ്മിലുരസുകയാൽ, രണ്ടുപേരും ബ്രഹ്മാനന്ദത്തിൽമുഴുകി നിശ്ചേഷ്ടരായിഭവിച്ചു. അനന്തരം കബീർദാസക്കു ബഹിർമ്മുഖത്വം സിദ്ധിച്ചനിമിഷത്തിൽ, സ്വപുത്രൻെറ വസ്ത്രത്തുമ്പിൽ ഒരു കെട്ടു കിടക്കുന്നതുകണ്ടു്, അതു അഴിച്ചു പരിശോധിച്ചു. കണ്ടതു് അമോഘമായ രത്നത്തെയായിരുന്നു. പെട്ടെന്നു് അദ്ദേഹത്തിൻെറ മുഖം വിവണ്ണമാവുകയും മകനെ ദൂരത്തു വിടുകയും ചെയ്തു. അക്ഷന്തവ്യനായ ഒരു മഹാപരാധിയെ എന്നവണ്ണം കമാലിൻെറ അടിതൊട്ടു മുടിവരെ രണ്ടുമൂന്നാവത്തി കോപാഗ്നി ജ്വലിക്കുന്ന കണ്ണുകളെക്കൊണ്ടു വീക്ഷിച്ചു. "എടാ, ധനാഭിലാഷി! അജ്ഞാനി! രത്നം സമ്പാദിക്കുവാനോ നീ ദേശാടനംചെയ്തതു്? ബ്രഹ്മ

ജ്ഞാനികളെന്നു ലോകരാൽ വിശ്വസിക്കപ്പെട്ട കബീറിന്റെ പുത്രൻ ഒരജ്ഞാനിയായി ഭവിച്ചുവോ? വിദേശങ്ങളിൽ സഞ്ചരിച്ചു പണം സമ്പാദിച്ചു രത്നമാക്കി എന്നെ ഒളിച്ചു മുണ്ടിന്റെ തുമ്പിൽ കെട്ടിയിരിക്കുന്നകള്ള! നിന്റെ മുഖത്തു നോക്കാൻ പാടില്ല. ഇറങ്ങു പടിക്കുപുറത്തു്", എന്നിങ്ങനെ നിർദ്ദയമായി ശാസിച്ചു. എന്നിട്ടു ഭഗവാനെ വിളിച്ചു കബീർ തേങ്ങിത്തേങ്ങി കരഞ്ഞുതുടങ്ങി. അതുകണ്ടു സുന്ദരിയും വാവിട്ടു നിലവിളിച്ചു. കമാലും പൊട്ടിക്കരഞ്ഞു. ഈ സന്ദർഭത്തിൽ ഭക്തവത്സലനായ ഭഗവാൻ ആവിർഭവിച്ചു്, അന്യോന്യം കെട്ടിപ്പിടിച്ചു കരയുന്ന ആ മൂന്നുപേരേയും അടക്കിപ്പിടിച്ചു കരഞ്ഞുതുടങ്ങി ഈ കൂട്ടക്കരച്ചിൽകേട്ടു് അയൽക്കാർ പടിക്കലെത്തി. കതകടച്ചിരിക്കുന്നു; വിളിച്ചിട്ടു തുറക്കുന്നില്ല. ചിലർ ഓടിച്ചെന്നു വിവരം രാമാനന്ദസ്വാമികളെ അറിയിച്ചു. അദ്ദേഹം ഉടനെ പുറപ്പെട്ടു വന്നു കതകിനുവിളിച്ചു. സദ്ഗുരുവിന്റെ ആഹ്വാനശബ്ദം കാതിൽക്കേട്ടമാത്രയിൽ കബീർ വിളികേട്ടു. എന്നാൽ ചുവലിളക്കാൻ നിവൃത്തിയില്ലാതെ രണ്ടുകരങ്ങൾ, തന്നെയും ഭാര്യയെയും മകനെയും ചേർത്തുകെട്ടിപ്പിടിച്ചിരിക്കുന്നതുകണ്ടു മുഖംതിരിച്ചുനോക്കി; കണ്ണീരൊഴുക്കിക്കരയുന്ന ഭഗവാനെക്കണ്ടു് തൃപ്പാദങ്ങളിൽ നമസ്കരിച്ചിട്ടു് ഓടിച്ചെന്നു കതകുതുറന്നു: സങ്കടകാരണം അന്വേഷിച്ചു് അകത്തുകടന്ന രാമാനന്ദസ്വാമികൾ ഭഗവാനെ ദർശിച്ചു ഭയസംഭ്രമങ്ങളോടുകൂടി അരികിൽചെന്നു ദണ്ഡനമസ്കാരംചെയ്തു് എഴുന്നേററു് "ഭഗവാനേ! ഭക്തവത്സല! ലോകപാല! ലീലാലോല! ഭഗവൻ! ഇതെന്തൊരുമായാവിലാസമാണോ? അവിടുന്നു് എപ്പോഴും ഈ കബീർകുടുംബക്കാരോടുചേർന്നു് ഇങ്ങനെ സങ്കടരോദനം ചെയ്യുന്നതെന്തുകൊണ്ടോ? സ്വാമിൻ! അവർക്കുനേരിടുന്നസങ്കടകാരണത്തെ ഉന്മൂലനംചെയ്യാൻ കഴിവുള്ള നിന്തിരുവടി ഈവിധം കണ്ണീരൊഴുക്കുന്നതു് അജ്ഞലോകത്തിനു് എന്തൊരു പാഠത്തെ ഉദ്ദേശിച്ചാണോ! ജഗദീശ! ഇജ്ജനത്തിനു് ഈമായാലീലകളൊന്നും മനസ്സിലാകുന്നില്ലല്ലോ. പരമാർത്ഥത്തിൽ നിന്തിരുവടി കരയുകയാണോ? അതോ, അസ്മാദൃശരെ അപ്രകാരം തോന്നിപ്പിക്കുകയാണോ? ഇതിന്റെ പരമാർത്ഥം അറിവാൻ അടിയനെ പ്രാപ്തനാക്കിച്ചെയ്യണേ! നിന്തിരുവടിയുടെ അനുഗ്രഹം ഒന്നുകൊണ്ടുമാത്രം പ്രാപഞ്ചികങ്ങളും തദതീതങ്ങളുമായ രഹസ്യങ്ങളെ ഗ്രഹിക്കേണ്ടുവനായ ഈയുള്ളവനു ഈ രോദനരഹസ്യം വെളിപ്പെടുന്നില്ലല്ലോ. ഭഗവാനേ! അതറിവാൻ അനുഗ്രഹിച്ചാലും അനുഗ്രഹിച്ചാലും!" എന്നിങ്ങനെ ഭക്തിപരവശനായി പ്രാർത്ഥിച്ചു ഭഗവാൻ അതുകേട്ടു് "ഭക്ത! രാമാനന്ദ! ഈ കമാൽ തീർത്ഥാടനത്തിനു പോകുമ്പോൾ വഴിക്കുവെച്ചു ഞാൻകണ്ടു് മടക്കത്തിൽ ഒരു രത്നംകൂടി എനിക്കു കൊണ്ടുപോരണമെന്നു ശട്ടം കെട്ടിയിരുന്നു. ഇ

ത്നം, എന്റെ ഈ മാലയിൽനിന്നും ഒരു രത്നം കളഞ്ഞുപോയതിനു പകരം വയ്ക്കുന്നതിനായിട്ടാണ ഞാനതു് ആവശ്യപ്പെട്ടതു്. അതനുസരിച്ചു കമാൽ ഇപ്പോൾ രത്നവുംകൊണ്ടു മടങ്ങിവന്നു. കബീർ കണ്ടാൽ ആവശ്യപ്പെട്ടേയ്ക്കുമെന്നു സംശയിച്ചു് അവനതു മുണ്ടിന്റെ തുമ്പിൽ മറച്ചു കെട്ടിയിരുന്നു. വിദേശയാത്രകഴിഞ്ഞു വന്നമകന്റെ കൈവശം വല്ലതും ഒരു നേരത്തെ ആഹാരത്തിനു കണ്ടേക്കിട്ടാമെന്നു വിചാരിച്ചു് ഈ ദരിദ്രനായ കബീർ അവനെ അരികിൽ വിളിച്ചു പരിശോധിച്ചപ്പോൾ രത്നം കാണാനിടയായി 'കനകംമൂലം കാമിനിമൂലം കലഹം പലവിധമുലകിൽസുലഭ'മെന്നു നിനക്കറിയാമല്ലോ. രത്നംകണ്ടപ്പോൾ അതു കബീറിനുവേണം. കമാലിനു്, എനിക്കുതന്നെ തരണമെന്നു നിർബന്ധം. ഈ കൂട്ടനിലവിളിക്കുകാരണം ഇതല്ലാതെ വേറൊന്നുമില്ല" എന്നു ഭഗവാൻഭക്തവാത്സല്യനിധി തട്ടിവിട്ടു. രാമാനന്ദൻ അതുകേട്ടു പൊട്ടിച്ചിരിച്ചുപോയി. ഭഗവാൻ ഭക്തജനത്തെ പരിഹസിച്ചതാണെന്നു് അദ്ദേഹത്തിനുമനസ്സിലായി. കരച്ചിലിനു കാരണമൊട്ടു മനസ്സിലായതുമില്ല. "ഭഗവാനേ! തിന്തിരുവടിക്കുണ്ടോ രത്നത്തിന്റെ ആവശ്യം.? അതുണ്ടെങ്കിൽ സാധിച്ചുതരാനായിട്ടു കുബേരൻ നവനിധിയുംവച്ചു കാത്തിരിക്കയല്ലേ? മനുഷ്യരോടു ചോദിച്ചുവാങ്ങിവേണോ അവിടത്തെ മാലയുടെ കുറവുതീക്കാൻ? അഥവാ ഭക്തനായ കമാലിനോടു ചോദിച്ചുവാങ്ങാമെന്നിരുന്നാലും അവൻ മറ്റൊരാളിനോടു യാചിച്ചുവേണ്ടേവാങ്ങാൻ?" എന്നു രാമാനന്ദർ തൊഴുതുരച്ചു. ഈഅവസരത്തിൽ, കമാൽ രാമാനന്ദരെ വണങ്ങി, "മഹാത്മൻ! ഞാനറിയാതെഎന്റെമുണ്ടിന്റെ തുമ്പിൽ ഒരു രത്നം കെട്ടിയിരുന്നു. അതുഅച്ഛൻ കണ്ടു്, ഞാൻ രത്നവും പണവും സമ്പാദിക്കാനായി ദേശസഞ്ചാരം ചെയ്തുവന്ന ധനാഗ്രഹിയാണെന്നും അജ്ഞാനിയായ പുത്രൻ തനിക്കു ലഭിച്ചുവല്ലോ എന്നുംമററും പറഞ്ഞു കാര്യം അറിയാതെ നിലവിളികൂട്ടി. അമ്മയും അതുകേട്ടു കരഞ്ഞു ഞാനും കരഞ്ഞുപോയി. ഭഗവാനും എഴുന്നള്ളി കരച്ചിലായി ഈ അവസരത്തിലാണ അവിടുന്നു വന്നതു്. രത്നമോ, എന്റെ അറിവോടുകൂടി കെട്ടിയിരുന്നതല്ല. ഞാൻ ദേശാടനംകഴിഞ്ഞു മടങ്ങിവരുമ്പോൾ ഒരു പട്ടണത്തിൽവച്ചു് ഒരു ധനികൻ ഒരു രത്നം കൊണ്ടുവന്നു് സംഭാവനയായി സ്വീകരിക്കണമെന്നും മററും എന്നോടു നിർബന്ധിച്ചു ഞാൻ അയാളുടെ നിർബന്ധത്തിനു വഴിപ്പെടാതെ രത്നം ആവശ്യമില്ലെന്നു നിരസിച്ചു. ആ മനുഷ്യൻ എന്നെനമസ്കരിച്ചെഴുന്നേററു പോവുകയും ചെയ്തു. ഞാൻ വിചാരിക്കുന്നതു് അങ്ങനെ നമസ്കരിക്കവേ ഞാനറിയാതെ ഇതെന്റെ മുണ്ടിൽഅയാൾ കെട്ടിയതാണെന്നാണു്. ഈപരമാർത്ഥംഅറിഞ്ഞി

രിക്കുന്ന ഭഗവാൻ അച്ഛൻെറ പേരിലുള്ള പ്രേമാധിക്യത്താൽ, അച്ഛൻെറ കരച്ചിൽകണ്ടു കുടെക്കരഞ്ഞുപോയി. പിന്നീടു കുറച്ചിൽതോന്നി അവിടുത്തെ അടുക്കൽ കളവുപറഞ്ഞതാണു്. ഈ സ്വഭാവം ഭഗവാനു് ഇന്നും ഇന്നലെയുംമററുമുള്ളതല്ല പണ്ടുകാലംമുതൽക്കേ ഉള്ളതാണു്. കൃഷ്ണാവതാരത്തോടുകൂടി അതങ്ങു വേരുറച്ചു. അന്നു പറയുന്നതൊക്കെക്കള്ളം. കാട്ടുന്നതൊക്കെക്കള്ളം. ഗോപസ്ത്രീകളോടു കാണിച്ചതെല്ലാം കള്ളം പാൎത്ഥനോടു പറഞ്ഞതൊക്കെക്കള്ളംം. അൎജ്ജുനനു് ഉപദേശിച്ച ഭഗവദ്ഗീതപോലുംകള്ളം അവിടുന്നു് അതു വായിച്ചിട്ടുണ്ടല്ലോ; ഏതു മാൎഗ്ഗത്തെയാണു് അതു സ്ഥിരീകരിക്കുന്നതു്? ഭക്തിമാൎഗ്ഗത്തെ അതിൽ സ്ഥിരപ്പെടുത്തിയിട്ടുണ്ടോ? കൎമ്മമാൎഗ്ഗത്തെ ഉറപ്പിച്ചിട്ടുണ്ടോ? രാജയോഗമാർഗ്ഗത്തെ സ്ഥിരപ്പെടുത്തിയിരിക്കയാണോ? ജ്ഞാനയോഗത്തെ ഉറപ്പിച്ചിരിക്കയാണോ? എന്നാൽ ഏതെങ്കിലും ഒന്നു വിട്ടിട്ടുണ്ടോ? ഭക്തിയോഗക്കാരനും രാജയോഗക്കാരനും കൎമ്മയോഗക്കാരനും ജ്ഞാനയോഗക്കാരനുംകൂടി തമ്മിലടിക്കാനുള്ള വകയൊക്കെ അതിനകത്തടക്കിയിട്ടുണ്ടു്. ഭാരതയുദ്ധത്തിൽ സ്വീകരിച്ച നയമോ? അവിടെയും ആദ്യന്തം കളവു പൊന്തിക്കാണാം. ഇങ്ങനെ കൃഷ്ണാവതാരത്തിൽ മുലകുടിപ്രായംതൊട്ടു് ആകെ മുടിഞ്ഞൊടുങ്ങിയ കാലംവരെ കളവുതന്നെ. ബലഭദ്രർ, ഭീഷ്മർ, തുടങ്ങിയുള്ള അപൂൎവ്വം ചില വന്ദ്യപുരുഷന്മാരോടുമാത്രം ഏതാണ്ടു സത്യത്തിൽ പെരുമാറിയിട്ടുണ്ടു്. ഇല്ലില്ല; യുദ്ധത്തിൽ ആയുധമെടുക്കുകയില്ലെന്നുബലഭദ്രരോടു സത്യം ചെയ്തുംവച്ചു ഭീഷ്മരുടെനേൎക്കു ചക്രായുധമോങ്ങി. ഇങ്ങനെ സൎവ്വത്ര വ്യാജമയനായ ഭഗവാൻ ഞാൻ ദേശാടനത്തിനു പോകുമ്പോൾ നാരദാദിമുനിമാരോടുംകൂടി സന്ന്യാസിമാരുടെ വേഷത്തിൽ വന്നു്, എന്നെയും എൻെറ അച്ഛനെയും അമ്മയെയും, ജാതിയില്ല, മതമില്ല, കുലമൎയ്യാദയില്ല എന്നുംപറഞ്ഞു ഒരു പാടു് അധിക്ഷേപിച്ചു. ഞാൻ ആ കള്ളവേഷംകണ്ടു് അന്ധാളിച്ചില്ല. എനിക്കു കണ്ടപ്പൊഴേ മനസ്സിലായി. കുറേയൊക്കെ ഞാനും പറഞ്ഞു മുനിമാരില്ലായിരുന്നെങ്കിൽ, ഞാൻ നല്ലപോലെ പറഞ്ഞേനെ അതിനിടയാകാഞ്ഞ കുണ്ഠിതം ഇപ്പോൾ തീൎന്നു. ഏതായാലും അച്ഛൻെറ കൈയിൽനിന്നും അവിടുന്നു് ആരത്തം മേടിച്ചു് എൻെറ കൈവശം തരണം! ഞാനീനിമിഷത്തിൽ ആ ധനികനെ തിരികെ ഏല്പിച്ചുംവച്ചു വരാം" എന്നുണൎത്തിച്ചു.

ഭഗവാനാകട്ടെ, കമാലിൻെറ അധിക്ഷേപവാക്സുധ ആദ്യന്തം പേൎത്തും പേൎത്തും ആസ്വദിച്ചുകൊണ്ടാനന്ദനൃത്തം തുടങ്ങി. അതു കണ്ടുനിന്ന കബീറും സുന്ദരിയും രാമാനന്ദരും അവരറിയാതെ

നടനം ആരംഭിച്ചു. കമാലിനാകട്ടെ, നിർവികല്പസമാധിയിൽ ലയം സിദ്ധിച്ചു. വളരെനേരം കഴിഞ്ഞു രാമാനന്ദസ്വാമികളും കബീർദാസരും സുന്ദരിയും, നൃത്തഭംഗം നേരിട്ടു സുബോധരായി കണ്ണുതുറന്നപ്പോൾ ഭഗവാനെക്കാണ്മാനില്ല. കമാൽ കാഷ്ഠസമാധിയിൽ മുഴുകിയിരിക്കുന്നു. പിന്നെയും ഒട്ടധികനേരം കഴിഞ്ഞിട്ടും ബാലയോഗി ബഹിർമ്മുഖനാകുന്നില്ല. കബീർദാസർ അവൻെറ വക്ഷസ്സിൽ കരസ്പർശം ചെയ്യുകയും അവൻ ബഹിർമ്മുഖനാവുകയും ചെയ്തു. അതുകണ്ടു് രത്നം അവൻെറ കൈവശം ഏൽപ്പിച്ചിട്ടു്, "വേഗത്തിൽ ഇതിൻെറ ഉടമസ്ഥനു കൊണ്ടുകൊടുക്കുക!" എന്നാജ്ഞാപിച്ചു. രത്നം കൈയിൽകിട്ടിയ മാത്രയിൽത്തന്നെ സിദ്ധിശക്തിയാൽ ആ ബാലയോഗി ധനികൻെറ ഗൃഹത്തിൽ എത്തി. "ഹേ! ശങ്കൾ ഞാൻ അറിയാതെ ഇതെൻെറ മുണ്ടിൽ കെട്ടിത്തൂക്കിയതു് നന്നായില്ല. അതുനിമിത്തം എന്തെല്ലാം വിഷമതകൾ നേരിട്ടു ഇതേ, തിരികെ വാങ്ങിക്കൊൾക!" എന്നു കൈയിൽ കൊടുത്തിട്ടു അതേ നിമിഷത്തിൽ മടങ്ങിഎത്തി. "ഇത്രവേഗത്തിൽ രത്നംകൊണ്ടുപോയി കൊടുത്തുംവച്ചു വന്നുവോ?" എന്നു രാമാനന്ദസ്വാമികൾ അത്ഭുതപ്പെട്ടു.

അനന്തരം സ്വാമികൾ കബീർദാസരെയുംസുന്ദരീദേവിയേയും കമാലിനെയും പ്രത്യേകം പ്രത്യേകം അനുഗ്രഹിച്ചു മഠത്തിലേക്കു മടങ്ങി.

സാക്ഷാൽ ശുകബ്രഹ്മർഷിയുടെ അവതാരമായ കബീർദാസരും രംഭാസംഭൂതയായ സുന്ദരീദേവിയും നാരദബ്രഹ്മർഷിയുടെ അംശഭൂതനായ കമാലും ചേൎന്ന ആ പരിപാവനമായ ചെറിയ കുടുംബം നെയ്ത്തുതൊഴിൽകൊണ്ടു് ഉപജീവിച്ചും സർവദാ ബ്രഹ്മാനുഭൂതിയിൽ മുഴുകിയും കഴിയുന്ന കാലത്തു് ഒരു രാത്രിയിൽ എഴെട്ടു ഫക്കീരന്മാർ മൂന്നാംയാമത്തിൻെറ ആരംഭത്തിൽ കബീറിൻെറ വാതുക്കൽചെന്നു കതകിനു തട്ടിവിളിച്ചു കബീർ ഉണൎന്നു ചെന്നപ്പോൾ അവരിൽ പ്രമാണി, "ഞങ്ങൾക്കു വളരെ വിശപ്പുണ്ടു്. ആഹാരത്തിനു വല്ലതും തരണം" എന്നു യാചിച്ചു. അദ്ദേഹം യാതൊരു സങ്കോചവും കൂടാതെ, പ്രത്യുതസന്തുഷ്ടഹൃദയനായി സോപചാരം എതിരേററുകൊണ്ടുചെന്നു വരാന്തയിൽ ഇരുത്തിയിട്ടു് അകത്തുചെന്നു അവൎക്കു ആഹാരം കൊടുക്കാൻ വല്ലനിവൃത്തിയുമുണ്ടോ എന്നുഭാര്യയോടന്വേഷിച്ചു. വാസ്തവത്തിൽ അന്നത്തെ അത്താഴക്കാര്യം ശരിക്കു നിർവഹിച്ചിട്ടില്ലാത്ത ആ സാധ്വി "ഇവിടെയാതൊന്നും ഇരിപ്പി"ല്ലെന്നു സങ്കടത്തോടെ അറിവിച്ചു. വിശന്നു വീട്ടിൽവന്നവൎക്കു് അന്നഭിക്ഷ കൊടുക്കാൻ നിവൃത്തിയില്ലാതെവന്നതിനാൽ അദ്ദേഹത്തിനു വലിയ അന്തസ്താപമുണ്ടായി. മകനെവിളിച്ചുംകൊണ്ടു ഒരു കത്തിയുമെടുത്തു

വെളിയിലിറങ്ങി കമ്പോളത്തിൽഎത്തി ഒരൊററക്കടപോലും അട ച്ചുപൂട്ടാത്തതില്ല സകലപീടികകളുംപൂട്ടി കമ്പോളമേ ഗാഢസുഷു പ്തിയിൽ ആണ്ടുകിടക്കുന്നു എന്നു തോന്നും സർവ്വത്ര അന്ധകാരമയമാ യൊരു ശൂന്യതമാത്രം കളിയാടുന്നുണ്ടു്. കബീർദാസർകമാലിനെനോ ക്കി, "മകനേ! വിശന്നു വീട്ടിൽവരുന്ന വിരുന്നുകാരെ വെറുതേ അയ യ്ക്കുന്നതു പാപമാണു്. ഊട്ടി അയക്കാൻ വീട്ടിൽ യാതൊന്നുമില്ല യാചിച്ചു കൊണ്ടുപോയി കൊടുക്കാമെന്നുവച്ചാൽഈ അസമയത്തു് അതിനും നിവൃത്തിയില്ല. അതുകൊണ്ടു് നീ ഈ കടച്ചുവരു തുരന്നു് അകത്തുകയറി ഇപ്പോഴത്തെ ആതിഥ്യത്തിനുവേണ്ട സാമാനങ്ങൾ എടുത്തുകൊണ്ടു വരിക! നാളെ രാവിലെ ഉടമസ്ഥനെക്കണ്ടു വിവ രം ധരിപ്പിച്ചു സമാധാനപ്പെടുത്തിയതിനുശേഷം നാളെത്തന്നെ ന മുക്കു യാചിച്ചു കടം തീർക്കാം" എന്നു് അഭിപ്രായപ്പെട്ടു. കമാൽ ഒരക്ഷരം സമാധാനം പറഞ്ഞില്ല. പിതാവിന്റെ കൈയിൽ നി ന്നും കത്തിവാങ്ങി ക്ഷണത്തിൽ ചുവരുതുരന്നു് അകത്തിറങ്ങി കുറെ അരിയും സാമാനങ്ങളും വാരി ഒരു കുട്ടയിലിട്ടു് അച്ഛന്റെ കൈയി ൽ കൊടുത്തിട്ടു വെളിയിലിറങ്ങാനായി തല പുറത്തേക്കിട്ടമാത്രയിൽ അകത്തു് ഉറങ്ങിക്കിടന്ന പീടികസൂക്ഷിപ്പുകാരനുണർന്നു് കാലിൽ പിടികൂടി. അതേസമയത്തു വെളിയിൽ നിന്ന പിതാവു തലയ്ക്കും കടന്നുപിടിച്ചു കാലിൽ പിടിച്ചവൻ അകത്തേക്കും തലയ്ക്കുപി ടിച്ച പിതാവു പുറത്തേയ്ക്കും വലിച്ചുതുടങ്ങി. രണ്ടുപേരും ബലംപ്ര യോഗിച്ചപ്പോൾ കമാലിനു വിഷമം നേരിട്ടു. അവൻ പരമാർത്ഥം പറയാനായി കടക്കാരനെ അഭിസംബോധനം ചെയ്യുന്നതും പുറത്തുനി ന്ന പിതാവു കഴുത്തുവെട്ടി തല വേർപെടുത്തിയതുമൊന്നിച്ചുകഴി ഞ്ഞു. ശരീരം അകത്തു വീണമാതിരികണ്ടു സൂക്ഷിപ്പുകാരൻ വിള ക്കുതെളിച്ചപ്പോൾ പരിഭ്രാന്തപരവശനായി അങ്ങനെ സ്തംഭിച്ചുനി ന്നുപോയി. ഏതായാലും ഇതകത്തുകിടന്നാൽ താൻ കൊലക്കുററ ത്തിനു ദണ്ഡിക്കപ്പെട്ടുമെന്നുകരുതി കബന്ധവും വഹിച്ചുകൊണ്ടു വീഥിയിലിറങ്ങി കുറേ അകലേ ഒരു വൃക്ഷത്തിൽ കെട്ടിനിർത്തിയും വ ച്ചു മടങ്ങിവന്നു ചുവരിന്റെ ഓട്ട അടച്ചു രക്താശുദ്ധിയും മററുംതീ ർത്തു വെടിപ്പാക്കി താനേതുമറിഞ്ഞില്ലെന്ന മട്ടിൽ ചെന്നങ്ങു കി ടന്നു.

നേരം പ്രഭാതമായി; വീഥിയിൽ ആൾ സഞ്ചാരം തുടങ്ങി; ഒരു കബന്ധം മരത്തിൽ കിടന്നു തൂങ്ങുന്നു. കണ്ടവരെല്ലാം അവിടെത്ത ന്നെ നിലയായി. നിമിഷനേരംകൊണ്ടു് ആൾക്കൂട്ടം വർദ്ധിച്ചു. ആർക്കും ആരും മനസ്സിലാകുന്നില്ല. ശത്രുക്കളാരോ ചെയ്ത കടുംകൈ യാണെന്നും മുഖംകണ്ടു് ആളറിഞ്ഞാൽ ശത്രുക്കളെ അന്വേഷി ച്ചു പിടികൂടുമെന്നുകരുതി തല മുറിച്ചുകൊണ്ടുപൊയ്ക്കളഞ്ഞതാ

ണെന്നും മററും അഭിപ്രായങ്ങൾ പുറപ്പെട്ടുതുടങ്ങി. രാജകിങ്കരന്മാർ അറിഞ്ഞു് എത്തി. പലരേയും സംശയിച്ചുപിടിക്കുകയും അന്വേഷണങ്ങൾ നടത്തുകയും ചെയ്തു. യാതൊരു തുമ്പും കിട്ടിയില്ല. ഈ അവസരത്തിൽ ഒരുകൂട്ടം ഫക്കീരന്മാർ അതുവഴി പാടിക്കൊണ്ടുവരുന്നു. കൊട്ടു് അകലേ കേട്ടമാത്രയിൽത്തന്നെ കബന്ധം ആ താളത്തിനൊപ്പിച്ചു കൈയടിച്ചുതുടങ്ങി. സകലമാനപേരും അത്ഭുതസാഗരത്തിൽ മുഴുകി. കബന്ധം കൈയടിക്കുന്നതുകണ്ടു ചിലൎക്കു പേടിയും ഉണ്ടായി. ഈ അത്ഭുതസംഭവം കൊട്ടാരത്തിലറിഞ്ഞു. രാജാവു് യഥായോഗ്യം സംഭവസ്ഥലത്തെത്തി രാജാവിനു് അത്ഭുതത്തിനുപകരം പല സംശയങ്ങളുണ്ടായി; കൊട്ടുനിൎത്താൻ കല്പന കൊടുത്തു. കൈയടി തുടൎന്നുകൊണ്ടേയിരുന്നതല്ലാതെ കൊട്ടിനൊത്തു നിൎത്തിക്കണ്ടില്ല. പാട്ടു നിൎത്താൻ കല്പനയായി. ആകാശത്തിൽ ഒരു തല പറന്നുവന്നു് ആ മുറിഞ്ഞ കഴുത്തിൽച്ചേൎന്നിരുന്നു് ഫക്കീരന്മാർ നിൎത്തിയ ഭാഗം തൊട്ടു് അപ്പാട്ടുതന്നെ പാടിത്തുടങ്ങി. തലകണ്ടപ്പോൾ ആൾ മനസ്സിലായി. രാജകല്പന അനുസരിച്ചു കമാലിനെ കെട്ടഴിച്ചു നിലത്തിറക്കി. കമാലിനോടു എന്തു ചോദിക്കേണ്ടു എന്നറിയാതെ കുഴങ്ങുന്ന രാജാവിനോടു കമാൽ പറഞ്ഞു:- "ഇന്നലെ അൎദ്ധരാത്രികഴികെ ഈ ഫക്കീരന്മാർ ഞങ്ങളുടെ ഗൃഹത്തിൽവന്നു് അന്നഭിക്ഷ ചോദിച്ചു ആ സമയത്തു് അവൎക്കുകൊടുക്കാൻ ഭക്ഷണമോ, ഭക്ഷണം പാകംചെയ്യാൻ അരിയും മററുസാമാനങ്ങളുമോ ഉണ്ടായിരുന്നില്ല. അച്ഛൻ എന്നെയും വിളിച്ചു ഒരു കത്തിയുമെടുത്തു് ഈ കമ്പോളത്തിൽ വന്നു്(കടചൂണ്ടിക്കാണിച്ചുകൊണ്ടു്) ആ കട തുരന്നു വേണ്ട സാമാനങ്ങൾ എടുക്കാൻ ആജ്ഞാപിച്ചു. രാവിലെ വ്യാപാരിയെക്കണ്ടു പറഞ്ഞുകൊള്ളാമെന്നും നാളെത്തന്നെ യാചനനടത്തി കടക്കാരനു വിലകൊടുക്കാമെന്നും കൂടി അച്ഛൻ അഭിപ്രായപ്പെട്ടു. ഞാൻ കേറി സാമാനം എടുത്തു് അച്ഛന്റെ കയ്യിൽ കൊടുത്തുംവച്ചു വെളിയിലിറങ്ങാൻ ഭാവിക്കവേ കടയ്ക്കകത്തു് ഉറങ്ങിക്കിടന്നിരുന്ന ഒരു മനുഷ്യൻ ഉണൎന്നു കാലിനു പിടികൂടി. അങ്ങനെ ഒരാൾ അകത്തുകിടക്കുന്നുവെന്നു ഞാൻ അറിഞ്ഞില്ല. കാലിൽ പിടിച്ചപ്പോൾ പരമാൎത്ഥം ധരിപ്പിക്കാമെന്നുവച്ചു തല അകത്തോട്ടു വലിക്കുന്നതിനിടയ്ക്കു് അച്ഛൻ കടന്നു തലയ്ക്കുപിടിച്ചു വെളിയിലേക്കു വലിച്ചു. കാലിൽ പിടിച്ച മനുഷ്യൻ അകത്തോട്ടും വലിച്ചു. ഞാനപകടത്തിലുമായി. ആ നിലയിലെങ്കിലും കടക്കാരനോടു പരമൎത്ഥം പറയാമെന്നുകരുതി "ഹേ! കടക്കാരാ!" എന്നു വിളിച്ചുതീരുംമുമ്പു് അച്ഛൻ തലവെട്ടിയങ്ങെടുത്തു. പിന്നെ നടന്നതൊന്നും എനിക്കറിവില്ല."

ഇതുകേട്ടുകൊണ്ടു നിന്ന കബീർദാസർ, "നിന്റെ തലയ്ക്കുപി

ടിച്ചതും വെട്ടിയതും ഞാനാണെന്ന നീ തെററിദ്ധരിച്ചതാണ്. ഞാൻ അപ്പോൾ സാമാനങ്ങളുംകൊണ്ട വേഗത്തിൽനടന്നു. നീ പിറകേവരുന്നുണ്ടെന്നാണ ഞാൻ വിചാരിച്ചതു്" എന്നു പറഞ്ഞു. കമാൽ അതുകേട്ട് ഫക്കീരന്മാരുടെ നേതാവിൻെറമുഖത്തൊന്നുനോക്കി അയാൾ മുമ്പോട്ടുവന്ന്, "മഹാരാജാവേ! ക്ഷമിക്കണം. കബീർദാസരും കമാലും ഞങ്ങളെ അവിടെയിരുത്തിയുംവച്ചു വെളിക്കിറങ്ങിയപ്പോൾ എവിടെപ്പോവുകയാണെന്നറിവാനായി ഞാനും പിറകെ ചെന്നു. കബീർദാസർ കമാലിനെക്കൊണ്ട കട തുറപ്പിക്കുന്നതുംമററും കണ്ടുംകൊണ്ട് അകലെ മറഞ്ഞുനിന്നു. കമാൽ സാമാനമെടുത്തു വെളിയിൽ നീട്ടിയതു മേടിച്ചുംകൊണ്ട കബീർദാസർ പോയതിനുശേഷം കമാലിനെ പിടിക്രുടിയതുകണ്ട്, അതേവരെ, സത്യസന്ധന്മാരെന്നും ബ്രഹ്മജ്ഞാനികളെന്നുംമററും ലോകരെ തെററിദ്ധരിപ്പിച്ച് ഒരു നല്ല പേരെടുത്തിരുന്ന ആ അച്ഛൻെറയും മകൻെറയും മാനത്തെ രക്ഷിക്കണമെന്നു ഞാൻ വിചാരിച്ചു. ഞങ്ങൾക്കുവേണ്ടിയാണല്ലോ ഈ നിന്ദ്യമായ കമ്മത്തിന് ഒരുമ്പെട്ടതു് എന്നൊരു തോന്നലും എന്നെ അതിലേക്കു പ്രേരിപ്പിക്കാതിരുന്നില്ല. ഏതായാലും കമാലിൻെറ തലയ്ക്കുപിടിച്ചു ഞാൻ വെളിയിലേക്കിഴുത്തു. അകത്തു ബലത്തെ പിടിച്ചിരുന്നതിനാൽ അവനെ വിട്ടുകൊടുക്കരുതെന്നു കരുതി ഞാനും ബലം പ്രയോഗിച്ചു. രണ്ടുവശത്തും ബലം പ്രയോഗിച്ചപ്പോൾ കമാൽ, മാപ്പുപറവാനോ മറേറാ ആയിരിക്കണം, കടക്കാരനെ വിളിച്ചു. ശബ്ദം കേട്ടാൽ ആളറിയുമെന്നു വിചാരിച്ചു കഴുത്തു മുറിച്ചു തല ഞാനിങ്ങെടുത്തു. ഈ നാട്ടിൽ കളവുകുററത്തിന് അങ്ങു നിശ്ചയിച്ചിരിക്കുന്ന ശിക്ഷ ശിരച്ഛേദമാണെന്ന് എനിക്കറിയാം. ആ ശിക്ഷ കമാലിനെ ഞാൻതന്നെ അനുഭവിപ്പിച്ചിട്ടെങ്കിലും കബീർദാസരുടെ മാനത്തേ രക്ഷിക്കണമെന്നുവച്ചു ഞാനതു പ്രവൎത്തിച്ചുപോയി. എൻെറ പ്രവൃത്തി കുററകരമാണെങ്കിൽ മഹാരാജാവ് എന്നേ ശിക്ഷിച്ചുകൊള്ളണം" എന്നുപറഞ്ഞു്, വൈകുണ്ഠപതിയായ സാക്ഷാൽ മഹാവിഷ്ണുവായി നിന്നരുളി കൂടെയുണ്ടായിരുന്ന ഫക്കീരന്മാർ, പ്രഹ്ളാദൻ, പുണ്ഡരീകൻ, നാരദൻ തുടങ്ങിയുള്ള ഭക്തന്മാരായി വിളങ്ങി.

ഭഗവാൻ, കച്ചവടക്കാരനെ വരുത്തി, "നിൻെറ സാമാനങ്ങൾ പരിശോധിച്ചുകൊള്ളുക! അവയ്ക്കു യാതൊരു കുറവും സംഭവിച്ചിട്ടില്ല" എന്നരുളിച്ചെയ്തു് എല്ലാവരെയും അനുഗ്രഹിച്ചതിൻെറശേഷം നാരദപ്രഭൃതികളോടുകൂടി തിരോധാനം ചെയ്തു.

പണ്ട കബീർദാസരാൽ തോല്പിക്കപ്പെട്ട്, രാമാനന്ദസ്വാമികളുടെയും സാന്നിധ്യത്തോടുകൂടിയ കാശിവാസികളുടെ മുമ്പിൽവച്ചു ഒളിച്ചോടിയ ഗോരക്ഷർ ഒരിക്കൽ വീണ്ടും കാശിയിൽ വന്നു കബീറി

ന്റെ ബ്രഹ്മവാദത്തിനു ക്ഷണിച്ചു എന്നാൽ ആദ്യത്തെ അഹങ്കാരം ഇപ്പോൾ ഇല്ലെന്നു പറയാം. കബീർദാസർ അതിനു വഴിപ്പെട്ടകയാൽ മററു പല പണ്ഡിതന്മാരും മദ്ധ്യസ്ഥം വഹിക്കവേ രാമാനന്ദസ്വാമികളുടെ സാന്നിദ്ധ്യത്തോടുകൂടി വാദം നടന്നു. ഒരു വാരത്തോളം ദീർഘിച്ചുനിന്ന ആ വാദപരീക്ഷയിൽ കബീർദാസർതന്നെ ജയശ്രീലാളിതനായി ഭവിക്കുകയും ഗോരക്ഷർ തല കുനിക്കുകയും ചെയ്തു. എന്നിട്ടും അയാൾക്കു മടങ്ങിപ്പോകാൻ ഭാവമില്ല. "കബീർദാസരേ! ഞാൻ ഒരു പരീക്ഷകൂടി നടത്താൻ നിശ്ചയിച്ചിരിക്കുന്നു. ഇതിൽ താങ്കൾ തോല്ക്കുന്നുവെങ്കിൽ എന്റെ ശിഷ്യത്വം സ്വീകരിക്കാമോ?" എന്നു ചോദിച്ചു. ദാസർ മന്ദഹാസപൂർവ്വം സമ്മതിക്കുകയും ചെയ്തു സിദ്ധനായ ഗോരക്ഷർ കാശിദേശത്തിലെ വെള്ളം മുഴുവൻ വററിച്ചുകളഞ്ഞു ഗംഗ വററി വരണ്ടു; കുളങ്ങളിലും കിണറുകളിലും വെള്ളം ഒഴിഞ്ഞു. ഒരിളിനു ഒരുനേരത്തെ ദാഹം തീർക്കാൻ കാശിനാട്ടിൽ വെള്ളം ഇല്ലാതായി. രാജാവു പരിഭ്രമിച്ചു കാരണം അന്വേഷിച്ചു. തന്റെ ഗുരുദേവനെത്തോല്പിക്കാൻ വന്ന ഗോരക്ഷരുടെ സിദ്ധിശക്തിയാൽ ഈ ദുരവസ്ഥ നാട്ടിൽ നേരിട്ടതാണെന്നറിഞ്ഞു. ഓടി ഗുരുസന്നിധിയെ പ്രാപിച്ചു കബീർദാസർ പരിഭ്രമിക്കാനൊന്നുമില്ലെന്നു പറഞ്ഞു രാജാവിനെ ആശ്വസിപ്പിച്ചിട്ടു ഗംഗയിലിറങ്ങി കാലിന്റെ പെരുവിരൽ ഒന്നു കീഴ്പ്പോട്ടമർത്തി. തൽക്ഷണം ആ സ്ഥാനത്തുനിന്നും ഒരു ജലപ്രവാഹമുണ്ടായിപ്പെരുകി അല്പനേരംകൊണ്ടു ഗംഗ നിറഞ്ഞൊഴുകി. കിണറുകൾ, കുളങ്ങൾ, തടാകങ്ങൾ മുതലായ ജലാശയങ്ങളിലും പൂർവ്വസ്ഥിതിയിൽ ജലം ആവിർഭവിച്ചു. ഗോരക്ഷർ കബീർദാസരുടെ പാദങ്ങളിൽ നമസ്കരിച്ചു, മേലാൽ കാശിയിൽ കല്പന്നുകയില്ലെന്നു ശപഥംചെയ്തു പണ്ടേപ്പോലെ മറഞ്ഞു

കബീർദാസർ ഒരുദിവസം കാശിപ്പട്ടണത്തിനു വെളിയിൽ ഒരു ഗ്രാമത്തിൽ കാര്യവശാൽ ചെന്നിരുന്നപ്പോൾ, അവിടെ ഗംഗാനദീതീരത്തായി ഒരു പണ്ഡിതബ്രാഹ്മണൻ പിതൃതർപ്പണം നടത്തിക്കൊണ്ടിരിക്കുന്നു. ദാസർ അതുകണ്ടു് പണ്ഡിതന്റെ സമീപത്തുചെന്നു, "ആരെ ഉദ്ദേശിച്ചാണു് താങ്കൾ ഈ കർമ്മം നടത്തുന്നതു്?" എന്നുചോദിച്ചു.

പണ്ഡിതർ:— എന്റെ പിതാവിനെ ഉദ്ദേശിച്ചു്.

കബീർ:— ആ പിതാവിനെ ഈ കർമ്മം എങ്ങനെ സഹായിക്കും?

പണ്ഡിതർ:— അദ്ദേഹത്തിന്റെ ആത്മാവിനു ശുദ്ധിനൽകും.

കബീർ:— അബദ്ധം. മരിച്ച ആളിനെ ഉദ്ദേശിച്ചു മകൻ ഈ കർമ്മം ചെയ്താൽ ആത്മശുദ്ധി കിട്ടുമെന്നുള്ള വിചാരം തെററാണു്. നിരർത്ഥമായ ഒരു കർമ്മമാണിതു്.

പണ്ഡിതർ:- നാലാംവേദക്കാരായ നിങ്ങളുടെ ഖുറാനിൽ ഈ കർമ്മം ഇല്ലെന്നുവച്ചു്, ഈശ്വരതുല്യന്മാരായ ഞങ്ങളുടെ മഹർഷിമാരുടെ വിധികളെ ആക്ഷേപിക്കാമോ? ഖുറാനിൽ ഈ കർമ്മമില്ലെങ്കിൽ ഇതിൻെറ സ്ഥാനത്തു മററൊന്നുകാണും. പുരാതന വിധികളെയും ആചാരങ്ങളെയും ഒരു യഥാർത്ഥഹിന്ദുവിന്നു ലംഘിക്കാൻ പാടില്ല.

കബീർ:—ഇതാണു് ഹിന്ദുക്കൾക്കുള്ള ഒരു വലിയതെററു്. ഒരാചാരത്തിൻെറ സാധുത്വത്തിനു കാലപ്പഴക്കം ഒരു തെളിവല്ല. ഗോഗതിന്യായമനുസരിച്ചു് ഒരനാചാരം നിലനിന്നുപോരാൻ സൗകര്യമുണ്ടു്. അതും പണ്ടേ ആചരിച്ചുവരുന്നു എന്നും മററും ന്യായങ്ങൾ പറഞ്ഞു മുറുകെപ്പിടിച്ചുകൊണ്ടിരിക്കുന്നതു മൌഢ്യമാണെന്നാണു് എൻെറ പക്ഷം. നിങ്ങൾ നടത്തുന്ന ഈ കർമ്മം വെറും നിരർത്ഥകരമാണെന്നു സയുക്തികം തെളിയിക്കാമെന്നു വച്ചാൽ പഴയവിധികളിലും മററും പററിപ്പിടിച്ചു കിടക്കുന്ന താങ്കളെപ്പോലുള്ളവർ സമ്മതിക്കുകയില്ല. അതുകൊണ്ടു നിങ്ങൾ ഈ കർമ്മം യാതൊരു പിതാവിനെ ഉദ്ദേശിച്ചുചെയ്യുന്നുവോ, ആ പിതാവു് ഈ ലോകത്തിൽ ഇപ്പോൾതന്നെ ജനിച്ചു നരകയാതന അനുഭവിച്ചുകൊണ്ടിരിക്കുന്നതു താങ്കളുടെ ദൃഷ്ടിയിൽ കാട്ടിത്തന്നാൽ ഈ കർമ്മം നിരർത്ഥകമാണെന്നു സമ്മതിക്കാമോ?

പണ്ഡിതർ:—നിശ്ചയമായും സമ്മതിക്കാം. അഥവാ, കാണിച്ചുതരാത്ത പക്ഷം താങ്കൾ ഒരു കള്ളസ്സന്ന്യാസിയാണെന്നു ലോകരെ ധരിപ്പിച്ചുകൊള്ളട്ടെയോ?

കബീർ:—ഓഹോ! എനിക്കതു സമ്മതംതന്നെ. പിതാവിനെ കാണിച്ചുതന്നാൽ?

പണ്ഡിതർ:— ഞാൻ താങ്കളുടെ ശിഷ്യത്വം സ്വീകരിച്ചുകൊള്ളാം.

കബീർദാസർ പണ്ഡിതരെയും കൂട്ടിക്കൊണ്ടു ഒരു കൃഷകൻെറ ഭവനത്തിൽ ചെന്നു. നേരേതൊഴുത്തിൽ കയറി. രണ്ടുകണ്ണുംപൊട്ടി ലേശംകാഴ്ചയില്ലാത്ത ഒരു കാള ആ തൊഴുത്തിൽ നിൽക്കുന്നു. കബീർദാസർ അതിൻെറ നെററിയിൽ തലോടിക്കൊണ്ടു്, "ഹേ വൃഷഭ! നിൻെറ പൂർവ്വജന്മത്തെപ്പററയുക!" എന്നു കരുണാപൂർവ്വം അനുശാസിച്ചു വൃഷഭം അതുകേട്ടു് ഇപ്രകാരം പറഞ്ഞു:—"പുണ്യാത്മൻ അങ്ങയുടെ കരസ്പർശം ഉണ്ടായനിമിഷത്തിൽ എനിക്കു പൂർവ്വസ്മരണഉദിച്ചിരിക്കുന്നു. അ . ാരാണെന്നും അങ്ങയുടെ സഹചരനാരാണെന്നുംജ്ഞാനദൃഷ്ട്യാനോക്കിക്കാണുന്നു! ശ്രീ കബ്രഹ്മമർഷിയുടെ അംശസംഭൂതനായ കബീർദാസാചാര്യരായ അങ്ങുന്നിൻെറ ഉപദേശത്തെ

ന്നാദരിച്ചു നിൽക്കുന്ന ഈ പണ്ഡിതന്റെ കഴിഞ്ഞ ജന്മത്തിലെ പിതാവായ ബ്രാഹ്മണനാണു ഞാൻ. അപൂർവ്വലബ്ധമായ ആ ജന്മത്തെ ഭോഗാശകളിൽ കുടുക്കി പാഴിൽ കളഞ്ഞതുകൊണ്ടു്, ആചാരങ്ങളെ മാത്രം മുറയ്ക്കു നടത്തുകയും ഈശ്വരഭക്തിയിൽ മനസ്സു ചെലുത്താതിരിക്കുകയും ചെയ്തതിന്റെ ഫലമായി—ഞാൻ ഇതാ നരകയാതന അനുഭവിക്കുന്നു. പൂജ്യരേ! പണ്ഡിതർ തന്റെ പിതാവിന്റെ അധോഗതിയിൽ സങ്കടപ്പെടുന്നുണ്ടെങ്കിൽ അതു ബദ്ധമാണെന്നു് ഉപദേശിച്ചാലും! അങ്ങയുടെ കരസ്പർശം, എന്റെ അനേകം പൂർവ്വജന്മങ്ങളിലെ പടത്തെക്കാട്ടുന്നു! ആ ജന്മങ്ങളിലെല്ലാം എനിക്കു മാതാപിതാക്കന്മാരും പുത്രന്മാരും ഉണ്ടായിട്ടുണ്ടു്. എനിക്കു് അവരെയോ അവർക്കു് എന്നെയോ ഓർക്കാനോ കാണാനോ കഴിയാത്തവണ്ണം അവസ്ഥാന്തരം നേരിട്ടിരിക്കുന്നു. പ്രപഞ്ചരഹസ്യമേ ഇതാണെന്നും മഹത്തായ മനുഷ്യജന്മത്തെ അർത്ഥശൂന്യമായ ആചാരങ്ങളിലും വിഫലങ്ങളായ കർമ്മങ്ങളിലും ഭ്രമിച്ചു പാഴിൽ കളയാതെ ഈശ്വരഭക്തിയിൽ മനസ്സു് ഊന്നി വിഷയാശകളെ വെറുത്തു് കാമക്രോധാദിശത്രുക്കളെ ജയിച്ചു് മോക്ഷസാമ്രാജ്യത്തെ പ്രാപിക്കാൻ ശ്രമിക്കണമെന്നും പണ്ഡിതരെ അവിടുന്നു് ഉപദേശിച്ചാലും! മഹാത്മൻ! എന്നെപ്പറ്റിയാണെങ്കിൽ എന്റെ ഈ ജന്മം ഇങ്ങനെ കഴിഞ്ഞു. എങ്കിലും ഈശ്വരഭക്തിയിൽത്തന്നെ എന്റെ മനസ്സ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനും അടുത്ത ജന്മം വീണ്ടും മനുഷ്യനായി ജനിക്കുന്നതിനും ആ ഒരു ജന്മത്തിൽത്തന്നെ ജനനമരണപാശം അററുകിട്ടത്തക്കവണ്ണം തീവ്രമായ ഭഗവദ്ഭക്തിയുണ്ടാകുന്നതിനും തിരുവടി അനുഗ്രഹിക്കണേ! ഇതൊന്നുമാത്രമേ, അടിയൻ ആഗ്രഹിക്കുന്നുള്ളു."

പണ്ഡിതർ, കബീർദാസരുടെ പാദകമലങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു. ആത്മജ്ഞാനം ഉദിക്കുമാറു് അനുഗ്രഹിക്കണമെന്നും ബ്രഹ്മധ്യാനത്തിൽ പഴകുന്നതിനു മൂലമന്ത്രം ഉപദേശിക്കണമെന്നും പ്രാർത്ഥിച്ചു. കബീർദാസർ പണ്ഡിതരെ പിടിച്ചെഴുന്നേല്പിച്ചു മൂർദ്ധാവിൽ തൊട്ടനുഗ്രഹിക്കുകയും ആത്മസ്ഥാനം തൊട്ടു ഉപദേശിക്കുകയും ചെയ്തു. അങ്ങനെ പണ്ഡിതബ്രാഹ്മണനെ തന്റെ വത്സലശിഷ്യന്മാരിൽ ഒരാളായി സ്വീകരിച്ചിട്ടു്, ആ വൃഷഭത്തെ വീണ്ടും തൊട്ടനുഗ്രഹിച്ചു മടങ്ങിപ്പോന്നു

ഒരിക്കൽ ഒരു ബ്രാഹ്മണൻ കബീർദാസരുടെ ഗൃഹത്തിൽ ചെന്നു. ഭാര്യയും മകനും ഒന്നിച്ചു നെയ്ത്തു നടത്തിക്കൊണ്ടിരിക്കുന്ന കബീർദാസരെക്കണ്ടു ബ്രാഹ്മണൻ ചോദിച്ചതാവിതു്:—"മഹാശയ! ഞാനും താങ്കളും ഒരേവിധത്തിൽ സംസാരികളാണു്. ഈശ്വരനിൽ ഭക്തി എനിക്കുമുണ്ടു് താങ്കൾക്കുമുണ്ടു്. എന്നാൽ ഭഗവദ്ദർശനം ഒരിക്കൽപോലും എനിക്കു കിട്ടുന്നില്ല; അടിക്കടി അങ്ങയ്ക്കു കിട്ടുന്നുണ്ടു്.

വന്നു

ഇതിനെന്താണുകാരണം? ഈ സംശയം പലനാളായി എന്നെ അല ട്ടിക്കൊണ്ടിരിക്കുന്നു"

കബീർദാസർ: — ബ്രാഹ്മണശ്രേഷ്ഠ! ഈശ്വരദർശനം ആർക്കും ലഭിക്കും. സംസാരത്തിൽ ഇരുന്നാലും മനസ്സ് അതിൽനിന്നും വിട്ടുതിരിച്ചെടുക്കണം. ആ മനസ്സിൽ ഈശ്വരഭക്തിയും ഉണ്ടായിരിക്കണം. ഇതുരണ്ടുമായാൽ ഭഗവാനെ ദർശിക്കാം. ചിലർക്ക് ഭാര്യാപുത്രധനങ്ങളിൽനിന്നും മനസ്സിനെ മാററിനിർത്താൻ സാധിക്കാതെ വരാം. അവർ സദ്ഗുരുവിനെക്കണ്ടു് ഉപദേശം വാങ്ങി സംസാരബന്ധത്തിൽ നിന്നും കായികമായും വിലകി ഗുരുപാദരെ സേവിച്ചും പൂജിച്ചും ഗുരുവിനെപ്പിരിയാതെ അദ്ദേഹവും ഒന്നിച്ചു താമസമാക്കി ഗുരൂപദേശത്തെമനനം ചെയ്തു മനസ്സിനു വിശുദ്ധിവരുത്തണം. അതിനുശേഷം ഭഗവദ്ദർശനം ലഭിക്കും.

ബ്രാഹ്മണൻ — മഹാത്മൻ! ഞാൻ രണ്ടാമതുപറഞ്ഞ തരക്കാരനാണു്. സംസാരത്തിലിരുന്നുംകൊണ്ടു ഭാര്യാപുത്രാദികളിൽനിന്നും മനസ്സിനെ മാററി നിർത്താൻ എനിക്കു ശക്തിയില്ല. അതുകൊണ്ടു്, ആ സംസാരത്തെ നിശ്ശേഷം ഒഴിഞ്ഞു് അങ്ങയെശരണം പ്രാപിക്കുന്നു. എനിക്കു ഉപദേശംതന്നു് എന്നെ അവിടുത്തെ ഒന്നിച്ചു താമസിപ്പിച്ചുകൊള്ളണം.

കബീർദാസർ അപ്രകാരം സമ്മതിച്ചു്, ആ ബ്രാഹ്മണനു് മൂലമന്ത്രം ഉപദേശിച്ചു കൂടെത്താമസിപ്പിച്ചു. വളരെനാളായിട്ടും മനസ്സ് അടങ്ങിക്കിട്ടാഴികയാൽ ബ്രാഹ്മണൻ ഒരു ദിവസം തന്റെ ഗുരുവിനെ വണങ്ങി, "സദ്ഗുരോ! അങ്ങു് എനിക്കു മൂലമന്ത്രം ഉപദേശിച്ച നാൾമുതൽ ഇതുപര്യന്തം മൂലമന്ത്രത്തെ ഭക്തിശ്രദ്ധാപൂർവം മനനംചെയ്തുവരുന്നു. എന്നാൽ വിഷയാശകളെ എന്റെ മനസ്സു ജയിക്കുന്നില്ലല്ലോ. മഹാത്മൻ! എന്നെ രക്ഷിക്കേണ്ട കടമ അങ്ങേയ്ക്കാണു്. വിഷയാശകളിൽ നിന്നു മനസ്സിനെ വേർപെടുത്തിത്തരുവാൻ തിരുവടിക്കു കൃപയുണ്ടാകണം" എന്നു പ്രാർത്ഥിച്ചു. കബീർദാസർ ഈ വാക്കുകൾകേട്ടു് ആ ശിഷ്യനെ അരികിൽ ചേർത്തു ആത്മസ്ഥാനംതൊട്ടു താരകമന്ത്രത്തെ കർണ്ണത്തിൽ ഉപദേശിച്ചു. തൽക്ഷണം ബ്രാഹ്മണനു് ആത്മജ്ഞാനമുണ്ടായി. ഗുരുപാദങ്ങളിൽവീണു വീണ്ടും വണങ്ങി കൃതാർത്ഥനായി ഭവിച്ചു.

ആ ദേശത്തെ, നാനാക്ഷാ എന്ന ഒരു മുഹമ്മദീയപ്രമാണി കബീർദാസർ ഇപ്രകാരം ഹിന്ദുമതപക്ഷപാതിയായി ഭവിച്ചു് ആ മതത്തിനു് ഉയർച്ചയെ വളർത്തിക്കൊണ്ടുവരുന്നതുകണ്ടു കുപിതനായി ഒരുദിവസം, കബീർദാസരുടെ വീട്ടിൽചെന്നു. ക്രോധതാമ്രാക്ഷനായി വരുന്ന നാനാക്ഷായെ അകലെ കണ്ടപ്പോൾ കാര്യം മന

സ്സിലായി. മന്ദഹാസസുമുഖനായിരിക്കുന്ന കബീർദാസരെക്കണ്ടു് "എടോ കബീരെ! താൻ ഇസ്ലാംവംശജനല്ലേ? താനെന്താണു മുഹമ്മദുമതത്തെ വെറുക്കുകയും ഹിന്തുമതത്തെ സ്വീകരിക്കുകയും ചെയ്തതു്?" എന്നു ചോദിച്ചു.

കബീർദാസർ—(സമന്ദഹാസം) ഇതുരണ്ടുമുണ്ടായിട്ടില്ല.

നാനാക്ക്ഷാ—താൻ ഇപ്പോഴും ഇസ്ലാമാണെന്നോ?

കബീർദാസർ—അതേ.

നാനാക്ക്ഷാ—ഹിന്തുമതത്തെ താൻ സ്വീകരിച്ചിട്ടില്ലേ?

കബീർദാസർ—ഉണ്ടു്.

നാനാക്ക്ഷാ—താൻ നമ്മെ പരിഹസിക്കുന്നോ? ഒരു ഇസ്ലാം ഹിന്തുമതത്തെക്കൂടി സ്വീകരിക്കുന്നതെങ്ങിനെ?

കബീർദാസർ—എന്തുകൊണ്ടു പാടില്ല? ഹിന്തുമതത്തിനുള്ള താഴ്ചയെന്തെന്നും ഇസ്ലാംമതത്തിനുള്ള ഉയർച്ചയെന്തെന്നും വെളിപ്പെടുത്തിത്തരാമോ?

നാനാക്ക്ഷാ—എന്തുകൊണ്ടു പാടില്ല? ഈ ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ചു് അഴിക്കുന്ന സർവ്വശക്തനായ ദൈവത്തെ കല്ലാണെന്നും ലോഹങ്ങളാണെന്നും മരക്കഷണമാണെന്നുംമററും വിശ്വസിക്കുന്നതുതന്നെ ഹിന്തുമതത്തിനുള്ള കുറവു്. ഒരുരാജാവിന്റെ മകനായ ശ്രീരാമനും ഇടയവംശത്തിൽ ജനിച്ചകൃഷ്ണനും ദൈവമാണെന്നു വിധിക്കുന്നതും ആ മതത്തിന്റെ നിസ്സാരതയെ വെളിപ്പെടുത്തുന്നു. സർവ്വലോകനിയന്താവായ ഏകദൈവത്തെ ആ മതം നിർദ്ദേശിക്കുന്നില്ല. അതുകൊണ്ടു് ആ മതത്തെ വിശ്വസിക്കുന്നവർക്കു് ഈശ്വരാനുഭൂതിയില്ല. ഇസ്ലാംമതത്തിന്റെ അവസ്ഥ അതല്ല; സർവ്വശക്തനായ ഏകദൈവത്തെ ചൂണ്ടിക്കാണിക്കുന്ന ആ ദൈവത്തെ അറിവാനുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുകയും ചെയ്യുന്നു. ഇതാണു് ഇസ്ലാംമതത്തിന്റെ മെച്ചത്തിനു കാരണം.

കബീർദാസർ—ഇസ്ലാംമതത്തിനു് ഉണ്ടെന്നു നിങ്ങൾ പറയുന്ന മെച്ചത്തെ ഞാൻ സമ്മതിക്കുന്നു. നിർഗ്ഗുണബ്രഹ്മത്തെ സംബന്ധിച്ചു് ആ മതത്തിലെ പ്രസ്താവനകൾ വിശേഷിച്ചും ഞാൻ ബഹുമാനിക്കുന്നു. എന്നാൽ ഹിന്തുമതത്തിനു നിങ്ങൾ വിധിച്ച കുറവുകൾ ആ മതത്തിൽ എനിക്കുള്ള ആദരബുദ്ധിയെ കുറയ്ക്കാൻ പര്യാപ്തമല്ല. ഹിന്തുമതത്തിനകത്തു കടന്നു പരിശോധിക്കാൻ നിങ്ങൾക്കു കഴിഞ്ഞിട്ടില്ലാത്തതുകൊണ്ടു വിഗ്രഹാരാധനയെ നിങ്ങൾ വെറുക്കുകയും അപ്പേരിൽ ഹിന്തുമതത്തെ ദൂഷിക്കുകയും ചെയ്യുന്നതാണു്. നിങ്ങൾ പറയുന്നതുപോലെ ഏകദൈവത്തെയാണു് ഹിന്തുമതം വിധിക്കു

ന്നതു്. ഒന്നുകൂടി വെളിപ്പെടുത്തിയാൽ ഏകദൈവമാകുന്ന കാൎയ്യത്തിനും കാരണമായ പരബ്രഹ്മത്തെയാണു വിധിക്കുന്നതു്. ആ പരബ്രഹ്മത്തിൽ ഐക്യപ്പെടുകയെന്ന മോക്ഷപ്രാപ്തിക്കുള്ള സുഗമമാൎഗ്ഗങ്ങളെ ഇത്ര വിശദമായി വിവരിക്കുന്നമററൊരു മതം ഇല്ലെന്നും സനാതനമായ ആ മതത്തെ ശരിക്കു ബോധിച്ചു് അതിലെ നിർദ്ദേശങ്ങളനുസരിച്ചു പ്രവൎത്തിച്ചാൽ മോക്ഷസാമ്രാജ്യം ഹസ്താമലകംപോലെ സുഗമമാണെന്നും ഞാൻ വിശ്വസിക്കുന്നു. വിഗ്രഹാരാധനയെപ്പററി നിങ്ങൾ അധിക്ഷേപിച്ചുവല്ലൊ. മോക്ഷലാഭത്തിനു് ആ മതം വിധിക്കുന്നപലമാൎഗ്ഗങ്ങളിൽ ഒരു മാൎഗ്ഗം മാത്രമാണതു്. ആ മാൎഗ്ഗം സുഗമവും ക്ലേശരഹിതവുമാണെന്നും പറയേണ്ടിയിരിക്കുന്നു. സൎവ്വാന്തൎയ്യാമിയായ ദൈവം, കല്ലിലും മണ്ണിലും തടിയിലും ലോഹത്തിലും എന്നുവേണ്ട, സാരങ്ങളും അസാരങ്ങളുമായ എല്ലാവസ്തുക്കളിലും എല്ലായിടങ്ങളിലും അടങ്ങിയിട്ടുണ്ടെന്നുള്ളപരമാൎത്ഥതത്വത്തെ വെളിപ്പെടുത്തുന്ന ഒരു പ്രധാന വിശേഷമാണു് വിഗ്രഹാരാധനം. ആ മാൎഗ്ഗത്തെ അവലംബിച്ചു് അതിൽ പഴകി ഈശ്വരന്റെ സൎവ്വാന്തൎയ്യാമിത്വത്തിൽവിശ്വാസമുറയ്ക്കുമ്പോൾ മനസ്സു് ഈശ്വരനോടു് ഏററവും സമീപിക്കുന്നു: എന്നുവച്ചാൽ ഈശ്വരനെക്കുറിച്ചുള്ള ഭക്തി മനസ്സിൽ ദൃഢീഭൂതമാകുന്നു അങ്ങനെ അകളങ്കവും വിശുദ്ധവും തീവ്രതമവുമായ ഭക്തി മോക്ഷത്തിനു കാരണമായും തീരുന്നു. ഇതു മാത്രമോ. മനസ്തത്വശാസ്ത്രമനുസരിച്ചു നോക്കിയാൽ ഈ പ്രസ്ഥാനത്തെ ഏൎപ്പെടുത്തിയ മഹാന്മാർ ആ ശാസ്ത്രത്തിൽ വിചക്ഷണന്മാരാണെന്നു. സമ്മതിക്കുകയും അവരുടെ ബുദ്ധിവൈഭവത്തെഓൎത്തു് നാം അത്ഭുതപ്പെടുകയുംചെയ്യും. "മനഃഏവമനുഷ്യാണാം കാരണംബന്ധമോക്ഷയോഃ" എന്ന മഹദ്വാക്യമനുസരിച്ചു് മനുഷ്യന്റെ ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സുതന്നെ എന്നുള്ളതിൽ ആക്ഷേപമില്ലല്ലോ മനസ്സു് ചലനസ്വഭാവത്തോടുകൂടിയതാണു്. ഒരിക്കലും അതിനു സ്ഥിരതയില്ല. ഓരോരോ വിഷയസുഖങ്ങളെ പ്രതിനിമിഷം ആശിച്ചും ആശ സാധിച്ചാൽ അപ്പുറം മററൊന്നിനെ ആഗ്രഹിച്ചും അനിഷ്ടതയിൽ കോപിച്ചും ഇഷ്ടതയിൽ തോഷിച്ചും അസഹ്യതയിൽ ദുഃഖിച്ചും ആശാഭംഗത്തിൽ നിരാശപ്പെട്ടും ഇങ്ങനെ പ്രതിനിമിഷം ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സിൽ ഭഗവദ്ഭക്തിപ്രവേശിക്കുന്നതല്ല, തള്ളിക്കടത്തിയാലും അതിനു് അവിടെ സ്ഥാനമില്ല. ഭക്തി മനസ്സിൽ കുടികൊള്ളാതിരിക്കുന്നിടത്തോ

ളും മോക്ഷമില്ലെന്നുള്ളതു നിശ്ചയവുമാണല്ലോ. ഇതാണു മനസ്സു ബന്ധത്തിനും മോക്ഷത്തിനും കാരണമെന്നുപറയുന്നതു്. അനുനിമിഷം ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സു സ്ഥിരമായിക്കിട്ടിയാൽ ആ മനസ്സിൽ ദൈവഭക്തി വേരുറയ്ക്കുകയും മോക്ഷം ലഭിക്കുകയും ചെയ്യും. അപ്രകാരം സർവ്വദാ ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സിനെ പിടിച്ചുനിൎത്താൻ വളരെ വിഷമമാണു്. ഒരുപക്ഷേ വിഷമേന സാധിച്ചാൽതന്നെയും അടുത്തമാത്രയിൽ അതു പഴയനിലയെ അവലംബിക്കും. അതുകണ്ടു കൎക്കശമായ മനസ്സിനെ നിലയ്ക്കുനിൎത്തിപ്പരിശീലിക്കാൻ വിഗ്രഹാരാധന ഏററവും സഹായിക്കുന്നു. ഈശ്വരബുദ്ധിയോടുകൂടി വിഗ്രഹത്തിൽ മനസ്സിനെ ഉറപ്പിച്ചു പരിശീലനം നടത്തിവന്നാൽ കാലക്രമത്താൽ മനസ്സിനു സ്ഥൈൎയ്യം താനെ ഉണ്ടായിക്കൊള്ളും. അങ്ങനെ ഒരു നിലകിട്ടിയാൽ പിന്നെ വിഗ്രഹലക്ഷ്യത്തിൽനിന്നും മാററി മനസ്സിനെ ബ്രഹ്മധ്യാനത്തിൽ നിൎത്താൻ സാധിക്കും. ഇതാണു വിഗ്രഹാരാധനകൊണ്ടുള്ള പ്രയോജനം ഇപ്രകാരം സപ്രയോജനമായ ഒരു പ്രസ്ഥാനത്തെ അതിന്റെ തത്വം മനസ്സിലാക്കാതെ ബാലിശബുദ്ധിയോടുകൂടി അധിക്ഷേപിക്കുന്നവർ മൂഢന്മാരാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ഈ വിഗ്രഹാരാധനപ്രസ്ഥാനത്തെ ആശ്രയിക്കാതെതന്നെ മനസ്സിനെ സ്വാധീനപ്പെടുത്താൻ ചിലൎക്കു സാധിച്ചേക്കാം. അവർ വിഗ്രഹാരാധനയുടെ മേൽപ്പടികളെ അവലംബിച്ചാൽ മതിയാകും. ആ മാൎഗ്ഗങ്ങളെയും ഹിന്തുമതം യുക്തിയുക്തം നിൎദ്ദേശിച്ചിട്ടുണ്ടു്. ഇങ്ങനെ മനുഷ്യരുടെ മനസ്സിന്റെ പക്വാപക്വഭേദമനുസരിച്ചു നിൎഗ്ഗുണമായും സഗുണമായും വിവിധോപാസനക്രമങ്ങളെ വിശദമായും വിസ്തൃതമായും വിധിക്കുന്ന ആ മതത്തിൽ എനിക്കു് ആദ്യമേ പ്രതിപത്തിതോന്നുകയാൽ ഞാൻ അതിനെ സ്വീകരിച്ചതാണു്. എന്നുവച്ചു വിശിഷ്ടമായ ഇസ്ലാംമതത്തിൽ വിപ്രതിപത്തിയോ വിദ്വേഷമോ എനിക്കില്ല. പക്ഷേ ഇസ്ലാംമതം വിശ്വസിച്ചെങ്കിലെ മോക്ഷമുള്ളു എന്നു പറയുന്ന അജ്ഞാനികളിലും അതുപോലെതന്നെ ഹിന്തുമതം വിശ്വസിച്ചെങ്കിലേ മുക്തികിട്ടു എന്നു വാദിക്കുന്ന മൂഢന്മാരിലും എനിക്കു ലേശം ബഹുമാനവുമില്ല. ഇനിയും പറവാനുണ്ടു്; ഇസ്ലാംമതമോ, ഹിന്തുമതമോ, വിശ്വസിച്ചെന്നുവച്ചു് ഒരുത്തനു മോക്ഷം കിട്ടുന്നതല്ല. സ്നേഹിച്ചെന്നുവിചാരിച്ചും മോക്ഷം ലഭിക്കുന്നതല്ല; സ്വീകരിച്ചതുകൊണ്ടും മോക്ഷത്തിനു അവകാശിയായില്ല. മതമേതായാലും ആ മതത്തെ നല്ലപോ

ലെ പഠിച്ച്, അതിലെ വിധിനിഷേധങ്ങളെ ബുദ്ധിപൂർവം മനസ്സിലാക്കി, ത്യാജ്യഗ്രാഹ്യങ്ങളെ യുക്തിപൂർവം കണ്ടറിഞ്ഞു്, 'നീരക്ഷീര'ന്യായേന ഗ്രാഹ്യഭാഗങ്ങളേമാത്രം ഗ്രഹിച്ച് അവയെ മോക്ഷമാർഗ്ഗമായി സ്വീകരിച്ചു് അതുവഴി നിരന്തമായിപ്രവത്തിച്ചെങ്കിൽ മാത്രമേ മോക്ഷസാമ്രാജ്യത്തെ സമീപിക്കാൻ സാധിക്കുകയുള്ളൂ.

നാനാക്ഷാ:—നിങ്ങൾ രണ്ടുമതത്തെയും ക്രൂലങ്കഷമായി പരിശോധിച്ചുവോ?

കബീർദാസർ:—യാവച്ഛക്യം പരിശോധിച്ചിട്ടുണ്ടെന്നു പറയാം.

നാനാക്ഷാ:—താങ്കൾ മോക്ഷസാധനമായി സ്വീകരിച്ചു പ്രവത്തിച്ചുകൊണ്ടിരിക്കുന്ന മാർഗ്ഗമേതാണ്?

കബീർദാസർ:—എന്റെ മനസ്സ് ഏകദൈവമായവിഷ്ണുഭഗവാനെ നിനയ്ക്കുന്നതിലും നാവു്അദ്ദേഹത്തെ സ്തുതിക്കുന്നതിലും കൈ അദ്ദേഹത്തെ പൂജിക്കുന്നതിലും കാതു് അദ്ദേഹത്തെ കേൾക്കുന്നതിലും കണ്ണു് അദ്ദേഹത്തെ കാണുന്നതിലും മൂക്കു് അദ്ദേഹത്തിന്റെ പാദങ്ങളിൽ അപ്പിക്കുന്ന പൂക്കളെ മണക്കുന്നതിലും ശിരസ്സ് അദ്ദേഹത്തെ നമിക്കുന്നതിലും കാൽ അദ്ദേഹത്തിന്റെ ക്ഷേത്രങ്ങളിൽ പോകുന്നതിലും പ്രവത്തിപ്പിച്ചുകൊണ്ടു് സവ്വും അദ്ദേഹത്തിനു് അപ്പണംചെയ്തു കഴിഞ്ഞുകൂടുന്നു സവ്മതങ്ങളും ശാസിക്കുന്നതും ഇതുതന്നെയാണെന്നും ഞാൻ വിശ്വസിക്കുന്നു.

നാനാക്ഷാ:—നിങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടോ?

കബീർദാസർ:—ഉണ്ടു്, ഇപ്പോഴും കണ്ടുകൊണ്ടിരിക്കുന്നു.

നാനാക്ഷാ:—എവിടെ? എവിടെക്കാണുന്നു?

കബീർദാസർ:—നിങ്ങളിൽ കാണുന്നു

നാനാക്ഷാ:—എന്നാൽ അതു് എനിക്കുകൂടി കാണണ്ടേ?

കബീർദാസർ:—നിങ്ങളെ നിങ്ങൾക്കു കാണാൻ കഴിയുമ്പോൾ, നിങ്ങളിൽ അടങ്ങിയിരിക്കുന്ന ഈശ്വരനെയും കാണാം.

നാനാക്ഷാ.—എന്നെ ഞാൻ എപ്പോഴും കാണുന്നുണ്ടല്ലോ?

കബീർദാസർ:—നിങ്ങൾ പറയുന്ന 'ഞാൻ' ആരാണു്?

നാനാക്ഷാ:—ഈ ഇരിക്കുന്ന ഞാൻതന്നെ.

കബീർദാസർ:—ഈ ശരീരമോ?

നാനാക്ഷാ:—അതേ, സംശയമെന്തു്?

കബീർദാസർ:—അതാരുടെ ശരീരം?

നാനാക്ഷാ:—എന്റെ ശരീരം.

കബീർദാസർ:—അതുശരി, ഇതു 'നിങ്ങ'ളുടെ ശരീരം. അല്ലാതെ

ശരീരം 'നിങ്ങ'ളല്ല. ആ 'നിങ്ങൾ' ആരാണെന്നാണു ഞാൻ ചോദിച്ചതു്.

നാനാക്ഷായ്ക്കു് ഉത്തരംമുട്ടി. "ഞാൻ ആരാണെന്നു് താങ്കൾ പറയുക!" എന്നായി "പറയുന്നതിനും കേട്ടാൽ ഗ്രഹിക്കുന്നതിനും പ്രയാസമാണു്" എന്നു കബീർദാസർ "പിന്നെ ഞാനതു് എങ്ങനെ അറിയേണ്ടു?" എന്നു ഷാ ചോദിച്ചതിനു്, "സ്വപ്രയത്നത്താൽ കണ്ടറിയണം" എന്നു സമാധാനംപറഞ്ഞു

"മഹാത്മാവേ! ഏതുപ്രകാരത്തിലാണു പ്രയത്നിക്കേണ്ടതെന്നു എനിക്കറിഞ്ഞുകൂടാ; അവിടുന്നുതന്നെ എനിക്കതു ഉപദേശിച്ചുതരണം" എന്നു ഷാ പ്രാൎത്ഥിച്ചു.

ദയാലുവായ കബീർദാസർ അതുകേട്ടു് ഇസ്ലാംമതപ്രകാരം ഷായ്ക്കു് ഉപദേശം നൽകി അനുഗ്രഹിച്ചു. ഉപദേശലാഭമാത്രയിൽ പരമാൎത്ഥബോധവാനായി ഭവിച്ച നാനാക്ഷാ കബീർദാസരുടെ പാദങ്ങളിൽ നമസ്കരിച്ചു്, "പ്രഭോ! സദ്ഗുരോ! സ്വമതപക്ഷപാതത്താൽ അജ്ഞാനിയായ ഞാൻ കഥയറിയാതെ അങ്ങയെ അനാദരിക്കുകയും പരമതദൂഷണം ചെയ്യുകയും ചെയ്തുപോയി! വിവിധങ്ങളായ മതങ്ങൾ ഒരേ പരമാൎത്ഥത്തെ വെളിപ്പെടുത്തുന്ന വിവിധപ്രസ്ഥാനങ്ങളാണെന്നും എല്ലാ മതത്തിലുംഈശ്വരസാക്ഷാൽകാരത്തിനുള്ള നിർദ്ദേശങ്ങളടങ്ങിയിട്ടുണ്ടെന്നും മതവിദ്വേഷം പാപകരമാണെന്നും അങ്ങയുടെ കൃപയാൽ എനിക്കിപ്പോൾ ഗ്രഹിക്കാൻ സാധിച്ചിരിക്കുന്നു. ദിവ്യോപദേശത്താൽ ഇവന്റെ ജന്മത്തിനു സാഫല്യത്തെ നൽകിയ അങ്ങേയ്ക്കു് ഞാനെന്നും കടപ്പെട്ടവനായിരിക്കുന്നു. അങ്ങയുടെ ശിഷ്യസംഘത്തിൽചേൎത്തു എന്നെക്കൂടി ഒന്നിച്ചു താമസിപ്പിച്ചുകൊള്ളാൻ കൃപയുണ്ടാകണം. അങ്ങയുടെ പാദശുശ്രൂഷാവ്രതത്തെ നിരന്തരമായി അനുഷ്ഠിച്ചു് എന്റെ കടപ്പാടിനെ പരിഹരിക്കട്ടെ!" എന്നഭ്യർത്ഥിച്ചു.

കബീർദാസർ അപ്രകാരം സമ്മതിക്കുകയും നാനാക്ഷാ അന്നുമുതൽ അവിടെത്തന്നെ താമസമാക്കുകയും ചെയ്തു

കാശിയിൽ വിശ്വനാഥസ്വാമിക്ഷേത്രത്തിൽനിന്നും അല്പം അകലേയായി ഒരു ഗ്രാമത്തിൽ, ചെമ്മാൻജാതിയിൽപെട്ട ഒരു ഭക്തനുണ്ടായിരുന്നു ശ്രീകൃഷ്ണനായിരുന്നു അദ്ദേഹത്തിന്റെഇഷ്ടദൈവം. നിത്യം ഭഗവൽപൂജനംചെയ്തു ഭക്തിരസാനന്ദം അനുഭവിച്ചുവന്നു. തന്നെക്കാൾ ഭഗവദ്ഭക്തിയുള്ളവർ ആരുംതന്നെയില്ലെന്നു ഒരഹങ്കാരം ആ ഭക്തനെ ബാധിച്ചിട്ടുണ്ടായിരുന്നു. ഇങ്ങനെയെല്ലാമാണെങ്കിലും ബാഹ്യചക്ഷുസ്സിനു് ഈശ്വരദൎശനം ആ ഭക്തനു സിദ്ധിച്ചിരുന്നില്ല. ഒരിക്കൽ ആ ഭക്തനു് ഈശ്വരദൎശനംകൊടുത്തനുഗ്രഹിക്കണമെന്നു കബീർദാസർക്കു് ആഗ്രഹമുണ്ടായി, ഭക്തന്റെ

ക്കാണാനായി അദ്ദേഹം ആ ഗൃഹത്തിൽ ചെന്നിരുന്നു. പരമഭാഗവതനായ ആ ഭക്തൻ അപ്പോൾ പൂജനടത്താനുള്ള ആരംഭമാണു്. ദാസരെക്കണ്ടു് ഏററവും വിനീതനായി അകത്തു കൂട്ടിക്കൊണ്ടുചെന്നു് ഉചിതാസനത്തിലിരുത്തി സൽക്കരിച്ചു. "പൂജയ്ക്കുള്ള ആരംഭമാണെന്നു തോന്നുന്നു; എന്നാൽ അതു നടക്കട്ടെ! പിന്നീടു നമുക്കു് ആത്മീയവിഷയകമായുംമററും സംസാരിക്കാം" എന്നുകബീർദാസർ അഭിപ്രായപ്പെട്ടു. ഭക്തൻ അതിനോടു് അനുകൂലിച്ചു പൂജയിൽ ഏപ്പെട്ടു. ഭക്തൻെറ സശ്രദ്ധവും ഭക്തിപുരസ്സരവുമായ പൂജകണ്ടു മനസാ അഭിനന്ദിച്ചും ആനന്ദിച്ചും ദാസർ അവിടെത്തന്നെ ഇരിക്കയായിരുന്നു. ഒടുവിൽ ദീപാരാധനനടത്തി. കബീർദാസർ ആ അവസരത്തിൽ എഴുന്നേററുനില്ക്കുകയും കൈകൂപ്പുകയുമുണ്ടായില്ല. ആ സംഗതിയിൽ ചെമ്മാനു് അല്പം വിരസം ഉണ്ടായി. പൂജാകർമ്മങ്ങളെല്ലാം അവസാനിച്ചതിനുശേഷം ഭഗവാനു പൂജിച്ചു പഴത്തിൽ ഒന്നു് ഭക്തൻ സോപചാരം കബീർദാസർക്കു നീട്ടി ദാസർ അതു നിരസിക്കുകയാണുണ്ടായതു്. അതു കൂടി കണ്ടപ്പോൾ ഭക്തൻെറ മനസ്സിൽ, ദാസരെപ്പററിയുണ്ടായിരുന്ന ബഹുമാനം തീരെക്കുറഞ്ഞു വന്നകാര്യം ചോദിച്ചു എളുപ്പം പടികടത്തി അയയ്ക്കണമെന്നും വിചാരിച്ചു. "എന്താണു് അങ്ങിപ്പോൾ ഇങ്ങോട്ടു പുറപ്പെട്ടതു്?" എന്നു ഭക്തൻ ചോദിച്ചതുകേട്ടു്, "അതിരിക്കട്ടെ, നിങ്ങൾ ആരെയാണു പൂജിക്കുന്നതു്?" എന്നു ദാസർ അങ്ങോട്ടു ചോദിച്ചു.

ഭക്തൻ:— ശ്രീകൃഷ്ണപരമാത്മാവിനെ.

കബീർ:— അബദ്ധം; നിങ്ങൾ ഒരു ഭക്തനാണെന്നു ഞാൻ തെററിദ്ധരിച്ചുപോയി. ഇതറിഞ്ഞെങ്കിൽ ഞാനിങ്ങോട്ടു വരികയില്ലായിരുന്നു. ഭക്തൻ ഭക്തൻ എന്നു കേട്ടപ്പോൾ സാക്ഷാൽ ശ്രീരാമഭക്തൻ എന്നാണു ഞാൻ വിശ്വസിച്ചുപോയതു്.

ഭക്തൻ:— നിങ്ങൾ പറയുന്നതൊന്നും എനിക്കു തിരിയുന്നില്ല. ശ്രീകൃഷ്ണപരമാത്മാവു ദൈവമല്ലെന്നാണോ നിങ്ങൾ പറഞ്ഞുവരുന്നതു്.

കബീർ:— വെണ്ണ കട്ടും, പെണ്ണുങ്ങളുടെ വസ്ത്രം മോഷ്ടിച്ചും, പരസ്ത്രീകളുമായി ക്രീഡിച്ചും, അസംഖ്യം ഭാര്യമാരോടുകൂടി കാമലമ്പടനായിരുന്നും ഒരപരിഷ്കൃതമായ ഗോകുലത്തിൻെറ നേതാവായിത്തീർന്ന ഒരു മുഠാളനാണോ ഈശ്വരൻ?.

ഭക്തൻ:— (ചെവിരണ്ടും പൊത്തിക്കൊണ്ടു്) ഹേ, നിങ്ങൾ ഇങ്ങനെ ഈശ്വരദൂഷണം ചെയ്യരുതു്. എനിക്കതു കേൾക്കാൻ മേലാ

കബീർ:— നിങ്ങൾ കേൾക്കുകയും വേണ്ട. ഞാനിതാപോകുന്നു.

പക്ഷേ, ഇനിയെങ്കിലും നിങ്ങൾ ഈശ്വരഭക്തനായിത്തീ ൎന്നാൽകൊള്ളാം.

ഭക്തൻ:—നിങ്ങളുടെ ഉപദേശം എനിക്കു കണ്ണാരുന്തുദമായിരിക്കുന്നു. എൻെറമുമ്പിൽ ഈവിധം ഭഗവൽദൂഷണം ചെയ്യരുതു്. നിങ്ങൾ ഒരു പാപിയാണെന്നു തോന്നുന്നു.

കബീർ:—സംശയമെന്തു്? പാപിയല്ലെങ്കിൽ ഈ പാപകൎമ്മം കാണാനിടയാകുമോ? ജാതിക്കേററ ആചാരം! ജാതിയിൽ ചെരുപ്പുകുത്തിയല്ലേ! ചെരുപ്പുകുത്തിക്കു ഇടയച്ചെറുക്കൻ ഈശ്വരൻ!

ഭക്തൻ:—ഛേ, എന്നെ എന്തുംപറഞ്ഞുകൊള്ളുക! ഭഗവാനെ എൻെറ മുമ്പിൽ ദൂഷിക്കരുതു്. ഞാനതു സഹിക്കയില്ല

കബീർ:—പരമാൎത്ഥം പറയുന്നു എന്നല്ലാതെ, നിങ്ങളെ അസഹ്യപ്പെടുത്തണമെന്നു് എനിക്കു ഉദ്ദേശമില്ല. വെറും കള്ളനും ശുദ്ധവിടനുമാണു് ആ കൃഷ്ണൻ. സത്യം പറയുകയുമില്ല. പ്രവൎത്തിക്കുകയും ഇല്ല. അങ്ങനെയുള്ള ഒരയോഗ്യനെ ഈശ്വരനെന്നു വിശ്വസിക്കുന്ന മൌഢ്യം സഹിക്കുന്നതാണോ?

ഭക്തൻ:—നിങ്ങൾ പുറത്തുപോവുക! എൻെറ ക്ഷമയൊക്കെക്കഴിഞ്ഞു. ഇനിയും നിങ്ങൾ ഇവിടെ ഇരുന്നാൽ അതു് ചീത്തയായിട്ടയാണു്.

കബീർ:—നിങ്ങൾ എന്നെ തല്ലാനുള്ള ആരംഭമായിരിക്കും. എന്നാലും വേണ്ടില്ല. നിങ്ങൾ ഈ കള്ളനെ സേവിച്ചു ചീത്തയാകരുതു്.

ഭക്തനു് അസീമമായ കോപം നേരിട്ടു; ഒരുവടിയുമെടുത്തു കബീർദാസരുടെ നേക്കോടുത്തു, ദാസർ ഇരുന്ന ഇരിപ്പിൽ നിന്നു് ഇളകിയില്ല. “അയോഗ്യനെ ദൈവമാണെന്നു വിശ്വസിച്ചുസേവിച്ചാൽ സേവിക്കുന്നവനും അയോഗ്യനായിത്തീരും. കള്ളനെ സേവിക്കുന്നവൻ കള്ളനുമാണത്രേ! പെൺകൊതിയനും വെണ്ണകള്ളനും മഹാ ആഭാസനുമായ ആ ഇടയനെ സേവിച്ചാൽ ഈവക ദുർഗ്ഗുണങ്ങളൊക്കെയാണു ഫലം!” എന്നു വീണ്ടും കബീർദാസർ അഭിപ്രായപ്പെട്ടതും ഭക്തൻ വടിയോങ്ങി കബീർദാസരുടെ ശിരസ്സിനെ ലക്ഷ്യമാക്കിപ്രഹരിച്ചതും ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണൻ പ്രത്യക്ഷപ്പെട്ടു വടിക്കു കടന്നു പിടിച്ചതും സിദ്ധിശക്തിയാൽ ദാസർ അന്തൎദ്ധാനം ചെയ്തതും ഒരേനിമിഷത്തിൽ കഴിഞ്ഞു. ഇഷ്ടദൈവദൎശനം ആകസ്മികമായി സംഭവിക്കുകകൊണ്ടു് അത്യത്ഭുതപരവശനായി ഭവിച്ച 'ചെമ്മാൻഭക്തൻ' മുറിച്ചിട്ട മരംപോലെ ഭഗവത്പാദങ്ങളിൽ തൊഴുതുവീണു. ഭഗവാൻ പ്രസന്നനായി സ്വഭക്തനെ തൃക്കൈകൊണ്ടു് പിടിച്ചെഴുന്നേല്പിച്ചു് തലോടി ഇപ്രകാരം

അരുളിച്ചെയ്തു:—"ഭക്തോത്തമ! അകളങ്കവിശുദ്ധമായ നിൻെറ ഭക്തി എന്നെ അനന്യാധീനനാക്കിച്ചെയ്തിരിക്കുന്നു. നിനക്കെന്തഭീഷ്ടമാണോ അതുവാങ്ങിക്കൊൾക!

ഭക്തൻ അരുളപ്പാടുകേട്ടു തൊഴുതുണർത്തിച്ചു:—"അടിയനു വേണ്ടതു മൂന്നുവരം മാത്രം. മേലിൽ എത്ര ജന്മങ്ങളെടുക്കേണ്ടിവന്നാലും ആ ജന്മങ്ങളിലെല്ലാം അവിടുത്തെ ഭക്തി ഒന്നുമാത്രം എനിക്കുണ്ടായിരിക്കണം," "അപ്രകാരം സംഭവിക്കട്ടെ" എന്നു! ഭഗവാൻ ആശീർവദിച്ചു.

ഭക്തൻ—ഞാൻ ആഗ്രഹിമ്പോഴെല്ലാം നിന്തിരുവടിയുടെ ദർശനം കിട്ടുമാറാകണം.

ഭഗവാൻ—അങ്ങനെ സാധിക്കട്ടെ!

ഭക്തൻ—അങ്ങയെ ദൂഷണം ചെയ്യുന്ന വാക്കുകൾ അടിയൻെറ ചെവിയിൽ ... ... ... ...

ഭഗവാൻ—(തടഞ്ഞു പറഞ്ഞു) ഭക്ത! നിൻെറ അതിഥിസൽക്കാരം ഈ വിധത്തിലാണോ?

ഭക്തൻ—ഭഗവാനേ എന്നെ ശകാരിച്ചാലും അടിച്ചാലും സഹിച്ചുകൊള്ളാം. നിന്തിരുവടിയെ അധിക്ഷേപിക്കുന്നതു കേൾക്കാൻ അടിയനു ശക്തിയില്ല. കബീർദാസർ ഭഗവാനെ ഒട്ടല്ലാതെ അധിക്ഷേപിച്ചു. ആദ്യം ഞാൻ ഒട്ടധികം സഹിച്ചു നിവൃത്തിയില്ലാതെ ഒടുവിൽ ... ... ...

ഭഗവാൻ—ഭക്ത! നീ കബീറിനെ തെററിദ്ധരിച്ചു. കബീറും ഞാനും തമ്മിൽ വ്യത്യാസമില്ല. നിനക്കു എൻെറ ദർശനം സിദ്ധിക്കുന്നതിനായി അവനിന്നു നിൻെറ ഭവനത്തിൽ ആഗതനായതാണു്. അക്കാര്യം സാധിച്ചമാത്രയിൽ അവൻ സിദ്ധിശക്തിയാൽ തിരോധാനം ചെയ്തതു നീ കണ്ടുവോ?

ഭക്തൻ അതുകേട്ടു് ഭഗവാൻെറ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു, മഹാത്മാവായ കബീർദാസരെ തെററിദ്ധരിച്ചതിനു മാപ്പപേക്ഷിച്ചു. ഭഗവാൻ അരുളിച്ചെയ്തു:—"നീ അതേപ്പററി പശ്ചാത്തപിക്കേണ്ടാ. നിൻെറ അചഞ്ചലമായ ഭക്തികണ്ടു് അവൻ സന്തുഷ്ടനായിപ്പോയിരിക്കയാണു്" അനന്തരം കബീർദാസരുടെ ജന്മരഹസ്യങ്ങൾ ഭഗവാൻ ആ ഭക്തനെ ധരിപ്പിച്ചു് അനുഗ്രഹാശിസ്സുകൾ നൽകി അന്തർദ്ധാനം ചെയ്തു.

തദനന്തരം ആ ചർമ്മകാരഭക്തൻ പരമഭാഗവതനായ കബീർദാസരെ അധിക്ഷേപിച്ചതിനു ക്ഷമാപണം ചെയ്യുന്നതിനും ഈശ്വരദർശനം തന്നു തന്നെ അനുഗ്രഹിക്കണമെന്നു തോന്നിയ അദ്ദേഹത്തിൻെറ ഗുണബുദ്ധിക്കു് കൃതജ്ഞത പ്രകടിപ്പിക്കുന്നതിനും ആയി കാശിപട്ടണത്തിലേക്കു തിരിച്ചു. യഥാവസരം അദ്ദേഹത്തിൻെറ

ഗൃഹത്തിലെത്തി. മഹാത്മാവായ കബീർദാസർ സ്വശിഷ്യന്മാൎക്ക് ആത്മീയോപദേശം നൽകിക്കൊണ്ടിരിക്കവേയാണ്, പാദുകകൃദ്ഭക്തൻ പടികടന്നു ചെന്നതു്. തദ്ദൎശനമാത്രയിൽ ആനന്ദപരിപ്ലുതനായി ഭവിച്ച ദാസർ വേഗത്തിൽ എഴുന്നേററു പടിക്കൽ എത്തി ആ മാന്യനായ അതിഥിയെ എതിരേററു സോപചാരം കൂട്ടിക്കൊണ്ടുവന്നു് ഉചിതാസനം നൽകി സൽകരിച്ചു. എന്നാൽ ആ ഭക്തൻ ആസനത്തിൽ ഉപവേശിക്കാതെ കബീർദാസമഹാത്മാവിൻെറ പാദങ്ങളിൽ നമസ്കരിച്ചു, "പൂജ്യരേ! അങ്ങയെപ്പോലുള്ള പുണ്യപുരുഷന്മാരുടെ യഥാർത്ഥയോഗ്യതകൾ ഉള്ളതുപോലെ ഗ്രഹിക്കാൻ കഴിയാത്തവണ്ണം എൻെറ മനസ്സിനെ ആവരണം ചെയ്തിരിക്കുന്ന അജ്ഞാനതമസ്സിനെ ഉന്മൂലനം ചെയ്തു് അനുഗ്രഹിച്ചാലും!" എന്നഭ്യർത്ഥിച്ചു. കബീർദാസർ ഈ വാക്കുകൾ കേട്ടു, "മാന്യരേ! ആവക ദോഷങ്ങളൊന്നും താങ്കളെ ബാധിച്ചിട്ടില്ല. ഭഗവാനിൽ താങ്കൾക്കുള്ള പ്രകടമായ പ്രേമഭക്തി, ഭഗവദ്ദൂഷണവാക്കുകളിൽ താങ്കൾക്കു കോപം ജനിപ്പിച്ചതാണ് ആ മനോവൃത്തിയത്രേ ഭഗവദ്ദൎശനഭാഗ്യം താങ്കൾക്കു നൽകിയതു" എന്നരുളിച്ചെയ്തു.

ഭക്തൻ—മഹാത്മൻ! ഈശ്വരതുല്യനായ നിന്തിരുവടിയെ അടിയൻ വടിയെടുത്തു് ഓങ്ങിയല്ലോ. ആ പാപകൎമ്മത്തിനു് എനിക്കുള്ള ശിക്ഷയെന്തായിരിക്കാം?

കബീർദാസർ—അതു് ഒരു പാപകൎമ്മമായി കരുതണ്ടാ. പാപകൎമ്മമാണെങ്കിൽ അക്കാരണത്താൽ ഈശ്വരദൎശനലാഭമുണ്ടാകുമോ?.

ഭക്തൻ—പൂജ്യരേ! എനിക്കു് ഈശ്വരദൎശനമുണ്ടാകാൻ ഇത്രവളരെ താമസിച്ചതെന്താണ്?.

കബീർദാസർ—തന്നേക്കാൾ ഭക്തിയുള്ളവർ ഇല്ലെന്നു് ഒരു അഹങ്കാരം നിങ്ങളെ ബാധിച്ചിരുന്നു. അഹങ്കാരം നിശ്ശേഷം വിട്ടുമാറി മനസ്സു ശുദ്ധമാകാതെ ഭഗവദ്ദൎശനം ലഭിക്കുമോ?

"സ്വാമിൻ! സദ്ഗുരോ! ഉപദേശം തന്നു് അടിയനെ ശിഷ്യവൎഗ്ഗത്തിൽ ചേൎത്തനുഗ്രഹിപ്പാറാകണം" എന്നു ചൎമ്മകാരഭക്തൻ തൊഴുതറിവിച്ചു കരുണാനിധിയായ മഹാത്മാ കബീർദാസർ ഹൃദയസ്ഥാനം തൊട്ടു് ആ ഭക്തനു ഉപദേശം കൊടുത്തു. ബ്രഹ്മോപദേശത്താൽ യഥാർത്ഥജ്ഞാനോദയമുണ്ടായി ഉദ്ബുദ്ധനായി ഭവിച്ച ചൎമ്മകാരൻ സദ്ഗുരുദേവൻെറ പാദകമലങ്ങളിൽ നമസ്കരിച്ചു് അനുഗ്രഹം വാങ്ങി സന്തുഷ്ടി അടഞ്ഞു.

ഒരിക്കൽ മെക്കായിൽ നിന്നും ഒരു മുഹമ്മദീയൻ കബീർദാസരെപ്പററിക്കേട്ടു് അദ്ദേഹത്തെ കാണുന്നതിനായി കാശിയിൽ വരികയുണ്ടായി. ഇസ്‌ലാംമതവൎഗ്ഗീയനെന്നു ധരിച്ചിരുന്ന ആ മനുഷ്യനു്,

ഹിന്തുമതമനുസരിച്ചുള്ളസ്തോത്രകീർത്തനങ്ങൾ പാടി തെരുവിൽ സഞ്ചരിച്ചുകൊണ്ടിരുന്നകബീർദാസരെക്കണ്ടപ്പോൾ അവജ്ഞതോന്നി. തന്നിമിത്തം അദ്ദേഹത്തിന്റെ സ്ഥിതിഗതികളെക്കുറിച്ച് അന്വേഷണം നടത്തി. അതിന്റെ ഫലമായി അദ്ദേഹം ഒരു സിദ്ധയോഗിയും മഹാത്മാവുമാണെന്നറിയുകയാൽ വീട്ടിൽ ചെന്ന് അദ്ദേഹത്തെ ദർശിച്ചു അല്പസമയത്തെ പരിചയത്തിൽനിന്നും വിവേകവാനായ ആ മുഹമ്മദീയന് കബീർദാസരുടെ ദിവ്യത്വം മനസ്സിലാക്കാൻ സാധിക്കുകയും തന്റെ നാട്ടുകാൎക്കു ആത്മീയവിഷയങ്ങളിൽ ഉപദേശം നൽകാൻ തന്റെ ഒന്നിച്ചുപോരണമെന്നു സാദരം ക്ഷണിക്കുകയും ചെയ്തു ക്ഷണത്തെ സ്വീകരിച്ചു കബീദാസർ മെക്കയിലേക്കു പുറപ്പെട്ടു.

യഥാകാലം മെക്കയിലെത്തി, ആ മുഹമ്മദീയമാന്യന്റെ അതിഥിയായി പാൎത്തുവരവേ, ഒരിക്കൽ ആത്മീയമായി ഒരു പ്രസംഗം നടത്തണമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടതനുസരിച്ച് പട്ടണമദ്ധ്യത്തിൽ ഒരിടത്തു പ്രസംഗം ആരംഭിച്ചു. പ്രസംഗമദ്ധ്യേ 'ഹിന്തുമതതത്വങ്ങളെ അടിക്കടി വെളിപ്പെടുത്തിയും ആ മതത്തെ പ്രശംസിച്ചും വരികയാൽ ചില കൎക്കശഹൃദയന്മാർ അദ്ദേഹത്തെ അധിക്ഷേപിച്ചു ദേഹോപദ്രവം ചെയ്യുന്നതിനായി ചുററിക്കൂടി. കബീർദാസർ വളരെ ശാന്തത പ്രകടിപ്പിച്ചിട്ടും ആ ദുർബുദ്ധികൾക്ക് അദ്ദേഹത്തെ ഉപദ്രവിക്കാതിരിപ്പാൻ മനസ്സുണ്ടായില്ല. അതുകണ്ടു് ഭഗവന്നാമങ്ങളെ ഉച്ചത്തിൽ കീൎത്തിച്ചുകൊണ്ടു കബീർദാസർ ബ്രഹ്മാനന്ദത്തിൽ ലയിച്ചുനിന്നു. ആ അവസരത്തിൽ അദ്ദേഹത്തെ ഉപദ്രവിക്കണമെന്നുറച്ച കുബുദ്ധികൾക്ക് ദൈവികമായ ഒരു ശിക്ഷനേരിട്ടു; നിന്നെടത്തു നിന്നും കാലിളക്കാൻപാടില്ലാതെയും കൈകൾ ചലിപ്പിക്കുവാൻ സാധിക്കാതെയും കുഴിച്ചു നിൎത്തിയകുററിപോലെ, നിന്നുപോയി. കബീർദാസർ ഹിന്തുമതപ്രകാരം എന്തോ മന്ത്രശക്തി പ്രകടിപ്പിച്ചു തങ്ങളെ ഈ വിധത്തിൽ നിലയുറപ്പിച്ചതാണെന്നു കരുതി അന്നാട്ടിലെ പല മന്ത്രവാദികളെയും വരുത്തി പ്രതിവിധികൾ ചെയ്യിച്ചു. യാതൊരുഫലവും അതുകൊണ്ടു ലഭിക്കാഴികയാൽ ഒടുവിൽ കബീർദാസരെത്തന്നെ അഭയം പ്രാപിക്കാമെന്നു നിശ്ചയിച്ച്, യോഗ്യന്മാരായ കുറേ മുഹമ്മദീയരെ, ദാസരുടെ വസതിയിലയച്ച് ക്ഷമാപണംചെയ്തു. കബീർദാസർ അതുകേട്ടു്, താൻ ഈ വിഷയത്തിൽ നിരപരാധിയാണെന്നും ആ സഹോദരന്മാരുടെദയനീയാവസ്ഥയിൽ തനിക്കു സഹതാപമുണ്ടെന്നും അവൎക്ക് സുസ്ഥിതിക്കുവേണ്ടി താൻ ഭഗവാനോടു പ്രാൎത്ഥിക്കാമെന്നും അദ്ദേഹം സമാധാനം പറയുകയും അനന്തരം സാധുക്കളായ ആ സഹോദരന്മാരുടെ തെററിനെ ക്ഷമിച്ച് അവൎക്ക് പൂൎവ്വസ്ഥിതിനൽകുന്ന

തിനും അവരുടെ മനസ്സിൽ വിവേകമുദിപ്പിക്കുന്നതിനും ഭഗവാനോടു പ്രാൎത്ഥിക്കുകയും ചെയ്തു. തൽഫലമായി അവരുടെ ദുരവസ്ഥ നീങ്ങിക്കിട്ടുകയും അവർ എല്ലാവരുംകൂടി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു ക്ഷമാപണം ചെയ്യുകയും ചെയ്തു. കബീർദാസർ ഭഗവദനുഗ്രഹത്താൽ വിവേകവാന്മാരായിഭവിച്ച ആ സഹോദരങ്ങൾക്ക് ആത്മജ്ഞാനത്തെ ഉപദേശിച്ചു. പരമതവിദ്വേഷപങ്കത്തിൽ നിന്നും അവരെ പിടിച്ചു കയററുകയും ചെയ്തു. ഈ സംഭവത്തിനു ശേഷം അദ്ദേഹത്തിന് ആ നാട്ടിൽ ഒരു വലിയ സ്വാധീനശക്തി ലഭിച്ചു. പലരും അദ്ദേഹത്തിന്റെ ശിഷ്യത്വത്തെ സ്വീകരിച്ചു. അവരുടെ ആവശ്യപ്രകാരം അവിടെ ഒരു ദേവാലയപ്രതിഷ്ഠ നടത്തി. വിഗ്രഹപ്രതിഷ്ഠാവേളയിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാർ തച്ഛിരസ്സിൽ പുഷ്പവൎഷം ചെയ്തു എന്നും ശിരസ്സിൽ സ്പൎശിച്ച ആ പൂക്കളുടെ ഒരുഭാഗം തുളസിപോലെ രൂപാന്തരീഭവിച്ചു എന്നും അന്നുമുതൽ മെക്കായിലെ പല മുല്ലവള്ളികളിലും ഒരുവശം തുളസിയുടെയും മറുവശം മുല്ലപ്പൂവിന്റെയും ആകൃതിയുള്ള ഒരുമാതിരി പൂക്കളുണ്ടായിക്കൊണ്ടിരിക്കുന്നുവെന്നും പറയപ്പെടുന്നു. കബീർദാസരാൽ സ്ഥാപിക്കപ്പെട്ട ആ ദേവാലയം ഇന്നും മെക്കായിലുണ്ട്. പക്ഷേ, കാലാന്തരത്തിൽ അതിലെ ഹൈന്ദവാചാരപ്രകാരമുള്ള പൂജാദിവിധികൾ ലോപിച്ചുലോപിച്ച് ഒടുവിൽ നിശ്ശേഷമില്ലാതായി. ഇപ്പോൾ ഒരു പള്ളിയുടെ രൂപത്തിലായിട്ടുണ്ടെന്നും അറിയപ്പെടുന്നു. എന്നാൽ കബീർദാസർ അക്കാലത്ത് ഏർപ്പെടുത്തിയ പല ആചാരങ്ങളും ഇന്നും ആ നാട്ടിൽ നടപ്പിലിരിക്കുന്നു എന്നുള്ളത് അത്ഭുതമല്ലല്ലോ!

ക്ഷേത്രപ്രതിഷ്ഠാനന്തരം, പിന്നെയും വളരെനാൾ മെക്കായിൽ താമസിച്ച് ആ നാട്ടിന്റെ ബഹുമാനാദരങ്ങൾക്കു സവിശേഷം പാത്രമായി, തന്റെ പ്രതിഗമനത്താൽ നാട്ടുകാൎക്കും തനിക്കും അന്തസ്താപത്തെ ഉളവാക്കിയത്രേ. യഥാകാലം ഭാരതത്തിൽ എത്തിയ ആ മഹാപുരുഷൻ ഭാരതഖണ്ഡം ഒട്ടുക്കു ചുററിസ്സഞ്ചരിച്ച് സകല പുണ്യസ്ഥലങ്ങളും ക്ഷേത്രങ്ങളും തീൎത്ഥങ്ങളും സന്ദൎശിച്ചും പല മതപണ്ഡിതന്മാരുടേയും പരിചയത്തെ സമ്പാദിച്ചും പലൎക്കും ജ്ഞാനോപദേശം നൽകിയും അനവധി ശിഷ്യന്മാരെ സമ്പാദിച്ചും അന്ത്യഘട്ടത്തിൽ കാശിയിൽ മടങ്ങിഎത്തി. ഇങ്ങനെ ലോകവന്ദ്യനായി ഭവിച്ച ആ മഹാൻ തന്റെ അവതാരോദ്ദേശ്യത്തെ ശരിക്കു സാധിച്ചതിന്റെശേഷം ഭഗവന്നിൎദ്ദിഷ്ടകാലാവധിയിൽ ഗംഗാനദിയുടെ തീരത്തായി ഒരു പ്രത്യേകസ്ഥലത്തിരുന്ന് യോഗാഭ്യാസത്താൽ ദേഹിയെ ദേഹത്തിൽനിന്നും വേർപെടുത്തിയത്രേ.

---

